# മനുഷ്യബന്ധങ്ങൾ

ഗ്രന്ഥകർത്താ:

**കോന്നിയൂർ ആർ. നരേന്ദ്രനാഥ്**

പ്രസാധകന്മാർ:
പി. കെ. ബ്രദേഴ്സ്,
കോഴിക്കോട്.

# 1

## രണ്ടു കുസൃതിക്കുട്ടികൾ

"ചെറുക്കാ! അങ്ങോട്ടു് മാറാനാ പറഞ്ഞേ!" കാത്ത്യായനിക്കു ദേഷ്യം വന്നു. അവൾ കോണിപ്പടിക്കു താഴെ വന്നു നിന്നിട്ടു് നേരമെത്രയായി! ഈറൻ തോർത്തു് ഉടുത്തു നനച്ച മററു കുറെ തുണികൾ ഇടത്തുകൈത്തണ്ടയിൽ തൂക്കിയിട്ടു് കുളികഴിഞ്ഞിട്ടു് ഉണങ്ങുന്നതിനു് അഴിച്ചു പിറകോട്ടിട്ടിരിക്കുന്ന നീണ്ട തലമുടിയിൽ ഇടയ്ക്കിടെ വലതു കൈവിരലുകൾ ഓടിച്ചുകൊണ്ടു നിൽക്കുന്ന എട്ടുവയസ്സു് കഴിഞ്ഞിട്ടില്ലാത്ത ആ പെൺകുട്ടിയെ കൗതുകത്തോടെ നോക്കിക്കൊണ്ടു് ഗോപി കോണിയുടെ നടുപ്പടിയിൽ വിനോദം തുളുമ്പുന്ന ഭാവത്തോടെ ഇരിക്കുകയാണ്. മനഃപൂർവ്വം അവളെക്കൊണ്ടു് ആവലാതി പറയിക്കണമെന്നാണു് അവൻെറ ആഗ്രഹമെന്നു് ആ ഇ

രിപ്പ് കണ്ടാൽ ആരും പറയും. "എനിക്കിവിടെ നി ന്നു കളിക്കാൻ നേരമില്ല്യ, കേട്ടോ ചെറുക്കാ!" കഠിന മായ കോപത്തോടെ കാർത്യായനി പറഞ്ഞു.

"ങാഹാ! ഒട്ടും നേരമില്ലേ? ഹൊ! എന്താ പി ന്നെ ഇത്ര വല്യ ജോലി?" കുടുങ്ങിച്ചിരിച്ചുകൊണ്ടു് ഗോപി ചോദിച്ചു. ചിരി കഴിഞ്ഞപ്പോൾ ഒന്നും നട ന്നില്ലെന്ന മട്ടിൽ ഇടത്തോട്ടു നോക്കി ചൂളംകൊണ്ടു് ഒരു കൊച്ചു പാട്ടും തട്ടിവിട്ടു് അവൻ ഇരുപ്പായി. അവൻെറ മട്ടും രീതിയുമൊക്കെ കണ്ടു് കാർത്യായനിക്ക് ക്ഷമയററു. അസഹ്യഭാവം അവളെ പൊതിഞ്ഞു. കോണകംമാത്രം ഉടുത്തിട്ടുള്ള ഒരു ചെറുക്കൻ. വെളുത്തു മെലിഞ്ഞ് പ്രാ യത്തിനൊത്ത പൊക്കവും വളർച്ചയും വന്നിട്ടുള്ള സുന്ദ രനായ ഒരു പയ്യൻ. ഇവനെവിടുന്നു വന്നു? ഇവനു് ഒരു തോർത്തെങ്കിലും ഉടുത്തിട്ടു് ഇവിടെ വന്നിരിക്കരുതാ യിരുന്നോ? നാണം കെട്ട ചെറുക്കൻ.

"ദേണ്ടെ! എന്നോടു കളിച്ചാലുണ്ടല്ലോ. വേഗം മാ റിക്കൊ" വിരലുചൂണ്ടി കാർത്യായനി കയത്തു പറഞ്ഞു.

"പെണ്ണേ! നീയേതാ?" നടന്നതൊന്നും അറിഞ്ഞി ല്ലെന്ന മട്ടിൽ, കുശലം പറയാനൊരുങ്ങുന്ന ഭാവത്തിൽ ഗോപി സ്നേഹം ഭാവിച്ചുകൊണ്ടു് അവളെ നോക്കി ചോദിച്ചു. "നീ മിടുക്കിയാണല്ലോടി. ഈ തുണിയൊ ക്കെ നീയാണോ നനച്ചെ? ഒരു കെട്ടൊണ്ടല്ലോ!"

"അതൊക്കെ അറിഞ്ഞേയൊക്കോ? അയ്യാ! ഒരാ ള് വന്നേക്കുന്നു."

"അറിഞ്ഞൊക്കൊള്ളാം. അറിഞ്ഞില്ലേല് എനി

ക്കൊരു നഷ്ടോം വരാനുമില്ല.'' ഗോപി തട്ടിവിട്ടു.

''ചെറുക്കാ! അങ്ങോട്ടു മാറുന്നോ ഇല്ല്യോ?!'' കാർത്ത്യായനിക്ക് കോപം അടക്കാൻ വയ്യാതായി. അവളുടെ വീടു നിൽക്കുന്ന പുരയിടത്തിലേക്ക് തോട്ടുപോലെ കുഴിയുള്ള വഴിയിൽനിന്ന് കയറുന്നതു് ആ കോണി വഴി വേണം. ഏഴെട്ടുപടി കാണും അതിന്. അതിൻെറ നടുക്കാണ് അവൻെറ ഇരുപ്പ്. മുമ്പെങ്ങും ഇങ്ങിനെ ഒരു പയ്യനെ അവൾ അവിടെയെങ്ങും കണ്ടിട്ടില്ല. അയൽപക്കങ്ങളിലെ ഒട്ടുമുക്കാലും കുട്ടികളെയെല്ലാം അവൾക്കറിയാം. ആ നാട്ടിൻപുറത്തെ പ്രധാനപ്പെട്ട ഒരു കുടുംബത്തിലെ അംഗമായ അവളുടെ കൂട്ടുകാരാണ് മിക്ക കുട്ടികളും. വെള്ളിയരഞ്ഞാണവും ഇട്ട് കോണകവുമുടുത്തു് സുന്ദരനായ ഒരു കുട്ടിയെ അവൾ മുമ്പൊരിക്കലെങ്കിലും കണ്ടിട്ടുണ്ടോ എന്ന് ഓർമ്മിച്ചുനോക്കി. അധികപ്രസംഗി! അവളോട് ഇങ്ങിനെ ധിക്കാരത്തോടെ പെരുമാറാൻ അവിടെങ്ങും ഒരാൺകുട്ടിയും ഉണ്ടായിട്ടില്ല. അവനോട് അങ്ങിനെ മത്സരിച്ച് വർത്തമാനം പറയുന്നതു് നേരമ്പോക്കായി അവൾക്കു തോന്നിത്തുടങ്ങി.

''മാറിയില്ലെങ്കി നീ എന്തോ ചെയ്യും പെണ്ണേ?'' ഗോപി ചോദിച്ചു. ''അല്ല! എന്തോ ചെയ്യും?''

''എന്നെ പെണ്ണെന്നു വിളിച്ചാലൊണ്ടല്ലോ!'' കാർത്ത്യായനിയുടെ മുഖം ചുവന്നു.

''പിന്നെ കൊച്ചമ്മേന്നു വിളിക്കണോ? ചെരടാ! പെണ്ണിൻെറ പൊണ്ണത്തം നോക്കണേ!''

"ഞാനിപ്പം വിളിച്ചു പറേം. കേട്ടോ!"

"ങെ! പൊക്കമൊക്കെ കഴിഞ്ഞോ? അങ്ങിനെ താഴെവാ!" ഗോപി വീണ്ടും കുടുങ്ങിച്ചിരിച്ചു. "ആരെയാ വിളിക്കുന്നെ? ദൈവത്തിനെയാണോ?"

"ചെറുക്കാ! ഏറെ കളിക്കരുത് കേട്ടോ!"

"എന്നെ ചെറുക്കാ എന്ന് വിളിക്കാൻ നിനക്കെവിടന്ന് അധികാരം കിട്ടി?"

"ഉടുതുണിയില്ലാണ്ടിരിക്കുന്ന നിന്നെ..."

"ഉടുതുണിയില്ലാത്തവരെയെല്ലാം നീ ചെറുക്കാന്നു വിളിക്കുമോ പെണ്ണേ?"

"ചെറുക്കാ...!"

"പെണ്ണേ!"

അവർ പരസ്പരം വിരൽചൂണ്ടി. അങ്ങിനെ എത്രനേരം കഴിഞ്ഞിരിക്കുമെന്നറിഞ്ഞില്ല.

"എന്തൊന്നിനാ കുഞ്ഞുങ്ങളിങ്ങനെ കയ്യും ചൂണ്ടി......" തുടന്ന് കോഴി പനടുന്ന മാതിരി ഒരു ചിരിയും. ഗോപിയും കാർത്യായനിയും ആ സംസാരം കേട്ട വശത്തേക്കു തിരിഞ്ഞുനോക്കി. "അല്ല! ഈറനുടുത്തോണ്ടാണോ കാത്ത്യായനിക്കുഞ്ഞിവിടെ നില്ക്കുന്നെ? വേഗം പോയി മുണ്ടു മാറിയില്ലേങ്കി......അമ്മ ഇപ്പോ ഇങ്ങെത്തും!"

കാർത്യായനിയുടെ അടുത്തെത്തിയ പാറോതിയവരു പറഞ്ഞു. "കുളിച്ചിട്ട് തലമൊടി കോതിയതുമി

ല്യോ?" കാർത്ത്യായനിയുടെ തലമുടിയിൽ തടവിക്കൊണ്ട് പാറോതി ഗോവണിയിൽ ഇരിക്കുന്ന ഗോപിയെ നോക്കി. അവരുടെ നോട്ടം ഗോപിക്ക് അത്ര പിടിച്ചില്ല. കാലിന്മേൽ കാലും വെച്ച് അവൻ അലക്ഷ്യമായിത്തന്നെ ഇരുന്നു.

"എനിക്കങ്ങോട്ടു പോണേൽ ഈ ചെറുക്കനൊന്നെണീച്ചു മാറാതൊക്കുമോ? എത്ര പറഞ്ഞിട്ടും മാറുന്നില്ല പാറോതിയവരെ!"

ഗോപി പാറോതിയെ നോക്കി. കുറുത്ത് നല്ല ഉയരവും വണ്ണവും ഉള്ള സ്ത്രീയാണ് അവർ. നെഞ്ചു മറയ്ക്കാൻ ഒരു തോർത്ത് അലക്ഷ്യമായിട്ടിരിക്കുന്നു. അവനെ നോക്കി അവർ ഇളിക്കുന്നുണ്ട്. പരന്ന് നല്ല വലിപ്പമുള്ള നാലഞ്ചു പല്ല് മുറുക്കി ചുവപ്പുപിടിച്ചിട്ടുള്ളതാണ്. മുകളിലത്തെ നിരയിലെ പല്ലുകൾക്കിടയിൽ നല്ല വിടവു തോന്നും. മുഖത്തു യോജിക്കാത്തവണ്ണം നല്ല വലിപ്പമുള്ള വായയാണ്. ചിരിക്കുമ്പോൾ അതിന്റെ നീളം വളരുന്നതുപോലെ തോന്നും. നീണ്ട മൂക്കാണെങ്കിലും അതിന്റെ അററം ഒരു ഗോലിപോലെ ഉരുണ്ടാണവസാനിക്കുന്നതു്. താഴത്തെ ചുണ്ടിനേക്കാൾ വലുതും തടിച്ചതുമാണ് തേരട്ടപോലെ തോന്നിക്കുന്ന മുകളിലത്തെ അധരം. തലയിൽ മുടി വളരെയില്ല. ഉള്ളതു് ഒരു കൊച്ചു മാങ്ങപോലെ പുറകിൽ അലക്ഷ്യമായി ചൊരുകിവെച്ചിരിക്കുന്നു. നിതംബം നല്ലതുപോലെ ഘനത്തതാണെങ്കിലും അതിനു യോജിക്കുന്നതരത്തിലുള്ളവയല്ല കണങ്കാല്. മെലിഞ്ഞ കാലിൽ ഇത്രയും തടിച്ച ഉടൽ എങ്ങിനെ

നെ താങ്ങിനില്പുന്നൊന്നു് സംശയം തോന്നും. കറുത്ത നിറം. ഇടത്തേ കയ്യിലെ മോതിരവിരലിൽ വെള്ളയിലുള്ള ഒരു വട്ടമോതിരം. കൈപ്പടം കട്ടത്ത തഴമ്പുള്ളതാണ്.

"അയ്യോ! അതെന്താ തങ്കം?" ഗോപി അവരുടെ വാക്കുകേട്ടാണ് ഉണർന്നതെന്നു് പറയാം. അവനെ നോക്കി പല്ലുകാട്ടിക്കൊണ്ടാണ് അവരതു പറഞ്ഞതും. ഗോപിക്ക് തീരെ പിടിച്ചില്ല. പരുപരുത്ത പുരുഷസ്വരമാണ് അവരുടേതു്. അവരോട് ആകപ്പാടെ തോന്നിയ വെറുപ്പ് അതു കഠിനമാക്കി. അവൻ അവരെ അവജ്ഞയോടെ നോക്കി.

"പെങ്കുട്ടികള് വഴിചോദിച്ചാൽ കൊടുക്കണ്ടയോ?" പാറോതി ചിരിച്ചുകൊണ്ടു തുടർന്നു:

ഗോപി ഒന്നും മിണ്ടിയില്ല. തെല്ലിട എന്തു ചെയ്യണമെന്നു് തോന്നാതെ കോണിപ്പടിയിൽ തന്നെ ഇരുന്നെങ്കിലും അവൻ അവിടെനിന്നിറങ്ങി.

"അച്ഛൻെറ കുസൃതിത്തരമൊക്കെയൊണ്ടു് മോനു." കോണിയിൽനിന്നു താഴെയിറങ്ങി അടുത്തുകൂടി കടന്നുപോയപ്പോൾ പാറോതി പറഞ്ഞുകൊണ്ടു് ഗോപിയുടെ തലയ്ക്കു ഒരു ഞൊട്ടു കൊടുത്തു. ഒന്നും അറിഞ്ഞില്ലെന്ന മട്ടിൽ അവൻ നടന്നതേയുള്ളു. കാർത്ത്യായനി വിജയഭാവത്തോടെ കോണി കയറി വീട്ടിലേക്കു പോയി. പാറോതി അവളുടെ കൂടെ കോണികയറി.

പറമ്പിനെ അപേക്ഷിച്ച് വളരെ താഴ്ന്നുള്ള വഴിയായതിനാൽ വീട്ടിലേക്കു പോകണമെങ്കിൽ കയ്യാലയിൽ

ചാരിവെച്ചിരിക്കുന്ന കോണി വേണം. വഴിതന്നെ വ ലിയ വീതിയുള്ളതല്ല. രണ്ടു പറമ്പുകൾ തമ്മിൽ അതി രിട്ട് കയ്യാല കെട്ടുമ്പോൾ ഉണ്ടാകുന്ന കുറച്ചു വീതിയുള്ള തോടാണ് അത്. പറമ്പിൻെറ നടുക്കു നില്ക്കുമ്പോൾ വ ഴിയെ പോകുന്നവരുടെ തല മാത്രമേ കാണാനൊക്കൂ. മ ഴ കഴിഞ്ഞ് കാട്ടുചെടികളൊക്കെ തളിർക്കുകയും കയ്യാല യിൽ പാഴ്പുല്ലുകൾ വളരുകയും ചെയ്തുകഴിഞ്ഞാൽ അ തുതന്നെ വിഷമമായിരിക്കും. അധികവും ഏലിമുള്ളും തൊട്ടാവാടിയും വെള്ളിലകളുമാണ് കയ്യാലയിൽ ഇങ്ങി നെ പടർന്നു പന്തലിക്കുന്ന പതിവ്. അവയ്ക്കു് പടന്നു കയറാൻ തക്കവണ്ണം കയ്യാലപ്പുറത്ത് വേലി കെട്ടുന്നതും അസാധാരണമല്ല.

ആ വഴി അങ്ങനെ വടക്കോട്ട് നീണ്ടുകിടക്കുകയാ ണ്. കുറെ നടന്നു കഴിയുമ്പോൾ ഒരു കൊച്ചു കുന്നി ൻെറ നടുക്കുകൂടി അത് മുകളിലേക്ക് പോകും. കുററി ക്കാട്ടുകൊണ്ടു് മൂടിയിട്ടുള്ള കുന്നാണ്. അവിടെയെങ്ങും അധികം ജനവാസമായിട്ടില്ല. വളന്ന് ആകാശം മുട്ടെ നില്ക്കുന്ന വെണ്ടേക്കും മരുതും ഇലവും പേഴും ചീലാന്തി യും മററും ആണ് അവിടെ അധികവും. അവയുടെ ഛാ യയിൽ കാട്ടുചെടികൾ വളന്നു മൂടിയിരിക്കുകയാണ്. തെക്കേക്കുടികളിലെ കന്നുകാലികളെ തീററാൻ അവി ടെയാണ് കൊണ്ടുപോകുക പതിവ്. പുല്ലാഞ്ഞിപ്പ ടർപ്പുകൾ നല്ല വള്ളിഗേഹങ്ങൾ നിർമ്മിച്ചിട്ടുണ്ട്. അ വിടെയിരുന്ന് കന്നാലിപ്പിള്ളേർ കൂട്ടംകൂടി കല്ലുകൊത്തി കളിക്കാറുണ്ട്. കുന്നിൻ മുകളിലെത്തിയാൽ അവിടെ പരന്നുയന്നു നിൽക്കുന്ന വലിയ ഒരു പാറയുണ്ട്. അതു

ചരിഞ്ഞു് കിഴക്കോട്ടു് കുറെ ദൂരം കിടക്കുകയാണു്. അവിടെ അതിൻെറ താഴ്വരയിൽ ഒരു കാട്ടരുവി. പാറപ്പൊട്ടുക്കുകളിൽനിന്നു ഊറി വീഴുന്ന വെള്ളം തടംകെട്ടി ഒരു കൊച്ചുതടാകം. അതു് കവിഞ്ഞുള്ള വെള്ളം ഒഴുകുന്നതു് വടക്കോട്ടാണു്. ആ കാട്ടതോടിൻെറ ഇരുവശങ്ങളിലും ധാരാളം നെല്ലി നിൽപ്പുണ്ടു്. കായ് പിടിച്ചു തുടങ്ങിയാൽ പിന്നെ കന്നാലിപ്പിള്ളേരുടെ കേളീരംഗമാണവിടമെല്ലാം. തെക്കോട്ടും വടക്കോട്ടുമായ കുന്നുകളുടെ പതാലിൽ കുറെ പരന്ന ഭൂമിയാണു്; സാമാന്യം വിശാലമായ പാടംപോലെ പരന്നുകിടക്കുന്ന സ്ഥലം .അതിൻെറ നടുക്കുടെയാണു് തോടൊഴുകുന്നതു്.

കോണിയിൽ നിന്നു താഴെ ഇറങ്ങിയ ഗോപി ആ വഴി കുറെ വടക്കോട്ടു നടന്നു് വലത്തോട്ടു് തിരിഞ്ഞു മറ്റൊരു വഴി നടന്നു. അവൻെറ മനസ്സിന്നു് ആകെപ്പാടെ ഒരസ്വസ്ഥത. ആ പെണ്ണു് അവനെ പരിഹസിക്കുകയായിരിക്കും. ആ തടിച്ച സ്ത്രീ അവളുടെ സഹായത്തിനെത്തിയിരുന്നില്ലെങ്കിൽ അവനു് വിജയപൂർവ്വം അവിടെയിരുന്നു് അവളെ കളിയാക്കാൻ സാധിക്കുമായിരുന്നില്ലേ? പാറോതിയോടു് അവനു തോന്നിയ വെറുപ്പു് കഠിനമായി. എന്നെങ്കിലും അവൻ അതിന്നു് പകരം ചോദിക്കും; അവരോടു രണ്ടു പേരോടും. അവൻെറ നടപ്പിനു് വേഗംകൂടി. അടുത്തെങ്ങും ഒരാളനക്കമില്ല. മരക്കൊമ്പിൽ ആഞ്ഞു വീശുന്ന കാററു് കൂടെക്കൂടെ കടുത്ത ശബ്ദം ഉണ്ടാക്കുന്നുണ്ടു്. അകലെയെവിടെയോ കാട്ടുപക്ഷികൾ കൂകി വിളിക്കുന്നു. ആ ചുററുപാടിൽ അവനു് ഭയം തോന്നി. ഇങ്ങനെ വിജനമായ വഴി

യിൽക്കൂടി അവൻ മുമ്പു നടന്നിട്ടില്ല. കൂട്ടുകാരില്ലാതെ തന്നെ അവൻ സഞ്ചരിച്ചിട്ടുമില്ല. കഴിയുന്നതും വേഗം വീട്ടിലെത്താൻ അവൻ ആഞ്ഞു നടന്നു. വാസ്തവത്തിൽ അതു് ഒരു ഓട്ടം തന്നെയായിരുന്നു. പെട്ടെന്നു് ഒരു ശബ്ദം കേട്ട് അവൻ നിന്നു. ഒരു പൂവൻകോഴി അവൻെറ കാൽപ്പെരുമാറ്റം കേട്ട് പുല്ലാഞ്ഞിപ്പടപ്പിൻെറ ഇടയിലെവിടെയോ നിന്നുകൊണ്ടു് ഭയന്നു ശബ്ദമുണ്ടാക്കിയതാണ്. പൂവൻെറ കൊക്കരശബ്ദം കേട്ട സ്ഥലത്തേയ്ക്കു് ഗോപി നോക്കി. ഒരു തടിയൻ പൂവനും, കറുപ്പും വെളുപ്പും പൊട്ടുപൊട്ടായിട്ടു് നിറമുള്ള ഒരു വലിയ തള്ളക്കോഴിയും കൂടെ നാലഞ്ചു പഞ്ഞിപ്പന്തുകൾപോലെ ഉരുണ്ടുരുണ്ടു പോകുന്ന കോഴിക്കുഞ്ഞുങ്ങളും! കോഴിയുടെ ആവലാതിമാതിരിയുള്ള ശബ്ദം കേട്ടപ്പോൾ മരച്ചാർത്തുകൾക്കപ്പുറത്തു എവിടെയോനിന്നു് ഒരു സ്ത്രീ വിളിച്ചുപറഞ്ഞു:

"എടാ കൊച്ചുകീവറീതെ! എടാ! ആണ്ടെ കോഴി പേടിച്ചു് ചിലയ്ക്കുന്നെടാ. കാടനാണോന്നൊന്നു നോക്ക്! കീവറീതേ!......കീവറീതേ!......"

"എന്തുവാ മ്മേ! അമ്മോ!"— ഗോപി വഴിക്കരികിൽ നിന്നിരുന്ന നെല്ലിമരത്തിൻെറ മുകളിൽ നിന്നാണ് അതു കേട്ടതു്. നിന്ന നിലയിൽ അപരിചിതമായ ഈ അനുഭവങ്ങൾ ഗോപിയിൽ അത്ഭുതമുളവാക്കി. അവൻ മരുതുമരത്തിൻെറ ശാഖോപശാഖകളുടെ വിടവുകളിൽക്കൂടി ശബ്ദം കേട്ട നെല്ലിയുടെ മണ്ടയിലേയ്ക്കു നോക്കി.

"എടാ കോഴിയെന്തുവാ പേടിച്ചു ചിലയ്ക്കുന്നതെ

ന്നു ഒന്നു നോക്കോ... ...കാടനോവല്ലോമാന്നോ? ... ..."

"കാടനൊന്നുമല്ലേ! കോയിക്കലേത്തെ കുഞ്ഞാ!"

ഗോപി നെല്ലിയുടെ മുകൾഭാഗം കൂടുതൽ സൗകര്യ മായി കാണത്തക്കവണ്ണം ഇടത്തോട്ടു നീങ്ങിനിന്നു. അ വൻ മുകളിലേക്കു നോക്കി. വലിയ ആ നെല്ലിനിറച്ച് നെല്ലിക്കാ പിടിച്ചിട്ടുണ്ട്. ചാഞ്ഞുകിടക്കുന്ന ഒരു കൊ മ്പിൽ കമിഴ്ന്നു കിടന്നുകൊണ്ട് നീളമുള്ള വാറിൽ തോ ട്ടികെട്ടി നെല്ലിക്കാ തല്ലി വീഴ്ത്തുന്ന ഒരു പയ്യൻ! എ ട്ടൊൻപതു വയസ്സു കാണും. ഗോപി മുകളിലേക്കു നോ ക്കുന്നതു കണ്ടപ്പോൾ നെല്ലിക്കാ തല്ലുന്ന പണി അവൻ നിറുത്തിയിട്ട് ഒന്നു ചിരിച്ചു. പറെറ വെട്ടിയതെ ങ്കിലും കുററി മുടിയോടുകൂടി ഉണ്ടത്തലയൻ. ഇരു നിറം.

"കുഞ്ഞേങ്ങോട്ടാ? ... ..." അവൻ ഗോപിയെ നോക്കി ചിരിച്ചിട്ട് വിളിച്ചുചോദിച്ചു. ഗോപി അവ നെനോക്കി നിന്നതല്ലാതെ ഒന്നും പറഞ്ഞില്ല. ഇത്ര പെട്ടെന്നിങ്ങനെയൊരു ചോദ്യം നേരിടേണ്ടിവരുമെന്ന് അവൻ പ്രതീക്ഷിച്ചതല്ല. കൊച്ചു കീവറീതു് വിട്ടില്ല. "കയ്പില്ലാത്ത നല്ല മുററിയ നെല്ലിക്കായാ. വേണേൽ ര ണ്ടെണ്ണമെടുത്തു തിന്നോ കുഞ്ഞേ! ഞാനിപ്പോ ഇറങ്ങി വന്നേക്കാം" കീവറീതു് ഈറത്തോട്ടി താഴത്തേക്കിട്ടു. അവൻ നെല്ലിമരത്തിൽനിന്നിറങ്ങിത്തുടങ്ങി. ഗോപി നെല്ലിയുടെ ചുവട്ടിലേക്കു കയറി ഒരു കൈ നിറയേ നെ ല്ലിക്ക പെറുക്കിയെടുത്തു. ഇളംമഞ്ഞ നിറമുള്ള നല്ല മു

ഴുത്ത നെല്ലിക്കാ. എന്തൊരഴക്! ഗോപി ഒരെണ്ണം വാ യിലിട്ട് ചവച്ചുതുടങ്ങി. താഴെയിറങ്ങിയ കൊച്ചുകീ വറീതു് അവൻെറ അടുത്തെത്തി വീണ്ടും ചിരിച്ചു.

"അപ്പച്ചൻ പറഞ്ഞു കുഞ്ഞു വന്നിട്ടൊണ്ടെന്ന്."

"ആരു്?"

"എൻെറ അപ്പച്ചൻ ഇന്നലെയാ പറഞ്ഞേ കുഞ്ഞു വന്നിട്ടൊണ്ടെന്ന്."

"നിൻെറ അപ്പച്ചനാരാ?"

"അയ്യോ! അറിയത്തില്ല്യോ!" കീവറീതു് വീണ്ടും ചിരിച്ചു.

"തോമ്മാ മാപ്പിളയേ! കോയിക്കലേക്ക് വേലയ്ക്കു വരുന്ന ആളേ!"

"തോമ്മാ മാപ്പിളയുടെ മോനാണോ നീ?"

"ങ്ങ! ഞങ്ങളു ദോ......" അവൻ മരത്തിൻെറ ഇടയിൽക്കൂടി കിഴക്കു തെക്കേയ്ക്ക് ചൂണ്ടിക്കാണിച്ചു.

"അവിടെയാ താമസം." ഗോപി ഇടതൂർന്നു നിൽ ക്കുന്ന മരച്ചാർത്തുകളുടെ വിടവിൽക്കൂടി അങ്ങോട്ടുനോക്കി. ഓലയും പുല്ലും മേഞ്ഞ ഒരു കുടിലിൻെറ മേൽക്കൂരയുടെ ഒ രു ഭാഗം അവൻെറ കണ്ണിൽ പെട്ടു. "വരുന്നോ? അ ങ്ങോട്ടു പോയേച്ച് വീട്ടിൽ പോവാം."–കീവറീതിൻെറ മട്ടും വർത്തമാനവും ഗോപിയുമായി വളരെക്കാലത്തെ പ രിചയമുള്ള വിധത്തിലായിരുന്നു. ഗോപിക്ക് അതൂതം തോന്നാതിരുന്നില്ല. എങ്കിലും അവനു് കീവറീതിനെ പിടിച്ചു. കോണകവും ഉടുത്ത് ഉന്തിനില്ക്കുന്ന വയറും മെലിഞ്ഞ കൈകാലുകളും കുറച്ചു കുടുത്ത നെഞ്ചും സാമാ ന്യത്തിലധികം വലിപ്പമുള്ള തലയും പറെറ വെട്ടിയ ത

ലമുടിയും വണ്ണമില്ലാത്ത കഴുത്തും ഉള്ള കീവറീതിനെ ഗോപി സാകൂതം നോക്കി. ഗോപിയുടെ ചുണ്ടിൽ ചെറിയ ചിരി തത്തിനിന്നു.

"വീട്ടിലാരൊണ്ട്?" ഗോപി ചോദിച്ചു.

"എൻെറമ്മേ കാന്ത, അതോ ഇനി കനാലിക്ക് പോച്ച! പറിക്കാൻ പോയോ എന്തോ!"

"കൊറച്ചു മുൻപ് വിളിച്ചു ചോദിച്ചതു് നിൻെറ തള്ളയാണോ?"

"അതുതന്നെ."-കീവറീതു് ഒരു പച്ച നെല്ലിക്ക ചവച്ചു. അതിൻെറ കയ്പും പുളിയും അവൻെറ മുഖത്തു് വ്യക്തമായി കാണാമായിരുന്നു. എങ്കിലും നെല്ലിക്കാനീർ അവൻ മനഃപൂർവ്വം ഇറക്കി.

"എന്തൊരു കയ്പാ ഈ നെല്ലിക്കായ്ക്കെന്നറിയാമോ? എന്നാല് ആണ്ട് ആ തോട്ടിലെ വെള്ളമിറ്റു കുടിച്ചുനോക്യാ നല്ല കരിമ്പിൻ നീരാന്നു തോന്നും."

കീവറീതു് അടുത്തുണ്ടായിരുന്ന ഒരു വട്ടയുടെ കമ്പു പിടിച്ചു ചായച്ചു് നാലഞ്ചു് ഇല ഇറുത്തെടുത്തു. അതെല്ലാംകൂടി കൂട്ടിച്ചേർത്തു കോട്ടി അതിൽ പത്തുനാലു നെല്ലിക്കാ പെറുക്കിയിട്ടു് കെട്ടി. ഗോപി അവൻെറ വേലയൊക്കെ നോക്കിക്കൊണ്ടു് മിണ്ടാതെ നിന്നു.

"എന്നാ വന്നാട്ടെ!"—കീവറീതു് വാറുകൊണ്ടുള്ള തൊട്ടിയുമെടുത്തു് നെല്ലിക്കാക്കെട്ടു് ഇടത്തുകയ്യിലാക്കി നടന്നു. പുറകെ ഗോപിയും ഉണ്ടു്. ആ രണ്ടു കൊച്ചു ബാലന്മാർ വളന്നു പന്തലിച്ചിട്ടുള്ള വേലിപ്പരുത്തിയും മുരുക്കോനും പെരുമരവും മററും പിടിച്ച കത്തിതെക്കു കിഴക്കോട്ടു് നടന്നു പോയി.

---

2

# കൈത്തിരി

മൂഴിക്കൽ ഗ്രാമം ഒരു ഗ്രാമമെന്നു പറയത്തക്കവണ്ണം പൊലും വളൎന്നിട്ടില്ല. ആകെപ്പാടെ അവിടെ മുന്നൂറു വീട്ടുകളിലധികമില്ല. മൂഴിക്കൽ മുന്നൂറുമെന്നാണ് പൊതുവേ പഴമക്കാർ പറയാറുള്ളതു്. അവിടെനിന്നു് നാലഞ്ചുനാഴിക നടക്കണം, സാമാന്യം ജനപ്പെരുപ്പമുള്ള അടുത്ത നാട്ടിൻപുറത്തെത്താൻ. വനത്തിൻെറ വക്കത്തു വളരെ ഫലഭൂയിഷ്ഠതയുള്ള നാലഞ്ചു കുന്നുകളും കുന്നുകളുടെ അടിവാരത്തിൽ കുറെ പാടങ്ങളും മാത്രമാണിപ്പോൾ ഉള്ളതു്. പാടങ്ങളൊക്കെ നല്ല കൃഷിഭൂമികളായി രൂപം കൊണ്ടുവരികയാണ്. വനത്തിലെ വേലക്കുവേണ്ടി വന്നു താമസിക്കുന്ന കുറേയധികം വേലക്കാരാണവിടുത്തെ കുടിപാർപ്പുകാരിലധികവും. സ്ഥലത്തിലധികവും പഴയ തറവാട്ടുകാരുടെ സ്വത്തുകളാണ്—ഒരു കൂട്ടരുടെ

ഭൂസ്വത്തിൻെറ അതിരെവിടെ തുടങ്ങുന്നുവെന്നോ എവിടെ അവസാനിക്കുന്നെന്നോ അധികമാർക്കും അറിവുമില്ല. പുതിയ കുടിയേററക്കാർ കോയിക്കൽ കുടുംബക്കാരുടെ സമ്മതം വാങ്ങിയിട്ടാണ് അവിടെ എവിടെയെങ്കിലും കുടികെട്ടി പാർക്കുക. കോയിക്കലെ വലിയ കാരണവരുടെ കാലത്ത് അവിടമെല്ലാം അദ്ദേഹത്തിൻെറ അധികാരാതിർത്തിയിൽ പെട്ടിരുന്നതാണ്. അദ്ദേഹത്തിന് ഇത്രയുമധികം ഭൂപ്രദേശങ്ങൾ കിട്ടാനിടവന്നതെങ്ങിനെയെന്നുള്ളതിനെക്കുറിച്ച് മൂഴിക്കൽ പ്രദേശത്തു കുടിയുറപ്പിച്ച പഴയ കുടികിടപ്പുകാർ ഒരു കഥ പറയാറുണ്ട്. അന്നൊരിക്കൽ വനത്തിൻെറ അതിരൊക്കെയൊന്നു തിട്ടപ്പെടുത്താൻ "അധികാരി അങ്ങുന്ന്" അവിടെ വന്നത്രേ! പൂക്കോയിക്കൽ കാരണവരുടെ തറവാട്ടിൽ "അങ്ങുന്ന്" മദ്ധ്യാഹ്നത്താണ് ചെന്നുകയറിയത്. ആ സമയത്തു് കാരണവർ ഊണുകഴിഞ്ഞു് ഉറക്കമായിരുന്നു. അങ്ങുന്നു വന്നെന്നു അദ്ദേഹത്തെ ചെന്നറിയിക്കാൻ വീട്ടുകാരാരും തയ്യാറായില്ല. ഉറക്കത്തിൽനിന്ന് കാരണവർ സ്വതേ ഉണരുകയല്ലാതെ ആരും വിളിച്ചുണർത്തിക്കൂടാ. വിളിച്ചുണർത്തിയിട്ടുള്ളതായി കേട്ടുകേൾവിപോലുമില്ല. എന്തിന്! "അങ്ങുന്നു്" കാരണവർ ഉണരുന്നതുവരെ നാലുകെട്ടിൻെറ തെക്കെച്ചാവടിയിൽ അരിപ്പായിൽ ഇരിക്കേണ്ടിവന്നു. കൂടെയുണ്ടായിരുന്ന ശിപായിമാർ കിഴക്കെ മുററത്തിൻെറ വടക്കേക്കോണിലുള്ള വരിക്കമാവിൻെറ തണലിലും നില്പായി. അങ്ങുന്നിനെ മാനിക്കാനും ഉച്ചയ്ക്കു് ഊണു കൊടുക്കാനും ആരും ചെന്നു വിളിച്ചതുമില്ല. വെള്ളിച്ചെല്ലത്തിൽ നിറച്ച് വെററിലയിട്ട് പഴക്കപ്പൊക്കുംവെച്ച് അങ്ങുന്നിന് അകത്തെ അമ്മമാരാ

രോ കൊട്ടത്തയച്ചു. അതു അങ്ങുന്നു് ഉറന്നപോലുമില്ല. സ്വർണ്ണനിറവും നെഞ്ചു നിറയെ കറുത്ത രോമങ്ങളും ചന്ദ്രക്കലപോലുള്ള കഷണ്ടിയും ചുവന്നു് ആജ്ഞാശക്തിയുള്ള കണ്ണുകളും ഉള്ള ഒരു ആജാനുബാഹുവായിരുന്നു അങ്ങുന്നു്. അദ്ദേഹം അകമേ തോന്നിയ കോപമൊക്കെ അടക്കി അവഹേളനത്തിനു വിധേയമായി അവിടെ ഒതുങ്ങിയിരുന്നു. കാരണവർ ഉണർന്നപ്പോൾ ഏതാണ്ടു് നാലുമണിയോളമായി. അപ്പോഴാണ് തൻെറ തറവാട്ടിലെത്തിയിരിക്കുന്ന മാന്യാതിഥിയെക്കുറിച്ചു് അദ്ദേഹത്തിനു് അറിവുകിട്ടിയതു്. കാരണവർ നേരെ അങ്ങുന്നിൻെറ സന്നിധിയിലേക്കുതന്നെ ചെന്നു.

"ഇങ്ങനെയൊരു വിരുന്നു് ഇന്നുണ്ടാകുമെന്നറിഞ്ഞില്ല." കാരണവർ ഭവ്യമായി പറഞ്ഞു.

"കോയിക്കനു് എന്നെക്കാൾ പ്രധാനം ഉറക്കമാണെന്നു് ഞാനും വിചാരിച്ചില്ല. എന്നാൽ ഇങ്ങോട്ടു് കാലുകുത്തുമായിരുന്നില്ല."

"അങ്ങിനെ പറയരുതേ!"

"വന്ന സ്ഥിതിക്ക് കാണാതെ പോകരുതെന്നും വിചാരിച്ചു."

"അതു് എൻെറ ഭാഗ്യം"

"ആട്ടെ! അതു ഞാൻ നോക്കിക്കൊള്ളാം." അങ്ങുന്നു് യാത്ര പറയുന്ന മട്ടിൽ ഇറങ്ങി.

"രണ്ടു ദിവസം കഴിഞ്ഞു്......"

"അതൊന്നും വേണ്ടാ. സല്ക്കാരംകൊണ്ട് തൃപ്തിയാ യി."

"ഇതൊന്നും മനഃപൂർവ്വം ഉണ്ടായതല്ല."

"അല്ല!" അങ്ങുന്ന് നടന്നുകൊണ്ടു പറഞ്ഞു. "ആട്ടെ! ഇപ്പോഴെന്തുണ്ട് തണ്ടപ്പേരിൽ?"

"അയ്യോ! അതൊക്കെ......"

"എനിക്കറിയാം." മുററത്തിറങ്ങിയ അങ്ങുന്നിനെ കണ്ട് അകലെ നിന്നിരുന്ന ശിപായിമാർ തോത്ത് അ രയിൽ കെട്ടി. "ആട്ടെ! ആ കാണുന്ന കാടും മലയുമൊ ക്കെ കണ്ടോ!" അങ്ങുന്ന് വടക്ക കിഴക്കോട്ട നോക്കി ചൂ ണ്ടികാണിച്ചുകൊണ്ട പറഞ്ഞു. "അതിനൊക്കെയുള്ളടെ കരം കൊട്ടത്തോളും. എന്നെ അപമാനിച്ചതിന് അ താ ശിക്ഷ! എല്ലാംകൂടെ ഒരു നാന്തറു പണം!"

കാരണവർ ഒന്നും മിണ്ടിയില്ല. അങ്ങുന്നിൻെറ ആജ്ഞയല്ലേ! അക്കാണുന്ന കാടിനും മലയ്ക്കും കരംകൊ ട്ടുകക!" അങ്ങുന്ന് മുററത്തുനിന്ന് തോട്ടിലേക്ക് നട ന്നിറങ്ങികഴിഞ്ഞു. കാരണവർക്ക് ഒന്നും പറയാൻ തോന്നിയില്ല. ആ പിണക്കത്തിൻെറ ഫലമായി അങ്ങു ന്ന് കാരണവർക്ക്, നാന്തറു പണം കരം കൊട്ടക്കത്തക്ക വള്ളും നാലഞ്ചു കുന്നും അവയുടെ താഴ്വരയിലെ കാട്ട കളും പതിച്ച് തണ്ടപ്പേരിൽ ചേത്തു. അങ്ങിനെ കോ യിക്കൽ തറവാടിന്ന താങ്ങാനാവാത്ത കരം വീണു. ആ പ്രദേശമൊക്കെ അങ്ങിനെയാണ് ആ തറവാടിൻെറ ചേരിക്കലായത്! ഇതാണ് അവരുടെ ഭൂസ്വത്തിൻെറ കഥ. അന്ന് ശിക്ഷയായികിട്ടിയത് ഇന്ന് അനുഗ്രഹ

മായി മാറിവരികയാണ്. മൂഴിക്കൽ പ്രദേശത്തിൽ വിഭവങ്ങൾ സംഭരിക്കുന്നതിന്ന് വനം വകുപ്പിൻെറ ഒരു ആപ്പീസ് സർക്കാരിൽനിന്നു് തുറന്നു. വനത്തിൽനിന്നു് തടി വെട്ടിയിറക്കി അവിടെ കൊണ്ടുവന്നു ശേഖരിക്കണം. വനത്തിൽ നിന്നു കിട്ടുന്ന കുന്തിരിക്കവും തേനും ഈഞ്ചയും ഈറയും ചൂരലും എല്ലാം കൺട്രാക്ടറന്മാർ അവിടെ വെണം കൊണ്ടുചെന്നേല്പിക്കാൻ. വനത്തിലെ വേലയ്ക്കുവേണ്ടി വെളിയിൽനിന്നു വന്നു താമസിക്കുന്നവരുടെ എണ്ണവും പെരുകി. ക്രമേണ മൂഴിക്കലിൻെറ ഛായ മാറാൻ തുടങ്ങി.

രണ്ടു തലമുറക്കാലത്തിനു മുൻപു നടന്ന സംഭവങ്ങളുടെ ഒരു രൂപമാണിവിടെ പറഞ്ഞതു്. അധികാരിയദ്ദേഹത്തിൻെറ കോപംകൊണ്ടു് കാടിനും മലയ്ക്കും കരം കൊടുക്കാനിടവന്ന കാരണവരുടേയും അദ്ദേഹത്തിൻെറ അടുത്ത അവകാശിയുടേയും തലമുറ കഴിഞ്ഞു. അന്നെങ്ങും ആരും സ്വപ്നം കണ്ടതല്ല ആ നാടിൻെറ നല്ലകാലം ഇത്ര പെട്ടെന്നു തെളിയുമെന്നു്! കാടിനും മലയ്ക്കും അവിടുത്തെ വിഭവങ്ങൾക്കും വിലയേറുന്ന ഒരു കാലം വരുമെന്നു് എങ്ങിനെ കരുതാനൊക്കും? എങ്കിലും അതൊക്കെ സംഭവിച്ചു. മനുഷ്യജീവിതത്തിലെന്നപോലെ ആ നാടിൻെറ ചരിത്രത്തിലും പ്രതീക്ഷിക്കാത്തതു് പലതും സംഭവിച്ചിട്ടുണ്ടു്. അതിലൊന്നു മാത്രമാണ് ഇപ്പോൾ സംഭവിച്ചുകൊണ്ടിരിക്കുന്നതു്. മൂഴിക്കലിലെ മുന്നൂറു വീട്ടുകാർ തലമുറ തലമുറയായി അവിടെ ജനിച്ചു വളർന്നു് അവിടെത്തന്നെ കഴിഞ്ഞുവരുന്നവരാണ്. നല്ല പ്രഭാവത്തിൽ കഴിഞ്ഞുകൂടിയിരുന്ന നാലഞ്ചു നായർ തറവാട്ടു

കളും ഒരു നമ്പൂതിരിയില്ലവും അവിടത്തെ അതിപുരാതന കുടുംബങ്ങളായി കണക്കാക്കാനുണ്ട്. ഒരു തരത്തിലല്ലെങ്കിൽ മറെറാരു തരത്തിൽ അവരെ ആശ്രയിച്ചു കഴിയുന്നവരാണ് മററുള്ള കുടുംബങ്ങളെല്ലാം.

ആ നാടിൻെറ വടക്കേ അതിരു് അച്ചൻ കോവിലാറാണ്. കിഴക്കേ മലകളുടെ അടിവാരങ്ങളെ ആശ്രയിച്ച് വളഞ്ഞുപുളഞ്ഞു ഒഴുകുന്ന ആ ആറു് അവിടെയെത്തുമ്പോൾ സാമാന്യത്തിലധികം വീതിയിലാണൊഴുകുന്നതു്. അതിൻെറ വടക്കെ കരവഴി കിഴക്കോട്ടു് വനത്തിൻെറ നടുക്കൂടി ഒരു ഒററയടിപാതയുണ്ടു്. അതു ചെന്നവസാനിക്കുന്നതു് അച്ചൻ കോവിൽ ക്ഷേത്രത്തിൻെറ മുമ്പിലും അവിടെക്കൂടി അച്ചൻകോവിൽ പാതവഴി അങ്ങു് പാണ്ടിദേശത്തുമാണ്. പഴയകാലത്തു് അതു് കച്ചവടക്കാരുടെ സാധാരണ സഞ്ചാരമാർഗ്ഗമായിരുന്നു. മദ്ധ്യതിരുവിതാംകൂറിലെ വിഭവങ്ങൾ പാണ്ടിയിലേക്കും പാണ്ടിയിലെ വാണിജ്യവിഭവങ്ങൾ തിരുവിതാംകൂറിലേക്കും വന്നും പോയും ഇരിക്കുന്നതിനു് ഈ വാണിജ്യമാർഗ്ഗം അത്യന്തംഉപകരിച്ചിട്ടുണ്ടു്. പാണ്ടിക്കാരും മലയാളികളും തമ്മിൽ നിരന്തരസമ്പക്കത്തിനു് അവസരമുണ്ടാക്കിവന്നിരുന്ന ഈ പാത പിൽക്കാലത്തു് പല കാരണങ്ങളാൽ പരിത്യജിക്കപ്പെടുകയുണ്ടായി. അതൊന്നും നമ്മുടെ ചിന്താവിഷയമല്ല. ജനവർഗ്ഗങ്ങൾ തമ്മിലുണ്ടായിരുന്ന സമ്പക്കംകൊണ്ടു് പരിപുഷ്ടിപ്രാപിച്ചിട്ടുള്ള പല കുടുംബങ്ങളും ഇന്നും മുഴിക്കൽ നാട്ടിലുണ്ടു്. ആ വനപ്രദേശങ്ങളിലെ ഓരോ കുന്നും മലയും താഴ്‌വരയും

കളിമുററമാക്കി മാററിയിട്ടുള്ള ധീരസാഹസികന്മാരും അ വിടെ കുറവല്ല.

ആകാശമുരുമ്മിനില്ക്കുന്ന ഭീമസ്വരൂപമുള്ള താന്നി യും, വെണ്ടേക്കും, ആഞ്ഞിലിയും, തേക്കും, തേമ്പാവും, മ രുതും ആററിൻ തിട്ടയിലെ സാധാരണ കാഴ്ചകളാണ്. അ തിൽ പടൎന്നു പെരുതി വളൎന്ന് പന്തലിച്ചു കിടക്കുന്ന വല്ലിച്ചെടികളും മററും ആരുടെയും ശ്രദ്ധയെ പിടിച്ചു നിറുത്തും. വേനൽകാലത്ത് ചുവന്ന പൂക്കൾകൊണ്ട് പന്തൽ ഇടുമ്പോൾ പൂമരുതും ഇലവും അക്കൂട്ടത്തിൽ പ്ര ത്യേകിച്ച് കാണപ്പെടും. ആററുവക്കത്തു തഴച്ചുവളരു ന്ന ആററുവഞ്ചിയും എല്ലിമുള്ളും നൂറോളം കാട്ടുകാച്ചില്വ കളും മററും പല രൂപത്തിലും വലിപ്പത്തിലും വല്ലിക്കുടി ലുകൾ സൃഷ്ടിച്ചിട്ടുണ്ട്. ആററുതിട്ടകളിൽ അവിടവിടെ ഉരുക്കൻ പാറകൾ ഉന്തിനില്ക്കുന്നു. ഉരുളൻ പാറകളുടെ ഇടയിൽക്കൂടിയും അവയുടെ പുറത്തുകൂടിയും സ്ഫടി കസങ്കാശമായ ജലം ഒഴുകുന്നതു് നോക്കിക്കൊണ്ടു നില്ക്കു വാൻ കൗതുകം തോന്നും. അവയിൽ പററിപ്പിടിച്ചിരു ന്ന നീളമുള്ള പായൽ വെള്ളത്തിൻെറ ഒഴുക്കും ഓളവും അനുസരിച്ച് ചലിക്കുന്നതും അവയുടേ ഇടയിൽ കൂടി നിരവധി മത്സ്യങ്ങൾ അതിവൈദഗ്ദ്ധ്യത്തോടെ നീങ്ങു ന്നതും രസകരംതന്നെ. ചീങ്കൽ കല്ലുകൊണ്ടുള്ള ആററു തിട്ടയും അവയുടെ അടിയോടു ചേൎന്ന പാറത്തട്ടുകളും ആ ണ് ആ പ്രദേശത്ത് സാധാരണം.

അച്ചൻ കോവിലാറ് അവിടെ തെക്കുനിന്ന് നേ രെ വടക്കോട്ടൊഴുകി തിരിഞ്ഞു പടിഞ്ഞാറേയ്ക്കു് വളഞ്ഞു പായുന്നു. ആ വളവും കഴിഞ്ഞു് കുറച്ചു താഴോട്ടു നീ

ങ്ങുമ്പോൾ കാട്ടുകല്ലുകൊണ്ടു് കെട്ടിച്ച പടികളോടുകൂടിയ ഒരു കടവ് കാണാം. ആററിൽനിന്നു് ഏററവും ഉയർന്ന പടിയുടെ വടക്കേക്കോണിലുള്ള കല്ലിൻ കുത്തിയിരുന്നു ശങ്കരൻകുട്ടി പല്ലുതേക്കുകയാണ്. മുട്ടററമുള്ള ഒരു തോർത്തുമുണ്ടേ ഉടുത്തിട്ടുള്ളൂ. തലയിൽ എണ്ണ തേയ്ച്ചിട്ടുള്ളതിനാൽ മുടി കുറേ അലക്ഷ്യമായി കിടപ്പുണ്ടു്. നാലഞ്ചു ദിവസമായിക്കാണും മുഖം വടിച്ചിട്ടു്. കുററിരോമങ്ങൾ അങ്ങിനെ കുത്തു വളർന്നുതുടങ്ങിയിരിക്കുന്നു. ഇടതുകൈയിൽ രണ്ടു നീളമുള്ള പച്ചീക്കിൽ.

കടവിലെ പടിയിൽ ആൺപിറന്നോനൊരാൾ ഇരിക്കുന്നുണ്ടെന്നു് അറിവുണ്ടെങ്കിലും അതൊട്ടും കൂട്ടാക്കാതെ നീരാട്ടം നിർവ്വഹിക്കുന്ന സ്ത്രീയിലാണ് അയാളുടെ ശ്രദ്ധ മുഴുവൻ. പത്തിരുപതു വയസ്സു പ്രായമുള്ള അവളുടെ സാമാന്യം വലിയ മാറിടം മറയ്ക്കാൻ അവൾ ശ്രദ്ധിച്ചിട്ടില്ല. അരമററം വെള്ളത്തിലിറങ്ങി മുങ്ങിയശേഷം നനയ്ക്കാനുപയോഗിക്കുന്ന കല്ലിനുസമീപം കൂസലൊന്നുമില്ലാതെ കീറിക്കെട്ടിയ ഇഞ്ചകൊണ്ടു് ദേഹം ശുദ്ധിയാക്കുന്ന ജോലിയിലേർപ്പെട്ടിരിക്കുകയാണു് അവൾ. നിതംബംവരെ നീണ്ടുകിടക്കുന്ന ചുരുണ്ട മുടിയിൽകൂടി വെള്ളം ഇററിററു വീഴുന്നു. നനഞ്ഞു് അരക്കെട്ടിലും തുടയിലും ഒട്ടിപ്പിടിച്ചിരിക്കുന്ന വെളുത്ത മൽമൽ മുണ്ടു് അവളുടെ ആകാരസുഷമക്കു് ആകർഷകത വർദ്ധിപ്പിക്കുന്നു. കരയ്ക്കിരിക്കുന്ന പുരുഷൻെറ ശ്രദ്ധ ആകർഷിക്കണമെന്നു് ആഗ്രഹമുണ്ടെന്നു് അവളുടെ അലക്ഷ്യഭാവത്തിലും വ്യക്തമായിട്ടറിയാം. ഇടയ്ക്കിടെ ഉയരത്തിലിരിക്കുന്ന ആളിനെ ഉന്നംവെച്ചു് എറിയുന്ന കടക്കൺനോ

ട്ടങ്ങളും ചുണ്ടുകൾ കൂമ്പി വളർന്നു വ്യക്തമാകുന്ന പുഞ്ചി
രികളും കേവലം അലക്ഷ്യമായിട്ടുണ്ടാകുന്നതാണെന്നു തോ
ന്നുകയില്ല.

ശങ്കരൻകുട്ടി തേച്ചുകൊണ്ടിരുന്ന മാവിലച്ചുരുൾ ആ
റ്റുതിട്ടയ്ക്കു് കാടുപോലെ വളർന്നുനില്ക്കുന്ന പാണൽച്ചെടി
കളുടെ ഇടയിലേക്കു് വലിച്ചെറിഞ്ഞു. പതുക്കെ പടി
യിറങ്ങി താഴത്തെ പടിയിലെത്തി. കുനിഞ്ഞു് ആറ്റു
വെള്ളം കോരി വായിലൊഴിച്ചു. കൈകൾ മടക്കി മാ
റു മറച്ചു് ലജ്ജാഭാരത്താൽ നമ്രമുഖിയായി ആറ്റിലേക്കു
അവൾ തെന്നിയിറങ്ങി വെള്ളത്തിൽ മുങ്ങി. ശങ്കരൻ
കുട്ടിയുടെ മുഖം പുഞ്ചിരികൊണ്ടു് തെളിഞ്ഞു. വെള്ള
ത്തിൽ തലമാത്രം പുറത്തു കാണത്തക്കവിധത്തിൽ കിട
ക്കുന്ന ആ സ്ത്രീയെനോക്കി അയാൾ വായിൽകിടന്ന വെ
ള്ളം 'കുളുകുളു'യെന്നു കുലുക്കുവിഴിഞ്ഞുകൊണ്ടിരുന്നു.

'എന്താ നാണിച്ചുപോയോ?'—വായിൽ കിടന്നി
രുന്ന വെള്ളം നീട്ടിത്തുപ്പിയിട്ടു ശങ്കരൻകുട്ടി ചോദിച്ചു.

'പെണ്ണുങ്ങളു് കുളിക്കുന്നേടത്തു് എറങ്ങിവരാൻ നാ
ണമില്ല്യോ?'—ആറ്റിനക്കരെയിലേക്കു നോക്കി തിരിഞ്ഞു
വെള്ളത്തിൽ നിന്നുകൊണ്ടു് അവൾ പറഞ്ഞു. ഒരു ക
വിൾ വെള്ളം പീച്ചാംകുഴലിൽനിന്നു് വെള്ളം ചീറ്റു
ന്നമാതിരി നീട്ടിത്തുപ്പിയിട്ടു് അവൾ വീണ്ടും വെള്ള
ത്തിൽ തല മുക്കി.

'എത്രനേരമെന്നു കരുതിയാ കരയ്ക്കിരിക്കുന്നെ പാറു
ക്കുട്ടീ!'

'ഓഹോ! അത്രയ്ക്കു [illegible]കെട്ടോ?''

'നീരാട്ടം തീരാറായില്ലേ?'

'ആററിൽ കുളിക്കാൻ ആരുടേം അനുവാദം വേണ്ട'

'ഓഹോ!' ശങ്കരൻകുട്ടി ചിരിച്ചു.

പാറുക്കുട്ടി വീണ്ടും മുങ്ങിയിട്ടുയന്നു.

'അങ്ങോട്ടൊന്നു മാറുമോ?' ആററിനക്കരയിലേക്കു നോക്കിക്കൊണ്ടു് അവൾ ചോദിച്ചു. ചുരുണ്ട ചികുര ഭാരം വെള്ളത്തിലെ ഒഴുക്കിനൊപ്പം കിടന്നു് കളിച്ചുകൊണ്ടിരുന്നു.

'ഞാനിവിടില്ലെന്നു് വിചാരിച്ചോണ്ടാ മതി.'

'എന്തിനാ ഈ സമയം നോക്കി ഇറങ്ങാട്ടെഴുന്നെള്ളിയേ?'

'ഞാനൊന്നു കുളിക്കാൻ വന്നതാ. അല്ലാതെ സമയം നോക്കിവന്നതൊന്നുമല്ല.'

'അങ്ങോട്ടൊന്നു മാറുമോ?'

'മാറിയേക്കാം. ങാ! പിന്നെ........'

അവൾ തിരിഞ്ഞുനോക്കി......

'പിന്നെ...... നാണപിള്ളച്ചേട്ടൻ ...... കുപ്പിലേയ്ക്കു പോയോ?

'ഇപ്പോ എന്തോവേണം അതറിഞ്ഞിട്ടു്?''

'കാര്യമൊണ്ടു പാറുക്കുട്ടീ. അതൊക്കെ ഞാൻ അവിടെ വന്നു പറയാം. നാണപിള്ളച്ചേട്ടൻ പോയോ?'

'കാര്യം പറയാൻ അതെന്തിനാ അറിന്നേ?'

'ഉണ്ടു്''......അയാളുടെ മുഖത്തെ വിനോദരീതി നീങ്ങി......' എനിക്കു് ചിലതൊക്കെ പറയാനുണ്ടു്...

നിന്നോട്ട് തനിച്ച്.'

'വേണ്ടാ. എന്നോടൊന്നും പറയേണ്ട'. വെള്ളത്തി ക്കെടന്നു് തണുത്തു മരവിക്കുന്നു. അങ്ങോട്ടൊന്നു മാറു മോ?'

'മാറാം.'

'എന്നാൽ ആട്ടെ!'

'നിനക്ക് എന്നോട്ട് ഒരു താല്പര്യോം ഇല്ലേ?'

'ശെടാ! കുളിക്കാനും സമ്മതിക്കവേല്ല?'

'എല്ലാത്തിനും സമ്മതിക്കാം. എല്ലാത്തിനും...'

'ഒന്നു പോകുമോ?' അവളുടെ ഭാവവും മാറി.

'ഞാനിന്നുച്ചയ്ക്ക് അങ്ങോട്ടു വരും.'— ശങ്കരൻകുട്ടി പടി കയറി കടവിൽനിന്ന് നടന്നുപോയി, ഒഴുക്കിൽ ഓളംവെട്ടുന്ന തലമുടി വിരലുകൊണ്ട് ചീകിക്കൊണ്ട് അയാൾ നടന്നു മറയുന്നതു് നോക്കിക്കൊണ്ട് പാറുക്കുട്ടി നിന്നു. അവളുടെ മുഖവും മ്ലാനമായി. ദുസ്സഹമായ ചി ന്തകൾ ഹൃദയത്തിൽ നിറഞ്ഞുനില്ക്കുന്നുണ്ട്. ആദ്യത്തെ സന്തോഷത്തിന്റെ ലക്ഷണമൊന്നും അവളുടെ മുഖത്തു കാണാനില്ല.

'പാറുക്കുട്ടീ!...'

കുളികഴിഞ്ഞു് കരയ്ക്കു കയറിയ അവൾ ആ വിളി കേട്ട സ്ഥലത്തേക്കു തിരിഞ്ഞുനോക്കി.

ശങ്കരൻകുട്ടിയാണ്.

അവളുടെ മുഖം കുനിഞ്ഞു.

'എന്നോടെന്തെങ്കിലും ഒന്നു പറയൂ! എനിക്കിങ്ങി നെ ജീവിക്കാൻ.......'

'എനിക്കൊന്നും പറയാനില്ല.'

'നിനക്കു് സമ്മതമാണോ?'

'എൻെറ സമ്മതം ആരും കണക്കാക്കുന്നില്ല.' കണക്കാക്കിയിട്ടുമില്ല.'

'എന്നാൽ.........എന്നാൽ.........'

'വേണ്ട! എന്നോടൊന്നും പറയണ്ടാ'

'പിന്നാരോടു പറയണം?'

''എനിക്കറിഞ്ഞുകൂടാ'— അവൾ അതിവേഗം നടന്നു. അവൾ നടന്നുപോയ വഴിയിൽ നാലഞ്ചു കണ്ണുനീർക്കണങ്ങൾ പതിക്കുന്നതു് ശങ്കരൻകുട്ടി കണ്ടു. കണ്ണിൽനിന്നു മറയുന്നതുവരെ അവളുടെ പോക്കു നോക്കിക്കൊണ്ടു് അയാൾ അവിടെ നിന്നു.



# 3

# അമ്പലത്തറയിൽ

മഹാദേവർ ക്ഷേത്രത്തിലെ ദീപാരാധന കഴിഞ്ഞ സമയം; സാധാരണയുള്ള ദീപാരാധനയല്ല. പൂങ്കോയിക്കൽ തറവാട്ടുവകയായി നടത്തുന്ന ചിറപ്പാണന്നു്. സാധാരണയിൽ കൂടുതൽ ആളുകൾ അമ്പലത്തിൽ തടിച്ചുകൂടിയിട്ടുണ്ടു്. പ്രത്യേകിച്ചു് വൃദ്ധന്മാരും കുട്ടികളും. അതിനു കാരണവുമുണ്ടു്. അമ്പലത്തിൽ കൂടുന്നവർക്കെല്ലാം തൃമധുരം കൂടാതെ പായസവും കൊടുക്കുന്ന പതിവുണ്ടു്. പൂങ്കോയിക്കലെ ചിറപ്പെന്നാണെന്നു് നേരത്തെ തിരക്കി അമ്പലത്തിൽ സമയത്തിനു ചെന്നെത്തുവാൻ നാട്ടിൻപുറത്തുകാർ മറക്കാറില്ല.

തൃമധുരത്തിനും പായസത്തിനും വേണ്ടിയുള്ള പിള്ളേരുടെ തള്ളലൊക്കെ കഴിഞ്ഞുവെന്നു് പറയാം. അമ്പലത്തിനു ചുററും കൊളുത്തിയിരുന്ന വിളക്കുകളിലെ തിരികളിലധികം കരിഞ്ഞു് കത്തിയടങ്ങിത്തുടങ്ങി. വ

ലിയ ബലിക്കല്ലിനു സമീപം വലിയ നിലവിളക്കിനടുത്ത് കുറുപ്പാശാൻ പാരായണത്തിനൊരുങ്ങിക്കഴിഞ്ഞു. ദീപാരാധനയ്ക്കുശേഷം കിട്ടിയ ചന്ദനപ്രസാദം സാധാരണയിൽ കൂടുതൽ വര വീണ നെററിയിൽ നെടുകെ വ്യ ശിയിട്ടുണ്ട്. അധികം ഉയരവും വണ്ണവുമില്ലാത്ത ഒരു കൃശഗാത്രനാണ് ആശാൻ. നെററി കഴിഞ്ഞ് ചന്ദ്രക്കലയുടെ മാതിരി തലയിൽ പിറകോട്ട് കുറെയധികം കഷണ്ടി ബാധിച്ചിട്ടുണ്ട്. കഷണ്ടി പിടിച്ചിടത്തുതന്നെ അങ്ങുമിങ്ങുമുള്ള രോമങ്ങൾ ഇടയ്ക്കിടെയുണ്ടാകുന്ന കൊച്ചു കാററിൽനിന്നാടിക്കത്തുന്ന വിളക്കിലെ തിരിയുടെ വെളിച്ചത്തിൽ വ്യക്തമായിട്ടു കാണാം. ആകെപ്പാടെ അററം കുറേ കൂത്ത നീണ്ട കോഴിമുട്ടയുടെ ആകൃതിയുള്ള തലയാണ്. താടിയെല്ല് ഒഴുക്കൻ മട്ടുള്ള തൃകോണത്തിന്റെ കൂമ്പുള്ള ഭാഗംപോലെ തോന്നും. അവിടംവിട്ട് കുറച്ചു മുകളിൽ കൊച്ചുവായ്, നാസികയ്ക്ക് നല്ല നീളമുണ്ട്. പക്ഷേ അത്രയധികം കട്ടി തോന്നുകയില്ല. കവിള് ഒട്ടിയതാണ്. വായിലെ മുൻവരിപ്പല്ലുകൾക്ക് കുറവൊന്നും വന്നിട്ടില്ല; മുറുക്കി കറപിടിച്ചിട്ടുള്ളതല്ലാതെ. അണപ്പല്ലുകൾ അധികവും അകത്തുണ്ടായിരിക്കാൻ ഇടയില്ല. അതുമൂലമായിരിക്കണം കവിൾ നല്ലതുപോലെ കുഴിഞ്ഞിരിക്കുന്നതു്. ആശാന്റെ മുഖത്തു് ഏററവും വ്യക്തമായി നില്ക്കുന്നതു് പുരികങ്ങളാണ്. നല്ലതുപോലെ തഴച്ചുവളർന്നിട്ടുള്ളതാണ് പുരികരോമങ്ങൾ. അതിന്റെ താഴെയുള്ള കണ്ണുകൾ ചെറുതാണെങ്കിലും നല്ല ചൈതന്യമുള്ളവയാണ്. എന്തെങ്കിലും ശ്രദ്ധിച്ചു കേൾക്കുമ്പോഴും സൂക്ഷിച്ചു നോക്കുമ്പോഴും കൺപോളകൾ അടഞ്ഞ് ഒരു ചെറിയ വിടവുമാത്രമേ കാണുകയു

ളള. എങ്കിലും ആ നോട്ടത്തിനു് നന്നേ രൂക്ഷത തോ ന്നും. അതുപോലെ ആജ്ഞാശക്തിയും. ചമ്രം പണി ഞ്ഞ് വിളക്കിനു സമീപമിരിക്കുന്ന ആശാൻെറ ഇടത്തേ തോളിൽ ഒരു അലക്കിയ ചുട്ടിത്തോർത്തു് നെടുകെ ഇട്ടിട്ടു ണ്ടു്. കോടിനിറം നല്ലതുപോലെയുള്ള ഒരു നാടൻ കര യൻവേഷ്ടിയാണു് ഉടുത്തിരിക്കുന്നതു്, നെഞ്ചിൽ നിറ യെ ചുരുണ്ട കറുത്ത രോമങ്ങൾ. പരന്നു് വളഞ്ഞ് ഇ റങ്ങുന്ന വയറിൻെറ നടുക്കും നീളത്തിൽ രോമങ്ങൾ കാ ണാം. പിറകിൽനിന്നു് വളഞ്ഞ് പൊക്കിളിനടിയിൽ മടിയും കുത്തും ഒന്നിച്ച് ഒരു സ്ഥാനത്ത് വരത്തക്കവിധ മാണു് മുണ്ടു് ഉടുത്തിരിക്കുന്നതു്.

തൻെറ ചുററും കൂടിയിരിക്കുന്ന സദസ്യരെ ആ ശാൻ ആകപ്പാടെയൊന്നു് നോക്കിയിട്ടു് അല്പസമയം ക ണ്ണടച്ച് ധ്യാനത്തിലിരുന്നശേഷം രാമായണം പകുത്തു് വരിയെണ്ണി വായനതുടങ്ങി. ആശാൻെറ ശബ്ദത്തിനു ഒരു മാധുര്യവും സ്ഫുടതയും ഉണ്ടു്. ചില വൃദ്ധന്മാരു ടെ മടിയിൽ ഇരിക്കുന്ന കൊച്ചു കുട്ടികൾ ഇടയ്ക്കിടെയു ണ്ടാക്കുന്ന ശബ്ദമല്ലാതെ മറെറാന്നും കേൾക്കാനില്ല. ആ ളുകൾ എല്ലാം ആശാൻെറ ഈണമൊപ്പിച്ചുള്ള വായന യാൽ ആകൃഷ്ടരായിരിക്കുകയാണു്. അമ്പലമുററത്തെ പച്ചപ്പുൽത്തട്ടിൽ അകലെ അവിടവിടെയിരുന്നു് വെടി പറയുന്ന ചെറുപ്പക്കാർ ആശാൻെറ വായനയെ അത്ര ഗ ണ്യമാക്കിയ മട്ടില്ല. അമ്പലത്തിലെ തിടപ്പള്ളിയുടെ ചുവരുചേർന്നിരിക്കുന്ന സ്ത്രീകൾ പറഞ്ഞുതീർക്കാനുള്ള വ ർത്തമാനങ്ങൾ അടക്കിയ സ്വരത്തിൽ പരസ്പരം അറിയി ക്കുന്നുണ്ടു്. കോടി കസവു നേര്യതും ഉടുത്തു് ആ കൂട്ടത്തി

നടുത്ത് കാർത്യായനി നില്ക്കുന്നതു് അമ്പലമതിലിൽ ക ത്തുന്ന തിരിവിളക്കുകളുടെ വെളിച്ചത്തിൽ മങ്ങിക്കാണാ നൊക്കും. അവളുടെ കഴുത്തിൽ ചുഴറ്റിവെച്ച് കറുത്ത ചര ടിൽ കോത്തിട്ടിരിക്കുന്ന അരപ്പവൻ ഇടക്കിടെ മിന്നി ത്തിളങ്ങുന്നു. കാർത്യായനിയുടെ ശ്രദ്ധ മുഴുവൻ അക ലെ ബലിക്കല്ലിനടുത്ത് വായനയിൽ ലയിച്ചിരിക്കുന്ന കു ട്ടരിലാണ്. അവൾ അങ്ങോട്ടുനോക്കി വിരലും കടിച്ചു കൊണ്ട് നില്ക്കുകയാണ്.

"കുഞ്ഞേ! അമ്പലത്തി വന്നാൽ വെരലു കടിക്കല്ലേ. മാതേരപ്പുപ്പൻ കോപിക്കും." പെണ്ണുങ്ങളുടെ കൂട്ടത്തി ലിരിക്കുന്ന ഒരു വല്യമ്മ കാർത്യ യനിയെനോക്കി പറ ഞ്ഞു. ആ വാക്കുകൾ കേട്ട സ്ഥലത്തേക്ക് കാർത്യായ നി നോക്കി, തലയിലെ ചുഴിക്കു മുകളിൽ മാങ്ങയുടെ രൂപത്തിൽ അററം ഉരുട്ടിക്കെട്ടി ഒതുക്കിവച്ചിരിക്കുന്ന ന രച്ച മുടിയും മാറിൽനിന്ന് സാമാന്യത്തിലധികം നീള ത്തിൽ തൂങ്ങികിടക്കുന്ന, തൊലിയിലൊക്കെ വല്ലാതെ ജ രബാധിച്ച മുലയും ഉള്ള ഒരു മുത്തശ്ശിയേയാണ് അവൾ കണ്ടതു്. നല്ല വീതിയുള്ള അലക്കിയ മുണ്ട് ഞെറി ഞ്ഞു് കയററി കാൽമുട്ടുവരെ മാത്രം ഇറക്കി ഉടുത്തിട്ടുള്ള ആ വൃദ്ധ കാർത്യായനിയുടെ കോതി അററം കെട്ടിയിട്ടി രിക്കുന്ന തലമുടിയിൽ പ്രായംചെന്ന കൈകൾകൊണ്ട് തലോടി. തലോടുമ്പോൾ പല്ലില്ലാത്ത മോണകാട്ടി ചി രിക്കുന്നുമുണ്ടായിരുന്നു.

"വല്യമ്മേ കുഞ്ഞറിയത്തില്ലല്യോ?" സ്ത്രീകളുടെ കൂട്ടത്തിൽ ഇരുപ്പു പിടിച്ചുകൊണ്ട് കാർത്യായനിയുടെ ഇടത്തേക്കയ്യിലെ വിരലിൽ പിടിച്ചുവലിച്ചു.

"വാ മോളേ, അമ്മുമ്മേടെ മടീൽ വന്നിരുന്നേ. നിൻ്റമ്മ ഈ മടീലിരുന്ന് കളിച്ചിട്ടൊള്ളതാ. നിനക്കെന്നെ അറിയാന്നേ വയ്യ; അല്ല്യോ?"

"അവളെങ്ങനാ അറീന്നേ പാപ്പിയമ്മേ? അവളിവിടെ വന്നിട്ട് നാലഞ്ചല്ല്യാണ്ടായോ?" മടിച്ചു നാണിച്ചു നിന്നിരുന്ന കാർത്യായനിക്കുവേണ്ടി മറുപടി പറഞ്ഞതു് അവളുടെ അമ്മയായിരുന്നു.

"ഗോമതീം മോളും എന്നാ വന്നേ? വന്നതൊന്നും ഞാനറിഞ്ഞില്ല മോളെ! ഉള്ളതു പറയാമല്ലോ. പണ്ടത്തെപ്പോലൊന്നും വയ്യ. എന്നാ വയസ്സുമായില്ല്യോ!"

എന്നാലും നീയും മോളും വന്ന കാര്യം പെണ്ണുങ്ങളാരും പറഞ്ഞുപോലും കേട്ടില്ലല്ലോ!" പാപ്പിയമ്മ പല്ലില്ലാത്ത വായകൊണ്ട് ധാരമുറിയാതെ വർത്തമാനം പറഞ്ഞതു് കൗതുകത്തോടെ കാർത്യായനി കേട്ടുകൊണ്ടുനിന്നു. അവൾ അമ്മ ഇരിക്കുന്നിടത്ത് നീങ്ങി ഇരുന്നു.

"വന്നിട്ട് പൊറത്തെങ്ങും ഇറങ്ങിയില്ല. മേലേ കോയിക്കലെ ഗൗരിയെ ഒന്നു തിരക്കിപ്പോവാൻപോലും പററിയില്ല." ഗോമതി പറഞ്ഞു.

"വാസ്തവമാന്നേ! നിങ്ങള് രണ്ടും എങ്ങനെ വളന്നതാന്ന് എനിക്കറിയരുതോ? കൊച്ചുന്നാളിൽ നിങ്ങളെ രണ്ടുപേരേം ഇടത്തേതൊടേലും വലത്തേതൊടേലും ഇരുത്തി കളിപ്പിച്ചിട്ടുള്ളതാ ഈ പാപ്പിയമ്മ. ങ്! അതൊക്കെ പണ്ടത്തെ കാലം! കൊച്ചുങ്ങളായിരിക്കുമ്പൊ എൻ്റെ മക്കളെപ്പോലല്ല്യാരുന്നോ നിങ്ങളുരണ്ടും." പഴ

ഷകാലത്തെ കാര്യങ്ങൾ ഓർമ്മിച്ചപ്പോൾ പാപ്പിയമ്മ വാചാലയായിത്തീർന്നതുപോലെ തോന്നി. അവരുടെ മനസ്സിൽ പഴയ ഓർമ്മകൾ ഉണർന്നു. "നിൻെറമ്മ നിന്നെ കൊട്ടത്തേച്ച് വല്ലതിനും അങ്ങോട്ടോ ഇങ്ങോട്ടോ പോകണമെങ്കിൽ എന്നെ ആളയച്ചു വിളിപ്പിക്കും. ഞാനൊണ്ടെങ്കിലേ അവക്ക് സമാതാനമുള്ളൂ. ഈ നാട്ടിൻപുറത്താണെങ്കി......എൻെറ പ്രായമെത്തേണ്ട എത്ര പേരൊണ്ടായിരിക്കേണ്ടതാ... ... അവരൊക്കെ...... ഭാഗ്യം ചെയ്തവര്......കഷ്ടപ്പാടൊന്നും അറിയാത്തവര്...... ഞാങ്കണ്ടില്ല്യോ ഇപ്പഴം തടിപോലെ......നരകിക്കാനൊള്ളതൊക്കെ നരകിക്കാതൊക്കമോ...... കഷ്ടപ്പാടൊള്ളതിനെ മനുഷ്യർക്കോ വേണ്ടാ, ദൈവത്തിനതിലും വേണ്ടാ ......" പാപ്പിയമ്മേടെ കണ്ണു നിറഞ്ഞു; അവർ മുക്കു പിഴിഞ്ഞു. വിഷയം മാററാനെന്നവണ്ണം ഗോമതി ചോദിച്ചു:

"കോയിക്കലേത്തെ ഗൗരിക്ക് എങ്ങനെയൊണ്ട് പാപ്പിയമ്മേ?"

"മുന്നുമാസത്തിചിലപ്പാനമായില്ല്യോ കട്ടിലിലായിട്ട്......കഴിഞ്ഞ ബൊതനാഴ്ചയോ വ്യാഴാഴ്ചയോ......അതേ......വ്യാഴാഴ്ചയാ......ഞാൻ അവിടെ പോയിരുന്നു. ആ കട്ടിലിൻററുത്ത്........ഞാൻ ചെന്നു നിന്നപ്പോ........ എൻെറ കുഞ്ഞേ...... അതൊന്നും പറയാമ്മേലാ! .." പാപ്പിയമ്മ വീണ്ടും മൂക്കുപിഴിഞ്ഞു. അവരുടെ അധരങ്ങൾ വിറച്ചുകൊണ്ടിരുന്നു. എങ്ങോട്ടെന്നില്ലാതെ നോക്കിക്കൊണ്ട് കുറച്ചുനേരം അവർ ഇരുന്നു. നാലഞ്ചു നിമിഷം കഴിഞ്ഞു. ദീർഘമായി നിശ്വസിച്ചിട്ട് അവർ

ുടന്നു: "എന്നെ കണ്ടപ്പോ കുട്ടകുടാന്നു് കണ്ണീരൊലി ച്ചു. "പാപ്പിയമ്മേ!" എന്നു് ഒരു വിളി. കേട്ടപ്പോ എന്റെ ചങ്ക് പൊട്ടിപ്പോകുമെന്നു തോന്നി. ഞാൻ ക ട്ടിലിലിരുന്നു അവടെ തലമുടി പതുക്കെ ഒതുക്കി........ഞാ നെന്തോ പറയും....... മഹാലക്ഷ്മിയെപ്പോലിരുന്ന ഒരു പൊന്നിങ്കൊടമാ അതു് .......ആരു ചെന്നാലും വയറുവീ ക്കെ വച്ചതും കഴിക്കാനും പോകുമ്പോ.... ... കൊണ്ടുപോ കാനും കൊടുക്കുന്ന പൊന്നിങ്കൊടം.... .. ഒറക്കെയൊന്നു് ഉരിയാടുന്നതു്; മൊഖം കറക്കെ എന്തെങ്കിലും പറയുന്ന തു് ഞാൻ കണ്ടിട്ടും കേട്ടിട്ടുമില്ല ........ആക്കുമൊരു സഹാ യിയാ...... അതിനിങ്ങനെ വന്നല്ലോ! .......ആ കെടപ്പു് നമുക്ക് നോക്കിനിക്കാനൊത്തില്ല .......മൊഖം വെളുറി ക ണ്ണൊക്കെ താണ് എല്ലു് മാത്രമൊണ്ട്........ തളർവാതം പിടിച്ച്.... .. ആ കെടപ്പിലും ........ഞാൻ പോരാനോര ത്ത് മുന്നാഴി അരീം നാലഞ്ചു തേങ്ങേം തരാൻ പെണ്ണി നോട് വിളിച്ചു പറഞ്ഞു ...ഈ ദൈവത്തിനു നല്ലതിനേം ചീത്തേം തിരിച്ചറിയാൻ വയ്യേ........അതിന് ഈ ഗതി വരുത്തിയ ദൈവവും ദൈവമാന്നല്ലോ! ..." പാപ്പിയ മ്മയുടെ ഹൃദയം നൊന്താണ് ആ വാക്കുകൾ പുറപ്പെട്ടതു് എന്നു് കേട്ടിരുന്നവർക്കൊക്കെ തോന്നിയിരിക്കും. മറുതാ പോലെ, മനുഷ്യേരുടെ മൊഖത്തു നോക്കാതെ, അറുത്ത കൈക്കു് ഉപ്പിടാത്തവരൊക്കെ നാളിനു നാളിനു് കൊഴു ത്തു് മുഴക്കകേം! ....... പാപ്പിയമ്മ രാമായണപാരായണം കൊണ്ടുപിടിച്ചു് നടക്കുന്നേടത്തേക്കു് നോക്കിയിരുന്നു. അവർ ആരെയൊക്കെയോ ഉന്നംവച്ചുകൊണ്ടാണ് അതു പറഞ്ഞതെന്നു തോന്നും അവരുടെ സംസാരവും ഇരുപ്പും കണ്ടാൽ. എന്നാൽ ആരും അതിനു മറുപടിയെന്നവ

ണ്ണും ഒന്നും ഉരിയാടിയില്ല. അല്പമകലത്തിൽ നടന്നുകൊ
ണ്ടിരിക്കുന്ന രാമായണപാരായണത്തിന്റെ ശബ്ദം അവി
ടേയും പ്രതിധ്വനിച്ചു.

"അമ്മേ! ഞാൻ ആശാന്റെ അടുത്തു പോട്ടേ?"
കാർത്യായനി അമ്മയെ പിടിച്ചു കുലുക്കിക്കൊണ്ട് ചോ
ദിച്ചു. പാപ്പിയമ്മ പറഞ്ഞ കാര്യങ്ങൾ ഹൃദയത്തിൽ ു
ടുപ്പുകൾ ഉണ്ടാക്കിയതിനാൽ അതിനെക്കുറിച്ചുമാത്രം ചി
ന്തിച്ചുകൊണ്ടിരുന്നവർക്ക് കാർത്യായനിയുടെ കൊച്ചു ശ
ബ്ദം ഒരാശ്വാസമായി തോന്നിയിരിക്കണം.

"വേണ്ടാ മോളേ! ഇവിടിരുന്നാൽ മതി!"—ഗോ
മതി പറഞ്ഞു. ഏതാണ്ട് മുപ്പതു് മുപ്പത്തിരണ്ട് വ
സ്സു പ്രായംവരും ഗോമതിക്ക്. എങ്കിലും അവരുടെ മു
ത്തു് പ്രായത്തിനനുസരിച്ചുള്ളതിനേക്കാൾ കൂടുതൽ പ്രാ
രാബ്ധങ്ങൾ സഹിക്കുന്നുണ്ടെന്നു കാണിക്കത്തക്ക ലക്ഷ
ണങ്ങളാണുള്ളതു്. അതുകൊണ്ടു് ഉള്ളതിൽ കൂടുതൽ
പ്രായം അവർക്കു തോന്നും. സാമാന്യം പൊക്കവും വ
വും ഉള്ള ശരീരം. നല്ലതുപോലെ വെളുത്തു ചുവന്ന
റം. തലമുടി നടുക്കുകൂടി പിറകോട്ടു് കോതിയിട്ടു്
റം ഒരു ചെറിയ കെട്ടായിട്ടിരിക്കുകയാണ്. നല്ല വ
മുഖം. സൗന്ദര്യമുള്ള അധരങ്ങൾ. മൂക്കുത്തി അ
ഞ്ഞിട്ടുണ്ടു്—വെളുത്ത കല്ലുവച്ച ഒരു സ്വർണ്ണമൂക്കുത
നല്ല ചൈതന്യമുള്ള കണ്ണുകൾ. കഴുത്തിൽ കയറു് വ
രിച്ചമാതിരിയുള്ള ഒരു സ്വർണ്ണനൂലിൽ താലി കെട്ടിയി
രിക്കുന്നു. നല്ല വെളുത്ത റൗക്കയാണിട്ടിരിക്കുന്നതു്.
തിന്റെ പുറത്തു് അലക്കി വെളുപ്പിച്ച ചുട്ടിക്കരയ..

തോർത്തുകൊണ്ടു് മാറുമറച്ചിട്ടുണ്ടു്. ഉടുത്തിരിക്കുന്നതു് വെള്ളപ്പുടവയാണ്. ആകപ്പാടെ ആഭിജാത്യമുള്ള, ഒതുക്കവും ഇണക്കവുമുള്ള ഒരു നല്ല നാട്ടിൻപുറത്തുകാരിയുടെ മട്ടുകളാണ് ഒററ നോട്ടത്തിനു് തോന്നുന്നതു്.

"ഇത്തവണ ആറന്മുളയ്ക്കു പോയിട്ട് പെട്ടെന്നെന്താ കുഞ്ഞേ ഇങ്ങോട്ടു പോന്നതു്?" പാപ്പിയമ്മ പറഞ്ഞുകൊണ്ടിരുന്ന വിഷയം വിട്ട് മറെറാന്നിലേക്ക് കടന്നു. ആ ചോദ്യം ഗോമതി പ്രതീക്ഷിച്ചിരുന്നതാണ്. ഇപ്പോഴല്ലെങ്കിൽ താമസമില്ലാതെ എപ്പോഴെങ്കിലും. അതിനാൽ അതു കേട്ടപ്പോൾ അവൾക്ക് ഒട്ടും അതിശയം തോന്നിയില്ല.

"കാർത്ത്യായനിയുടെ അച്ഛൻ ഇപ്പോളവിടില്ല പാപ്പിയമ്മേ. അതുകൊണ്ടു് കൊറച്ചുനാളു് തറവാട്ടിൽ വന്നു താമസിക്കാമെന്നു് നിനച്ചു." ഗോമതി പതുക്കെ പറഞ്ഞു. അവരുടെ മറുപടി കേൾക്കാൻ അവിടെയിരുന്ന മററു പെണ്ണുങ്ങൾക്കെല്ലാം താല്പര്യമുണ്ടായിരുന്നെന്നു തോന്നി. പാപ്പിയമ്മയുടെ ചോദ്യമുണ്ടായപ്പോൾ അങ്ങുമിങ്ങും അമ്പലപ്പറമ്പിലെ കാര്യങ്ങളിൽ ശ്രദ്ധിച്ചിരുന്നവരൊക്കെ ഗോമതിയെ ആകാംക്ഷയോടെ നോക്കുകയുണ്ടായി.

"ഇവക്കിപ്പോഴെത്ര വയസ്സായി കുഞ്ഞേ?"

"അവൾക്ക് എട്ടു് വയസ്സോളമായി...."

"നേരാ! എൻെറ മോൻ രാമൻകുട്ടിയും അവളും ഒരു പ്രായമാ! പന്ത്രണ്ടു ദിവസത്തിനു മൂപ്പുണ്ടു് അവനു്. ഓർത്തേയൊള്ളൂ." ഒരു സ്ത്രീ പറഞ്ഞു.

"ആന്നു. അവരു രണ്ടും ഒരു മാസത്തിലൊള്ളതാ.
ജാനമ്മച്ചേച്ചിയുടെ കുഞ്ഞിനെ കാണാൻ പോയിട്ട്
രിച്ചുവന്നു് കൊറച്ചു ദെവസം കഴിഞ്ഞപ്പഴാ ഗോമതി
ണേടെ പേറിൻെറ കാര്യം ഞാനറിഞ്ഞതു്." മററൊ
സ്ത്രീ കണക്കു ശരിയാണെന്നു സ്ഥിരീകരിച്ചു.

"അല്ല. ഞാനൊന്നുംകൊണ്ടു് ചോദിച്ചതല്ല. വെ
റുതിക്കു പോയതാന്നാ നാട്ടിലൊക്കെ പെണ്ണുങ്ങളു പ
ഞ്ഞു പരത്തിയെ!" പാപ്പിയമ്മ വിട്ടില്ല.

"കാർത്യായനിയുടെ അച്ഛനു് അങ്ങു തിരുവന
പുരത്താ ജോലി. അതുകൊണ്ടു് തനിച്ചു് ആറന്മുള
ങ്ങനാ താമസിക്കുന്നതെന്നു് കരുതി." ഗോമതി പറഞ്ഞ
"പിന്നെ ചേട്ടനന്നൊരിക്കൽ വന്നപ്പോ പറഞ്ഞു ഇവ
ടെ വന്നു് കൊറച്ചുനാളു് താമസിക്കാൻ. പെണ്ണിനെ
നാലഞ്ചക്ഷരം പഠിപ്പിക്കാൻ ഇവിടാണെങ്കിൽ ആശാ
മൊണ്ടല്ലോ"

"അതും നേരാ! ഇവിടാണെങ്കിലും ആത്രയ്ക്കാള
ല്ലോമൊണ്ടോ. നാണുനൊരു സഹായവുമായി."
ത്തിലൊരു സ്ത്രീ പറഞ്ഞു.

ഈ സമയം കൊളുത്തിയ റാന്തൽവിളക്കും ശു
ക്കൊണ്ടു് കൊച്ചുരാമൻ അവിടെ വന്നു. മങ്ങിയെരി
ന്ന റാന്തലിൻെറ വെളിച്ചത്തിൽ അവിടെയിരുന്നിരു
സ്ത്രീകളെ കുറെക്കൂടി വ്യക്തമായി കാണാറായി.

"പോകാമോ കൊച്ചമ്മേ?" കൊച്ചുരാമൻ ഗോ
തിയെ നോക്കി ചോദിച്ചു കാർത്യായനി എഴുന്നേററ്
അവൻെറ അടുത്തേക്കു് നീങ്ങിനിന്നു. അവൾ വട

കയ്യിലെ വിരല്യ കടിച്ചുകൊണ്ടും ഇടതുകൈകൊണ്ട് കൊച്ചുരാമന്റെ കയ്യിൽ പിടിച്ചുകൊണ്ടും അവിടെ നിന്നു.

"അയ്യോ! വിരല്യ കടിക്യാന്നോ പിന്നേം?"—പാപ്പിയമ്മ മൂക്കിൽ വിരല്യവെച്ചുകൊണ്ട് കാർത്യായനിയെ നോക്കിപ്പറഞ്ഞു. അവൾ കൈ വായിൽനിന്നെടുത്ത് ലജ്ജിച്ചുനിന്നു.

"എന്നാ, ഞാനങ്ങോട്ട ചെല്ലട്ടെ?" കൂട്ടത്തിൽ നിന്നെഴുന്നേററ ഗോമതി സ്ത്രീകളെനോക്കി പറഞ്ഞു.

"ഒന്നു രണ്ടു നാഴിക ഇരുട്ടിക്കാണും. എന്നാ ചെന്നാട്ടെ. കഥകളിയ്ക്കു വരുവേല്ലായിരിക്കം; അല്ല്യോ?" പാപ്പിയമ്മ ചോദിച്ചു.

"ഇല്ല പാപ്പിയമ്മേ വിട്ടിലാരുമില്ല." വിളക്കുംതൂക്കി ഈ സമയം കൊച്ചുരാമൻ നടന്നുതുടങ്ങിയിരുന്നു. അവനോടൊപ്പം കാർത്യായനിയും. അവരെ പിൻതുടന്നു ഗോമതിയും പോയി. അമ്പലമുററത്തുനിന്നു് വെളിയിലേയ്ക്കു് ഇറങ്ങുന്നതിനുമുൻപ് ഗോമതി തിരിഞ്ഞുനിന്നു് ക്ഷേത്രത്തിലെ പ്രതിഷ്ഠയെ നോക്കി കണ്ണുമടച്ചു തൊഴുതു.



# 4

# ഇരുട്ടിലെ സഞ്ചാരികൾ

റാന്തൽവിളക്കിൻെറ മങ്ങിയ വെളിച്ചത്തിൽ അങ്ങിനെ മൂന്നു മനുഷ്യരൂപങ്ങൾ ചുററിനുമുള്ള അന്ധകാരം തള്ളിനീക്കി പതുക്കെ പതുക്കെ നടക്കുകയാണ്. ആരും ഒന്നും മിണ്ടിയില്ല. വെളിച്ചം കണ്ട് വിളക്കിൻെറ അടുക്കലേക്ക് നിരവധി പൂച്ചികൾ പറന്നടുത്തുകൊണ്ടിരുന്നു. അമ്പലത്തിലെ ആഘോഷച്ചടങ്ങുകളുടെ ശബ്ദം അകലത്തിൽ കേൾക്കാനുണ്ട്. എവിടെനിന്നെന്ന് നിണ്ണയിക്കാൻ സാധിക്കാത്തവണ്ണം ചീവിടുകളുടെ ഝങ്കാരങ്ങളും പ്രതിദ്ധ്വനിക്കുകയാണ്.

റാന്തൽവിളക്കിൻെറ പിറകെ നടക്കുന്ന ഗോമതിയുടെ മനസ്സ് പ്രക്ഷുബ്ധമായിരിക്കുകയാണ്. പാപ്പിയമ്മയുടെ ചോദ്യങ്ങൾ ആണ് അവളെ സ്വന്തം ജീവിതത്തിലെ അപാകതകളെക്കുറിച്ച് ഓമ്മപ്പെടുത്തിയതു്.

അമ്പലത്തിൽ ദീപാരാധന തൊഴാൻ പോകുന്ന അവസരത്തിൽ അവൾക്ക് ഹൃദയഭാരം ഒട്ടും ഉണ്ടായിരുന്നതല്ല. അവിടെച്ചെന്ന് ആവലാതികളൊന്നും അറിയിക്കാൻ ആശിച്ചതുമില്ല. എന്നാൽ ഇപ്പോൾ എത്ര പെട്ടെന്നാണ് അവളുടെ ഹൃദയംനിറച്ച് സഹിക്കാനാവാത്ത വിചാരങ്ങൾ ഊറി നിറഞ്ഞത്! പാപ്പിയമ്മ പറഞ്ഞതും ചോദിച്ചതുമായ സംഗതികൾ ഒരു കാര്യം വ്യക്തമാക്കുന്നുണ്ട്. തറവാട്ടിലേയ്ക്കു് അവൾ തിരിച്ചെത്തിയതിനെപ്പറ്റി നാട്ടിൻപുറത്തുകാർ പലതും പറയുന്നുണ്ടായിരിക്കും. അവളെക്കുറിച്ച് പെണ്ണുങ്ങൾ പല കഥകളും ചമയ്ക്കുന്നുണ്ടായിരിക്കും. ഇല്ലെങ്കിൽ ചുഴിഞ്ഞുള്ള ചോദ്യങ്ങൾ അവരാരും ചോദിക്കുമായിരുന്നില്ല. ഗോമതിക്ക് കഠിനമായ വിഷമം തോന്നി. തന്റെ ജീവിതത്തിൽ പൂർണ്ണത പ്രാപിക്കാതെ പലതും ഭാഗങ്ങളും ഒഴിഞ്ഞുകിടക്കുന്നുണ്ട്. ഏതാണ്ട് പത്തുകൊല്ലം മുമ്പ് നടന്ന അവളുടെ വിവാഹത്തെക്കുറിച്ച് അവൾ പലതും ഓർമ്മിച്ചു. അത്യന്തം ആർഭാടത്തോടെയാണ് അവളുടെ കുടുംബത്തിലെ മറ്റു പെൺകുട്ടികളുടെയൊക്കെ വിവാഹം നടന്നത്. അതിൽനിന്നു ഭിന്നമായി ആദ്യമായിട്ട് ആ കുടുംബത്തിൽ നടന്ന വിവാഹം അവളുടേതാണ്, ബന്ധുക്കളാരും തന്നെ അതിൽ സംബന്ധിച്ചില്ല. ആചാരത്തെ ആദരിക്കാൻവേണ്ടി നിറപറയും നിലവിളക്കും വച്ച് പത്തുപന്ത്രണ്ട് നാട്ടുപ്രമാണികളുടെ സാന്നിദ്ധ്യത്തിലാണ് പുടവകൊട നടന്നത്. അവളുടെ ഭർത്താവിന്റെ ചുറ്റുപാടുകൾ എന്തൊക്കെയെന്നറിയുവാൻ അവൾക്കു് അതിനുമുമ്പ് സാധിച്ചിരുന്നില്ല. കല്യാണം കഴിഞ്ഞു് ഭർത്താവിന്റെ കൂടെ അയാളുടെ വീട്ടിലേക്കു പോയി. അ

വിടെച്ചെന്നു് കയറിയപ്പോൾതന്നെ അവൾക്കു് മനസ്സു മട്ടത്തുപോയി. എത്ര അലങ്കോലപ്പെട്ടു കിടക്കുകയാണു് ആ വീട്ടും പരിസരങ്ങളും! വലിയ ഒരു നാലുകെട്ടിൻെറ വടക്കേപ്പുര മാത്രമുണ്ടു്. ബാക്കിയെല്ലാം പൊളിച്ചു നീക്കിയിട്ടുള്ളതാണു്. പൊളിച്ചുനീക്കിയ ഭാഗത്തിൻെറ അടിത്തറയും മററും അന്നാം അവശേഷിച്ചിരുന്നു. ഉള്ള പുരതന്നെ അഴിച്ചുമേഞ്ഞിട്ടു് വളരെക്കാലമായിക്കാണും. ഓലകൾതന്നെ ദ്രവിച്ചു് അധികവും ഈർക്കിലുമാത്രമായി നില്ക്കുകയാണു്. തറ മെഴുകിയിട്ടു് നാളുകൾ വളരെച്ചെന്നിരിക്കും. പലകകൊണ്ടു് പണിതിട്ടുള്ള പുരയുടെ പല ഭാഗങ്ങളും ചിതൽ തിന്നും മററും വിടവുണ്ടായിട്ടുണ്ടു്. വളഞ്ഞു പുളഞ്ഞു് ചിതൽ പൊതിഞ്ഞിട്ടുള്ള മണ്ണു് പലകയുടെ പല കോണുകളിൽ കയറിയിട്ടുള്ളതിൻെറ പാടുകളും ചിലയിടങ്ങളിൽ മണ്ണുതന്നെയും പററിപ്പിടിച്ചിരിക്കുന്നു.

ആകപ്പാടെ വീടിനു മൂന്നു മുറിയാണുള്ളതു്. കിഴക്കു പടിഞ്ഞാറു നില്ക്കുന്ന വീടിൻെറ ദർശനം തെക്കോട്ടാണു്. പഴയ നാലുകെട്ടിൻെറ വടക്കേപ്പുരയാണതു്. പടിഞ്ഞാറേയററത്തുള്ള മുറിയിൽ ഒരു പഴയ പത്തായം. അതിൻെറ പുറത്തു് പഴക്കംചെന്നു് നിറം മങ്ങിയ ഒരു പായു് ചുരുട്ടിവച്ചിരിക്കുന്നു. ചുരുളിൻെറ തുറന്ന ഭാഗത്തുകൂടി അകത്തിരിക്കുന്ന കറുത്തു് മെഴുക്കുപിടിച്ച തലയണയുടെ കുറെ ഭാഗം കാണാനൊക്കും. മുറിയുടെ പടിഞ്ഞാറേ ചരിവിലെ കട്ടി വളരെയുള്ള കഴിക്കോലിൽ ഒന്നു രണ്ടു് പൊതികൾ കെട്ടിത്തൂക്കിയിരിക്കുന്നു. മുറിയുടെ കിഴക്കു തെക്കേ മൂലയിൽ ക്ലാവു പിടിച്ചു് കറുത്ത ഒരു നിലവിളക്കു്. അതിൻെറ അടുത്തു് ഒരു കൊച്ചു

പലകയിൽ പത്രാകൊണ്ടു പൊതിഞ്ഞൊരു തടിച്ച പഴയ പുസ്തകം. ചാമ്പ്രാണിത്തിരി എരിഞ്ഞടങ്ങി താഴെ വീണുകിടന്ന നൂലുപോലെയുള്ള ചാരം വിളക്കിനടുത്തു കിടപ്പുണ്ടു്. തിരി കൊളുത്തി കുത്തിവയ്ക്കുന്നതിനുപയോഗിച്ച ചതുരംഗക്കഷണം മാതിരി മുറിച്ച വാഴത്തടയിൽ ചാമ്പ്രാണിത്തിരിയുടെ എരിഞ്ഞ കുററികൾ ഇരിപ്പുണ്ടു്. വാഴത്തടകൾതന്നെ വെള്ളം വലിഞ്ഞു ചുങ്ങിച്ചുളുങ്ങിയിരിക്കുന്നു.

കല്യാണം കഴിഞ്ഞു, ആദ്യം വീട്ടിൽ കയറിച്ചെല്ലുമ്പോൾ അയലത്തെ ഒന്നുരണ്ടു പെണ്ണുങ്ങളും വയസ്സുചെന്ന ഒരു തള്ളയുംമാത്രമേ അവിടെ ഉണ്ടായിരുന്നുള്ളു. തെക്കേ തിണ്ണയിൽ ഒരു നിലവിളക്കു് കിഴക്കോട്ടു തിരിയിട്ടു കൊളുത്തി വച്ചിരിക്കുന്നു. വടക്കു തെക്കായിട്ടുള്ള റോഡിൻെറ പടിഞ്ഞാറേ വശത്തുള്ള പറമ്പിലാണു് ആ വീടു്. അതിനാൽ കിഴക്കുനിന്നു കയറി പടിഞ്ഞാറോട്ടു ചെല്ലുമ്പോൾ വീടിൻെറ ദശനം തെക്കോട്ടാണെന്നേ തോന്നുകയുള്ളു. ഏതാണ്ടു് മൂന്നു് അടിയോളം വീതി കാണും തിണ്ണയ്ക്കു്. അതു് ചാണകം മെഴുകിയിട്ടുള്ളതുമാണു്. വക്കിൽ നെടുകെ പലകയിട്ടു ഉറപ്പിച്ചിട്ടുമുണ്ടു്.

പടികയറി വീട്ടിലേക്കു ചെന്നപ്പോൾ ഗോമതിയേയും ഭത്താവിനേയും സ്വീകരിക്കാൻ പ്രായമായ ഒരു തള്ളയാണു് ചെന്നതു്. അത്ര വൃത്തിയൊന്നുമില്ലാത്ത ഒരു പുടവ മുട്ടററം മാത്രം ഇറക്കി ഉടുത്തിട്ടുള്ള ഒരു പ്രായം ചെന്ന സ്ത്രീ; നെഞ്ചുമറയ്ക്കാൻ ഒരു ചവുണ്ട തോത്തു് മടക്കിയിട്ടിട്ടുണ്ടു്. നരച്ചതും കറുത്തതും കലന്ന മുടി അലക്ഷ്യമായി കെട്ടിവച്ചിട്ടുള്ള ആ സ്ത്രീ ഗോമതിയുടെ കൈ

ശ്ശ പിടിച്ചു് വീട്ടിനകത്തേയ്ക്കു് കയററി. പടിക്കൽ ക
യററി വീട്ടിനുള്ളിൽ എത്തുന്നതുവരെ ആരും ഒന്നും ഉരി
യാടിയതുപോലുമില്ല.

എന്തൊക്കെ പ്രതീക്ഷകളാണു് ഭർത്താവിന്റെ വീ
ടിനെക്കുറിച്ചും അവിടെ ഉണ്ടായിരിക്കാവുന്ന ബന്ധുക്ക
ളെക്കുറിച്ചും ഗോമതിക്കുണ്ടായിരുന്നതു്! എന്നാൽ എത്ര
വിപരീതമായ അനുഭവമാണുണ്ടായതു്. അവിടെ കൂടി
യിരുന്ന അയലത്തെ പെണ്ണുങ്ങളാരോ ആണു് അന്നു് അ
വളോടു് ആദ്യം ഉരിയാടിയതുതന്നെ. അതും കേവലം
മര്യാദയ്ക്കുവേണ്ടി മാത്രം സാധാരണ നടത്തുന്ന ചില കുശ
ലങ്ങൾ മാത്രം.

പിന്നീടു് ഗോമതി അവിടെ ഉണ്ടായ അനുഭവങ്ങ
ളെക്കുറിച്ചു് ഓർമ്മിച്ചപ്പോൾ അവളുടെ കണ്ണുകൾ നിറ
ഞ്ഞുപോയി. അവളുടെ കവിളിൽക്കൂടി ഒലിച്ചിറങ്ങി
യ ഒന്നു രണ്ടു കണ്ണുനീർ തുള്ളികൾ ആരും അറിയാതെ
ആ നാട്ടിൻപുറത്തെ കാലടിപ്പാതയിൽ പതിച്ചതേയുള്ളു.
ഭർത്താവിനെക്കുറിച്ചു് ഒരു യുവതിക്കു് എന്തൊക്കെ പ്രതീ
ക്ഷകളാണുണ്ടായിക്കൂടാത്തതു്? മനുഷ്യരുടെ ഏററവും
വാചാലമായ, അതിർത്തി സങ്കല്പിക്കുവാൻ ആകാത്ത ഭാ
വനകൾ, കല്യാണം കാത്തിരിക്കുന്ന ഒരു കന്യകയിലാണു
ണ്ടാകുക. ഒരു കവിഹൃദയത്തിനുകൂടി പറന്നുയരുവാൻ
കഴിയാത്ത മോഹനമേഖലകളാണു് അവളുടെ ഭാവനക
ളുടെ കേളീരംഗങ്ങൾ. അവളുടെ ഹൃദയം മോഹനഭാവ
ങ്ങളുടെ വിളനിലമാണു്. അങ്ങിനെ ഗോമതി എന്തൊ
ക്കെ സ്വപ്നങ്ങൾ കണ്ടു! എന്തൊക്കെ പരിപാടികൾ ത
യ്യാറാക്കി! നിദ്രാരഹിതങ്ങളായി ചിലവഴിച്ചിട്ടുള്ള നി

ദ്രാരഹിതങ്ങളായി ചിലവഴിച്ചിട്ടുള്ള നിശായാമങ്ങളിൽ ഹൃദയത്തിൻെറ നിഗൂഢതലങ്ങളിൽ എന്തൊക്കെ പ്രതീക്ഷകളാണ് അവളൊരുക്കിവച്ചതു്! അവളുടെ വീട്ടിൽ മററുള്ളവരെ അപേക്ഷിച്ച് അവളാണ് അമാന്തിച്ച് വിവാഹിതയായതു്. അവൾക്കാണ് ജീവിതസഖാവായി ഒരാളെ കിട്ടണമെന്ന് ഏററവും അധികം ആശ തോന്നിയതു്. അവളെ കാണുന്ന അവസരത്തിൽ ചിലപ്പോൾ പരിചയക്കാരായ പെണ്ണുങ്ങൾ "കല്യാണമൊന്നുമായില്ലേ?" എന്നു ചോദിക്കുമ്പോൾ അതിന് ഉറക്കെ മറുപടി പറയാൻ ഒരവസരം എത്രയും എളുപ്പത്തിൽ ഉണ്ടാകണേ എന്ന് എത്ര പ്രാർത്ഥിച്ചതാണ്! ഓരോ ദിവസവും ഓരോ യുഗംപോലെയാണ് തോന്നിയിരുന്നതു്. അങ്ങിനെയിരിക്കുമ്പോഴാണ് അവളുടെ വിവാഹാലോചന വന്നതു്. തൻെറ ഭാവി ഭർത്താവിനെ കാണുന്നതിനു മുമ്പുതന്നെ അവൾ, ഈ വിവാഹം എത്രയുംവേഗം നടക്കണേയെന്നു പ്രാർത്ഥിച്ചതല്ലേ?

ഭർത്തൃഗൃഹത്തിലെത്തി നാലഞ്ചുദിവസം കഴിഞ്ഞപ്പോഴാണ് ഭർത്താവിനെപ്പററി അവൾ അതുമിതുമൊക്കെ അറിഞ്ഞുതുടങ്ങിയതു്—അയാളുടെ സഹോദരന്മാരാരും ഈ വിവാഹത്തിനനുകൂലിച്ചതല്ല—അയാളുടെ തൊഴിലെന്താണെന്ന് അവൾക്ക് ഒരു പിടിയും കിട്ടിയില്ല. ഏതാണ്ട് പത്തിരുപതു ദിവസം കഴിഞ്ഞു് അവരുടെ കൂടെയുണ്ടായിരുന്ന, ഭർത്താവിൻെറ തള്ള അവളോടു് പറഞ്ഞതു്, ഗോമതിയുടെ കണ്ണുകളിൽ ഇപ്പോഴും പ്രതിധ്വനിച്ചു: "കൊച്ചുകേശവനെ ഇത്രയും ദെവസം

തൊടരെ വീട്ടിൽ കാണുന്നതിപ്പോളാദ്യമായിട്ടാ ഗോമതീ! അതു നിന്റെ മിടുക്കാ. അവനെയൊന്നു മെരുക്കിയെടുക്ക ണം. ഇങ്ങനെ അവൻ ഇവിടെ താമസിച്ചാൽ തന്നെ പാതി നന്നായി.'' ഹൃദയത്തിൽനിന്നാണ് ആ വാക്കു കൾ പുറത്തുവന്നതെന്ന് ഗോമതിക്ക് അപ്പോൾ തോ ന്നി. ആ രംഗം അവളുടെ സ്മരണയിൽനിന്നു മാഞ്ഞി ട്ടില്ല. നനച്ച് വൃത്തിയാക്കിയ നേര്യതു് തോളിൽ നെടുനീളത്തിലിട്ട്, നല്ല മുണ്ട് ഉടുത്ത് കേശവൻ കിഴക്കോട്ടു നടന്ന്, റോഡിലേക്കിറങ്ങുമ്പോൾ വൃദ്ധ അയാളെ നോക്കി ചെറുതിണ്ണയിൽ ഇരിക്കുകയായി രുന്നു. ഗോമതി മുററത്തും നില്പുണ്ട്. അടുത്തു കിട ന്നിരുന്ന ഇടികല്ല് തുടച്ചു വൃത്തിയാക്കുന്നതിന്റെ ഇട യിലാണ് വൃദ്ധ അതു പറഞ്ഞതു്. ''ഞാൻ ഒമ്പതു പെ ററതാ. അതിൽ മൂന്നെണ്ണത്തിനെ ദൈവം നേരത്തെ അങ്ങ് എടുത്തു. പിന്നുള്ള ആറിൽ ഉള്ളേലുമിളേത് പെണ്ണ്. അവളുടെ മൂത്തതാ ഇവൻ. ഇവനേയൊള്ളു ഒരു കരയിലെങ്ങുമെത്താതെ ഇങ്ങനെ കഴിയുന്നതു്. എ ന്നാ, ഇവനാതാനും എന്നോട് മററുള്ളതിനേക്കാളൊക്കെ സ്നേഹോം മര്യാദേം ഒള്ളതു്. വീട്ടിന്നു വെളിയിലെറ ങ്ങിയാൽ തോന്നിയ വഴിയേ ഒരു പോക്ക്. വീടുമില്ല; കൂടുമില്ല.'' വയസി ഇടിക്കല്ലിലിട്ട മുറുക്കാൻ ചതച്ചു തുടങ്ങി.

''ഉം! നിന്റെ ഭാഗ്യംപോലൊക്കെയിരിക്കും. ക ല്യാണത്തോടുകൂടിയെങ്കിലും അവനൊന്നു നന്നായെങ്കി!'' വൃദ്ധ ദീർഘമായി നിശ്വസിച്ചു. ചതച്ചുകൊണ്ടിരുന്ന മുറുക്കാൻ ഒരു നെല്ലിക്കായുടെ വലിപ്പത്തിൽ ഉരുട്ടി എടു

ത്തു് പല്ലില്ലാത്ത അണയിൽ ഒതുക്കി, ഗോമതി ഒന്നും പറഞ്ഞില്ല; കിഴക്കേ റോഡിൽക്കൂടി തെക്കോട്ട് നടന്നു പോകുന്ന ഭർത്താവിനെ അവൾ നോക്കിക്കൊണ്ടു നിന്ന തേയുള്ളു.

വിവാഹം കഴിഞ്ഞ് അവിടെയെത്തി താമസിച്ച ആദ്യത്തെതവണ കേശവൻനായരും ഗോമതിയുംകൂടി ആ നാട്ടിൽതന്നെ സ്ഥിരതാമസമാക്കിയിട്ടുള്ള സഹോദരന്മാരുടെ വീട്ടിലെങ്ങും പോയില്ല. പോകുന്നതിന്നു് കേശവൻനായർ ഒരു താല്പര്യവും എടുത്തില്ല. അതുപോലെ ആരുടേയും ക്ഷണം വധൂവരന്മാക്ക് ഉണ്ടായതുമില്ല.

കുളക്കടവിൽ കുളിക്കാൻപോകുന്ന അവസരത്തിൽ കണ്ടുമുട്ടാറുള്ള പെണ്ണുങ്ങളിൽനിന്നു മുറസ്സു് കിട്ടാറുള്ള ചില്ലറ വിവരങ്ങളൊക്കെ കൂട്ടിക്കൊരുത്തു് ഗോമതി തന്റെ ഭർത്താവിന്റെ ചിത്രത്തിനു് മനസ്സിൽ ഏതാണ്ടൊരു രൂപം ഉണ്ടാക്കി. ഭർത്താവിന്റെ കൂടെ താമസത്തിനെത്തിയ ശേഷം ആദ്യമായി അത്യന്തം വേദനിച്ചു് കരഞ്ഞ ദിവസം അവൾ ഓർമ്മിച്ചു. തന്റെ ഭർത്താവിനോടുള്ള അവജ്ഞ ആ നാട്ടിൽ അത്യധികമാണെന്നും അവൾക്ക് അറിയാൻ ഇടയായി......ഗോമതി കുളിയും കഴിഞ്ഞ് അമ്പലത്തിൽ കയറി ദർശനം നടത്തി തൊഴുന്നതിന്നായി അമ്പലപ്പടി കയറി പടിഞ്ഞാറേയ്ക്കു നടക്കുകയാണ്. അമ്പലമുററം അടിച്ചുവാരിക്കൊണ്ടിരുന്ന രണ്ടു പെണ്ണുങ്ങൾ അവൾ അമ്പലത്തിലേയ്ക്കു കയറുന്നതു് കൗതുകത്തോടെ നോക്കി. അവൾ അവരെ കടന്നു കഴിഞ്ഞപ്പോൾ ആ പെണ്ണുങ്ങളിൽ ഒരുത്തി പറഞ്ഞു:

"ഇലഞ്ഞിക്കാലെ കേശവൻനായരുടെ പെമ്പറന്നോരാ!"

"ങാ! ആണോ?"

"എന്നാലും അയാടെ കൂടേം പൊറുക്കാൻ പെണ്ണുണ്ടായല്ലോ!"

ഗോമതി മറെറാന്നും കേട്ടില്ല. അവളുടെ തല ചുററുന്നതുപോലെ തോന്നി. അവൾ നടപ്പിൻെറ വേഗത കുറച്ചു. കണ്ണിൽ അന്ധകാരം വ്യാപിക്കുകയാണ്. ചെവിയിൽ എന്തെന്നില്ലാത്ത ഒരു ഇരമ്പലിൻെറ ശബ്ദം. ഈ സമയം അവൾ വലിയ ബലിക്കല്ലിൻെറ സമീപം അരമതിലിന്നടുത്തെത്തിയിരുന്നു. അതിൽ പിടിച്ചുകൊണ്ട് അവിടെ കുറച്ചുനേരംനിന്നു. അസ്വാസ്ഥ്യം അല്പം കുറഞ്ഞപ്പോൾ അവൾക്ക് എന്തു ചെയ്യണമെന്നൊരു രൂപവും കിട്ടിയില്ല. ഈ നാട്ടിലുള്ള എല്ലാവരുടേയും അവജ്ഞാപാത്രമായി, പരിഹാസകേന്ദ്രമായി എങ്ങിനെ ജീവിക്കും?

ഗോമതി അകത്തെ പ്രതിഷ്ഠ നോക്കി തൊഴുതില്ല. അകത്തേക്കു കയറി പ്രദിക്ഷണം വച്ചു തൊഴാൻ വേണ്ടിമാത്രമാണ് രാവിലെ അവൾ കുളിതേവാരങ്ങൾ പൂത്തിയാക്കി ഇന്നെത്തിയതു്. അവൾക്ക് മനുഷ്യരോടു മാത്രമല്ല മനുഷ്യൻെറ ജീവിതത്തെ നിയന്ത്രിക്കുന്ന വിധിനിർണ്ണയക്കാരെന്നു പറയപ്പെടുന്ന ദൈവങ്ങളോടും അത്യധികം അമർഷം തോന്നി. അവൾ അമ്പലത്തിൽ നിന്ന് തിരിഞ്ഞു നടന്നു. അമത്തിയിട്ടും അടങ്ങിയില്ല അവളുടെ രോഷം. സമയം കഴിയുന്തോറും അവളുടെ ഹൃദയ

ത്തി വേദനയേക്കാളധികം ഉയൎന്നുനിന്നതു് എല്ലാററി നോട്ടമുള്ള വെറുപ്പാണു്. അമ്പലത്തിൽനിന്നു് അവൾ നടക്കുകയല്ല, ഓട്ടുകതന്നെയാണു് ചെയ്തതു്. ഒന്നും അ റിയാത്ത അവളെ ലോകം ഇങ്ങനെ അവഹേളിക്കുന്നതെ ന്തിനാണു്? ആരോടും ഒരപരാധവും ചെയ്തിട്ടില്ലാത്ത അവളോടു് പകപോക്കാനെന്നവണ്ണം ആളുകൾ പെരുമാ റുന്നതെന്തുകൊണ്ടു്? അന്യക്കു ഉപകാരമല്ലാതെ ഉപദ്രവ ത്തെക്കുറിച്ചു് മനസ്സിൽ സങ്കല്പിക്കുകപോലും ചെയ്തിട്ടില്ലാ ത്ത അവളുടെ മനസ്സിനെ എന്തിനാണു് ഈ അപരിചി തർ വേദനിപ്പിക്കുന്നതു്? ആ ചോദ്യങ്ങൾക്കൊന്നിനും അവൾക്കു് മറുപടി കിട്ടിയില്ല. അമ്പലത്തിൽനിന്നു് വീട്ടിലേക്കു് ഓടി—അതെ, അതു് ഒരോട്ടംതന്നെയായിരു ന്നുവെന്നു് അവൾ ഇപ്പോഴും ഓക്കുന്നുണ്ടു്. ആ അവസ രത്തിൽ അവൾ സകലതും നശിച്ചു്, സകല ആശകളും അവസാനിച്ചു്, ആത്മഹത്യക്കു തയ്യാറായിപ്പോകുന്ന ഒരാ ളെപ്പോലെയാണു് പെരുമാറിയതു്. വീട്ടിലെത്തിയ പ്പോൾ അവിടെ ആരും ഉണ്ടായിരുന്നില്ല. കതകു് ചാരി യിരിക്കുന്നതു് തുറന്നു് അകത്തുകയറി. അടുക്കളയുടെ വട ക്കുവശത്തുള്ള വാതില്ക്കൽ ചെന്നിരുന്നു് മുഖം കൈപ്പട ങ്ങളിൽ കുനിച്ചുവച്ചു ഹൃദയം പൊട്ടുന്നമാതിരി വിങ്ങി വിങ്ങിക്കരഞ്ഞു. അങ്ങിനെ അവൾ കരയുന്നതു് ആദ്യ മായിട്ടാണു്. എന്തൊരസഹനീയമായ വേദന!

എത്രനേരം അങ്ങിനെ ഇരുന്നു് കരഞ്ഞെന്നു് അ വൾക്കറിവില്ല. പുറകിൽ ഒരു കാൽപ്പെരുമാററം കേട്ടാ

ണ് അവൾ തിരിഞ്ഞുനോക്കിയതു്. അടുക്കളയിൽ അവളുടെ പുറകിൽ കേശവൻനായർ അവളെ നോക്കി നില്ക്കുകയാണ്. എന്തു ചെയ്യണമെന്നു് അവൾക്കു് ഒരു രൂപവും കിട്ടിയില്ല. അയാളോടു് അവൾക്കു് അങ്ങേയററത്തെ വെറുപ്പു തോന്നി. അവിടെനിന്നു് ഓടി രക്ഷപ്പെട്ടാൽ കൊള്ളാമെന്നുതോന്നി.

"ഗോമതി!" കേശവൻനായരുടെ വിളി പുറകിൽ കേട്ടു. അവൾ അനങ്ങിയില്ല. കൈപ്പടങ്ങൾ കവിളിൽ ചേർത്തുകൊണ്ടു് അവൾ വടക്കോട്ടു നോക്കി ഇരുന്നു: കണ്ണുകൾ ചുവന്നു കലങ്ങിയിട്ടുണ്ടു്. കവിളിൽക്കൂടി കണ്ണീർ ഒലിച്ചിറങ്ങുകയാണ്.

കേശവൻനായർ കുനിഞ്ഞു് അവളുടെ മുഖത്തേക്കു നോക്കി. അവളുടെ ചുണ്ടുകൾ വിറയ്ക്കുകയാണ്.

"ഗോമതീ! ഇതെന്താണ്?" കേശവൻനായർ പതുക്കെ ചോദിച്ചതു് അവൾ കേട്ടു. "ഇങ്ങനെ ഇരുന്നു കരയാൻ...എന്തുണ്ടായി?"

ഗോമതി വിങ്ങിപ്പൊട്ടി. കേശവൻനായർ കൈകൊണ്ട് അവളുടെ ഉണങ്ങിയിട്ടില്ലാത്ത തലയിൽ തടവി. അവളുടെ കരച്ചിലിൻെറ ശക്തി വർദ്ധിച്ചതേയുള്ളൂ. "ഇതെന്താണ്?" അവൾ മറുപടി ഒന്നും പറഞ്ഞില്ല......

"കൊച്ചമ്മാ! ഇങ്ങോട്ടു കേറിയ്ക്കോട്ടേ!" റാന്തവിളക്ക് കോണിപ്പടിയിലേക്കു കാണിച്ചുകൊണ്ടു് കൊച്ചുരാ

മൻ പറഞ്ഞതുകേട്ടാണ് ഗോമതി തൻെറ ചിന്തയിൽനി ന്നുണൎന്നതു്. അവർ വീട്ടുപടിക്കൽ എത്തിക്കഴിഞ്ഞിരു ന്നു. റാന്തലിൻെറ മങ്ങിയ വെളിച്ചത്തിൽ അവൾ കോണിപ്പടി കയറി വീട്ടിലെ മുററത്തേക്കു് കാർത്ത്യായ നിയുടേയും കൊച്ചുരാമൻേറയും കൂടെ നടന്നു.



# 5

## വലുതും ചെറുതും

ഗോപി മാഞ്ചുവട്ടിലെത്തിയപ്പോൾ കീവറീതും കോരനും കിഴക്കേ തോട്ടിൽ ഗോലികളിക്കുന്നതാണ് കണ്ടതു്. ഗോപി ഇവിടെ ഈ നാട്ടിലെത്തിയിട്ട് ഒരു മാസത്തോളമായി. അതിനാൽ അവരെയൊക്കെ പരിചയമായിക്കഴിഞ്ഞു. കീവറീതു് നല്ല ഗോലികളിക്കാരനാണ്. അവൻെറ കയ്യിൽ എപ്പോൾ നോക്കിയാലും രണ്ടുമൂന്ന ഗോലികളെങ്കിലും കാണും. കരിങ്കൽക്കഷണങ്ങൾ തല്ലിത്തല്ലി ഗോലിയുണ്ടാക്കുവാൻ അതി വിരുതനാണ്. കരിമ്പാറത്തുണ്ടുകൾ അടിച്ചും ഉരച്ചും അവൻ ഉരുട്ടിയെടുക്കുന്നതു് ഗോപി കൗതുകത്തോടെ എത്ര തവണയാണ് നോക്കി നിന്നിട്ടുള്ളതു്? ഇങ്ങനെയും മിടുക്കുള്ള കുട്ടികളുണ്ടോ? ഒന്നരണ്ടു തവണ ഗോപി അവനെ അനുകരിച്ചു് പാറക്കല്ലു് തല്ലിനോക്കിയിട്ടുണ്ടു്. അന്നൊക്കെ അവൻെറ വിരല്ല് തല്ലേററു ചതഞ്ഞിട്ടേയുള്ളു. ഇ

പ്പോഴും അവൻെറ ഇടത്തുകയ്യിലെ ചൂണ്ടുവിരലിൻെറ ചു വട്ടിൽ ഒരു കാശു വട്ടത്തിൽ ചതഞ്ഞ് ചോരചത്തു് ക റത്തു കിടപ്പുണ്ട്. അതിൽപിന്നെ ആ കരകൗശലപ്പ ണിക്ക് അവൻ തുനിയാറില്ല. നാല്യ പറങ്കിയണ്ടിയോ ഒരു ഉണക്കത്തേങ്ങയോ കൊട്ടത്താൽ കീവറീതു് മൂന്നുനാ ല്യ് ഉരുണ്ടു് മിനുസമുള്ള ഗോലികൾ അവനു കൊട്ടക്കാൻ തയ്യാറാകും. പിന്നെയെന്തിനു മിനക്കെടണം?

തോമ്മാമാപ്പിളയുടെ മൂത്ത മകനാണ് കീവറീതു്. കറുത്തു് കിളരമില്ലാത്ത വയറുചാടിയ ഒരു ചെറുക്കൻ. അഴക്കപിടിച്ചു വൃത്തികെട്ട ഒരു കോണകം മാത്രമേ അവ നുടക്കാറുള്ളു. അരയിൽ ഒരു കറുത്ത ചരടാണ്. വല പോലെ നൂലു് വിട്ടുവിട്ടുള്ള കൂറ കച്ചത്തോർത്തു് അവൻ കൊണ്ടുനടക്കാറുണ്ടു്. അതു് ഉടുക്കുക പതിവില്ല. മി ക്കപ്പോഴും അതു് മൊട്ടയടിച്ചതലയിൽ വട്ടത്തിൽ കെട്ടിവ യ്ക്കുകയാണ് പതിവ്. കുടിപ്പള്ളിക്കൂടത്തിൽ സ്ലേററും കക്ഷത്തിലേന്തി പോകുമ്പോഴേ അവൻ തോർത്തു് ഉടുക്കാ റുള്ളു അപ്പോഴും അതൊരുതരം ശ്വാസംമുട്ടലാണുണ്ടാ ക്കുക. തോർത്തുതന്നെ മുട്ടിനു മുകളിൽ മടക്കിയുടുക്കുക യേയുള്ളു. അവനു് ആയാസമില്ലാതെ അതുമിതും ചെയ്തു കൊണ്ടു് അലസമായി അങ്ങുമിങ്ങും നടക്കാൻ ഉടുതുണി വലിയ തടസ്സമാണ്. സ്കൂളിലേക്കു പോകുമ്പോഴും പശു വിനെ തീററിക്കൊണ്ടു് പറമ്പിലൊക്കെ വിലസുമ്പോഴും അവൻെറ നോട്ടമൊക്കെ മരത്തിലും മരോട്ടിയിലും വാഴ യിലുംമററും തത്തിക്കളിക്കുന്ന കിളികളിലും അണ്ണാനിലും ആയിരിക്കും. കയ്യിൽ കിട്ടുന്ന കാട്ടുകല്ലും കൊഴിയുമെടു ത്തു് അവൻ അതിനെയൊക്കെ എറിയാറുണ്ടു്. അതാ

ണ് അവന്റെ വിനോദം! കവിളവീർത്ത അവന്റെ മുഖത്തു് ആരുടെയും ശ്രദ്ധയെ ആകർഷിപ്പിക്കുന്ന രണ്ടു വട്ടക്കണ്ണുകളുണ്ടു്. ആരെയെങ്കിലും അവൻ സൂക്ഷിച്ചു നോക്കിയാൽ ആ കണ്ണുകളുടെ വ്യാസം വർദ്ധിച്ചു് ദൃഷ്ടികൾ വളരെ തള്ളുന്നതുപോലെ തോന്നും. വായ് വളരെ ചെറുതാണു്. നെററി ഉന്തിനില്ക്കും. തല താങ്ങാൻ വയ്യാത്ത ശക്തികുറഞ്ഞ, വണ്ണംകുറഞ്ഞ കഴുത്തു്. അവന്റെ പ്രായത്തിൽകവിഞ്ഞുള്ള കരുതലോടെ അവൻ എന്തെങ്കിലും ചെയ്യും. പള്ളിക്കൂടമൊഴിവുള്ള ദിവസങ്ങളിൽ അവന്റെ പണി മിക്കവാറും അവരുടെ പുള്ളിപ്പശുവിനെയും വെളുത്ത് (വയറുന്തിയ) കോലാടിനേയും മേയ്ക്കുകയാണു്. കൂട്ടിനു് ആരെയെങ്കിലും കിട്ടിയില്ലെങ്കിൽ വഴിവക്കിലുള്ള വട്ടമരത്തിലും പേരച്ചെടിയിലും കയറിയിരുന്നു് അവൻ പള്ളിയിൽവച്ചു് പഠിച്ചിട്ടുള്ള സുവിശേഷപ്പാട്ടുകൾ നീട്ടിപ്പാടും. അപ്പോൾ ആ കുന്നിൻപുറങ്ങൾ അവന്റെ കണ്ഠനാളത്തിൽനിന്നു് അനർഗ്ഗളം പ്രവഹിക്കുന്ന ഗാനകോലാഹലത്തിന്റെ പ്രതിധ്വനികൊണ്ടു മുഖരിതമാകുകയാണു് പതിവ്. അങ്ങിനെ ചെയ്യാത്ത വേളകളിൽ കയ്യിലിരിക്കുന്ന കാശാവുവടികൊണ്ടു് വഴിവക്കിൽ വളർന്നുനില്ക്കുന്ന പാണലിലും തകരയിലും ചണ്ണയിലും അടിച്ചുകൊണ്ടു് അവന്റെ അദ്ധ്യാപകന്റെ ഉത്തരവുകൾ നല്കുന്നതാണു് കേൾക്കുക. അതൊക്കെയാണു് അവന്റെ വിനോദം. തോട്ടുകൾനീളെ പശുവിനെ പിടിച്ചുകൊണ്ടു് നടന്നു തീററുമ്പോൾ വെളുത്ത കോലാട്ടു് കയ്യാലകളാൽ പടർന്നുകിടക്കുന്ന വെള്ളിലച്ചെടിയുടെ തളിരും കാട്ടുചെടികളുടെ നാമ്പും കടിച്ചു തിന്നുകൊ

ണ്ടിരിക്കും. അവൻ ഒന്നു വിളിച്ചാൽ അതു് ഉടനെ അ
ലയ്ക്കും. വീണ്ടും വിളിച്ചാൽ അവൻെറ അടുത്തു് ഓടി
യെത്തും. തരത്തിനു തക്ക കൂട്ടുകാരെ കിട്ടിയാൽ പശു
വിനെ വേലിയിലെ കാട്ടുകമ്പിലെങ്ങാനും കെട്ടിയിട്ട്
ഗോലികളിക്കാൻ തയ്യാറാവുകയാണു് പതിവു്. കളി
ച്ചുകൊണ്ടിരിക്കുന്ന അവസരത്തിലും അവൻെറ കണ്ണു്
അവൻെറ പശുവിലും കോലാടിലും കൂടക്കൂടെ ചെന്നു്
പതിയാറുണ്ടു്. കെട്ടഴിച്ചുവിട്ടിരിക്കുന്ന ആടു് പറമ്പുക
ളിലെ ററിളയിലെങ്ങാനും കടന്നു കയറിയെന്നറിഞ്ഞാൽ
"ഇതാ വരുന്നേ!" എന്നുപറഞ്ഞു് അവൻ മിന്നൽപോ
ലെ പായും. അങ്ങിനെ പറയുന്നതും ഓടുന്നതും ഒന്നിച്ചു
കഴിയും. കളിക്കു് ഒരു കുഴപ്പവും വരാതെ പണി
യൊക്കെ നടത്താനുള്ള അവൻെറ സാമത്ഥ്യം ഒന്നു
വേറെതന്നെ. പശുവിനെ ഇടയ്ക്കിടെ മാററിക്കെട്ടാനും
അവൻ മറക്കാറില്ല. കളിയൊക്കെ കഴിയുമ്പോൾ ആ
ടിൻെറയും പശുവിൻെറയും വയറും വീത്തുകഴിയും. ക
ളിയിൽ കടുത്ത ശ്രദ്ധചെലുത്തുന്ന കീവറീതു് അവൻെറ
പ്രധാനപ്പെട്ട കത്തവ്യങ്ങൾക്കു് ഒരു കോട്ടവും വരുത്താ
റില്ല. കൂട്ടുകാരുടെ അപ്രീതിയും അവനുണ്ടാകാറില്ല.

കോരൻ വന്നിട്ടു് നാലഞ്ചു ദിവസങ്ങളെയായിട്ടു
ള്ളു. അവൻ കോയിക്കലേത്തെ പയ്യുത്തു പാക്കുന്ന നീ
ലിക്കുറത്തിയുടെ ഇളയ പെങ്ങളുടെ ഒരേയൊരു മകനാ
ണു്. വടശേരിക്കരയാണു് അവൻെറ അച്ഛനമ്മമാരു
ടെ താമസം. കൂലിവേലക്കാരാണവർ. വല്ലപ്പോഴും ത
രംകിട്ടുമ്പോൾ നീലിക്കുറത്തിയുടെ വീട്ടിലെത്താൻ അവ
നു വലിയ താല്പയ്യമാണു്. നീലിക്കുറത്തിയ്ക്കു പിള്ളേ

രൊന്നുമില്ല. അതുകൊണ്ടു് അവനു് അവിടെ വന്നാൽ നല്ല കോളാണു്. നീലിക്കുറത്തിയുടെ കൂരയിൽ എപ്പോഴും തിന്നാനുള്ള വക കാണാം. കിഴങ്ങും കാച്ചിലും ചേമ്പും കൂനകൂട്ടിയിട്ടിരിക്കും കുടിലിൻെറ മൂലകളിൽ. അവലും മലരും മററും പൊട്ടയിൽ കെട്ടി കൂരയുടെ വാരിയിൽ തൂക്കിയിരിക്കും. മധുരക്കിഴങ്ങു് അടുപ്പിലിട്ടു് ചുട്ടുതിന്നാൻ കോരനു് നല്ല രസമാണു്. അവൻ എന്തൊക്കെ ചെയ്താലും വല്ല്യമ്മയ്ക്കു് വിരോധമൊന്നുമില്ല. പരാതിയുമില്ല. ഒരു കൊച്ചു കുഞ്ഞിനെപ്പോലെ അവനെ പിടിച്ചു് മടിയിലിരുത്തി പണ്ടത്തെ പല കഥകൾ പറഞ്ഞു കേൾപ്പിക്കും. പിന്നെ ഒരു വിഷമമേയുള്ളൂ. അവിടെയായാൽ അവൻ ദിവസവും പടിഞ്ഞാറെ ആററിലിറങ്ങി മുങ്ങിക്കുളിക്കണം. അതുകൂടിയില്ലായിരുന്നെങ്കിൽ ഹാ! എന്തു സുഖമായിരുന്നു എന്നു് അവനിരുന്നു ചിന്തിക്കാറുണ്ടു്. സന്ധ്യകഴിഞ്ഞു് അവൻ ഉറങ്ങാൻ പായിൽ കിടന്നാൽ അടുത്തു വന്നിരുന്നു് നീലിക്കുറത്തി മെഴുക്കിൻെറ മയമില്ലാത്ത അവൻെറ തലയിൽ ചൊറിഞ്ഞുകൊടുക്കും. അതു് എന്തൊരു സുഖമാണു്. അവൻ അറിയാതെ മയങ്ങിയുറങ്ങിപ്പോകും. ആ ഉറക്കത്തിൽ എന്തൊക്കെ സുഖമുള്ള സ്വപ്നങ്ങളാണു് അവൻ കാണാറുള്ളതു്! പാടത്തു പണിചെയ്യുമ്പോൾ നീലിക്കുറത്തി പാടാറുള്ള പാട്ടുകൾ കേട്ടുകേട്ടാണു് അവൻ ഉറങ്ങാറുള്ളതു്! ഉറക്കം വന്നു് പോളകൾ തൂങ്ങിയടയാതെ അതു കേട്ടുകൊണ്ടു കിടക്കാൻ അവൻ കണ്ണുതിരുമ്മാറുള്ളതു് അസാധാരണമല്ല. നീലിക്കുറത്തിയുടെ പാട്ടിനു് എന്തൊരു ഇമ്പമാണു്! അവൻെറ വീട്ടിലാണെങ്കിൽ അ

വൻെറ തന്തയും തള്ളയും തമ്മിൽ എന്നും വഴക്കാണ്. അതുമിതും അങ്ങോട്ടുമിങ്ങോട്ടും പറഞ്ഞു് അവർ വഴക്കു കൂടി അർദ്ധരാത്രിയാകുന്നതുവരെ കഴിഞ്ഞുകൂട്ടും. വഴക്കുകൂടാത്ത ദിവസങ്ങളിൽ അവനെക്കൊണ്ടു് അവർ എന്തൊക്കെയാണ് ചെയ്യിക്കുക! ഇങ്ങനെയുമുണ്ടോ ഒരു വീട്ട്! ഒരു സൈ്വരതയുമില്ലാത്ത വീട്ട്. ഒരിടത്തു് അനങ്ങാതിരിക്കാൻ ഒരു നിമിഷം പററുകയില്ല. ഇവിടെയാണെങ്കിൽ ഒന്നുമില്ല. ഒരു കൊച്ചു രാജകുമാരനെപ്പോലെ അവനു കഴിയാം. അത്താഴം അവനാണ് ആദ്യം വിളമ്പുക. നല്ല സ്വാദുള്ള കറികൂട്ടിയുണ്ണാം. കൂടുതൽ പങ്ക് അവനാണ് കിട്ടുക. വറുത്ത മീനും പൊരിച്ച മുട്ടയുമില്ലാത്ത ദിവസമില്ല. തേങ്ങാ പൂളി ചക്കരയും ചേർത്തു ചുമ്മായിരുന്നു തിന്നാം. മറെറാന്നുമില്ലെങ്കിൽ! ശനിയാഴ്ചയും ബുധനാഴ്ചയും നീലിക്കുറത്തി ചന്തയ്ക്കുപോകും. കോയിക്കലേക്കുള്ള പച്ചക്കറിയും മററും വാങ്ങാനവരാണ് പോകുക. അവനും അവരുടെകൂടെ സക്കീട്ടടിക്കാം, ചന്തയിൽ ചെന്നാൽ തുല്യക്കച്ചിമാരുണ്ടാക്കിവില്ക്കുന്ന മുറുക്കും വടേം നെയ്യപ്പവും നീലിക്കുറത്തി വാങ്ങി അവനു കൊടുക്കും. അതൊക്കെ തിന്നുകൊണ്ടു് അവനു് അവരുടെകൂടെ ആൾത്തിരക്കിൽകൂടി അങ്ങോട്ടുമിങ്ങോട്ടും നടക്കാം. അങ്ങിനെയൊക്കെയുള്ള സുഖമനുഭവിക്കുവാൻ തരംകിട്ടിയാൽ അവൻ വടശേരിക്കരനിന്നു് ഇങ്ങോട്ടു പോരും. അങ്ങിനെ അവൻ വന്നിരിക്കുകയാണ് ഇപ്പോഴും.

കോരനെ കണ്ടപ്പോൾ കീവറീതു് പശുവിനെ വേലിയിൽ കെട്ടി അവനോടു വിളിച്ചുചോദിച്ചു:

"എടാ! കോരാ! എന്താ ഒന്നാ കളിക്കുന്നോ?" കയ്യിലിരുന്ന ഗോലി അമ്മാനമാടിക്കൊണ്ടു് കീവറീതു് ചിരിച്ചു.

"പിന്നെന്താ?" കോരൻ തല കുലുക്കിക്കൊണ്ടു് കീവറീതു് നിന്നിരുന്നിടത്തേക്കു് നീങ്ങി.

"എന്നാ വാ!" പശുവിൻെറ കയറു് വേലിക്കലുള്ള കടലാവണക്കിൻെറ മൂട്ടിൽ കെട്ടിയതു് ഉറച്ചിട്ടുണ്ടോയെന്നു് അറിയാൻ വലിച്ചുനോക്കിക്കൊണ്ടു് കീവറീതു പറഞ്ഞു:

"എൻേറൽ ഗോലിയില്ലല്ലേ?" കോരൻ കൈമലത്തി കാണിച്ചു.

"ഇന്നാ ഇതെടുത്തോ!" കീവറീതു് ഒരു ഗോലി കോരനെനോക്കി ഇട്ടു.

വഴിയിൽ കിടന്നിരുന്ന ഒരു കാട്ടുകല്ലെടുത്തു് കീവറീതു് ഇടിച്ചു് മൂന്നു കൊച്ചു കുഴിതീർത്തു. കളിയും തുടങ്ങി.

കളി ഏതാണ്ടു് പകുതിയായപ്പോഴാണു് ഗോപിയുടെ വരവു്. കുറേനേരം കയ്യാലപ്പുറത്തിരുന്നു് ഗോപി വഴിയിൽ നടക്കുന്ന ഗോലികളി നോക്കിരസിച്ചു. കോരനും കീവറീതും തമ്മിലുള്ള കളി മൂത്തു വാശിയിലായി. ഗോപിയുടെ രസവും കയറി. രസം കൂടിക്കൂടി ഇരിക്കാൻമേലാതായപ്പോൾ അവൻ കയ്യാലപ്പുറത്തുനിന്നു് വഴിയിലേക്കിറങ്ങി. കോരനേയും ചിലപ്പോൾ കീവറീതിനേയും മാറിമാറി അവൻ വാശിപിടിപ്പിച്ചു. ഒന്നു

കളിക്കാൻ അവന്റെ കയ്യും തിരക്കുകയാണ്! എത്രനേരമാണ് ഇങ്ങനെ കണ്ടുകൊണ്ടു് കൊതിയിറക്കുക.

കീവറീതു് അവനെക്കൂടി കളിക്കുവാൻ ക്ഷണിക്കുമെന്നു് ഗോപി കരുതി മൂച്ചുപിടിച്ചിരിക്കുകയായിരുന്നു ഇതുവരെ. എന്നാൽ തന്നെക്കൂടി പങ്കാളിയാക്കാൻ ഒരു കൗതുകവും കീവറീതു് കാണിച്ചില്ല. എന്നുമാത്രമല്ല അവൻ അവിടെ രസംപിടിച്ചു് നില്ക്കുന്നുണ്ടെന്ന കാര്യംകൂടി കീവറീതു് കണക്കാക്കിയില്ല. അവന്റെ മട്ടും പണിയുമെല്ലാം അത്തരത്തിലുള്ളതായിരുന്നു.

"കളിക്കാൻ എന്തൊരു കൊതി."

കീവറീതാണ് അവിടുത്തെ പ്രമാണി. അവനെന്തുകൊണ്ടാണ് കളിക്കാൻ വിളിക്കാത്തതു്. ഇങ്ങനെയുമുണ്ടോ ഒരഹങ്കാരി! കോയിക്കലേത്തെ കുഞ്ഞിനെ കാണാൻപോലും അവനു കണ്ണില്ല. അവന്റെ മൂളിപ്പാട്ടും മട്ടുമൊക്കെ കണ്ടാൽ അവനൊരു രാജാവാണെന്നു തോന്നും! ഹൊ! ഇങ്ങനെ ഒരു മാടമ്പി......! അധികപ്രസംഗി.

കീവറീതിന്റെ ഗോലിയെടുത്ത് ഒരേറുകൊടുക്കാൻ തോന്നി. എങ്കിലും ഗോപി അതു ചെയ്തില്ല. പിന്നെ കളികാണാൻ പോലും കഴിയുകയില്ലല്ലോ.

ഇങ്ങനെ തന്നോടു് അലക്ഷ്യഭാവം കാണിക്കാൻ ഈ പാട്ടക്കാരന്റെ മോന് തയ്യാറായതു് എന്തുകൊണ്ടാണ്? ഗോപി ആലോചിച്ചുതുടങ്ങി. കാരണവും ഇല്ലാതില്ല.

ഗോപി ഓർമ്മിച്ചു…………

രണ്ടുദിവസം മുമ്പുനടന്ന സംഭവമാണ്. ഗോപിയുടെ മനസ്സിൽനിന്നു് അതു മാഞ്ഞിട്ടില്ല. ചേരിക്കലെ ഓലിക്കരയുള്ള വഴിയിൽ പശുവിനെ മേച്ചുകൊണ്ടു് കീവറീതു് നില്ക്കുകയാണ്. നെല്ലുകുത്തുകാരി കല്യാണിയുടെ വീട്ടിൽ പോയിട്ടു് ഗോപി അതുവഴി വന്നതാണ്. അമ്മ പറഞ്ഞിട്ടു് കല്യാണിയെ വിളിക്കാൻ പോയതാണ്. ആരാണ്ടൊക്കെ കോയിക്കലേത്തു വിരുന്നു വരുവത്രെ! അതുകൊണ്ടു് നെല്ലുകുത്തുകാരി കല്യാണി നേരത്തേ വീട്ടിൽ ചെല്ലണമെന്നു പറയാനാണ് ഗോപി പോയതു്.

കീവറീതു തലേന്നാൾ സണ്ടേസ്കൂളിൽ പഠിച്ച സുവിശേഷപ്പാട്ടും പാടി വഴിവക്കിലെ പേഴമരത്തിൻെറ താഴത്തെ കവരത്തിൽ ചാരിയിരിക്കുകയാണ്. കീവറീതു് എവിടെയെന്നു് കാണുന്നതിന്നു മുമ്പു് അവൻെറ പാട്ടു് ഗോപി ദൂരെനിന്നു കേട്ടു. ഗോപിയെ കണ്ടപ്പോൾ അവൻ പാട്ടുനിർത്തി വെളുക്കെ ഒന്നു ചിരിച്ചു. അവനെ കാണുമ്പോൾ ഗോപിയുടെ മനസ്സിൽ പൊങ്ങുന്ന ആദ്യത്തെ വിചാരം ഗോലി കളിക്കണമെന്നാണ്. അന്നും അതുതന്നെയാണുണ്ടായതു്. കടുത്ത കൊതി.

“എടാ കീവറീതേ!” ഗോപി വിളിച്ചു.

“എന്തുവാ കുഞ്ഞേ?” കീവറീതു് മരത്തിൻെറ കവട്ടയിൽനിന്നു നിരങ്ങി നിലത്തുനിന്നു.

“നീയെന്തോട്ടക്കുവാടാ?”

"കണ്ടില്ലേ പൂവാലിപ്പശു നിന്നു തിന്നുന്നെ? കുഞ്ഞെവിടെപ്പോയേച്ചാ?"

"നെല്ലുകുത്തുകാരി കല്യാണിയവരുടെ വീട്ടിൽ."

"ഓഹോ!"

"നമുക്കൊന്നു കളിക്കാമെടാ!"

കീവറീതു് വട്ടക്കണ്ണു തള്ളിച്ചു് ഗോപിയെ സാകൂതം നോക്കി.

"എന്താടായിത്ര നോക്കാൻ?"

"അല്ല!...ഒന്നുമില്ല...പിന്നെ..."

"നീയിങ്ങോട്ടു വാ!"...ഗോപി ഗോലിക്കുഴി തയ്യാറാക്കിത്തുടങ്ങി.

"പിന്നെ...വല്ലോരും...കണ്ടാ..."

"കണ്ടാ...കുന്തമാ! നീ വാ!" ഗോപിയുടെ ക്ഷമ കെട്ടു.

"ഉം! നീ വാടാ!..."

"അപ്പച്ചൻ കണ്ടത്തിപ്പാൻ ഇതിലെ വരും..."

"വരട്ടെ!"

"വഴക്കുപറേം!"

"ചുമ്മാതിരി! നീ കുഴിയെടുക്ക്..."

"എന്നാലും..."

"വാടാ വെല കേററാതെ!"

"കുഞ്ഞിൻെറകൂടെ കളിച്ചാൽ..."

ങാ! കളിച്ചാൽ!...നോക്കു് എൻേറലൊരു പുന്നസ്സായൊണ്ടു്. എനിക്കതുമതി. നിൻേറൽ ഗോലിയില്ല്യോ?"

"ഒണ്ടു്."

"എന്നാ വാ! തൊടങ്ങാം."

അങ്ങിനെയാണു് അന്നു് ആ കളിയാരംഭിച്ചതു്. കളിക്കുന്നതിനിടയ്ക്കു് കൂടക്കൂടെ തലപൊക്കി കീവറീതു നോക്കും; പുള്ളിപ്പശു തീററിതിന്നോണ്ടു് നില്ക്കുന്നുണ്ടോയെന്നു്. എങ്കിലും കളിക്കു് ഒരു കുറവും ഉണ്ടായില്ല. വാശിയും രസവും വദ്ധിച്ചുകൊണ്ടേയിരുന്നു. ചുററും സംഭവിക്കുന്നതും സമയം പോകുന്നതും ഒന്നും അവർ അറിഞ്ഞില്ല. ഗൗനിച്ചുമില്ല.........

ആരോ കഠിനമായി കാക്കിക്കുന്നതുകേട്ടാണു് അവർ രണ്ടുപേരും തല തറയിൽനിന്നുയർത്തി നോക്കിയതു്.

ഗോപിയുടെ അച്ഛൻ അവിടെ നില്ക്കുന്നു! ഒരു ചുട്ടിത്തോർത്തു് അല്പം ഉന്തിനില്ക്കുന്ന കുടവയററിനെ ചുററി ഉടുത്തിട്ടുണ്ടു്. വേറൊരു കച്ചത്തോർത്തു് തോളിൽ നെടുനീളത്തിൽ തൂക്കിയിരിക്കുന്നു. ഇടത്തെ കയ്യിൽ രണ്ടു് പഴുത്ത മാവിലയും ഒരു പച്ചീർക്കിലും. പകുതിയോളും കഷണ്ടി ബാധിച്ചിട്ടുള്ള തലയിൽ എണ്ണ പൊത്തിയിട്ടുള്ളതു് വെയിലേററ് വെള്ളിപോലെ തിളങ്ങുന്നു. കാച്ചിയെണ്ണയുടെ നല്ല മണം. കുററിമീശയിലുമാകെ എണ്ണ പുരട്ടിയിട്ടുണ്ടു്.

അച്ഛൻെറ മുഖം കോപംകൊണ്ടു നില്ക്കുകയാണ്. അദ്ദേഹത്തിൻെറ മാറിമാറിയുള്ള നോട്ടമേററ് ഗോപിയും കീവറീതും ചൂളി. അവർ അദ്ദേഹം വരുന്നതു് നേരത്തെ കണ്ടില്ല. അതിനു പററിയിരുന്നെങ്കിൽ എന്നു് അവർ കൊതിച്ചു! വാണംപോലെ ഓടി അവർ എവിടെയെങ്കിലും പോയി ഒളിച്ചേനെ. എന്നാൽ ഇതാ അവർ കടുവയുടെ വായിൽതന്നെ അകപ്പെട്ടിരിക്കുന്നു. എന്തു ചെയ്യാനൊക്കും?

ഒന്നാരണ്ടു നിമിഷം അവിടെ ഒരു ഉരിയാട്ടവും ഉണ്ടായില്ല.

ആ നിശ്ശബ്ദതയെ ഭേദിച്ചതു് അച്ഛൻെറ പരുപരുത്ത ശബ്ദമാണ്.

"എടാ!"—ഗോപി ഞെട്ടി. "കണ്ട കന്നാലിപ്പിള്ളേരുടെ കൂടെ കളിക്കാൻ പോകരുതെന്നു് നിന്നോട്ട് പറഞ്ഞിട്ടില്ല്യോ? ങ്ങെ?"

"ഒണ്ടു്." ഗോപി വിറച്ചുകൊണ്ടു് പറഞ്ഞു.

"പിന്നെ നീയെന്തിനാ ഈ മാപ്പിളച്ചെറുക്കൻെറ കൂടെ... നേരം വെളുക്കുന്നതിനുമുമ്പേ കളിക്കാൻ വന്നിരിക്കുന്നെ? ങ്ങെ?"

ഗോപിക്കു സമാധാനം പറയാനൊന്നുമുണ്ടായിരുന്നില്ല. നിറഞ്ഞുകഴിഞ്ഞിരുന്ന അവൻെറ കണ്ണിൽനിന്നു് നാലഞ്ചുതുള്ളി കണ്ണുനീർ താഴെ വീണു.

"ഇവൻ ആ തോമ്മായുടെ മോനല്ല്യോ?"

"ങ!" തൊണ്ടയിടറി ഗോപി മൂളിയിട്ടു് ഇടത്തു കൈകൊണ്ടു് കണ്ണുതുടച്ചു.

"അവ നതാന്നു നിനക്കറിയാം. അല്ല്യോ?"

ഗോപി മിണ്ടിയില്ല.

"അറിയത്തില്ല്യോടാ?"

"അറിയാം."

"പിന്നെ?" അച്ഛൻ കീവറീതിനോട്ടു തിരിഞ്ഞു. "കോയിക്കലേത്തെ കുഞ്ഞിൻെറകൂടെ നീ കളിക്കും! അല്ല്യോടാ?" കീവറീതിൻെറ ചെവിപിടിച്ചു തിരിച്ചുകൊണ്ടു് അദ്ദേഹം പല്ലുഞെറുമ്മി.

"യ്യോ! യ്യോ! അങ്ങത്തെ!" കീവറീതു തൊഴുതു കൊണ്ടു് ദയനീയമായി നിലവിളിച്ചു. "എൻറങ്ങത്തെ എന്നെയൊന്നും ചെയ്യല്ലേ! ഞാനൊന്നും പെഴച്ചതല്ലേ!" കീവറീതു് കരയുകയാണു്.

തോളിൽ കുന്താലിയുംവച്ചു് അതു് ഇടത്തുകയ്യുകൊണ്ടു് പിടിച്ചു് വലത്തുകയ്യിൽ ഒരു വെട്ടുകത്തിയുമായി അതുവഴി തോമ്മാ വന്നു. പാടത്തെ പണിയ്ക്കായുള്ള പോക്കാണു്. കോയിക്കലേത്തെ കാരണവരുടെ കയ്യിൽ ചെവിയും അകപ്പെട്ടുത്തി ഞെരിയുന്ന കീവറീതു് നിലവിളിച്ചുകൊണ്ടു അവൻെറ അപ്പനെ നോക്കി. തോമ്മാമാപ്പിള തോളത്തിരുന്ന കുന്താലി താഴത്തു കുത്തിപ്പിടിച്ചുകൊണ്ടു് മാധവൻപിള്ളയെ നോക്കി.

"അവനു കളിക്കാൻ കോയിക്കലേത്തെ കുഞ്ഞിനേ വേണ്ടി." കാരണവർ തോമ്മായോട്ടു തിരിഞ്ഞു പറഞ്ഞു.

"നിൻെറ മോനെ ഒന്നു പ്രത്യേകം ഉപദേശിച്ചേരു് ഇങ്ങനത്തെ കന്നന്തരം കാണിക്കരുതെന്നു്."

"എടാ ഗോപീ! വാ!" ദേഷ്യപ്പെട്ടു് ഗോപിയുടെ കയ്യു പിടിച്ചുകൊണ്ടു് മാധവൻപിള്ള നടന്നു. ഏങ്ങിയേങ്ങിക്കരഞ്ഞുകൊണ്ടു് ഗോപി അച്ഛൻെറ പിറകെ പോയി.

കീവറീതിനെ തോമ്മാമാപ്പിള പിടികൂടി. കയ്യാലയ്ക്കു് നിന്നിരുന്ന വേലിപ്പരുത്തിയുടെ കമ്പൊടിക്കുന്നതു് ഇടയ്ക്കു തിരിഞ്ഞു നോക്കിയപ്പോൾ ഗോപി കണ്ടു.

"അയ്യോ അപ്പച്ചാ! അടിക്കല്ലേയപ്പച്ചാ!" കീവറീതിൻെറ ദീനരോദനം കേട്ടുതുടങ്ങി.

"നിന്നോടു ഞാമ്പറഞ്ഞിട്ടില്ല്യോ പയ്യിനെ തീററാനിറങ്ങിയാൽ ഗോലി കളിക്കരുതെന്നു്. നീയതു കേട്ടോ? അല്ല! കേട്ടോടാ? നിന്നെ ഞാൻ..." വേലിപ്പരുത്തിക്കമ്പുകൊണ്ടു് കീവറീതിൻെറ തുടയിൽ പൊട്ടിക്കുന്നതിൻെറ ശബ്ദവും ഗോപി കേട്ടു. തുടന്നു് കീവറീതിൻെറ കഠിനമായ നിലവിളിയും. അതുകേട്ടു് വീണ്ടും തിരിഞ്ഞുനോക്കിയ ഗോപി കണ്ടതു് കുന്താലിയും തോളിലേററി കീവറീതിൻെറ കയ്യു പിടിച്ചു വലിച്ചിഴച്ചു് വടക്കോട്ടു് തോമ്മാമാപ്പിള നീങ്ങുന്നതാണു്.

അച്ഛൻെറകൂടെ ഗോപി ഓലിയിലേക്കാണു് പോയതു്. കുടവയറും കുലുക്കി പതുക്കെപ്പതുക്കെ അച്ഛൻ മുമ്പേയുണ്ടു്. അച്ഛൻെറ പുറത്തു് വിയപ്പുപൊടിച്ചു ചെറു ചാലുകളായി ഒഴുകിത്തുടങ്ങിയിരിക്കുന്നു. വെയിലിൻെറ ചൂടും കടുത്തുകഴിഞ്ഞു. നട്ടുച്ചയ്ക്കുപോലും ഗോപിയ്ക്കു് ഇങ്ങനെയൊരു ചൂടു തോന്നിയിട്ടില്ല.

രാവിലെ ഇങ്ങനെയൊരു വലയിൽ ചെന്നു ചാടു മെന്നു ഗോപി വിചാരിച്ചതേയല്ല. രാവിലത്തെ കുളി കഴിഞ്ഞു് അച്ഛൻ പോയിരിക്കുമെന്നാണു് അവൻ കരുതിയതു്. സാധാരണ മററെല്ലാരും കുളിക്കാൻ തയ്യാറാകുന്നതിനുമുമ്പു് അദ്ദേഹത്തിൻെറ സ്നാനകർമ്മാദികൾ കഴിഞ്ഞിരിക്കും. മിക്കവാറും കുളിക്കാൻ പോകുന്നതു് ആററിലേക്കാണുതാനും. ഭസ്മവും പൂശി ചന്ദനക്കുറിയുമിട്ടു് വീട്ടിലെ പൂമുഖത്തു് അങ്ങോട്ടുമിങ്ങോട്ടും നടന്നു് നാമം ചൊല്ലുന്നതു് കേൾക്കുന്നതാണു് പതിവു്. ഇന്നു് നാലഞ്ചു നാഴിക പുലർന്നുകഴിഞ്ഞിട്ടുമുണ്ടു്. ഈ സമയം അച്ഛൻെറ എഴുന്നള്ളത്തു് ഉണ്ടാകുമെന്നു് എങ്ങനെ കരുതാനൊക്കും? ഇങ്ങനെയുള്ള ചിന്തകളും ഭേസിയാണു് അച്ഛൻെറ പിറകെ ഗോപി നടന്നതു്. അവനോടു് തിരിഞ്ഞു് ഒന്നും അദ്ദേഹം മിണ്ടിയതുമില്ല. അവനോടു് തോന്നിയ കോപത്തിന്നു് കുറവുണ്ടായിട്ടില്ലെന്നാണതിൻെറ അർത്ഥമെന്നു് ഗോപിക്കു പഴയ അനുഭവം കൊണ്ടറിയാം.

അവർ ഓലിയുടെ കരയ്ക്കു എത്തി. കിഴക്കെ കയ്യാലപോലെ ഉയർന്നുനില്ക്കുന്ന തട്ടിൽനിന്നു നാലഞ്ചു ഉരുളൻ പാറകൾ ഉന്തിനില്ക്കുന്നുണ്ടു്. അവയുടെ ഇടയിൽകൂടി പളുങ്കുപോലെ തെളിഞ്ഞവെള്ളം ഒഴുകിയൊലിച്ചിറങ്ങുന്നു. അവിരാമമായി പതിക്കുന്ന വെള്ളത്തിൻെറ ഒച്ചകൊണ്ടു് അന്തരീക്ഷം മുഖരിതമാണു്. കല്ലുകളിൽത്തട്ടി ചിന്നിച്ചിതറുന്ന വെള്ളത്തുള്ളികൾ ചുററിലുമുള്ള കാട്ടുപുല്ലുകളിലും ചെടികളിലും തെറിച്ചു് തിളങ്ങുന്നു. കയ്യാലയിൽ പടർന്നുകയറിയിട്ടുള്ള വയറവള്ളികളുടേയും പുല്ലുകളുടേയും വേരുകൾ വെള്ളത്തുള്ളികൾ തങ്ങി അല്പ

ക്കിട്ടിരിക്കുന്നു. കയ്യാലവഴി പടന്നു കയറി അട്ടത്തുനില്ക്കുന്ന കുടപ്പാലയെ ചുററി അതിൻെറ മുകളിലെല്ലാം ഇല വിരിച്ചിരിക്കുന്ന ചുണ്ണാമ്പുവള്ളി വ്യക്തമായിക്കാണാവുന്നതാണ്. അതൊക്കെ നോക്കി ഗോപി കുറച്ചുനേരം അവിടെ ഓലിയുടെ വക്കത്തു നിന്നു. ഓലിയിലെ വെള്ളം ഒഴുകിയൊലിച്ചു പോകുന്നതിൻെറ വക്കത്തു് കിടക്കുന്ന ഒരു് ഉരുളൻ പാറയുടെ പുറത്തു കയറി കുത്തിയിരുന്നു. മാധവൻപിള്ള മാവിലകൊണ്ടു് പല്ലു് തേച്ചുതുടങ്ങി.

"എടാ മോനെ! ഗോപീ!" അദ്ദേഹം അല്പനേരം കഴിഞ്ഞു വിളിച്ചു.

"ന്തോ!"

"ഈ പിള്ളാരുടെ കൂടൊന്നും സ്ഥാനംമറന്നു നീ കളിക്കാൻ പോകരുതു്; കേട്ടോ? നീയാരാ; അവരാരാ?" അച്ഛൻ ശാന്തതയോടെയാണെങ്കിലും തികഞ്ഞ ഗൗരവത്തോടെയാണു് സംസാരിച്ചതു്.

"ഓ!" ഗോപി ഭവ്യതയോടെ മൂളി.

"തോമ്മായാണെങ്കി, നമ്മുടെ പാട്ടക്കാരനാ. അവൻെറ മോനു് നീയും സമന്മാരാണോ? അല്ല! ആണോ?"

"അല്ല."

"കളിയും കാര്യവുമൊക്കെ സമന്മാരായിട്ടേ പാടുള്ളു. അററത്തേക്കു കുന്താലിയെടുത്തു് മണ്ണിൽ കെളയ്ക്കാനുള്ളവന്മാരാ. കോയിക്കലെത്ത കുടുംബത്തിലെ ആരും അത്തരക്കാരുമായി ഇടപെട്ടു ജീവിച്ചിട്ടില്ല. അ

തിരുവിട്ട് ആരുമായിട്ടും സഹകരിക്കരുത്. അതു നല്ല തല്ല; കേട്ടോ?''

''കേട്ടേ!'' ഗോപി സമ്മതിച്ചു. അവന്റെ അച്ഛൻ പറഞ്ഞ തത്വങ്ങളൊന്നും മനസ്സിലായിട്ടല്ല അവൻ അനുസരണം കാണിച്ചതു്. അച്ഛന്റെ മനസ്സിൽ ആളിക്കൊണ്ടിരിക്കുന്ന കോപം അടങ്ങിയില്ലെങ്കിൽ ആപത്താണു്. അതു് എപ്പോഴാണു് പൊട്ടിത്തെറിച്ചു് അവന്റെ മേലു് പൊള്ളിക്കുന്നതെന്നവനറിഞ്ഞുകൂടാ. അതുകൊണ്ടു് ഒന്നിനും മട്ടത്തു മറുപടി പറഞ്ഞുകൂടാ. വെള്ളം ഒലിച്ചിറങ്ങുമ്പോൾ തുള്ളികൾ തെറിച്ചു തങ്ങിനില്ക്കുന്ന കുതിരപ്പുല്ലുകളുടെ ഇലകളിൽ ശ്രദ്ധിച്ചുകൊണ്ടിരുന്നു അവൻ. എത്ര അഴകാണു് ആ വെള്ളത്തുള്ളികൾ കാണാൻ. അവയുടെ വേരുകൾതന്നെ വെള്ളം പൊതിഞ്ഞു നില്ക്കുന്നതുപോലെ തോന്നുന്നു.

''നീ പെയ്ക്കോ! ഞാൻ കുളിച്ചേച്ചു വന്നേക്കാം; കേട്ടോ?'' ആ അനുമതിക്കുവേണ്ടി വാസ്തവത്തിൽ അവൻ ദാഹിച്ചു നില്ക്കുകയായിരുന്നു. അതു് കേട്ടതുപാതി കേൾക്കാത്തതുപാതി–ഗോപി വീട്ടിലേക്കു നടന്നുകഴിഞ്ഞു......

തന്റെ കീവറീതു് കളിക്കാൻ ക്ഷണിക്കാത്തതിന്റെ കാരണം ആ സംഭവംതന്നെയായിരിക്കുമെന്നു ഗോപിക്കു തോന്നി. അന്നു കിട്ടിയ അടിയുടെ ചൂടു് തുടയിൽനിന്നു മാഞ്ഞെങ്കിലും മനസ്സിൽനിന്നു മാഞ്ഞിട്ടില്ലെന്നു തീർച്ച. എന്നാലും അതിനെക്കുറിച്ചു് ഇത്ര കരുതാനെന്തിരിക്കുന്നു? ഗോപിക്കു് കീവറീതിനോടു് വെറു

പ്പ് കലശലായി തോന്നി; പക്ഷേ അവനോടെന്തുചെ യ്യാനാണ്?

അതാ, ആദ്യത്തെ കളികഴിഞ്ഞു. കോരനാണ് തോററതു്. രണ്ടാമത്തും വാശിവിടാതെ കളി തുടങ്ങുക യാണു്.

"കീവറീതെ!" ഗോപി അവൻെറ തോളിൽ ത ട്ടിക്കൊണ്ടു വിളിച്ചു. "എടാ! ഞാന്തൂടെ..." ഗോപി ക്കു് കളിക്കാതിരിക്കാൻമേലാ.

"അയ്യോ! വേണ്ടാ. ഞങ്ങള പാവങ്ങളാ!" കീ വറീതു് ആക്ഷേപസ്വരത്തിൽ പറഞ്ഞു.

"എന്നെക്കൂടെ കളിപ്പിക്കെടാ!"

"വല്യടത്തെ പിള്ളേരെ കിട്ടീട്ട കളിച്ചാമതി. ഞ ങ്ങളൊക്കെ പാട്ടക്കാരുടെ മക്കളാ!" അവജ്ഞയോടെ കീവറീതു് പറഞ്ഞിട്ട് ഗോലിക്കുഴി ഒരുക്കി. അന്നു് അച്ഛൻ പറഞ്ഞ വാക്കുകളാണ് കീവറീതു് ആവത്തിച്ച തെന്നു് ഗോപിക്ക മനസ്സിലായി. എന്തൊരു ആക്ഷേ പമാണു് അവൻെറ സ്വരത്തിലും മട്ടിലും!

"ആരും നമ്മള കളിക്കുന്നെ കാണത്തില്ല." ഗോ പി കെഞ്ചി.

"വേണ്ടേ വേണ്ടാ. കോയിക്കലേത്തെക്കുഞ്ഞു്... കണ്ട പിള്ളാരുടെകൂടെ കളിക്കാൻ പിറന്നതല്ല." കീ വറീതിൻെറ ആക്ഷേപിക്കുന്ന പെരുമാററം ഗോപിക്കു തീരെ പിടിച്ചില്ല. കോരൻ അതൊന്നും മനസ്സിലാകാ തെ നോക്കിക്കൊണ്ടു നിന്നതേയുള്ളു.

"എന്നെക്കൂടെ കളിപ്പിക്കുമോയില്ല്യോ?"

"ഇല്ലേയില്ല. എനിക്കു് ഒരിക്കക്കിട്ടിയതു മതി." കീവറീതു ദൃഢമായി പറഞ്ഞു.

"എന്നാ നീ ഇവിടെ കളിക്കത്തുമില്ല." ഗോപി ഗോലിക്കുഴിയിൽ കയറിനിന്നുകൊണ്ടു് പറഞ്ഞു.

"വേണ്ടാ! എനിക്കു കളിച്ചില്ലേൽ ഒരു കൊഴപ്പോം വരാനില്ല." കീവറീതു് കോരൻെറ നേക്കു് ഗോലിക്കു കൈനീട്ടി.

"അതു കൊട്ടക്കരുതെടാ". ഗോപി കോരനെ നോക്കി ശാസിച്ചു.

"എൻെറ ഗോലി താ കോരാ."

"കൊട്ടക്കണ്ടാ." ഗോപി അവരുടെ ഇടയ്ക്കുകയറി നിന്നു.

"വേണ്ടാ! എനിക്കൊരു ഗോലി പോയാൽ ഒന്നും വരാനില്ല. കരിങ്കൽചില്ലിയെടുക്കാൻ എനിക്കാരുടേം അനുവാദം വേണ്ടാ. കരിങ്കല്ലും എൻെറ കയ്യുമൊണ്ടെങ്കി ഗോലിക്കു് ക്ഷാമമൊന്നുമില്ല." കീവറീതും വിട്ടില്ല.

"ങാഹാ!" ഗോപി അവനെനോക്കി കൊഞ്ഞനം കാണിച്ചു.

"നിങ്ങളെയൊക്കെക്കൊണ്ടു് കളി മൊടക്കാനല്ലാതെ കളിപ്പിക്കാനൊക്കത്തില്ലല്ലോ?" കീവറീതു് കടലാവണക്കിൽ കെട്ടിയിരുന്ന പശുവിൻെറ കയറു് അഴിച്ചു.

"നീയൊരു വല്യ ആളാണല്ലോടാ?" ഗോപിക്ക് അവനോട്ട് മറെറാന്നും പറയാനുണ്ടായിരുന്നില്ല.

കീവറീത് പശുവിനെ അഴിച്ച് നടത്തിത്തുടങ്ങി.

"കോരാ! വടക്കേക്കണ്ടത്തിൻെറ കരക്കോട്ടുവാ! നമുക്ക് അവിടെ കളിക്കാൻ ആരുടേം അനുവാദം വേണ്ടാ." കീവറീത് ചൂളംവിളിച്ചുകൊണ്ട് പോയി. അവൻ നടന്നു മറയുന്നതു് നോക്കിക്കൊണ്ട് ഗോപിയും കോരനും മിണ്ടാതെ അവിടെ നിന്നു.



## 6

# പറിച്ച നടീൽ

ശങ്കരൻകുട്ടി മനസ്സു മടുത്താണു് കുളിക്കാൻ ആററി ലിറങ്ങിയതു്. നേരത്തേ അയാൾക്കു് തോന്നിയിരുന്ന ഉല്ലാസമൊക്കെ മാഞ്ഞുകഴിഞ്ഞിരുന്നു. കുളിയിൽത്ത ന്നെ താല്പര്യമൊന്നും കാണിച്ചില്ല. ആററിലിറങ്ങുമ്പോ ഴും മേല്യ് തേച്ചുകഴുകുമ്പോഴും മുങ്ങുമ്പോഴുമെല്ലാം മനസ്സു് മററു കാര്യങ്ങളിൽ വ്യാപിച്ചിരുന്നു.

പാറുക്കുട്ടി! അവളുടെ രൂപം മനസ്സിൽനിന്നു മായു ന്നില്ല. അവളെ കണ്ട നാൾതൊട്ടു് അയാൾക്കു് അവ ളോട്ടു് അതിയായ താല്പര്യം ഉണ്ടായതാണു്. അക്കാര്യം വളരെനാൾ അയാൾ മനസ്സിൽ കൊണ്ടുനടന്നു. ആരോ ട്ടും അധികം സംസാരിക്കുന്ന പ്രകൃതക്കാരനല്ല അയാൾ വേണ്ടതിലധികം ഇട പഴകുകയുമില്ല.

ശങ്കരൻകുട്ടിയുടെ മൂത്തയാളാണു് കോയിക്കലേത്തെ

കാരണവർ. അവർതമ്മിൽ ആകാരത്തിൽ മാത്രമല്ല പ്ര കൃതത്തിലും വളരെ അന്തരമുണ്ടു്. ശങ്കരൻകുട്ടി വളരെ പതിഞ്ഞ പെരുമാററക്കാരനാണു്. എല്ലാററിലും ശാന്തതയും പ്രാകതയുംവന്നമട്ടു്. അയാൾ കോപിക്കുന്നതു് ആരും കണ്ടിട്ടില്ല. സ്നേഹമായിട്ടല്ലാതെ ഒന്നും പറയുകയില്ല. ആരേയും പെരുമാററംകൊണ്ടു് അയാൾ ആകർഷിക്കും. അധികം ഉയരമില്ലാത്ത ശരീരമാണു്. എങ്കിലും ഒട്ടും മെലിഞ്ഞതല്ല. സാമാന്യം വെളുത്ത നിറം.

കുളി കഴിഞ്ഞ് ശങ്കരൻകുട്ടി ക്ഷേത്രത്തിലേക്കാണു് നടന്നതു്. വീട്ടിലേക്കു പോകുന്ന വഴിക്കാണു് മഹാദേവർ ക്ഷേത്രം. ആററിൽനിന്നു് ഏതാണ്ടു് രണ്ടു ഫർല്ലാങ്ങോളം തെക്കു മാറിയാണു് ക്ഷേത്രത്തിൻെറ സ്ഥാനം. ക്ഷേത്രമതില്കൾ ഇടിഞ്ഞുപൊളിഞ്ഞു് കിടക്കുകയാണു്. വഴി അതിൻെറ കിഴക്കുഭാഗത്തുകൂടി തെക്കോട്ടു നീണ്ടുകിടക്കുന്നു. ആ വഴിയിൽനിന്നു നോക്കിയാൽ ഉയന്നു കാണുന്നതു് ബലിക്കല്ലായിരിക്കും. അതിൻെറ പടിഞ്ഞാറു നീങ്ങി ചെമ്പുതകിടു പൊതിഞ്ഞ ക്ഷേത്രം. ക്ഷേത്രത്തിൻെറ വടക്കുഭാഗത്തു് നാലഞ്ചു പഴയ ബ്രാഹ്മണ കുടുംബങ്ങളുണ്ടു്, വേണ്ടവണ്ണം ശ്രദ്ധയില്ലാത്തതിനാൽ മഴയും വെയിലും ഏററു് വളരെ പഴക്കം തോന്നുന്ന തരത്തിലാണു് അവയുടെ നില. ക്ഷേത്രത്തിൻെറ മുമ്പിൽക്കൂടി നേരെ കിഴക്കോട്ടു് മറെറാരു വഴികൂടിയുണ്ടു്. അതു് ചെന്നവസാനിക്കുന്നതു് കിഴക്കൻ മലകളിലെ കാടുകളിലാണു്, ആ വഴിതന്നെ അച്ചൻ കോവിലാറിൻെറ തീരംപിടിച്ചാണു് പോകുന്നതു്. വഴിക്കു് വണ്ടിയും മററും പോകത്തക്ക വീതിയില്ല. ആ

ളുകളുടെ സഞ്ചാരംകൊണ്ടു് തെളിഞ്ഞു കാണാവുന്ന ഒ റ്റയടിപ്പാതയേ ഉള്ളു. ഇരുവശത്തും കാട്ടുചെടികളും ക്കുവയും ചള്ളയും പാണലും പെരുമരവും മററും മററും വളന്ന് പന്തലിച്ചു കാടുപോലെ കിടക്കുകയാണു്. പ ത്തിരുപത്തിനാലു നാഴിക ആ വഴി അങ്ങിനെ ആറി ൻെറ തീരം പിടിച്ച് കാട്ടിൽക്കൂടി പോകുന്നുണ്ടു്. ചെ ന്നവസാനിക്കുന്നതു് അച്ചൻകോവിൽ ക്ഷേത്രസന്നിധി യിൽ. നാട്ടുവിട്ടു കാട്ടിലേയ്ക്കു നടന്നാൽ ആകാശമുരുമ്മി നില്ക്കുന്ന വൻമരങ്ങളും അവയുടെ ശിഖരങ്ങൾ തമ്മിൽ യോജിപ്പിച്ച് പടന്നുകിടക്കുന്ന വള്ളിപ്പടർപ്പുകളും ആ ണു് എവിടെ തിരിഞ്ഞാലും. നട്ടുച്ചയ്ക്കുപോലും നില ത്തു വെയിലിന് ചെന്നെത്താൻ കഴിയാത്തമട്ടിൽ കട്ടി യേറിയ പച്ചിലപ്പന്തലിട്ടിരിക്കുകയാണെന്നു തോന്നും. ആ ഒററയടിപ്പാതയുടെ മുകളിൽ. വഴിയിൽത്തന്നെ ഉ രുളൻ പാറകളും വളഞ്ഞു പുളഞ്ഞു് തടിച്ച് മണ്ണിനുമു കളിൽ ഉന്തിനില്ക്കുന്ന വൻ വേരുകളും മററും ധാരാളമാ ണു്. ഇടയ്ക്കിടെ ആ വഴിതന്നെ കാട്ടുരുവികളും തോടു കളും മുറിച്ചു കടന്നാണു് മുമ്പോട്ടു പോകുന്നതു്. അവ യിൽക്കൂടി ഒഴുകുന്ന തണുപ്പേറിയ, സ്ഫടികംപോലുള്ള വെള്ളം അച്ചൻ കോവിലാറിലാണു് ചെന്നു ലയിക്കു ന്നതു്.

മഹാദേവർ ക്ഷേത്രത്തിൽ കയറി ശ്രീകോവിലിനു ചുററും പ്രദിക്ഷിണംവച്ച് ശങ്കരൻകുട്ടി തൊഴുതു കഴി ഞ്ഞപ്പോൾ പോററി ഒരു കൊച്ചുവാഴയിലക്കീറിൽ ച ന്ദനവും തുളസിയിലയും നാലഞ്ചു മുല്ലപ്പൂക്കളും പ്രസാദമാ

യി കൊടുത്തു. അയാൾ അതു ഭവ്യമായി തൊഴുതു വാ ങ്ങി. തിരിച്ചു നടക്കാൻ തുടങ്ങിയപ്പോൾ പോററി ചോദിച്ചു:

"എന്തൊക്കെയാ വിശേഷങ്ങൾ? ഈയിടെ അ ധികം ഇവിടെങ്ങും കാണാറില്ല."

"പറയത്തക്കതായിട്ടൊന്നുമില്ല." ശങ്കരൻകുട്ടി പ റഞ്ഞിട്ട് നടക്കാൻ തിരിഞ്ഞു.

"എന്താ വലിയ തിടുക്കമുണ്ടോ?"

ശങ്കരൻകുട്ടി മറുപടിയൊന്നും പറഞ്ഞില്ല.

"സൗകര്യംപോലെയൊന്നു കാണണം. കുറച്ചുനേ രം ഇരുന്നു് സംസാരിക്കാൻ."

"അങ്ങിനെയാകട്ടെ!" ശങ്കരൻകുട്ടി ചെറുതായി നിശ്വസിച്ചിട്ട് നടന്നു് അമ്പലത്തിനു വെളിയിൽ വ ന്നു. അവിടെങ്ങും ആരും ഉണ്ടായിരുന്നില്ല. വഴിവ ക്കിൽ ഒരു പശു നിന്നു മേയുന്നുണ്ടു്. അതിൻെറ കഴ ത്തിൽ കെട്ടിയിട്ടുള്ള ഒരു കൊച്ചുമണി പുല്ലു് തിന്നലിന നുസരിച്ചു് കഴുത്തനങ്ങുന്നതിനോടൊപ്പം ശബ്ദം പുറ പ്പെടുവിച്ചുകൊണ്ടിരുന്നു.

ശങ്കരൻകുട്ടി വടക്കോട്ടുള്ള വഴിയിൽക്കൂടി നടന്നു. അയാളുടെ മനസ്സിൽ തിങ്ങിവിങ്ങുന്ന ചിന്ത കാരണം മു ഖം മ്ലാനമായിരുന്നു.

നടന്നു നടന്നു് കോയിക്കലേക്കു് ചെന്നു കയറി. നനഞ്ഞ തോർത്തു് തെക്കേമുററത്തു് കെട്ടിയിട്ടിട്ടുള്ള ചൂ രൽ അയയിൽ വിരിച്ചിട്ടു് വീട്ടിനകത്തേക്കു നടന്നു.

"ആരാ അതു്?" മുററത്തെ കാല്പെരുമാററം കേ ട്ടിട്ടെന്നവണ്ണം പൂമുഖത്തുനിന്നു് ചേട്ടൻെറ ശബ്ദം കേട്ടു.

"ഞാനാ. ശങ്കരൻ!"

"നീ ആ തോമ്മായെ ഒന്നു തെരക്കിയോ ശങ്കരൻ കുട്ടീ?"

"ഇല്ല."

"അവൻ പോയോന്നു അറിയണമാരുന്നു."

"തെരക്കി വന്നു പറയാം."

"കൊറച്ചു കഴിഞ്ഞു മതി. ആ ശാസ്ത്രാവിനേം കൂടെ ഒന്നു തെരക്കണം. മലേലെ കാര്യമൊക്കെ എങ്ങനായോ എന്തോ?"

"തെരക്കിവന്നിട്ട് വേണേൽ വല്ലോരേം അയച്ചാ മതി. എന്താ..."

"അതെ, അങ്ങനാ പറഞ്ഞെ. ഇടയ്ക്കിടെ അവരെ തെരക്കിയില്ലെങ്കിൽ...അസമയത്തിന് വേലയൊന്നും നടന്നെന്നു വരത്തില്ല."

"ഓ! തെരക്കാം."

"കഞ്ഞിയോ വല്ലോം കഴിച്ചിട്ട് പോയാമതി."

പിന്നെ ചേട്ടൻ വല്ലതും പറയുമോയെന്ന് കാത്തുനിന്നിട്ട് ശങ്കരൻകുട്ടി അട്ടക്കളവശത്തേയ്ക്കു പോയി.

ഏതാണ്ട് രണ്ടുനാഴിക കഴിഞ്ഞപ്പോൾ ശങ്കരൻ കുട്ടി മുണ്ടും മടക്കിയുടുത്ത് കോയിക്കലേത്തെ പടിയിറങ്ങി തെക്കോട്ടു നടന്നു ആ വഴി കുറെ കയ്യാലകൾക്കിടയിൽക്കൂടിയുള്ള ഒരു വീതിയില്ലാത്ത തോടാണ്. വേലിപ്പരുത്തിയും എലിമുള്ളും പൂത്തു പടർന്നുകയറി പൊതിഞ്ഞു കിടക്കുന്ന കയ്യാലകൾ. ആ വഴി ചെന്നു ചേരുന്നതു് ഒരു കൊച്ചു കുന്നിൻെറ അടിവാരത്തിലാണ്.

അവിടെ അട്ടത്തെങ്ങും കുടികളൊന്നും കാണാനില്ല. കുന്നിൻെറ അടിവാരമൊപ്പിച്ചുള്ള ഒരു ഒററയടിപ്പാതയായിട്ടാണ് ആ വഴി രൂപം പ്രാപിക്കുന്നത്. അതു് കൊണ്ടചെന്നെത്തിക്കുന്നതു് സാമാന്യം പരപ്പുള്ള ഒരു സ്ഥലത്താണ്. അതിൻെറ നടുക്കുകൂടി തെക്കുപടിഞ്ഞാറേയ്ക്കു് ഒരു കാട്ടരുവി ഒഴുകുന്നുണ്ടു്. അതിൻെറ ഒഴുക്ക് കിഴക്കേക്കരയിലാണ് തോമ്മായുടെ കുടിൽ. ആറേഴു കൊല്ലത്തിനുള്ളിൽ അവിടെ അങ്ങുമിങ്ങുമായി നാലഞ്ചു കുടികൾ ഉയന്നിട്ടുണ്ടു്. കാട്ട് വെട്ടിത്തെളിയിച്ച് കാട്ടുകമ്പുകൾ കൂട്ടിക്കെട്ടിയും കുഴിച്ചു നാട്ടിയും ഉണ്ടാക്കി പുല്ലുമേഞ്ഞിട്ടുള്ള കുടിലുകളാണിവയെല്ലാം. പച്ച പൊതിഞ്ഞുനില്ക്കുന്ന ആ കുന്നിൻപ്രദേശത്തു് തവിട്ടുനിറത്തിലുള്ളതെന്തെങ്കിലും കാണാനുണ്ടെങ്കിൽ അതു് ആ കുടിലുകളുടെ കൂരകൾ ആയിരിക്കും, കുടിലുകളുടെ സമീപം കാററിലാടി വിലസുന്ന വാഴയിലകളും തൈത്തെങ്ങുകളുടെ ഓലകളും ചിലേടത്ത് കാണാനുണ്ടു്. തങ്ങൾക്കു തോന്നുന്ന തരത്തിൽ വളന്നു വിലസുന്ന മരങ്ങളുടെ ഇടയിൽ മനുഷ്യൻെറ സ്വാധീനം കടന്നുകൂടുന്ന ചിഹ്നങ്ങളായിട്ടേ അവ തോന്നുകയുള്ളൂ. അവൻെറ സ്വാധീനവലയത്തിൽ കാടും മേടും അകപ്പെട്ടുകയാണ്.

അവിടെ നിന്നുകൊണ്ടു് ശങ്കരൾകുട്ടി ആ കുടിയിടങ്ങളിലേയ്ക്കു നോക്കിയപ്പോൾ അയാളുടെ മനസ്സിൽ പല വിചാരങ്ങളും കടന്നുവന്നു. കാടായിക്കിടക്കുന്ന ആ ചേരിക്കലിൻെറ നടുക്ക് ആദ്യമായി കുട്ടിയുറപ്പിച്ചതു് തോമ്മയാണ്. പത്തു പന്ത്രണ്ടുകൊല്ലം മുൻപ് കോഴഞ്ചേരിക്കടുത്തുള്ള ഒരു നാട്ടിൻപുറത്തുനിന്നു് ഇങ്ങോട്ടു് വന്ന

താണ് അയാളും ഭാര്യയും. താമസിക്കാനൊരിടം വേണ മെന്നും വേല ചെയ്തു പിഴയ്ക്കാൻ നാട്ട് വിട്ടതാണെന്നും ചേട്ടന്റെ അടുക്കൽ തോമ്മാ വന്നു ആദരവോടെ അന്നു പറഞ്ഞ കാര്യം ശങ്കരൻകുട്ടി ഓർമ്മിച്ചു. സ്വന്തമായിട്ട് പറയത്തക്കതായി ഒന്നും അവർ കൊണ്ടുവന്നിട്ടില്ല. കൊണ്ടുവരാൻ ഒന്നും ഉണ്ടായിരുന്നുമില്ല. വനത്തിന്റെ വക്കത്താണ് ഇവിടെ അവർ താമസമുറപ്പിച്ചതു്. അ തുകൊണ്ട് കൺട്രാക്ടറന്മാർക്ക് തടി വെട്ടി കൊടുക്കാനും, തരം കിട്ടുമ്പോൾ തന്റെ കുടിലിനു ചുററുമുള്ള കാട്ട വെ ട്ടിത്തെളിച്ച് തെങ്ങും കമുകും വാഴയും മററും വയ്ക്കാനും കപ്പയിടാനും തോമ്മായ്ക്കു് സൗകര്യം കിട്ടി. താമസി ക്കാൻ അനുവാദം കൊടുത്തപ്പോൾ തോമ്മായുടേയും റാ ഹേലിൻേറയും കണ്ണുനിറഞ്ഞു. ആ ഔദാര്യത്തിന് അവ ൎക്ക് കൃതജ്ഞത പറയുവാനുള്ള വാക്കുകളൊന്നും അറി ഞ്ഞുകൂടായിരുന്നു. കോയിക്കലേത്തെ മുററത്തുനിന്ന് തിരിച്ചു പോകുമ്പോൾ അവർ തമ്മിൽ പടഞ്ഞ വാക്കു കൾ ശങ്കരൻകുട്ടി കേട്ടതാണ്. "യേശു മിശിഹായുടെ കാരുണ്യംകൊണ്ട്, അദ്ദേഹത്തിന്റെ മനസ്സ് കനിഞ്ഞു ഇങ്ങനെ ചെയ്തതാ." റാഹേലാണ് അതു പറഞ്ഞതു്. തോമ്മാ മിണ്ടാതെ മുമ്പേ നടന്നതേയുള്ളു.

കുടി കെട്ടാൻ കിട്ടിയ സ്ഥലത്തു് ചൊവ്വൊത്ത മ രത്തും തേമ്മാവും കുഴകൾ വെട്ടി തോമ്മാ കുടിലുകെട്ടി. കോയിക്കലേത്തെ തെങ്ങിൻതോപ്പിൽനിന്നു കിട്ടിയ ഓ ലകൊണ്ട് അതു മേഞ്ഞു. അതിന്റെ കീഴിൽ അവരു ടെ ജീവിതം തുടങ്ങി. ആദ്യകാലത്തു് കാട്ടുപന്നിയുടെ കണക്കമാനമുള്ള ശല്യം അനുഭവിക്കേണ്ടി വന്നിട്ടുണ്ട്.

ചേനയും കാച്ചിലും കപ്പയും വിളവാകാറായാൽ അതൊക്കെ കുത്തിത്തുരന്ന് പന്നി നശിപ്പിക്കും. ക്കുവരകും മുതിരയും മററും കിളിച്ചു തളിർത്ത് വരുന്ന കാലത്ത് മാൻകൂട്ടങ്ങളിറങ്ങും. എങ്കിലും തോമയും റാഹേലും അവിടം വിട്ടില്ല. പ്രതികൂലങ്ങളെയൊക്കെ ഒതുക്കി അവിടെത്തന്നെ കഴിയാൻ അവർ ദൃഢനിശ്ചയം ചെയ്തു. അവിടെ വന്ന് മൂന്നു കൊല്ലത്തോളമായപ്പോഴാണ്. റാഹേൽ കീവറീതിനെ പെററത്. ഒരാൺകൊച്ചിനെ കിട്ടിയപ്പോൾ അവർക്ക് കൂടുതൽ സന്തോഷമായി.

ചേരിക്കലെ തെക്കെ കുന്നിൻെറ തെക്കേ പാടത്തുള്ള പതാൽ കോയിക്കലേത്തെ കാരണവരുടെ അഭിപ്രായമനുസരിച്ച് തോണ്ടി പാടമാക്കി. അവിടെയുള്ള കൃഷി കാട്ടുമൃഗങ്ങളിൽനിന്നു രക്ഷിക്കാനുള്ള ചുമതല തോമ്മായ്ക്കും കൊടുത്തു.

കീവറീതിനെ റാഹേലും പെററ കാലത്ത് ചേരിക്കലിലെ കാട്ടുപ്രദേശത്ത് നാലഞ്ചു കുടികൾ ഉയന്നു കഴിഞ്ഞിരുന്നു. അവിടെ ഒരു താവളം അങ്ങിനെ ഉയരുകയാണ്. രാത്രിയിൽ കാട്ടുപന്നികളെ ഉരപ്പി പായിക്കാൻ അവരൊക്കെ ഒത്തുചേന്ന് പ്രവർത്തിച്ചു. കാട്ടിൽനിന്നും വിറകു ശേഖരിച്ച് കുടികളിൽ കൊണ്ടുചെന്നു കൊടുത്ത് പെണ്ണുങ്ങൾ കഞ്ഞിക്കുള്ള അരിയുണ്ടാകും. പിള്ളാരുടെ പ്രധാന തൊഴിൽ കന്നാലികളെ കാട്ടിൽ കയററി മേയ്ക്കുകയാണ്. ആണുങ്ങൾ രാവിലെ പൊതിച്ചോറും കെട്ടി കൺട്രാക്കറന്മാക്ക് തടിവെട്ടാനായി വനത്തിൽ പോകും. വൈകിട്ട് നേരം മയങ്ങിക്കഴിഞ്ഞേ അവർ മടങ്ങിയെത്തു. ജീവിതം കഠിനമായ അദ്ധ്വാനത്തിനു

മാത്രമായിട്ടുള്ളതാണെന്നേ അവരുടെ ദൈനംദിനാനുഭവങ്ങൾ തെളിയിക്കൂ. എങ്കിലും അവരുടെ ചുണ്ടിലും പുഞ്ചിരി പൊട്ടിവിടരാറുണ്ട്. ജീവിക്കുന്നതിന്നുള്ള അത്യഗാധമായ ആഗ്രഹം ഓരോ ചലനത്തിലും വ്യക്തമാകാറുണ്ട്. ജീവിതത്തെച്ചൊല്ലി ദൈവത്തെ പഴിക്കുന്നതു് അവരുടേ പതിവല്ല താനും.

വണ്ണമുള്ള തായ്ത്തടിയിൽനിന്നു് നാലുദിക്കിലും ശിഖരങ്ങൾ ചാൎത്തി നീളവും വീതിയുമുള്ള ഇലകൾ വിരിച്ചു് മാനം മറച്ചു്, വമ്പിച്ച ഹരിതനിറമുള്ള കുണപോലെ ആ മലഞ്ചെരുവിൽ നില്ക്കുന്ന കാട്ടുപുന്നയുടെ ചുവട്ടിൽ തെക്കു കിഴക്കു കാണാവുന്ന കുടികളെ നോക്കി ശങ്കരൻകുട്ടി ചിന്താധീനനായി നില്ക്കുകയാണ്. സ്വന്തമായി അധികമൊന്നും അവകാശപ്പെടാനില്ലാത്ത മനുഷ്യൻ പ്രകൃതിയുടെ നഗ്നശക്തികളുമായി മല്ലിടുന്നതിന്നു് തയ്യാറെടുക്കുന്നതെന്തുകൊണ്ടാണ്? ജീവന്മരണ സമരത്തിൽ ലയിച്ചുകൊണ്ടിരിക്കുമ്പോഴും അവരുടെ ഹൃദയം ആനന്ദംകൊണ്ടു് നിറയുന്നതെന്തുകൊണ്ടു്? അവിശ്രമം അനുദിനം ഇങ്ങിനെ പണിയിൽതന്നെ ലയിച്ചു ജീവിക്കുന്നതിനു തക്ക തന്റേടം ഇവർക്കുണ്ടാക്കുന്നതു് ഏതു തത്വശാസ്ത്രമാണ്? അതൊക്കെ ശങ്കരൻകുട്ടിയുടെ മനസ്സിൽ ഉയരുന്നെങ്കിലും മറുപടിയൊന്നും കണ്ടെത്താൻ അയാൾക്കു കഴിഞ്ഞില്ല. അതിനെപ്പററി അധികം ചിന്തിക്കേണ്ട ആവശ്യമില്ലെന്ന തീരുമാനത്തിലാണ് അയാൾ എത്തിച്ചേൎന്നതും.

തണുപ്പുള്ള ഒരു കാററു് മരച്ചില്ലകളേയും കുററിക്കാടുകളുടെ തളിൎത്തുമ്പുകളേയും തെക്കോട്ടു് ചായ്ച്ചുകൊ

ണ്ടു് കടന്നുപോയി. ശങ്കരൻകുട്ടിയുടെ ശരീരമാകെ രോമാഞ്ചമുണ്ടായി. കാട്ടുപുന്നയുടെ കൊമ്പുകളിൽനിന്നു് മഞ്ഞനിറത്തിലുള്ള ഉരുണ്ട കായ്കൾ പത്തുനൂറെണ്ണം അടന്നുവീണു. ശങ്കരൻകുട്ടി കുടിലുകളുള്ള കുന്നിൻചരുവിലേയ്ക്കു് നടന്നു.

തോമ്മായുടെ കുടിലിനു സമീപം എത്താറായപ്പോൾ അയാളെക്കണ്ടു് ഒരു കൊച്ചു പട്ടി ഇടതടവില്ലാതെ കുരച്ചുതുടങ്ങി.

"എന്തോന്നാ പട്ടീ നെനക്കു്?" കുടിലിനുള്ളിൽ എന്തോ പണിയെടുത്തുകൊണ്ടിരുന്ന റാഹേൽ പട്ടിയെ ശാസിച്ചു. എന്നാൽ പട്ടിയുടെ കുര വർദ്ധിച്ചു വന്നതേയുള്ളു.

"ഇങ്ങനേം ഒണ്ടോ ഒരു ജന്തു? ഒരു കരീലയനങ്ങിയാ അതു തൊടങ്ങി! തൊണ്ണയോ? ഇന്നാളി അതിലെയെങ്ങാണ്ടു് ഒരു കീരി ചാടിയപ്പോ ഇതുപോലാരുന്നു, മൂന്നാലു നാഴിക നേരത്തേക്കു് മോങ്ങൽ. ഞാനങ്ങോട്ടു വന്നാ നെനക്കു നല്ലതു രണ്ടു തരും കേട്ടോ പട്ടീ?" മററുള്ളവക്കു് കേൾക്കത്തക്കവണ്ണം ഉച്ചത്തിലുള്ള റാഹേലിന്റെ ആത്മഗതം കേട്ടുകൊണ്ടും പട്ടിയുടെ തുള്ളിച്ചാടിയുള്ള കുരകേട്ടു രസിച്ചുകൊണ്ടും ശങ്കരൻകുട്ടി കുടിലിന്റെ മുററത്തുവന്നു നിന്നു. പട്ടിയെ ശാസിക്കാൻ കയ്യിൽ കിട്ടിയ ഒരു വിറകുകമ്പുമായി വെളിയിലേക്കു് ഓടിയിറങ്ങിയപ്പോൾ കണ്ടതു് അവിടെ പുഞ്ചിരിച്ചുകൊണ്ടു നില്ക്കുന്ന ശങ്കരൻകുട്ടിയെ ആണു്! മാറത്തൊന്നുമിട്ടിട്ടില്ലാത്തതുകൊണ്ടു് അവൾ ലജ്ജിച്ചു് തിരിച്ചു് കുടിലിനകത്തേയ്ക്കു് ഓടി, അവളുടെ വരവും പോക്കും പട്ടിയുടെ

വെപ്രാളവും മററും കണ്ട് ശങ്കരൻകുട്ടി അറിയാതെ ച
രിച്ചു.

"ശങ്കരൻകുഞ്ഞിനെ കണ്ടിട്ടാരുന്നോ പട്ടി കെട
കൊരച്ചതു്?" കറുത്ത ഒരു കൊച്ചു തോർത്ത് തേ
ണിച്ച് മാറത്തുകൂടെ ഇട്ട് പുറത്തേക്കുവന്ന റാഹേൽ
റഞ്ഞു.

"ഈ സമയത്ത് എങ്ങോട്ടാ ഇതിലെയൊക്കെ?

"തോമ്മായോടൊരു കാര്യം ചോദിക്കാനൊണ്ടായ
രുന്നു. ഇല്യോ ഇവിടെ?"

"അയ്യോ! ഇന്നു പരപരാ വെളുപ്പിന് പോയത
അതിയാൻെറ ചേട്ടൻെറ മൂത്ത മോക്ക് കല്യാണം പ
യാനാരാണ്ട് പാലായീന്ന് വരുന്നെന്നും പറഞ്ഞാ പേ
യിരിക്കുന്നെ. നേരമെരിഞ്ഞടങ്ങും മുമ്പേ ഇങ്ങു വരു
ന്നാ പറഞ്ഞെ! എന്നതാ? വല്ല അത്യാവശ്യോമാണോ?

"ഓ! ഒന്നുമല്ല. എന്നാ റാഹേലുപെമ്പിള തോ
മ്മാ രാവിലെ വീട്ടിലത്രടം വരാൻ പറഞ്ഞേച്ചാ മതി."
ശങ്കരൻകുട്ടി നടക്ക ൻ തുടങ്ങി.

"ങാ! എനീം വരുമ്പഴാകട്ടെ. എനിക്ക് ആ ശ
സ്ത്രാവിനേം നാണപ്പിള്ളച്ചേട്ടനേം കൂടി ഒന്നു തെ
ക്കണം."

"ചാത്താവ് ഇന്നു പൊലച്ച്യ്ക്ക് വെടിക്ക് പേ
ന്നെന്നാ മാതവിച്ചോത്തി ഇന്നലെ ഓലിവച്ചു പറഞ്ഞെ
അതുകൊണ്ടിവിടെ കാണമോയെന്തോ?"

"ഓ! എന്നാ നാണപ്പിള്ളച്ചേട്ടൻെറ വീട്ടിലോട്ട് പോയേച്ച്......'ശങ്കരൻകുട്ടി നടന്നുകഴിഞ്ഞു. അയാൾ മരക്കൂട്ടങ്ങളുടെ മറവിൽപ്പെട്ട് കാണാതാകുന്നതുവരെ റാഹേൽ നോക്കിക്കൊണ്ടു നിന്നു. മാററത്തു കിടന്നിരുന്ന കച്ചത്തോർത്ത് ഉരിഞ്ഞ് തട്ടിയിലിട്ടശേഷം മുററത്തുകിടന്ന ഒന്നുരണ്ടുണക്കക്കമ്പുകൾ എടുത്തുകൊണ്ട് അവൾ കുടിലിൻെറ ഉള്ളിലേയ്ക്കു് കുനിഞ്ഞു കയറി.



7

# ആശയുടെ ദീപനാളം

ശങ്കരൻകുട്ടി അങ്ങോട്ടു് കയറി ചെന്നപ്പോൾ ന
ണാപിള്ള കാലിൻെറ മുട്ടിലും കൊഴക്കം മുള്ളുട്ട പുരട്ടി ക
ത്തിയിരിക്കുന്നു.

"വന്നാട്ട് വന്നാട്ട്—" ശങ്കരൻകുട്ടി ദൂരെനിന്ന
വരുന്നതു് കണ്ടുകൊണ്ടു് നാണപിള്ള പറഞ്ഞു. അല്പ
നീരുപിടിച്ച കാൽമുട്ട് മടക്കാതെതന്നെ കുറെ വിഷമി
ച്ചു് നാണപിള്ള അടുത്തുണ്ടായിരുന്ന വടിയും കുത്തി എ
ഴുന്നേററു. അവിടെ അടുത്തുതന്നെ ചുരുട്ടിയിട്ടിരുന്ന പ
ഴയ തോർത്തു അയാൾ തട്ടിയിലിട്ടു. ഇരിക്കാനുപയോ
ഗിച്ചിരുന്ന കൊരണ്ടിപ്പലക ശങ്കരൻകുട്ടിക്കു് നീക്കിക്കൊ
ടുത്തു.

'ഇങ്ങോട്ടിരുന്നാട്ടെ. രണ്ടു ദെവസമായി ഒരു വാത
ക്കോള്ള്. മുട്ടിനും കൊഴസ്സും കൊറച്ചു നീരും കൊണ്ടി

ട്ടൊണ്ട്. തുമ്പോങ്കാരൻ വൈദ്യൻ ഇന്നാളി വന്നപ്പോ കൊണ്ടത്തന്ന ഒരു മുള്ളട്ട് പെരട്ടിയിരിക്കവാ."

നാണപിള്ളയുടെ അടുത്ത് ഒരു കൊച്ചു കാൽപ്പെട്ടിയുണ്ട്. നൗളി ചെയ്യുമ്പോൾ യോഗാസനക്കാരന്റെ ഒട്ടിക്കൊണ്ട വയറുപോലെ വായ്ത്തല തേഞ്ഞ ഒരു പഴയ പാക്കുവെട്ടിയും ഒരു തട്ടിൽ ചുണ്ണാമ്പും മറേറതിൽ ഒന്നുരണ്ടു പാക്കുകഷണവും വച്ചിട്ടുള്ള ക്ലാവുപിടിച്ച ഓട്ടുകരണ്ടകവും, നാലഞ്ചു വെററിലയും കാണാനുണ്ട് തുറന്നുവച്ചിരിക്കുന്ന ആ പെട്ടിയിൽ.

"ഞാൻ തോമ്മാമാപ്പിള ഒണ്ടോന്നു തിരക്കിയാ ഇങ്ങോട്ടു വന്നെ." ശങ്കരൻകുട്ടി പലകയിൽ ഇരുന്നുകൊണ്ട് പറഞ്ഞു.

"തോമ്മായിന്നു ഓമല്ലൂക്ക് പോയെന്നാ ഇന്നലെ പറഞ്ഞെ." നാണപിള്ള മുറുക്കിക്കൊണ്ടു പറഞ്ഞു.

"പെമ്പിള പറഞ്ഞറിഞ്ഞു. എന്നാ, ഇതുവഴികൂടെ വന്ന് നാണപിള്ളച്ചേട്ടനേയും കണ്ടേച്ചു പോകാമെന്നു കരുതി."

"തോമ്മായുടെ ചേട്ടന്റെ മൂത്തപെണ്ണിന് കല്യാണമാലോചനയോ മറേറാവാ"

"റാഹേലുപെമ്പിള അതും പറഞ്ഞു."

"പറഞ്ഞൊ?" കുറച്ചകലത്തിൽ കിടന്നിരുന്ന പനാന്തട്ടക്ക് എടുക്കാനായി നാണപിള്ള നീരുള്ള കാല് വലിച്ചുവലിച്ചു വച്ച് വടിയും ഇടിച്ചു നടന്നു. തട്ടക്ക് കാലുകൊണ്ടുതന്നെ നീക്കിയിട്ട് ശങ്കരൻകുട്ടിയുടെ അടുത്ത് അയാൾ ഇരുന്നു.

"കല്യാണത്തിൻെറ കാര്യം പറഞ്ഞപ്പഴാ ഒരു ക
ര്യം ഓമ്മിച്ചെ." നാണുപിള്ള ശബ്ദം അല്പം അടക
യാണ് അതു പറഞ്ഞതു്. അതു പറയുമ്പോൾ അയാ
ചുററുംപററും നോക്കുന്നുമുണ്ടായിരുന്നു. "അല്ല പാറു
ട്ടി ഇവിടെങ്ങാനുമൊണ്ടോന്നാ ഞാൻ നോക്കിയെ.
നാണുപിള്ള ചുററും നോക്കുന്നതും അടക്കി സംസാരിക
ന്നതും ശങ്കരൻകുട്ടി പ്രത്യേകം ശ്രദ്ധിക്കുന്നതായി തേ
ന്നിയതുകൊണ്ടു് നാണുപിള്ള പറഞ്ഞു. "ഇല്ല അവ
ഓലീന്നു് വെള്ളം കൊണ്ടരാൻ പോയിരിക്കുവാ." ന
ണുപിള്ളയുടെ മുഖം സന്തോഷംകൊണ്ടു് കുറച്ചൊന്ന
തെളിഞ്ഞതായി ശങ്കരൻകുട്ടിക്കു തോന്നി. ശങ്കരൻകു
ക്കു് ഒന്നും പറയാനുണ്ടായിരുന്നില്ല. തുറന്നുവച്ചിരിക
ന്ന കൊച്ചു കാൽപ്പെട്ടി അടുക്കലേയ്ക്കു് നീക്കിവച്ചുകൊ
ണ്ടു് നാണുപിള്ള പറഞ്ഞു:

"ഉം! മുറുക്കിയാട്ടെ." വായിൽ ഊറിവന്ന
പ്പൽ പുറത്തേയ്ക്കു് നീട്ടിത്തുപ്പി. "തുമ്പോങ്കാരൻ വൈ
ദ്യൻെറ കാര്യം പറഞ്ഞില്ല്യോ? അയാള് മാസത്തി ന
ല്ലവട്ടം ഇവിടെ വരുന്നതെന്തിനാണെന്നറിയാമോ?"
ന്നും അറിഞ്ഞുകൂടെന്നു പറയുന്ന മട്ടിൽ ശങ്കരൻകുട്ടി ന
ണപിള്ളയെ നോക്കി.

"ങാ! പറയാം."

ശങ്കരൻകുട്ടി വെററിലയിൽ ചുണ്ണാമ്പു തേയ്ക്കുന്ന
നോക്കിക്കൊണ്ടു് നാണുപിള്ള തുടന്നു: "എൻെറ പാറ
ക്കുട്ടിയെ......അയാടെ മോനെക്കൊണ്ടു് കല്യാണം കഴ
പ്പിക്കണം"

ശങ്കരൻകുട്ടിയുടെ ഹൃദയം വല്ലാതെ ഞെട്ടി. എന്താണ് കേട്ടതെന്ന് രണ്ടാമതൊന്നു ചിന്തിക്കാൻ അവസരം കിട്ടിയില്ല. അയാളുടെ മുഖത്തെ രക്തപ്രസാദം മാഞ്ഞു. എങ്കിലും തനിക്കു തോന്നിയ അസ്വാസ്ഥ്യം പുറമേ ഒട്ടും കാണരുതെന്നു കരുതി പെട്ടിയിൽ പുകയില തിരയുന്നതുപോലെ പെരുമാറിക്കൊണ്ടിരുന്നു. അയാളുടെ പ്രവൃത്തനങ്ങളൊന്നും നാണുപിള്ള ശ്രദ്ധിച്ചില്ല. അയാൾ തുടർന്നു:

"സ്വത്തും സൗകര്യവും ഉള്ളവനാ വൈദ്യൻ. ചികിത്സകൊണ്ടു് നല്ലോണ്ണം സമ്പാദിച്ചിട്ടൊണ്ടു്. കുടുംബസ്വത്തായിട്ടും കൊറെ കാണും. എന്നാലും അതൊക്കെ മതിയോ ശങ്കരൻകുട്ടീ? മൊതലുള്ളതുകൊണ്ടു് കാര്യമായില്ല." നാണുപിള്ള വീണ്ടും തുപ്പി. "സ്വത്തൊള്ളോരു ചെയ്യുന്ന കൊള്ളരുതായ്മ കൊറെ കണ്ടിട്ടുള്ളവനാ ഞാൻ. അതുകൊണ്ടു് എനിക്കതിൽ വല്യ താല്പര്യമൊന്നുമില്ല."

ശങ്കരൻകുട്ടിക്ക് ഒന്നും പറയാൻ തോന്നിയില്ല. അയാളുടെ ഹൃദയം ആകപ്പാടെ ചഞ്ചലപ്പെട്ടു കഴിഞ്ഞിട്ടുണ്ടു്. ആഗ്രഹങ്ങൾ സഫലമാകാൻ അവസരമില്ലാതായേക്കുമെന്നുള്ള ശങ്ക അയാളുടെ മനസ്സിൽ കടന്നുകൂടി. നാണുപിള്ള സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ശങ്കരൻകുട്ടിയുടെ ചിന്ത മുഴുവൻ അതിൽത്തന്നെയായിരുന്നു. ഹൃദയത്തിൽ ഊറിയൂറി കൂടിക്കൊണ്ടിരിക്കുന്ന ആശകളെക്കുറിച്ച്. ആരോടും അന്നുവരെ വ്യക്തമായി പറഞ്ഞിട്ടില്ലെങ്കിലും അയാൾക്ക് പാറുക്കുട്ടിയോടുള്ള താല്പര്യം അവൾക്ക് നല്ലപോലെ അറിയാം! എന്നാൽ അയാൾക്ക്

തോന്നിയിട്ടുള്ള തരത്തിൽ തീക്ഷ്ണതയോടെ അക്കാര്യം അവളെ ധരിപ്പിക്കുവാൻ ഇന്നുവരെ നല്ല അവസരം ഉണ്ടായിട്ടില്ല.

"ആ പയ്യനാണെങ്കി കൊറച്ചൊരു അധികപ്രസംഗിയാ. വൈദ്യനൊണ്ടാക്കുന്നതൊക്കെ അവൻ കണ്ടമാനം കളയുവാ. കള്ളും കുടിക്കുമെന്നാ ആരാണ്ട പറഞ്ഞെ. വൈദ്യൻെറ വിചാരം നല്ല പെമ്പിള്ളാരെ വല്ലോം കല്യാണം കഴിപ്പിച്ചാ അവൻ നന്നായിക്കൊള്ളുമെന്നാ. അതാ ലാക്ക്! ഇതൊക്കെ അറിഞ്ഞോണ്ട് എൻെറ പാവംപിടിച്ച പെണ്ണിനെ അവിടെ പറഞ്ഞയക്കാൻ എന്നെക്കൊണ്ടൊക്കുമോ? എന്നാ മററു ചെലതൊക്കെ ആലോചിച്ചാ, ഇതങ്ങ് നടത്തിയാലെന്തെന്നും തോന്നും. അവക്കാണേൽ പ്രായം ആയിരിക്കുവല്ല്യോ? എന്നുംകുന്നും എൻെറ നോട്ടോം വാക്കും അവളനുസരിക്കുമെന്നു കരുതാനൊക്കുമോ?" അതു പറഞ്ഞിട്ട് നാണപിള്ള നെടുതായൊന്നു നിശ്വസിച്ചു. എന്തൊക്കെയോ സ്മരണകൾ ഹൃദയത്തിൽ കുമിളകൾപോലെ ഉയർന്നുവരുന്നുണ്ടെന്നു തോന്നും ആ നില കണ്ടാൽ.

"പെണ്ണുങ്ങടെ കാര്യമല്ല്യോ. ഒന്നും നിശ്ചയിക്കാനാവത്തില്ല." ആത്മഗതംപോലെ നാണുപിള്ള പറുകയാണതു് പറഞ്ഞതു്. അയാളുടെ നോട്ടം അങ്ങേ വിദൂരതയിൽ ഉറച്ചിരുന്നു. എന്തൊക്കെയോ സംഭവപരമ്പരകൾ ഹൃദയദൃഷ്ടിയിൽ കാണുന്നുണ്ടെന്ന മട്ടിലായിരുന്നു ആ നോട്ടം. ഒരു നിശ്ശബ്ദത അവിടെങ്ങും നിറഞ്ഞു നിന്നു.

നാണുപിള്ളയെ കാണാനുള്ള ആവേശംകൊണ്ടൊന്നുമല്ല ശങ്കരൻകുട്ടി ഇന്ന് ഇങ്ങോട്ട് വന്നതു്. അയാൾ അവിടെ ഉണ്ടായിരിക്കരുതേയെന്ന് വാസ്തവത്തിൽ ആഗ്രഹിച്ചതുമാണ്. കാരണവും ഉണ്ട്. പാറുക്കുട്ടിയോട് അയാളുടെ ഹൃദയത്തിനു് പലതും പറയാനുണ്ട്. എത്ര നാളാണ് അത്തരം കാര്യങ്ങൾ അടക്കി ഒതുക്കി വയ്ക്കുവാൻ കഴിയുന്നതു്? അടക്കാൻ ശ്രമിക്കുന്തോറും അതിന്റെ ശക്തി അനന്തമായി വർദ്ധിക്കുകയാണ് ചെയ്യുന്നതെന്ന് ശങ്കരൻകുട്ടി അനുഭവിച്ചറിഞ്ഞിരിക്കുകയാണ്. ഇന്നല്ലെങ്കിൽ നാളെ അയാൾ അതു പുറത്തു പ്രകടമാക്കും. എത്രയും നേരത്തെ അങ്ങനെ ചെയ്യേണ്ടതു് അത്യാവശ്യമാണെന്ന് ഇപ്പോഴത്തെ അനുഭവം വിളിച്ചുപറയുന്നു. പക്ഷേ നാണുപിള്ളയുടെ സംസാരത്തിൽ നിന്ന് തമ്പോക്കാരൻ വൈദ്യൻ പറഞ്ഞിട്ടുള്ള കാര്യത്തിൽ അയാൾക്ക് തീരെ താല്പര്യമില്ലെന്നു പറഞ്ഞുകൂടാ എന്നാണല്ലോ വ്യക്തമാകുന്നതു്. പാറുക്കുട്ടിയെ അങ്ങിനെ വിവാഹം ചെയ്യിച്ചയക്കാനാണ് തീരുമാനിക്കുന്നതെങ്കിൽ ആ തീരുമാനം എടുത്തശേഷം ശങ്കരൻകുട്ടി തന്റെ അടക്കാനാവാത്ത ആഗ്രഹം വെളിപ്പെടുത്തിയതുകൊണ്ടെന്തു പ്രയോജനമാണുള്ളതു്? എന്നാൽ ആ വിവരം അറിഞ്ഞ അതേ നിമിഷത്തിൽ തന്റെ ആശയെപ്പററി അയാളോട്ട് എങ്ങിനെയാണ് പറയുക? അതു മാത്രമല്ല; പാറുക്കുട്ടിയുടെ മനോഗതി അറിയാതെ അതു പറയുന്നതുകൊണ്ടർത്ഥവുമില്ല. അവളുടെ പെരുമാററത്തിൽനിന്നു ഒന്നും വ്യക്തമായിട്ടറിയാൻ വയ്യാതെയാണിരിക്കുന്നതു്. ജ്യേഷ്ഠനെപ്പോലും വിവരം ധരിപ്പിക്കാതെ തന്നത്താനെ ഇങ്ങ

നെ ഒരു തീരുമാനമെടുക്കുന്നതും നല്ലതാണോ? ശങ്കരൻ കുട്ടിയുടെ ചിന്ത ഇങ്ങിനെ കൂട്ടിക്കുരുങ്ങി കിടന്നു കുഴയു കയായിരുന്നു

നാണുപിള്ളയും ഒന്നും പറഞ്ഞില്ല. അയാൾ വീണ്ടും പുറത്തേയ്ക്കു നീട്ടിത്തുപ്പി. "എങ്ങനായാലും നല്ല റനെലേല് അവളിരിക്കുന്നത് കണ്ടേച്ച് കണ്ണടയ്ക്കണമെന്നേ ആശയൊള്ളു ശങ്കരൻകുട്ടീ, എനിക്ക്. ഈ നാട്ടിൽ വന്നതിനുമേലേ എന്തെങ്കിലുമൊരു സൊഖം ഞാനറിഞ്ഞിട്ടൊള്ളു. ഊം! അതൊക്കെയെന്തിനാ ഇപ്പോ പറേണെ?" ഒരു ദീർഘനിശ്വാസമാണ് അവസാനം അറ്റിടെ മുഴങ്ങിയത്.

ഏതാണ്ട് ഏഴു കൊല്ലത്തിനുമുൻപ് നാണുപിള്ള യും മകളുംകൂടി കോയിക്കലേക്ക് വന്നതു് ശങ്കരൻകുട്ടി നല്ലതുപോലെ ഓക്കുന്നുണ്ട്. അന്ന് ശങ്കരൻകുട്ടിക്ക് ഏതാണ്ട് പതിനേഴ വയസോളമേയുള്ളു. നാണുപിള്ളയുടെ രൂപം അയാളുടെ സ്മരണയിൽനിന്നു് മാഞ്ഞുപോയിട്ടില്ല. സാധാരണയിൽ കവിഞ്ഞുള്ള ഉയരം; നല്ല വിരിവുള്ള നെഞ്ച്; അതിൽ നിറച്ച് ചുരുണ്ട കറുത്ത രോമം; നല്ല നീളം തോന്നുന്ന, മാംസപേശികൾ ഉരുണ്ടു മുഴച്ചുനില്ക്കുന്ന ബാഹുക്കൾ; ഇരുനിറം; പട്ടാണികളെപ്പോലെ ചൊവ്വൊത്ത മുഖം. വിശാലമായ നെററി. ക്ഷീണിച്ച് കുഴിയിൽ ഇറങ്ങിയിട്ടുള്ളതെങ്കിലും നല്ല അഴകുള്ള കണ്ണുകൾ; പററെ വെട്ടിയിട്ടുള്ള കറുത്ത നല്ല തലമുടി. അയാളുടെ രൂപം ഒരിക്കൽ കണ്ടാൽ ആരും മറക്കത്തക്കതല്ലെന്നു് അന്നുതന്നെ ശങ്കരൻകുട്ടിക്കു തോന്നിയതാണ്. അന്നു് അയാൾ വിചാരിച്ചതു് തന്റെ അറി

വിൽ പെടാത്ത ബന്ധുവാരോ ആയിരിക്കും നാണുപിള്ള യെന്നാണ്. നാണുപിള്ളയുടെ കൂടെയുണ്ടായിരുന്ന പ ത്തുപന്ത്രണ്ടു വയസ്സു തോന്നിച്ച ആ നാണംകുണുങ്ങിപ്പെ ണ്ണിന്റെ കാര്യവും ശങ്കരൻകുട്ടിക്ക് ഓർമ്മയുണ്ട്.

ചേരിക്കൽ നേരത്തെ കെട്ടിയുണ്ടാക്കിയ വീട്ടിലേ ക്ക് അവർ ഒരാഴ്ചകഴിഞ്ഞു് താമസം മാററിയപ്പോഴാണ് ശങ്കരൻകുട്ടിക്ക് മനസ്സിലായത്. നാണുപിള്ളയും മക ളും സ്ഥിരതാമസത്തിനായി എത്തിയതാണെന്ന്. ജ്യേ ഷ്ഠൻ പ്രത്യേക താല്പര്യമെടുത്ത് കെട്ടിയ ആ വീട്ടിൽ അ വർ താമസമുറപ്പിച്ച് ആ നാട്ടുകാരായിത്തീർന്നതിൽ ശങ്ക രൻകുട്ടിക്ക് അന്നേ സന്തോഷം തോന്നിയതാണ്; അ ന്ന് അങ്ങിനെ തോന്നാനുണ്ടായ കാരണം നാണുപിള്ള യുടെ ആകർഷകമായ പെരുമാററമാണ്. ആ പഴയ കാലത്തെക്കുറിച്ച് ശങ്കരൻകുട്ടി ഓർമ്മിച്ചു. അതിൽ സ ന്തോഷത്തിന്റെ പ്രകാശം ദർശിച്ചുതുടങ്ങിയപ്പോൾ ചെ മ്പുകുടത്തിൽ വെള്ളവും തലയിൽവച്ചുകൊണ്ട് പാറുക്കു ട്ടി മുററത്തേക്കു കടന്നുവന്നു. അയാളുടെ ഹൃദയം ആ ഞ്ഞു തുടിച്ചുതുടങ്ങി. അതിന്റെ ശബ്ദം അവിടെയൊ ക്കെ പ്രതിദ്ധ്വനിക്കുന്നതായി തോന്നി. അസഹനീയ മായ ഒരസ്വാസ്ഥ്യം.

"മോളേ!......" നാണുപിള്ളയുടെ വിളികേട്ട് പാറുക്കുട്ടി ഇറയത്തേക്ക് നോക്കി. ശങ്കരൻകുട്ടിയുടെ ക ണ്ണുകൾ അവളുടേതുമായി കൂട്ടിമുട്ടി. ലജ്ജകൊണ്ട് അ വളുടെ മുഖം കുനിഞ്ഞു. കൈകൾ രണ്ടും പൊക്കി തല യിലിരിക്കുന്ന ചെപ്പുകുടത്തിൽ പിടിച്ചിട്ടുള്ളതിനാൽ അ വളുടെ മാറു് ക്രമത്തിലധികം മുഴച്ച് ഉയർന്നു നില്ക്കുന്ന

ണ്ട്. അവൾ അതിവേഗം നടന്ന് അടുക്കളവശത്തേ
ക്കു പോയി.

"ആളുകളെ വല്ലോം കണ്ടാ, അവക്കു വല്ലാത്ത ന
ണമാ." നാണുപിള്ള പതുക്കെ ചിരിച്ചുകൊണ്ട് പ
റഞ്ഞു.

ശങ്കരൻകുട്ടിയുടെ ശ്രദ്ധ അവിടെയെങ്ങുമായിരുന്നി
ല്ല. അയാളുടെ മനസ്സ് അപ്പോഴും അസ്വസ്ഥമായിരു
ന്നു. കഴിയുന്നതും നേരത്തെ അവിടെനിന്നു പോകണ
മെന്ന് അയാൾക്കു തോന്നി. ആരുമില്ലാത്തിടത്തു ചെന്
നാലും സ്വസ്ഥതയോടെ ഇരിക്കണമെന്ന് ആശിച്ചു. ഇ
വിടെയിരുന്നാൽ കൂടുതൽ അസുഖകരങ്ങളായ കാര്യങ്ങൾ
ഇനിയും അറിയാൻ ഇടയാകുകയില്ലെന്ന് ആരറിഞ്ഞു?
അയഥാർത്ഥമാണെങ്കിലും ഭദ്രമാണ് സംഗതികളെന്നു
വിശ്വസിച്ചു കഴിയുന്നത് അസഹനീയമായ യാഥാർത്ഥ്യ
ങ്ങളിൽ കിടന്നു വലയുന്നതിനേക്കാളുത്തമമാണെന്ന് അ
യാൾക്കു തോന്നി.

"നാണുപിള്ളച്ചേട്ടൻ നാളെ കാലത്ത് വീട്ടിലോ
ട്ടൊന്നു വരണം. ചേട്ടന് ചിലതൊക്കെ പറയാനുണ്ടെ
ന്നു പറഞ്ഞു." ശങ്കരൻകുട്ടി ജീവനില്ലാതെ പറഞ്ഞി
ട്ട് വായിലിട്ട മുറുക്കാൻ ചവച്ചു.

"എന്തോന്നാ, വിശേഷം വല്ലതുമുണ്ടോ"?

"എന്തോ! കാര്യമേതാണ്ട് പറയാനാന്നാ തോ
ന്നുന്നെ."

"ങാ! ഞാനും അങ്ങോട്ടൊന്നു വരാനിരിക്കയായി
രുന്നു. പാറുക്കുട്ടിയുടെ കാര്യവും ഒന്നു പറഞ്ഞില്ല. ഇ

മ്പക്കാരൻ വൈദ്യൻ പറേന്നേ......ഗൗരിക്കു് ഒരു പിഴ ച്ചിലുക്കൂട്ട്, നടത്തിയാ നടക്കാൻ പററുമെന്നാ.''

ശങ്കരൻകുട്ടിക്കു് തുമ്പോക്കാരൻ വൈദ്യനോടു് കട്ടത്ത വൈരാഗ്യം തോന്നി.

''എന്നാൽ ഞാനങ്ങോട്ടു് ചെല്ലട്ടെ.''-ശങ്കരൻകുട്ടി എഴുന്നേററു തിണ്ണയിൽനിന്നു് മുററത്തിറങ്ങി.

''വല്യ തിറുതിയാണോ?''-നാണുപിള്ളയും വടികുത്തി വിഷമിച്ചു് എഴുന്നേററുകൊണ്ടു് ചോദിച്ചു. ''നാളെ തോമ്മായേംകൊണ്ടു ഞാനങ്ങു വന്നേക്കാം.''

ശങ്കരൻകുട്ടിക്കു് ഒന്നും പറയാനുള്ള ശക്തിയില്ലായിരുന്നു. അയാൾ പതുക്കെ നടന്നു. കൂടെ നാണുപിള്ളയും കുറച്ചിട നടന്നുപോയി. അകത്തു് തട്ടിക്കു പിറകിൽ ഒതുങ്ങിനിന്നുകൊണ്ടു് പാറുക്കുട്ടി അവരെ നോക്കുകയായിരുന്നു. അവളുടെ മാറു് നെടുവീർപ്പുകാരണം ഉയർന്നു താണു.



## 8

## ഒരു മുത്തശ്ശിക്കഥ

അമ്പലത്തിൽനിന്നു മടങ്ങിയെത്തിയ ഗോമതി നേരെ അടുക്കളവശത്തേയ്ക്കാണു് പോയതു്. കാർത്യായനിയും വിളക്കു തൂക്കിക്കൊണ്ടു് കൊച്ചുരാമനും പൂമുഖത്തേക്കു പോയി. അവിടെ തേച്ചുമിനുക്കി സ്വർണ്ണംപോലെ തിളങ്ങുന്ന ഓട്ടുനിലവിളക്കിലെ ഒററത്തിരി എരിഞ്ഞുകൊണ്ടിരുന്നു. മുററത്തെ കാലൊച്ച കേട്ടപ്പോൾ വിളക്കിന്റെ അടുത്തു് ചമ്രം പൂട്ടിയിരുന്നു് നാമം ജപിച്ചുകൊണ്ടിരുന്ന അമ്മൂമ്മ വിളിച്ചുചോദിച്ചു:

"ആരാ കോപാലനാണോടാ?"

"അല്ല." കാർത്യായനിയാണ് മറുപടി പറഞ്ഞതു്.

"ഞങ്ങളാ അമ്മൂമ്മേ!"

"ആരാ? മോളാന്നോടീ?" അപ്പോഴേക്കു് കാർത്ത്യായനി ഓടി അമ്മൂമ്മയുടെ അടുത്തെത്തിക്കഴിഞ്ഞു.

"കോമതിയെന്ത്യേ?"

"അടുക്കളവശത്തോട്ട് പോയിയമ്മൂമ്മേ!" റാന്തൽ വിളക്കിലെ തിരി താഴ്ത്തി വയ്ക്കുന്നതിനിടയിൽ കൊച്ചുരാമൻ പറഞ്ഞു.

"കോപാലനെ നിങ്ങള് കണ്ടില്ല്യോ?"

"ഇല്ല. അമ്മാവനെ അവിടെങ്ങും ഞാങ്കണ്ടില്ലേ" കാർത്ത്യായനി അമ്മൂമ്മയുടെ അടുത്തു് ഇരിപ്പുപിടിച്ചുകൊണ്ടു് പറഞ്ഞു.

"അവനെന്നാ ഇന്നു വരത്തില്ലായിരിക്കും."

"അമ്മാവനെവിടെപ്പോയി അമ്മൂമ്മേ?"

"നിൻറമ്മാവിയെ വിളിച്ചോണ്ടുവരാൻ പത്തനാപുരത്തിനു് കാലത്തേ പോയതല്ല്യോ? സന്ത്യയ്ക്കുമുമ്പേ വരുമെന്നാ പറഞ്ഞെ. ഇപ്പോ എത്ര നാഴിക ഇരുട്ടിക്കാണും കൊച്ചുരാമാ?"

തിരി താഴ്ത്തിവച്ച റാന്തൽവിളക്കിൻെറ അടുത്തു് ചുരുണ്ടുകൂടി ഇരിപ്പുപിടിച്ച കൊച്ചുരാമനോടു് അമ്മൂമ്മ ചോദിച്ചു.

"മൂന്നാലുനാഴിക രാച്ചെന്നുകാണണം." ആ ഇരിപ്പിൽത്തന്നെയിരുന്നുകൊണ്ടു് കൊച്ചുരാമൻ ഇരുട്ടിലേക്കു നോക്കിക്കൊണ്ടു് പറഞ്ഞു.

"എന്നാലിനി കോവാലൻ നാളേ വരത്തൊള്ളു. പല്ലില്ലാത്ത വായ് വെറുതെ ചവച്ചുകൊണ്ടു് അമ്മൂമ്മ

വെളിയിലേയ്ക്കു നോക്കി. ആട്ടപോലെ നരച്ച മുടിയും, പ ല്ലു കൊഴിഞ്ഞതിനാൽ വപ്പുവന്ന മുഖവും, ജരബാധിച്ച് വളരെയധികം ചുളുക്കുവീണ തൊലിയും, മാംസമൊക്കെ ശോഷിച്ചതിനാൽ അയഞ്ഞുകിടക്കുന്നതായിത്തോന്നുന്ന ചമ്മവും ഉള്ള ഒരു സ്ത്രീയാണ് അവർ. എഴുപതെഴുപ ത്തഞ്ചു വയസ്സ തോന്നിക്കും ഒററ നോട്ടത്തിന്. എങ്കി ലും അവരെ ആകപ്പാടെ ആവരണം ചെയ്തുകൊണ്ടു് ആ ഭിജാത്യത്തിൻെറ പ്രഭാവം പ്രകടമായി നില്ക്കുന്നുണ്ടു്. ന നച്ചു ശുദ്ധമാക്കിയിട്ടുള്ള ഒരു വെളുത്ത പുടവമാത്രമേ ഉ ടുത്തിട്ടുള്ളു. ചന്ദ്രം പൂട്ടിയിരിക്കുന്ന അവരുടെ അരയ്ക്കു മേലെല്ലാം നഗ്നമാണ്. അമ്മൂമ്മയോട് ഉരചാരിയിരു ന്നുകൊണ്ടു് കാർത്യായനി കൊഞ്ചി പറഞ്ഞു:

"അമ്മൂമ്മേ! ഇന്നലെ പറഞ്ഞില്യോ ഇന്നു് മലേ ലെ അപ്പൂപ്പൻെറ കത പറയാമെന്നു്. ഇപ്പോ പറയാ മോ അമ്മൂമ്മേ?"

"മോളുപോയി അത്താഴം കഴിക്ക്."

"ഇപ്പോ വേണ്ട. അമ്മാവനുടെ വന്നിട്ടുമതി."

"അവനിന്നിനി വരുവേല്ലായിരിക്കും, നീ പോ യി കഴിച്ചേച്ചുവാ."

"അമ്മൂമ്മയ്ക്കു വേണ്ടായോ?"

"അമ്മൂമ്മയ്ക്കു് ഇന്നു് അത്താഴമില്ല. ഞായറാഴ്ച അ ല്യോ? നീ പോയേച്ചുവാ."

"അമ്മാവൻ വരുന്നോനറിഞ്ഞിട്ടു മതി. അമ്മൂമ്മ കതപറയുമോ?" അവൾ അമ്മൂമ്മയെ സ്നേഹത്തോടെ

പിടിച്ചു കുലുക്കി.

"അമ്മാവനില്ലാതെ അത്താഴം ഉണ്ണുവേല്ല നീ; അല്യോ?" അമ്മൂമ്മ പതുക്കെ ചിരിച്ചുകൊണ്ടു് കാർത്യായനിയെ തലോടി. കൊച്ചുരാമാ! പശ്ശിടാവിനെ എരുത്തിലിന്നഴിച്ചു കെട്ടിയോടാ? അടുക്കളവശത്തുനിന്നു ഗോമതി വിളിച്ചുചോദിച്ചു.

"നേരത്തേ കെട്ടിയേ!" അവൻ ഇരുപ്പിൽനിന്നെഴുന്നേൽക്കാതെ വിളിച്ചു് മറുപടിപറഞ്ഞു. വിളക്കിൻെറ അടുത്തു് പറന്നുകൂടിക്കൊണ്ടിരുന്ന പൂച്ചികളെ പിടിക്കുന്നതിൽ ശ്രദ്ധിച്ചുകൊണ്ടു് അവൻ അവിടെ കുനിപ്പിടിച്ചിരിക്കുകയാണു്.

"പറഞ്ഞേ അമ്മൂമ്മേ!" കാർത്യായനി വിട്ടില്ല.

"മലേലെ അപ്പൂപ്പൻെറ കതയാണോ?"

"ആന്നു."

"കോയിക്കലേത്തെ ചേരിക്കല്യ് ഓലിയൊള്ളതു് മോക്കറിയത്തില്യോ. അവിടുന്നും ഒത്തിരി കിഴക്കോട്ടു പോകുമ്പോഴാ ഇലഞ്ഞിമുരുപ്പു്. ഇവിടെനിന്നു നോക്ക്യാൽ കാണത്തില്ല. ആ കുന്നിൻെറ മണ്ടേല്യ് ഒരു വല്യ പാറ ഒണ്ടു്. ആ പാറേടെ വടക്കേയററത്താ വല്യപ്പൂപ്പൻെറ പ്രതിഷ്ഠ. അമ്മൂമ്മ പോയിക്കണ്ടിട്ടൊണ്ടു്. മാസംതോറും വെളക്കു കൊളുത്താൻ അമ്മൂമ്മ കൊച്ചായിരുന്നപ്പോ, പോമായിരുന്നു. അപ്പൂപ്പനു് വെളക്കു കൊളുത്തിയാമാത്രം പോരാ. മുഴിക്കലെ മുന്നൂറു് തറവാട്ടുകാരും മൊടക്കമില്ലാതെ മാസംന്തോറും വെള്ളംകുടിയും നടത്തുന്നതു് പതിവായിരുന്നു. ഇപ്പോഴും ചിലരൊക്കെ

അതു മൊടക്കിയിട്ടില്ല. മൊടക്കുന്നവക്ക് അപ്പോഴപ്പോ അനുഭവം കിട്ടും. അപ്പൂപ്പനെ മറക്കുന്നതു് വല്യ ദോഷമാ. വല്യപ്പൂപ്പനാണെങ്കി, എന്തു സ്നേഹമാന്നറിയാമോ ഇവിട്ടുള്ളോരോടൊക്കെ! അച്ചെട്ടുപോലാ അപ്പൂപ്പൻെറ ശക്തി. ഇന്നാളില്യ് അറപ്പെരേടെ താക്കോല്യ കാണാതായപ്പോ അമ്മൂമ്മയെന്തൊന്നാ ചെയ്തെ?" സരസമായി വാക്കുകൾ പല്ലില്ലാത്ത വായിൽനിന്നു ക്രമമനുസരിച്ച് വീഴുന്നതു് കൗതുകത്തോടെ നോക്കിക്കൊണ്ടിരുന്ന കാർത്യായനി അതിന് മറുപടിയൊന്നും പറഞ്ഞില്ല. ആശ്ചര്യത്തോടെ പറയുന്നതു് എന്താണെന്നറിയാനുള്ള ആഗ്രഹം മുഖത്തു വെളിപ്പെടുത്തിക്കൊണ്ടു് അമ്മൂമ്മയുടെ മുഖത്തുതന്നെ അവൾ നോക്കിയിരുന്നു.

"അപ്പൂപ്പനു് ഒരു മുറുക്കാൻ നേന്നതേയൊള്ളു. ചെന്നു നോക്കിയപ്പോഴാണു് തക്കോല്യ് അറപ്പടിയേലിരിക്കുന്നു." അമ്മൂമ്മ സന്തോഷാധിക്യത്താൽ ചിരിച്ചു. കാർത്യായനി ഒന്നുകൂടി അമ്മൂമ്മയുടെ അടുത്തേയ്ക്കു് ചേർന്നിരുന്നു. ഉറക്കംകൊണ്ടു് ഇമകൾക്കു് ഭാരംകൂടിയ കണ്ണുകൾ വളരെ പണിപ്പെട്ടു് തുറന്നുവയ്ക്കാൻ ശ്രമിച്ചു. അമ്മൂമ്മയുടെ കഥ കേൾക്കാൻ കൊച്ചുരാമനും ശ്രമിക്കുന്നുണ്ടു്.

"ഇലഞ്ഞിക്കുന്നേലൊള്ള ആ പാറയ്ക്കു കോട്ടയെന്നാ പറേന്നെ. ആ കോട്ടപ്പാറയുടെ തെക്കേവെശത്തു് താഴെ ഒരു കൊറവരുടെ കുടിയൊണ്ടാരുന്നു. പാവംപിടിച്ച ഒരു കൊറോനും കൊറത്തിയുമാ അവിടെ താമസിച്ചിരുന്നേ. കൊറത്തിയുടെ കടിഞ്ഞൂൽപേറ് ആകാറായി. പേറുനോവ് തൊടങ്ങിയ സമയത്തു് കൊറവൻ വേലയ്ക്കു പോയിരിക്കുവായിരുന്നു. കൊറത്തിക്കു് നോവു സ

ഹിക്കവയ്യാതായി. അവള്കെടന്നു അയ്യോ! അയ്യോ! എന്നു കരയാൻതൊടങ്ങി. കൊച്ചപ്പൂപ്പൻെറ പ്രതിഷ്ഠ കൊറെക്കൂടെ കുടിക്കട്ടത്താ കൊറത്തീടെ കരച്ചില്വകേട്ട് വലിയ ശുണ്ഠിയുള്ള കൊച്ചപ്പൂപ്പന് പെട്ടെന്ന് കോപംവന്നു. പ്രതിഷ്ഠേന്ന് എണീറ്റുചെന്ന് "മിണ്ടാതിരി മൂതേവി!" എന്നു പറഞ്ഞ് കൊറത്തിക്ക് ഒരു തൊഴികൊടുത്തു. പേററുനോവ് പോരാഞ്ഞു് ഒരു തൊഴീംക്കൂടെയായപ്പോ അവള് വല്ലാതെ കെടന്നു നെലവിളിച്ചു. മോഹാലസ്യപ്പെട്ടു എല്ലാം കാണാൻ കരുത്തൊള്ള വല്യപ്പൂപ്പന് ഇതുകണ്ടപ്പോ കൊച്ചപ്പൂപ്പനെ വല്യ ദേഷ്യം തോന്നി. വല്യപ്പൂപ്പൻ പ്രതിഷ്ഠേന്ന് എഴുന്നേററു കൊറക്കൂടി ചെന്നപ്പോ മോഹാലസ്യപ്പെട്ട് കെടക്കുന്ന കൊറത്തിയേയാ കണ്ടതു്. അവിടെ പാളേലിരുന്ന വെള്ളമെടുത്തു് അദ്ദേഹം കൊറത്തീടെ മൊഖത്തു തളിച്ചു. അവൾ ഉണരുകയും ചെയ്തു. അതു കഴിഞ്ഞപ്പോ വല്യപ്പൂപ്പൻ കുടീന്ന് പുറത്തിറങ്ങി. കൊറച്ചുകഴിഞ്ഞു് കൊറത്തി പെറുകേംചെയ്തു. കുടിക്കുള്ളിൽനിന്ന് കൊച്ചിൻെറ കരച്ചിൽ കേട്ടിട്ടേ വല്യപ്പൂപ്പൻ അവിടുന്നു പോന്നൊള്ളു. അദ്ദേഹം നടന്നു കൊച്ചപ്പൂപ്പൻെറ പ്രതിഷ്ഠസ്ഥാനത്തു് ചെന്ന് ദേഷ്യത്തോടെ ചോദിച്ചു:

"നീയെന്തുവാടാ എൻെറ മക്കളോട്ട കാണിച്ചേ? നെനക്ക് ഇത്രേം ദയവില്ല്യോ? നീ അവളെ തൊഴിച്ചതിന് ഇന്നാ ഇതാ നെനക്കൊള്ള ശിക്ഷ" എന്നും പറഞ്ഞോണ്ടു് കൊച്ചപ്പൂപ്പൻെറ പ്രതിഷ്ഠക്ക് കൊടുത്തു ഒരു തൊഴി. പ്രതിഷ്ഠ ചരിഞ്ഞ് താഴെയും വീണു. അന്നുമൊതല് കൊച്ചപ്പൂപ്പൻെറ പ്രതിഷ്ഠ ചരിഞ്ഞേ കെട

ള്ള. പൂജേം വഴിപാട്ടം കഴിക്കാൻ പാറക്കോട്ടേൽ ചെല്ലു
മ്പോ ആ പ്രതിഷ്ഠ വീണു കെടക്കുന്നതായിട്ടേ ഇന്നും കാ
ണു. പൂജചെയ്യാന്നേരത്തു് അതു് നേരെ എടുത്തുവയ്ക്കും
പൂജ കഴിഞ്ഞു് ഇങ്ങോട്ട തിരിയുമ്പോ അതു് പടേന്ന്
താഴെ വീഴും. ഇതാണു് ഇലഞ്ഞിക്കുന്നിലെ അപ്പൂപ്പ
ന്മാരുടെ ഒരു കത. ങാ! ഇനി മോളുപോയി അത്താഴം
കഴിക്കു്."

കാർത്യായനി അത്ഭുതം നിറഞ്ഞുനില്ക്കുന്ന കണ്ണുക
ളോടെ അമ്മൂമ്മയുടെ മുഖത്തു നോക്കിക്കൊണ്ടിരുന്നു.

"ഇന്നാളി ആൽത്തറയ്ക്കിരുന്നു് ആശാനൊരു കാര്യം
പറേന്നെ ഞാങ്കേട്ട." കണ്ണിൽ കയറിക്കൊണ്ടിരിക്കുന്ന
ഉറക്കം മനഃപൂർവ്വം തടയാൻ ശ്രമിച്ചുകൊണ്ടു് കൊച്ചുരാ
മൻ പറഞ്ഞു.

"വെറകു വെട്ടാൻ പോയവരാരാണ്ടു് കോട്ടപ്പാറേൽ
കയറി വൃത്തികേടാക്കി. ഏതു പാറയാണെന്നൊന്നും അവർ
ക്കറിയാൻ മേലായിരുന്നു. വൃത്തികേടാക്കിക്കഴിഞ്ഞ
പ്പോ, പൊതിനൊന്നു തലചുറ്റിക്കെട്ടുകുന്നു. കൊറച്ചു ക
ഴിഞ്ഞു് കൂടൊണ്ടായിരുന്നവരാരാണ്ടു് ചെന്നപ്പഴാ കൂട്ട
കാര് ങ്ങനെ കെടക്കുന്നോനെ കണ്ടെ. അപ്പഴാ കാ
ര്യോം മനസ്സിലായേ! പിന്നെ പ്രായശ്ചിത്തം പറഞ്ഞി
ട്ടേ താഴെ കിടന്നിരുന്നോക്കു് വെളിവു വീണൊള്ളു. ഇ
താരുന്നു ആശാനവിടിരുന്നു വിസ്തരിച്ചുപറഞ്ഞെ." കൊ
ച്ചുരാമൻ പറഞ്ഞു നിറുത്തി.

"നേരാ. കോട്ടപ്പാറേൽ ആരും വേണ്ടാതനമൊ
ന്നും കാണിച്ചുകൂടാ. അങ്ങനെ വല്ലോം ചെയ്താ ഫലം

ഉടനെ അറിയും...... മോളുഷപായി അത്താഴം കഴിച്ചി ട്ടുവാ. അമ്മാവനിന്നു വരത്തില്ല. അമ്മൂമ്മയും പാവി രിച്ചു കെടക്കാൻ പോകുവാ." അമ്മൂമ്മ എഴുന്നേററു. കൂടെ കാർത്യായനിയും. "നീ പുരുവത്തിരുന്നോളും കേ ട്ടോ കൊച്ചുരാമാ." അമ്മൂമ്മയും കാർത്യായനിയും അട്ട കളവശത്തേക്കു പോയി. അട്ടത്തു കിടന്നിരുന്ന പനന്ത ട്ടുക്ക് നീക്കിയിട്ടു് കൊച്ചുരാമൻ അതിൽ തുടസ്സുടിയിൽ കയ്യുംവച്ചു് കിടപ്പും പിടിച്ചു. വിളക്കിനു ചുററും പറ ന്നുകൂട്ടുന്ന പൂച്ചികൾ ചിമ്മിനിയിൽ പറന്നിടിക്കുന്ന ശ ബ്ദവും തുടച്ചയായും അവിടെ കേൾക്കാറായി.



9

# ഉറക്കമില്ലാത്ത രാത്രികൾ

അന്നു രാത്രിയിൽ ഗോമതിക്ക് ഉറക്കം ഉണ്ടായില്ല. തന്റെ ജീവിതത്തിന്റെ ദയനീയാവസ്ഥയെപ്പററിത്ത ന്നെയായിരുന്നു അവളുടെ ചിന്ത മുഴുവൻ. ഇത്രയും നാൾ അവൾ ആക്കും ഒരാവലാതിയും ഉണ്ടാകാത്തവിധ ത്തിലാണ് ജീവിച്ചതു്. ആരുടേയും ജീവിതത്തിൽ അ വൾ കൈകടത്തിയിട്ടുമില്ല. എങ്കിലും അവൾക്കുള്ള ഇ ന്നത്തെ അനുഭവങ്ങൾ കടുത്ത കയ്പേറിയതാണ്..

ഭത്താവിനെക്കുറിച്ച് അവൾക്കിപ്പോൾ ഒരു വിവ രവുമില്ല. അദ്ദേഹം എവിടെയാണ്? എന്തു ചെയ്യുക യായിരിക്കും? എന്തിനുവേണ്ടിയാണ് നാടും വീടും വിട്ട് ഇങ്ങനെ കൂടെക്കൂടെ കടന്നുകളയുന്നതു്? ഭായ്യയോടു താ ല്പയ്യമില്ലെങ്കിൽ പോകട്ടെ. ഏക സന്തതിയോടെങ്കിലും ഒരു കൂറു വേണ്ടെ? അദ്ദേഹത്തിന്റെ മനസ്സിൽ എന്താ

ണുള്ളതു്? പത്തു വർഷത്തിലധികമായി അവരുടെ വിവാഹം കഴിഞ്ഞിട്ടു്. ഇന്നും അവൾക്കു് അയാൾ തികച്ചും അപരിചിതനാണു്; അയാളുടെ ആദർശങ്ങളെക്കുറിച്ചോ ലക്ഷ്യങ്ങളെക്കുറിച്ചോ വ്യക്തമായ ഒരു വിവരം ഇന്നുവരെ ഉണ്ടായിട്ടില്ല.

വിവാഹം കഴിഞ്ഞു് പൂങ്കോയിക്കൽ ചെന്നു കയറിയതിനുശേഷം കേശവൻനായർ അവളുടേയും അയാളുടെ അമ്മയുടേയും നിർബ്ബന്ധംകൊണ്ടു് എന്തെങ്കിലും ഒരു വേലയിൽ ഏർപ്പെടാമെന്നു സമ്മതിച്ചു. അയാളുടെ ഭാഗത്തിൽ കിട്ടിയ രണ്ടുപറ നിലം ഒററിക്കൊടുത്തു് അറുനൂറു രൂപയുണ്ടാക്കി. അതുമുടക്കി ഒരു കൊച്ചുകട അമ്പലമുക്കിൽ ആരംഭിച്ചു, അതിരാവിലെ അതു തുറന്നു് കേശവൻനായർ അവിടെയിരിക്കും. മാസം രണ്ടു രണ്ടര കഴിഞ്ഞു. അയാളുടെ അമ്മ ഗോമതിയോടു് ഒരു ദിവസം പറഞ്ഞു:

"ആറൻമുളയപ്പാ! അവനവിടൊന്നൊറച്ചിരുന്നെങ്കിൽ!"...അമ്പലത്തിൻെറ നേർക്കുനോക്കി തൊഴുതുകൊണ്ടാണു് ആ വൃദ്ധ അതു് പറഞ്ഞതു്. അവരുടെ കണ്ഠം ഇടറുന്നുണ്ടായിരുന്നു.

കേശവൻനായരുടെ അമ്മ അവരുടെകൂടെയല്ല താമസം. അയാളുടെ മൂത്ത ജ്യേഷ്ഠൻെറ വീട്ടിലാണു്. അവിടെനിന്നു് കഷ്ടിച്ചു് കാൽനാഴിക ദൂരമേയുള്ളു. നാട്ടിലെ പ്രമാണിയാണദ്ദേഹം. കൂടെക്കൂടെ ആ അമ്മ കൊച്ചുമകൻെറ വീട്ടിൽ വരും; വിശേഷങ്ങൾ തിരക്കാൻ. മററാരും അവിടെ വരാറില്ല. കേശവൻനായരോടു് അ

വക്കാക്കും അത്ര ഇഷ്ടമില്ല. അയാളുമായി മററു ബന്ധുക്കളൊക്കെ ഒരുതരം നിസ്സഹകരണമാണ്. രണ്ടുരണ്ടര മാസത്തോളം കടയിൽ തുടർച്ചയായി ഇരിക്കാൻ തുടങ്ങിയപ്പോൾ ബന്ധുക്കൾക്ക് ആശ്വാസം തോന്നിത്തുടങ്ങി. അങ്ങിനെ അയാൾ സാധാരണ മനുഷ്യരെപ്പോലെ ജീവിക്കുമെങ്കിൽ.........എന്ന് എല്ലാവരും ആശിച്ചു ആ ആഗ്രഹത്തിന്റെ പ്രത്യക്ഷമായ പ്രകടനം മാത്രമായിരുന്നു അമ്മയുടെ വാക്കുകൾ.

ഗോമതിക്കും ഇക്കാലത്ത് വേദനയുളവാകുന്ന അനുഭവങ്ങൾ അധികം ഉണ്ടായില്ല. കേശവൻനായരുടെ പെരുമാററം അത്യന്തം സ്നേഹത്തോടുകൂടിയായിരുന്നു. അവളുടെ സുഖസൗകര്യങ്ങൾ ആത്മാർത്ഥതയോടെ അയാൾ അന്വേഷിക്കും. കടയടച്ച് രാത്രി മടങ്ങിയെത്തിയാൽ അത്താഴവും കഴിഞ്ഞു് അവർ ഇറയത്തിരുന്ന് നേരമ്പോക്കുകൾ പറയാറുമുണ്ട്. കിടക്കുന്നതിനു മുൻപ് പത്തായം ഇട്ടിരിക്കുന്ന മുറിയിൽ വിളക്കിന്റെ മുമ്പിലിരുന്ന് കേശവൻനായർ വളരെനേരം രാമായണം വായിക്കും. അതും കേട്ടുകൊണ്ട് ഗോമതി അടുത്തു്, ഭക്തിയോടെ ഇരിക്കും. അയാളുടെ കണ്ണുകൾ കൂടെക്കൂടെ നിറഞ്ഞൊഴുകും.

വിവാഹംകഴിഞ്ഞുള്ള ആദ്യത്തെ കുറെ മാസങ്ങൾ അങ്ങിനെ കടന്നുപോയി. കേശവൻനായരുടെ കടയിലെ സാമാനങ്ങളൊക്കെ തീർന്നു. എന്നാൽ അതിൽനിന്നു കിട്ടാനുള്ള പണമൊന്നും കിട്ടിയുമില്ല. സാമാനം തീരുന്നതിനനുസരിച്ചു മൊത്തക്കച്ചവടക്കാരുടെ കടയിൽനിന്നു് സാമാനം വരുത്തിക്കൊണ്ടിരുന്നു. അവക്കു കൊടു

ക്കാനുള്ള പണം കൊടുക്കാൻ അയാൾക്ക് കഴിവില്ലാതായി. കട നടത്തുവാൻ സാധിക്കാത്ത തരത്തിലുമായി. പണം കൊടുക്കുവാനുള്ളവർ ഒഴികഴിവുകൾ പറഞ്ഞു നിന്നതല്ലാതെ അതൊന്നും കൊടുക്കാൻ തയ്യാറായില്ല. തുറന്നിട്ട് ഒരു കൊല്ലം പൂർത്തിയാകുന്നതിനുമുൻപ് കേശവൻനായരുടെ കട പൂട്ടി. അതിൽനിന്ന് അയാൾക്കുണ്ടായത് ആയിരത്തോളം ഉറുപ്പികയുടെ കടമാണ്. മൊത്തക്കച്ചവടക്കാരുടെ ആളുകൾ അയാളെ അന്വേഷിച്ച് കൂടെക്കൂടെ വന്നുതുടങ്ങി. അവരുടെ സംസാരത്തിൽ മര്യാദയുടെ പരിധിയിൽപെടാത്ത വാക്കുകൾ ഉൾപ്പെട്ടുതുടങ്ങി.

കേശവൻനായർ വീടുവിട്ട പുറത്തെങ്ങും പോകാറില്ല. സന്ധ്യയായാൽ അമ്പലത്തിലേക്കു പോകും. ഭജനസംഘക്കാരുടെ കൂടെയിരുന്ന് അയാളും പാടും.. നാലഞ്ചു നാഴിക ഇരുട്ടിയിട്ടേ വീട്ടിൽ മടങ്ങിയെത്താറുള്ളു. അയാൾ കൂടുതൽ കൂടുതൽ മൂകനായിത്തുടങ്ങി. ഗോമതിയോടുതന്നെ അധികമൊന്നും സംസാരിക്കാറില്ല.

ഒരു ബുധനാഴ്ചദിവസം പതിവിൽ നേരത്തെ കേശവൻനായർ എഴുന്നേററു. ഗോമതിയും അപ്പോൾതന്നെ ഉറക്കമുണർന്നു. അവൾ മുററം അടിച്ചുവാരുന്ന ജോലിയിലേർപ്പെട്ടിരുന്ന സമയത്ത് കേശവൻനായർ തോർത്തും തോളിലിട്ടു, ആററിലേക്കു കുളിക്കാൻ പോയി. മടങ്ങിവന്നതു് നാലഞ്ചുനാഴിക പുലർന്നിട്ടാണ്. നെററിയിൽ നെടുകെ ഭസ്മം പൂശി, നടുക്ക് ചന്ദനം തൊട്ടിരുന്നു. അമ്പലത്തിൽ പോയിട്ടു വരികയാണ്. ആ സമയം അവൾ അടുക്കളയിലായിരുന്നു.

"കഞ്ഞി കാലമായെങ്കിൽ വിളമ്പിയേരു്?" അയാൾ പത്തായമുറിയിൽ തോർത്തു വിരിച്ചുകൊണ്ടു് അടുക്കളയിലേക്കു വിളിച്ചുപറഞ്ഞു. ഗോമതി ഇരിക്കാനുള്ള കൊരണ്ടിപ്പലക നീക്കിയിട്ടു. കേശവൻനായർ അതിൽ ചെന്നിരുന്നു. അയാളുടെ മുഖം മ്ലാനമായിരുന്നു; ഏന്തോ കഠിനമായി ആലോചിക്കുകയാണെന്നു തോന്നും അയാളെ കണ്ടാൽ. കട പൂട്ടിയതിനുശേഷം അയാളുടെ മുഖം അത്തരത്തിലേ ഗോമതി കണ്ടിട്ടുള്ളു. അതുകൊണ്ടു് അവൾ അതു് കൂടുതൽ കണക്കാക്കിയില്ല. ഓട്ടുകിണ്ണത്തിൽ നിറച്ചു കഞ്ഞിയും ഒരു കീററുവാഴയിലയിൽ ചേമ്പപ്പുഴുക്കും അവൾ കേശവൻനായരുടെ മുമ്പിൽ കൊണ്ടുചെന്നുവച്ചു. അതുകഴിഞ്ഞ് ഒരു കുത്തിയ പ്ലാവിലയും കൊണ്ടുകൊടുത്തു. കേശവൻനായർ മിണ്ടാതെ കഞ്ഞി കോരിക്കുടിച്ചുതുടങ്ങി അടുക്കളവാതിലിന്റെ പടിയിൽ അതു നോക്കി ഗോമതി ഇരിക്കുകയാണു്,

"അമ്മ ഇന്നലെ വൈകുന്നേരം ഇവിടെ വന്നിരുന്നു." ഗോമതി പതുക്കെ പറഞ്ഞു.

"എന്തോന്നിനാ?" കഞ്ഞി കോരിക്കുടിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ കേശവൻനായർ ചോദിച്ചു.

"വിശേഷിച്ചു കാര്യമൊന്നുമുണ്ടായിട്ടല്ല."

"ഓഹോ!"

"കട തുറക്കുന്ന കാര്യത്തെക്കുറിച്ചു ചോദിച്ചു "

"അതെന്തൊന്നു ചോദിക്കാനാ? അതിപ്പഴെങ്ങും പററുമെന്നു തോന്നുന്നില്ല."

"അതെന്താ?"

"അതെന്താന്നാക്കാ അറിയാൻ മേലാത്തെ? പണമില്ല. മൊത്തക്കച്ചവടക്കാരാരും കടം വീട്ടാതെ സാമാനമൊന്നും ഇനി തരത്തില്ല"

"നമുക്ക് കിട്ടാനുള്ള പണംകൂടി വല്ലോരേമൊക്കെ കണ്ടു ചോദിച്ചാ......"

"തരാനൊള്ളവരൊക്കെ എന്നെ കാണുമ്പോ ഒഴിഞ്ഞുകളയും. വല്ലോരേം കണ്ടു ചോദിച്ചാ അവരുടെ ഒരു നൂറുകൂട്ടം പ്രാരാബ്ധങ്ങൾ ഇങ്ങോട്ടു പറയുകയും ചെയ്യും."

"ഇങ്ങനായാൽ......എന്തുചെയ്യും?"

"ചെയ്യാമ്പോവുന്നതൊന്നെയുള്ളു. കട തൊറക്കാണ്ടാ." യാതൊരു മനഃക്ഷോഭവുമില്ലാതെയാണ് കേശവൻനായർ അതു പറഞ്ഞത്. അയാൾ കഞ്ഞികുടി കഴിഞ്ഞ് എഴുന്നേററു കൈകഴുകി. ഗോമതി കിണ്ണമെടുത്തു കൊണ്ടുപോയി അടുക്കളയിൽ വച്ചിട്ടു വന്നപ്പോൾ കേശവൻനായർ ഷർട്ട് ഇട്ട് നേര്യതും കഴുത്തിൽ മടക്കിയിട്ട് ഇറയത്ത് ഇരിക്കുന്നതാണ് കണ്ടത്. അയാൾ എന്തോ കാര്യമായി ചിന്തിക്കുന്നതായി ഗോമതിക്കു തോന്നി.

"ഞാനൊന്നു വെളിയിൽ പോകുവാ അമ്മ വന്നു ചോദിച്ചാൻ അങ്ങിനെ പറഞ്ഞേച്ചാമതി" കേശവൻനായർ മുററത്തിറങ്ങി പടിക്കലേക്കു നടന്നു. റോഡിലിറങ്ങി നടന്നു മറയുന്നതുവരെ ഗോമതി നോക്കിക്കൊണ്ടു

നിന്നു. അയാൾ കണ്ണിൽനിന്നു മറഞ്ഞപ്പോൾ അവൾ ഇറയത്തു കയറി അടുക്കളയിലേയ്ക്കു പോയി.

ഉച്ചയ്ക്ക് ഉണ്ണാൻ കേശവൻനായർ മടങ്ങിയെത്തിയില്ല. നേരം എരിഞ്ഞടങ്ങാറാകുന്നതുവരെ ഗോമതി കാത്തുകാത്തിരുന്നു. അവളും ആഹാരമൊന്നും കഴിച്ചില്ല.

നേരം സന്ധ്യയായി നിലവിളക്കും കൊളുത്തിവച്ച് അവൾ ഇറയത്ത് ഇരുന്നു നാമംജപിച്ചു. അവൾക്ക് അറിവുള്ള സ്തോത്രങ്ങളും ഭജനഗാനങ്ങളുമെല്ലാം പലുക്കെ ഉരുവിട്ടു. ഇരുട്ട് കൂടുതൽ കഠിനമായി വരികയാണ്. അയൽവീടുകളിലെ വിളക്കുകളൊക്കെ അണഞ്ഞുകഴിഞ്ഞു. പുററിനും കുററിരുട്ട്; സൂചികൊണ്ടു കുത്തിൽകുത്തിയാൽ അറിയാത്തവണ്ണമുള്ള ഇരുട്ട്. അയലത്തെങ്ങും ഒരനക്കവുമില്ല. എല്ലാപേരും ഉറങ്ങിക്കഴിഞ്ഞു. വിളക്കും എടുത്ത് ഗോമതി മുറിക്കുള്ളിൽ കയറി ഇരുന്നു. അവളുടെ ഹൃദയം അത്യധികം അസ്വാസ്ഥമായിത്തീർന്നിരിക്കുകയാണ്. ഇങ്ങനെ ഒരനുഭവം അവൾക്കുണ്ടായിട്ടില്ല—ഇന്നുവരെ. രാത്രിയുടെ ഭീകരശബ്ദങ്ങൾ......അവൾ അറിഞ്ഞിട്ടില്ലാത്ത, കേട്ടിട്ടില്ലാത്ത ഭയജനകങ്ങളായ ശബ്ദങ്ങൾ. മുററത്ത് കാല്പെരുമാററം കാത്തുകാത്ത് കഴിഞ്ഞിരുന്ന അവൾ കേട്ടതൊക്കെ രാത്രിഞ്ചരരായ കൂമന്റെയും വാവലിന്റെയും ചിറകടികളും മോങ്ങലുകളും മററുമായിരുന്നു. ജനബഹുലമായ ഒരു നാട്ടിലാണ് കഴിയുന്നതെങ്കിലും വിജനമായ ഏതോ ഒരു വൻകാട്ടിലകപ്പെട്ട മട്ടിലായാണ് ഗോമതിക്കനുഭവമായത്. എന്തു ചെയ്യണമെന്നറിയാതെ അവൾ മുറിയുടെ കതകടച്ച് ഉ

ള്ളിൽ ഇരുന്നു. അസഹ്യമായ സംഭ്രമമാണ് അവളുടെ ഹൃദയത്തിൽ. മുററത്ത് എന്തോ ഒരനക്കം കേട്ടതായി തോന്നി. ആകാംക്ഷാപൂർവ്വം അവൾ കതകുതുറന്നു. ഹൃദയം ആഞ്ഞടിക്കുകയാണ്. വിളക്കെടുത്ത് കതകിന്റെ പടിയിൽ വച്ചുകൊണ്ട് തല പുറത്തേക്കിട്ട് ഭയന്നു നോക്കി. അയലത്തെ വീട്ടിലെ കൊടിച്ചിപ്പട്ടി. കതകടച്ചിട്ട് അവൾ മുറിയിൽ തിരിച്ചുവന്നു. ചുരുട്ടിവച്ചിരുന്ന പായ് നിവർത്തിയിട്ട് അതിൽ കമിഴ്ന്നുകിടന്നു ഏങ്ങിഏങ്ങിക്കരഞ്ഞു. തലയിണ കണ്ണുനീരുകൊണ്ട് നനഞ്ഞു. എപ്പോഴാണ് കരഞ്ഞുകരഞ്ഞു അവൾ നിദ്രയുടെ കരത്തിലേക്കു ചാഞ്ഞതെന്ന് ഒരു രൂപവുമില്ല. അതിനുമുമ്പൊരിക്കലും കണ്ടിട്ടില്ലാത്ത തരത്തിലുള്ള ഒരു സ്വപ്നം.

പച്ച വില്ലീസു വിരിച്ചിരിക്കുന്ന തരത്തിൽ താമരയിലകൾകൊണ്ട് മൂടിയിരിക്കുന്ന ഒരു കുളം. ഇടയ്ക്കിടെ മനോഹരങ്ങളായ ചെന്താമരപ്പൂക്കൾ. ആരുടേയും ഹൃദയം കവരുന്ന ആ കുളത്തിൽ അവൾ കുളിക്കാൻ ചെന്നിറങ്ങി. താമരപ്പൂക്കളുടെ ഭംഗികണ്ട് മതിമറന്ന് അതിൽ ചിലതിറുതെടുക്കാൻ അവൾ ആഞ്ഞാഞ്ഞ് കൈ നീട്ടിക്കൊണ്ട് ഇറങ്ങിഇറങ്ങി ചെല്ലുകയാണ്. അടുക്കുംതോറും പൂക്കൾ അകന്നകന്നു പോകുന്നു. എങ്കിലും പൂവിറുക്കാനുള്ള ആവേശംകൊണ്ട് ആഴമൊന്നും വകവെക്കാതെ അവൾ ഇറങ്ങിഇറങ്ങിപ്പോയി. അതാ, കാലെത്താത്ത ആഴത്തിൽ ആയിക്കഴിഞ്ഞു! കാൽ വഴുതിക്കഴിഞ്ഞു. പൂക്കൾ കിട്ടിയുമില്ല. ഇനിയുമുണ്ട് ഒന്നുരണ്ടംഗുലം അരഞ്ഞെത്താൻ! അയ്യോ! അതാ കാൽ ഉറ

യ്ക്കുന്നില്ല. കട്ടത്ത ചുഴി! എങ്ങും ഒരെത്തുംപിടിയുമില്ല. എവിടെയെങ്കിലും ഒന്നു പിടിക്കാൻ പററിയെങ്കിൽ. ഇതാ! ചുഴിയിൽപ്പെട്ട കറങ്ങിത്തുടങ്ങി. ആരുമില്ലേ അടുത്തെങ്ങും? അയ്യോ! അയ്യോ! താഴുന്നു! താഴുന്നു... ഇപ്പോൾ വെള്ളത്തിൽ വീണു മരിക്കും! താമരപ്പൂ നിറനിടത്തെല്ലാം പെണ്ണുങ്ങൾ!......സുന്ദരികളായ ജലദേവതമാർ......അവരൊക്കെ പൊട്ടിച്ചിരിക്കുകയാണ്. വെള്ളത്തിൽ കിടന്നു കാണിക്കുന്ന വെപ്രാളം കണ്ടിട്ട്...... ആരെങ്കിലും രക്ഷിക്കണേ!...ഞാൻ മരിക്കാൻ പോകുന്നു ......അയ്യോ!...അയ്യോ!...ഞാൻ വെള്ളം കുടിക്കുന്നതു കാണുന്നില്ലേ?......അയ്യോ!...'' ഗോമതി ഞെട്ടിയുണർന്നു. മുറിയുടെ മൂലയ്ക്കിരിക്കുന്ന വിളക്കിലെ തിരി എണ്ണ തീർന്നിട്ടായിരിക്കും, മങ്ങിമങ്ങി, വെട്ടികത്തി അണയാൻ പോകുകയാണ്. പ്രകാശത്തെ അന്ധകാരം ഞെക്കി കൊല്ലുവാൻ സമരം ചെയ്യുകയാണ്...തലയിണ കണ്ണുനീരുകൊണ്ട് നനഞ്ഞിരിക്കുന്നു...ചുററുപാടുമായി അവൾക്ക് പൊരുത്തപ്പെടാൻ ആവുന്നില്ല...പത്തായത്തിന്റെ പുറത്തു് കേശവൻനായർ കിടക്കാറുള്ള പായ് ചുരുട്ടിവച്ച നിലയിൽ അങ്ങിനെയിരിക്കുന്നു. അവൾ കണ്ണുകൾ തിരുമ്മി പായിൽ എഴുന്നേററിരുന്നു. ദൂരെയെവിടേയോ കോഴി കൂവുന്നു. അവൾ ആ ഇരുപ്പിൽ വളരെനേരം ഇരുന്നു. അപ്പോഴും ഏങ്ങുന്നുണ്ടായിരുന്നു. കരഞ്ഞുകരഞ്ഞു് അറിയാതെയാണ് ഉറങ്ങിപ്പോയതെന്ന് അവൾ ഓർമ്മിച്ചു...തടയാൻ ശ്രമിച്ചെങ്കിലും ഏങ്ങലുകൾ നിന്നില്ല.

ഗോമതി എഴുന്നേററ് കതകുതുറന്നു. വെളിയിലത്തെ തണുത്ത കാററ്, തണുത്ത വെള്ളം അപ്രതീക്ഷിത

മായ ആരോ ആഞ്ഞു് എറിഞ്ഞതുപോലെ അവളുടെ മുഖത്തേക്കടിച്ചു. അവൾ മുററത്തേയ്ക്കിറങ്ങി. കിഴക്കൻ കുന്നുകൾക്കപ്പുറത്തു് ചെന്നിറം വീശിക്കഴിഞ്ഞിരിക്കുന്നു. അങ്ങുമിങ്ങും പക്ഷികൾ ചിലക്കാനും തുടങ്ങിയിട്ടുണ്ടു്. ദിവസം പൊട്ടിവിടരുകയാണു്.

അന്നും അവൾ കേശവൻനായരെ കാത്തിരുന്നു. അയാൾ വന്നില്ല.

എട്ടാമത്തെ സന്ധ്യയും കഴിയാറായി. ഇറയത്തു കാത്തിരുന്നിട്ടു് നേരം വളരെയായി. വിളക്കുമെടുത്തു കൊണ്ടു് മുറിക്കകത്തു കയറി കതകടച്ചു. പതുക്കെ രാമനാമം ജപിച്ചുകൊണ്ടു് വെളിയിൽ മുററത്തു് കാലൊച്ച കേൾക്കുന്നുണ്ടോയെന്നു് ശ്രദ്ധിച്ചുകൊണ്ടിരിക്കുകയാണു്. മുററത്തു് ആരോ കാക്കിച്ചപോലെ അവൾക്കു തോന്നി. ചെവി വട്ടംപിടിച്ചു. അതെ! ആരോ മുററത്തു വന്നിട്ടുണ്ടു്. കതക് സാക്ഷ തള്ളി പതുക്കെ തുറന്നു കടലസ്സാവിളക്കും കയ്യിൽ പിടിച്ചുകൊണ്ടു് അവൾ ഇറയത്തേയ്ക്കിറങ്ങി. മുററത്തുണ്ടായിരുന്ന ആൾ അവളുടെ അടുത്തേക്കുവന്നു. ഇടത്തെ കയ്യിൽ ഉയർത്തിപ്പിടിച്ചിരുന്ന വിളക്കിൻെറ വെളിച്ചത്തിൽ ഗോമതി അവളുടെ ചേട്ടൻെറ മുഖമാണു് കണ്ടതു്!

അവൾ ഞെട്ടി. പൊട്ടിപ്പുറത്തേക്കു വരാൻ തുടങ്ങിയ കരച്ചിൽ അമർത്തിക്കളഞ്ഞു. വിറയ്ക്കുന്ന ചുണ്ടും കടിച്ചു്, ധാരധാരയായി കണ്ണീരൊലിപ്പിച്ചു് അവൾ മുഖം കുനിച്ചു. അവളുടെ ഭാവവും രൂപവും കണ്ടു് ഗോപാലപിള്ള ആശ്ചര്യത്താൽ മിഴിച്ചു.

……ഗോമതിയുടെ സ്മരണകൾ ഇവിടെയെത്തിയപ്പോൾ അവൾ അറിയാതെ വിങ്ങിപ്പൊട്ടി. അവൾ ഏങ്ങിഏങ്ങിക്കരഞ്ഞു. അടുത്ത കട്ടിലിൽ കിടന്നിരുന്ന അവളുടെ അമ്മ അതുകേട്ട് വിളിച്ചുചോദിച്ചു:

"മോളേ! ഗോമതീ!……എടീ!"

അവൾ കരച്ചിൽ അടക്കി.

"ഗോമതീ! എടീ ഗോമതി!"

"എന്തോഃ"

"എന്തുവാടി? സ്വപ്നം വല്ലോം കണ്ടോ? എന്തുവാ മോളേ?"

"ഒന്നുമില്ലമ്മേ."

"എന്നാ……ഒറങ്ങ്…"

ഗോമതി തലയിണയിൽ മുഖമമർത്തി കിടന്നു. നിശ്ശബ്ദത……



# 10

## ഓമ്മയുടെ ചുരുളുകൾ

നാണപ്പിള്ള ഇടിച്ചിടിച്ച് വളരെ സാവധാനത്തിലാണ് നടന്നതു്. മുക്കൂട്ട പുരട്ടി കഴിഞ്ഞ നാലഞ്ചു ദിവസം നല്ലതുപോലെ ശുശ്രൂഷ നടത്തിയതാണെങ്കിലും മുട്ടിലെ നീരു് വേണ്ടപോലെ കുറഞ്ഞിട്ടില്ല. എങ്കിലും കോയിക്കലേത്തെ കാരണവരായ മാധവൻപിള്ള ഇന്നലെ ആളയച്ചതല്ലേ, അങ്ങോട്ട ചെല്ലാൻ. അവർ തമ്മിലുള്ള സ്നേഹബന്ധം അത്രയ്ക്കു് ആഴമുള്ളതാണ്. മാധവൻപിള്ളയോട്ട് പകരംവീട്ടാനാവാത്ത കടപ്പാടാണ് നാണപ്പിള്ളയ്ക്കുള്ളതു്.

തനിച്ചു, ആ വഴിയിൽക്കൂടി നടക്കുമ്പോൾ പഴയ ആ കാലങ്ങളെക്കുറിച്ച് അറിയാതെ ഓർമ്മിച്ചു. വഴി വക്കിലുള്ള ഒരു വലിയ തേന്മാവിൻെറ ചുവട്ടിൽ എ

ത്തിയപ്പോൾ അതിൻെറ തടിയിൽ കൊത്തിക്കൊണ്ടിരു ന്ന ഒരു മരംകൊത്തി ചിലച്ചുകൊണ്ട് പറയുന്നപോലെ അട്ട ത്ത പറമ്പിലെ മരോട്ടിമരത്തിൽ ചെന്നിരുന്നു. അതി ൻെറ ഉച്ചത്തിലുള്ള കരച്ചിൽകേട്ട് നാണപിള്ള മുഖമുയ ത്തി അതിനെ നോക്കി.

"എന്നെക്കണ്ടിട്ട് നിനക്കു തീരെ പിടിച്ചില്ല അ ല്ല്യോടാ?" മരോട്ടിയുടെ തായ്ത്തടിയിൽ അള്ളിപ്പിടി ച്ചിരുന്ന് കൊത്തുകയും ഇടയ്ക്കിടെ ചുവന്ന വട്ടക്കണ്ണുകൊ ണ്ട് അയാളെ നോക്കുകയും ചെയ്തുകൊണ്ടിരുന്ന മരംകൊത്തിയെ നെ നോക്കി നാണപിള്ള വടിയിൽ കുത്തിനിന്നു. വാ യിൽ കിടന്നിരുന്ന മുറുക്കാൻ ഒന്നുകൂടി ചവച്ച് ഇടത്തേ അണ്ണയിലേക്കൊതുക്കി. അയാൾ പിന്നേയും നടന്നുതു ടങ്ങി.

ഓലിക്കരനിന്ന് അമ്പലത്തിൻെറ അടുത്തേക്കു പോകുന്ന വഴിയും നാണപിള്ള നടന്നിരുന്ന വഴിയും ത മ്മിൽ ഒന്നിച്ചുചേരുന്ന മുക്കായി. അവിടെനിന്നു നോ ക്കിയാൽ കോയിക്കലേത്തെ വക പുതുവൽ നല്ലതുപോ ലെ കാണാം. അച്ചൻകോവിലാറിൻെറ കരയ്ക്കാണ് അ തു് ചെന്നവസാനിക്കുക. ഏതാണ്ട് പത്തിരുപത്തഞ്ചേ ക്കറോളം വരുന്ന സമതലപ്രദേശം. നാണപിള്ള നി ന്നിരുന്നിടത്തുനിന്നു നോക്കിയാൽ കാണുന്നതു് ഏത്തവാ ഴക്കൂട്ടങ്ങൾ മാത്രമാണ്. നല്ലതുപോലെ തഴച്ചുവളരുന്ന വാഴകൾ. ആരും അതു് നോക്കി നിന്നുപോകും. വ ളരെ ശ്രദ്ധിച്ചും ലാളിച്ചും വളർത്തുന്ന വാഴകളാണതെ ന്ന് ഒററ നോട്ടത്തിൽതന്നെ വ്യക്തമാകും.

"തുലാവെള്ളം കേറി കൊഴപ്പമുണ്ടാക്കാവിരുന്നാ... നല്ല നാല്ല പഴം തിന്നാം." നാണപ്പിള്ള പതുക്കെ പറഞ്ഞു കിഴക്കെ കുന്നിൻമുകളിലേക്കു കണ്ണോടിച്ചു. ഏതാണ്ട് പത്തു നാഴികയോളം പൊങ്ങിയിട്ടുണ്ട് സൂര്യൻ. പടിഞ്ഞാറുനിന്നു കറുത്ത കാറുകൾ തിരുതകൃതിയായി ഓടുന്നു. ഇടയ്ക്കിടെ അവ വെയിലു മറയ്ക്കുന്നുമുണ്ട്. "ആണ്ടെ കണ്ടില്ല്യോ? ഏതാണ്ടത്യാവശ്യംപോലെ മുഖോം കറുപ്പിച്ചോണ്ട് ഓടിപ്പോകുന്നതു്." മാനത്തുകൂടി നീങ്ങിനീങ്ങിപ്പോകുന്ന കാർമേഘങ്ങൾ നോക്കി പറഞ്ഞിട്ടു നാണപ്പിള്ള വടിയിടിച്ചിടിച്ചു് നടന്നുതുടങ്ങി. രണ്ടു പ്രാവൻപക്ഷികൾ ചിലച്ചുകൊണ്ടു് നാണപ്പിള്ളയുടെ തലയ്ക്കുമീതെ പറന്നു് വഴിയുടെ തെക്കേവശത്തു് ഓടൽ പടർന്നുകയറിയിട്ടുള്ള ഇത്തിമരത്തിൻെറ കമ്പിൽ ചെന്നിരുന്നു. നാണപ്പിള്ള നടപ്പു നിറുത്തി വടിയിൽ താങ്ങി നിന്നു് മുകളിലോട്ടു നോക്കി. "എന്നോടേതാണ്ടു് വൈരാഗ്യംപോലാന്നല്ലോടാ പ്രാവന്മാരെ! ങെ!....എൻെറ പൊറകെ നടന്നു് വഴക്കൊണ്ടാക്കുവാന്നോ? ആവുമാരുന്നെ ഞാങ്കാണിച്ചുതരാമാരുന്നു." ഇത്തിമരത്തിലിരിക്കുന്ന ആ പക്ഷികളെ നോക്കി കൈകൊണ്ടു് ആംഗ്യം കാണിച്ചു പറഞ്ഞു് നീട്ടിയൊരു തുപ്പു തുപ്പിയിട്ടു് അയാൾ വീണ്ടും നടപ്പുതുടങ്ങി. വഴിയിലൊക്കെ ഉണ്ടപ്പാറക്കല്ലുകൾ. നല്ലതുപോലെ സൂക്ഷിച്ചുവേണം നടക്കാൻ. ഇരുവശത്തും കാട്ടുകമ്പുകൾ കുത്തിനിറുത്തി നെടുകെ വാറുകൾ വച്ചു് വേലി കെട്ടിയിരിക്കുകയാണു്. അകത്തെ പുരയിടങ്ങളിൽ ചേനയും, ചേമ്പും, കിഴങ്ങും, കപ്പയും മററും കൃഷിചെയ്തിട്ടുണ്ടു്. വേലികളിൽ വയറവള്ളി

കൾ പടന്നുകയറി കിടക്കുന്നു. അവിടവിടെ വേലിപ്പ
രത്തിച്ചെടി ചുവന്ന കമ്മൽപോലുള്ള പൂക്കളും ചൂടി കാ
റ്റിലാട്ടുന്നുണ്ട്. പെരുമരങ്ങളുടെ കുമ്പാരംപോലുള്ള
വെളുത്ത പൂങ്കുലകളും ഇടയ്ക്കിടെ കാണാനുണ്ട്. അവയു
ടെയൊക്കെ ചുവട്ടിൽ വേനപ്പച്ച കുരുത്തു് വളന്നു മ
ണ്ണൊക്കെ മൂടിക്കഴിഞ്ഞിരിക്കുന്നു.

"എങ്ങോട്ടാ നാണപിള്ളച്ചേട്ടാ?" കുനിഞ്ഞു താ
ഴത്തേക്കുനോക്കി നടപ്പിൽതന്നെ ശ്രദ്ധിച്ചുകൊണ്ടിരുന്ന
നാണപിള്ള നിന്നിട്ട് തലയുയത്തി ശബ്ദം കേട്ട ദിക്കി
ലേക്കു നോക്കി. വേലിക്കകത്ത്ു് ചേനച്ചെടികളും പട
ന്നുകിടക്കുന്ന കാച്ചിലും പയറും ഉള്ള വിളയിൽ ആശാൻ
ചിരിച്ചുകൊണ്ടു് നില്ക്കുന്നതു് വേലിയിലെ പച്ചിലകളു
ടെ വിടവിൽകൂടി അയാൾ കണ്ടു.

"ആശാനോ? നീയെന്തോട്ടുക്കുവാ അവിടെ?"
നാണപിള്ള ചോദിച്ചിട്ട് വായിൽകിടന്ന മുറുക്കാൻ ച
വച്ചുകൊണ്ടു് വടിയിൽ താങ്ങിനിന്നു.

"കൊറച്ചു കുറുന്തോട്ടി പറിക്കാൻ ഇറങ്ങിയതാ.
ഗൗരിയമ്മക്കു് കുഴമ്പുണ്ടാക്കാൻ കഷായത്തിലിടാനാ."
ഇടതുകൈയിൽ പിടിച്ചിരുന്ന ഒരുപിടി കുറുന്തോട്ടി ഉ
യത്തിക്കാണിച്ചുകൊണ്ടു് ആശാൻ പറഞ്ഞു.

"ഈ നട്ടുച്ചവേലത്തു് ചേട്ടനെങ്ങോട്ടാ?"

"എനിക്കു് മാതോംപിള്ളെ ഒന്നു കാണണം. ഇന്ന
ങ്ങോട്ടു ചെല്ലാമെന്നു പറഞ്ഞു."

"ഓ! അതാരിക്കും ഇന്നു് കാറന്നോരദ്ദേ്യംഅവിടൊ
ണ്ടു്. എന്തോന്നാ......വിശേഷം വല്ലോമൊണ്ടോ?...

..." പടന്ന്, നിലമൊക്കെ മറിച്ചിട്ടുള്ള , കാച്ചിലിന്റെ ഇടയിൽനിന്ന് ഒരു കുറുന്തോട്ടിയെ പറിച്ചുകൊണ്ട് ആശാൻ ചോദിച്ചു.

"വിശേഷമെന്തൊന്നാ! കൊറച്ചുനേരം വെടിപറ ഞ്ഞുകൊണ്ടിരിക്കാമെന്നു വിചാരിച്ചു."

"കൊറച്ച് ഓരില വേണമായിരുന്നു നാടായ നാ ടൊക്കെ നടന്നിട്ട് ഒരു മൂട്ടപോലും കിട്ടിയില്ല. നാണു ള്ളച്ചേട്ടൻ കണ്ടിട്ടുണ്ടോ വല്ല മലേലും കിടക്കുന്നെ."

"ആ എലിമുള്ളാംപ്ലാക്കൽ പറമ്പാരിക്കലെങ്ങാണ്ട് ഞാൻ കണ്ടിട്ടൊണ്ട് ഉം... അവിടെ വല്ലോമൊന്നു നോ ക്ക്. ശാസ്താവിനോടൊന്ന് ഏർപ്പാട്ടുചെയ്താ മതി. വേണേൽ ഒരു ചൊമട്ട് പിഴുതോണ്ടുതരും." നാണു പിള്ള നടന്നുതുടങ്ങി

"ചേട്ടാ ഞാനുമൊണ്ട്." വേലിചാടി ആശാൻ വഴിയിലിറങ്ങി. ഇടതുകയ്യിൽ ഒരുപിടി പച്ചക്കുറു ന്തോട്ടിയുമായി അയാൾ നാണുപിള്ളയുടെ പിറകേ ന ടന്നു.

"പിന്നെ എങ്ങനെയൊക്കെയിരിക്കുന്നാശാനെ ലോ കം?" നാണുപിള്ള പതുക്കെ ചോദിച്ചിട്ടു ചിരിച്ചു.

"എന്നാ, ചേട്ടാ! ഇങ്ങനെയൊക്കെ കഴിഞ്ഞുകൂടു ന്നു." ആശാനും ചിരിച്ചു. പിന്നൊരു സംഗതിമൊ ണ്ട്. മറ്റു ചെലരുടെ അവസ്ഥമായിട്ട് തട്ടിച്ചുനോ ക്ക്യാ നമ്മളൊക്കെ ഭാഗ്യവാന്മാരാ."

"അതെന്താ ആശാനെ അങ്ങനെ പറേന്നെ?" നാ ണുപിള്ള നടന്നുകൊണ്ട് പതുക്കെ ചോദിച്ചു.

"ഈ കുറുന്തോട്ടീം പിഴതോണ്ടു് പുതുവലിലൊക്കെ ഞാൻ നടക്കുമ്പോ ഓരോരുത്തരുടെ വിധിയുടെ കഥയാ ഓർമ്മിച്ചെ!"

"വിധിയുടെ കഥ പറഞ്ഞാ അതൊക്കെ വിചിത്രമാണൊാശാനെ! എല്ലാരുടെ കഴുത്തേലും കാണും പൊട്ടിച്ചെറിയാൻ മേലാത്ത ഒരു വല്യ കല്ലു്. അതും തൂക്കിക്കൊണ്ടുവേണം ഈ കയത്തിൽ കിടന്നു് നീന്തിനീന്തി കരപററാൻ. ചില ഭാഗ്യവാന്മാക്കു് കല്ലു് പൊട്ടിച്ചുകളയാനും കര പററാനും കഴിയും. അല്ലാത്തവരു് കൈകുഴഞ്ഞു്, കല്ലിൻെറ ഭാരംകൊണ്ടു് കയത്തിൽ താഴും." സാവകാശമായിട്ടാണു് നാണുപിള്ള അതു പറഞ്ഞതെങ്കിലും ആ വാക്കുകളിൽ ആത്മാർത്ഥത അങ്ങേയററം കലന്നിരുന്നുവെന്നറിയാൻ ആശാനു് വിഷമമുണ്ടായില്ല. നാണുപിള്ള ചിന്താധീനനായി.

"ചേട്ടൻ പറഞ്ഞതു പരമാർത്ഥമാ." ആശാൻ തുടന്നു: "ചെലരൊണ്ടു്; നേരെവരുന്ന ഭാഗ്യത്തെ പുറം കൈകൊണ്ടു് തട്ടിക്കളയുന്നവരു്, ഊം! ഇന്നലെ അമ്പലത്തിവച്ചു് പൂങ്കോയിക്കലെ പെങ്കൊച്ചിനേം തള്ളേം കണ്ടു. അവരുടെ കായ്യമൊന്നു് എടുത്താട്ടെ......"

നാണുപിള്ള വടിയിടിച്ചു് അതിൽ താങ്ങിനിന്നു ആശാൻെറ മുഖത്തേയ്ക്കു തുറിച്ചുനോക്കി. ആ നോട്ടത്തിൽനിന്നു രക്ഷകിട്ടാൻ കയ്യിലിരുന്ന കുറുന്തോട്ടിയിലേക്കു നോക്കി ആശാൻ അതിൻെറ വേരിലുള്ള മണ്ണു് തട്ടിത്തുടങ്ങി. ആ നോട്ടം അത്രയ്ക്കു പരുഷമായിരുന്നു. പ്രപഞ്ചം മുഴവൻ പ്രതിധ്വനിക്കത്തക്ക വിധത്തിൽ "എ

ണ്ടു'' എന്ന് ചോദിക്കുന്നപോലെ വാചാലമായിരുന്നു നാണുപിള്ളയുടെ നോട്ടം.

"അതൊരു പരമാർത്ഥമാ നാണുള്ളച്ചേട്ടാ!" അ സ്വാസ്ഥ്യം അമർത്തിയിട്ട് അര നിമിഷത്തിനകം സമനി ല വീണ്ടെടുത്തുകൊണ്ട് ആശാൻ പറഞ്ഞു. അയാൾ നാണുപിള്ളയെ നോക്കി ഇളിഭ്യച്ചിരി ചിരിച്ചു. "ആ സ്ത്രീക്ക് ഇന്നൊള്ള അനുഭവത്തിനൊക്കെ അവരുതന്നെ യാ ഉത്തരവാദി."

നാണുപിള്ള ഒന്നും പറയാതെ നടന്നു. ആശാൻ പുറകേയും. "നാണുപിള്ളച്ചേട്ടനറിയാമോ ഒരു കാര്യം? മാതോംപിള്ളയദ്ദേ്യം ഗോമതിയമ്മയെ കല്യാണം കഴി ക്കാൻ എത്രയെത്ര കൊതിച്ചു നടന്നതാ. ഗോപാലപി ള്ളച്ചേട്ടനും മററുള്ളോരുമൊക്കെ അതിനനുകൂലിച്ചതു മല്ല്യോ?"

"ഊം! നാണുപിള്ള നീട്ടി മൂളിയിട്ട് വായിൽ ഊ റിനിന്നിരുന്ന മുറുക്കാൻ തുപ്പൽ തുപ്പി.

"സംബന്ധത്തിനൊക്കെ ഒരുക്കംവരെ ചെയ്യാൻ തൊടങ്ങിയതുമാ. ഗോമതിയമ്മേടെ ഒരേ ഒരു നിർബ്ബ ന്ധംകൊണ്ടാ അതു് നടക്കാതെ പോയെ" ആശാൻ പ തുക്കെ പറഞ്ഞു നിർത്തി. അല്ല! ഒന്നു് ആലോചിച്ചു നോക്യാട്ടെ.! അതു് അന്നു നടന്നിരുന്നെങ്കി......അവ ക്കിന്നൊള്ള ദുരിതമൊക്കെ ഒണ്ടാകുമോ? മാതോംപിള്ള യദ്ദേ്യം ഗൗരിയമ്മയെ കല്യാണം കഴിക്കേമില്ലായിരുന്നു. ഇന്നദ്ദേഹത്തിനാന്നേ എന്തൊരു മനോവെഷമം! ഗൗ രിയമ്മ തളർവാതം പിടിച്ച് കട്ടിലിൽ......വീട്ടുകാര്യ

ത്തിനോ മറ്റൊന്നെങ്കിലിനുമോ അവരെക്കൊണ്ടൊരു സഹായമൊണ്ടോ? ഉള്ള ചക്രമൊക്കെ അവരുടെ ചികിത്സക്കല്ല്യോ ഇപ്പോ പോകുന്നതു്. ആക്കെങ്കിലും ഒരു കട്ടകോളമെങ്കിലും മനോസൊഖമൊണ്ടോ?......"

നാണുപിള്ള ഒന്നും പറഞ്ഞില്ല. മാധവൻപിള്ളയ്ക്കു് ഗൗരിയുടെ കാര്യത്തിൽ കടുത്ത ദുഃഖമുണ്ടെന്നു് നാണുപിള്ളയ്ക്കറിയാം. പക്ഷേ ആശാന്റെ വാദമൊന്നും അയാൾക്കു മനസ്സിലായില്ല. അതു് മനസ്സിലാകാതിരിക്കാൻ അയാൾ മനഃപൂർവ്വം ശ്രമിക്കുകയും ചെയ്തു. "ഇങ്ങനെയായിരുന്നെങ്കിൽ" "അങ്ങിനെയായിരുന്നെങ്കിൽ". എന്നിങ്ങനെ "എങ്കില്"കളെ ആസ്പദമാക്കി യഥാർത്ഥ ജീവിതത്തെ വിലയിരുത്തുന്നതെങ്ങിനെ? അങ്ങിനെ വിലയിരുത്തുന്നതുകൊണ്ടു് വേദനയുടെ തോതു് കൂട്ടാമെന്നല്ലാതെ മറ്റു ഫലമൊന്നുമില്ലെന്നു് അയാൾ അനുഭവിച്ചറിഞ്ഞതല്ലേ? വാസ്തവത്തിൽ സംഭവിച്ചതെന്തു്? യഥാർത്ഥത്തിലുള്ളതെന്തു്? അവ മാത്രമല്ലേ കാര്യമായിട്ടുള്ളതു്? നാണുപിള്ള അങ്ങിനെ ചിന്തിച്ചുകൊണ്ടു് കുനിഞ്ഞു മുമ്പേ നടക്കുകയാണു്.

നീണ്ട നിശ്ശബ്ദത. നാണുപിള്ള ചവിട്ടിടിക്കുന്ന ശബ്ദം മാത്രമേ കേൾക്കാനുള്ളൂ. മരങ്ങളുടെ ഇലകളിൽ ഒളിച്ചുകളി നടത്തുന്ന കൊച്ചുകാററുണ്ടാക്കുന്ന മർമ്മരങ്ങളും മരുതിന്റേയും, മരോട്ടിയുടേയും, വെണ്ടേക്കിന്റേയും മണ്ടകളി ചാടിക്കളിക്കുകയും ഇരതേടുകയും ചെയ്യുന്ന കരിലും, കട്ടത്തിയും, മാടത്തിയും, പഞ്ചവർണ്ണക്കിളിയും മററും ഉണ്ടാക്കുന്ന ഒച്ചകളും അന്തരീക്ഷത്തിൽ പ്രതിദ്ധ്വനിച്ചു.

"ഞാനിങ്ങോട്ടൊന്നു തിരിഞ്ഞേച്ചു വന്നേക്കാം." മറെറാരു മുക്കിൽ എത്തിയപ്പോൾ പുറകേ നടന്നിരുന്ന ആശാൻ നാണുപിള്ളയോടു പറഞ്ഞു. "കാഞ്ഞിരത്തിൻ മൂട്ടീന്നു് കൊറച്ചു മുഞ്ഞവേരു് എടുക്കാനൊണ്ടു്. കല്യാണി പറഞ്ഞു അവിടെ കിഴക്കേ കയ്യാലക്കു് നല്ല ഒരു മൂട്ടു് മുഞ്ഞയൊണ്ടു്; അവിടുന്നു് ആവശ്യത്തിനു് വേരെടുക്കാമെന്നു്."

"ഉം!" നാണുപിള്ള തിരിഞ്ഞുനോക്കിയില്ല. നടപ്പു നിറുത്തിയുമില്ല.

അയാളുടെ മുഖം ചിന്താഭാരത്താൽ മൂകമായിക്കഴിഞ്ഞിരുന്നു. അയാൾ വഴിയിൽ തനിച്ചായി. ആശാൻ പറഞ്ഞ കാര്യങ്ങൾ അയാളെ സ്വന്തം ജീവിതത്തിലെ കഴിഞ്ഞ അദ്ധ്യായങ്ങൾ തുറപ്പിച്ചുകഴിഞ്ഞു. ഓരോരുത്തക്കും ഉണ്ടു് പലതും ജീവിതത്തോടു് പരാതിയായി പറയാൻ......അവനവൻ ആശിക്കാത്തതും പ്രതീക്ഷിക്കാത്തതും എന്തൊക്കെയാണു് സംഭവിക്കുന്നതു്! അയാളുടെ സ്മരണകൾ ഉണരുകയാണു്......

സാമാന്യം നല്ല ഒരു തറവാട്ടിലെ അംഗമായിട്ടല്ലേ താൻ പിറന്നതു്? താരതമ്യേന ശാന്തമായിരുന്നില്ലേ തന്റെ ആദ്യകാലജീവിതം? സുമതിക്കുട്ടിയെക്കുറിച്ചു് ഓർമ്മിച്ചുപോയി. അവളെപ്പററിയുള്ള സ്മരണകൾ കണ്ഠത്തിൽ ഗദ്ഗദം ഉളവാക്കി. കണ്ണുകൾ നിറച്ചു. എന്തൊരു സ്നേഹമയി ആയിരുന്നു അവൾ! ദാമ്പത്യജീവിതത്തിൽ എത്രമാത്രം ആനന്ദം ഉണ്ടാകാനൊക്കുമെന്നു് അയാൾ അന്നാണറിഞ്ഞതു്. "സുഖം, സുഖം" എന്ന

ല്ലാതെ മററൊന്നും അക്കാലത്തറിഞ്ഞിട്ടില്ല. പക്ഷേ അവരുടെ ദാമ്പത്യത്തിലെ വലിയ ഒരു കുറവ്—ഒരു കുഞ്ഞില്ലാത്തതായിരുന്നു. ഏതെല്ലാം ക്ഷേത്രങ്ങളിൽ എന്തൊക്കെ വഴിപാടുകളാണ് അവർ നേർന്നതും നടത്തിയതും! ഒടുവിൽ...... ഇരുപത്തിരണ്ടു സംവത്സരങ്ങൾക്കു മുൻപ്—അന്ന് അയാൾക്ക് മുപ്പത്തിമൂന്നു വയസ്സ് പ്രായമുണ്ട്—സുമതിക്കുട്ടി പാറുക്കുട്ടിയെ പ്രസവിച്ചു. പ്രസവം കഴിഞ്ഞു് നാലാം ദിവസം.........അതോർമ്മിച്ചപ്പോൾ അയാളുടെ കണ്ണുകൾ നിറഞ്ഞൊഴുകി......സുമതിക്കുട്ടിയുടെ മരണം......ഒരു ചോരക്കുഞ്ഞിനെ തൻെറ കയ്യിൽ തന്നിട്ട് അവൾ കണ്ണടച്ചു......

നാണുപിള്ള വഴിവക്കിൽ കിടന്നിരുന്ന ഒരു ഉരുളൻ പാറയിൽ ഇരുന്നു. ഹൃദയം ആഞ്ഞിടിക്കുകയാണ്, കാലുകൾ തളരുന്നതുപോലെ തോന്നി. വടിയിൽ പിടി മുറുകുന്നില്ല; കൈ വിറയ്ക്കുന്നു കുഴിഞ്ഞ കണ്ണുകൾ നിറഞ്ഞു് ജരബാധിച്ച കവിളുകളിൽ തങ്ങിനില്ക്കാതെ ഒലിച്ച് നെഞ്ചിലെ നരച്ച രോമങ്ങളിൽ പതിച്ചുകൊണ്ടിരുന്നു.

അപ്രതീക്ഷിതമായിരുന്നു അയാൾക്കുണ്ടായ ആ അനുഭവം. സുമതിക്കുട്ടിയുടെ മരണം. വെള്ള റൗക്കയും ഇട്ട് വെള്ളപ്പുടവയും ഉടുത്തു്......ചുരുളൊട്ടുമില്ലാത്ത നെടുനീളൻ തലമുടി പുറകിൽ കെട്ടിവച്ച്...... സദാ മുറുക്കി ചുവപ്പിച്ച ചുണ്ടുകളിൽ കാണാറുള്ള പുഞ്ചിരിയും സ്നേഹം നിറഞ്ഞുനില്ക്കുന്ന കണ്ണുകളുമായി......അവൾ.......സുമതിക്കുട്ടി അയാളുടെ സ്മരണയിൽ എഴുന്നേററു നില്ക്കുന്നതായി ആ ഇരുപ്പിൽ നാണുപിള്ള കണ്ടു.

"എങ്കിലും നീ എന്നെ........ ഇങ്ങനെ ചതിച്ചുകളഞ്ഞല്ലോ സുമതി........" ഇടറുന്ന കണ്ഠത്തിൽക്കൂടി വാക്കുകൾ അയാളറിയാതെ പുറത്തേക്കു ചോർന്നു വീണു. "ഊം........ഞാനിനിയൊരിക്കൽ നിൻെറ്കൂടെത്തും."

ആ ചോരക്കുഞ്ഞിനെ ഓർത്ത് അവളെ ഒരു നല്ല പെൺകുട്ടിയായി വളർത്തിയെടുക്കാൻ വേണ്ടിയല്ലേ രണ്ടു കൊല്ലം കഴിഞ്ഞു താൻ മറെറാരു വിവാഹം കഴിച്ചത്. പക്ഷേ അന്നുമുതലു തൻെറ ജീവിതം എങ്ങിനെയാണ് മാറിയത്! അക്കാര്യം ഓർത്തപ്പോൾ നാണുപിള്ളയുടെ മുഖം ഗൗരവഭാവം കൈക്കൊണ്ടു.

"നന്ദികെട്ട ശവം!" അയാൾ അറിയാതെ പിറുപിറുത്തു. രണ്ടാം ഭാര്യയായ തങ്കമ്മയെക്കുറിച്ചാണ് അതു് പറഞ്ഞതു്. തൻെറ കുഞ്ഞിനെ പരിപാലിക്കുന്നതിനു് അവൾ ഒരു ശ്രദ്ധയും കാണിച്ചില്ല. ഓരോ ദിവസവും അവർ കുരുങ്ങിക്കുഴഞ്ഞ പ്രശ്നങ്ങൾ സൃഷ്ടിച്ചുകൊണ്ടിരുന്നു. അതൊക്കെ സഹിച്ചു......ദുരിതങ്ങൾ ഒന്നിനുപുറകെ ഒന്നായി ദിവസംതോറും അനുഭവിക്കാനിടയായിട്ടുള്ളതു് നാണുപിള്ള ഓർമ്മിച്ചു. സ്നേഹനിധിയായ ആദ്യഭാര്യയെക്കുറിച്ചു ചിന്തിക്കാത്ത നിമിഷങ്ങൾ അന്നുണ്ടായിട്ടില്ല ആ വേളകളിൽ കുടിച്ച കണ്ണീരിൻെറ തോതു് തനിക്കുതന്നെ അറിവില്ല.

......അന്നു് പുറത്തുപോയിട്ട് സന്ധ്യകഴിഞ്ഞു് അപ്രതീക്ഷിതമായി വീട്ടിൽ വന്നപ്പോൾ കണ്ട കാഴ്ച! തങ്കമ്മയും—അയലത്തെ രാമകൃഷ്ണനും ഒന്നിച്ചു്....... ഒരു കട്ടിലിൽ .......അതോർമ്മിക്കാൻ ഇപ്പോഴും കരുത്തില്ല.... കോപംകൊണ്ടു് അയാൾ ജ്വലിച്ചു........അവളുടെ രഹ

സ്യമായ വേഴ്ച്ചകൾ........അതിനുശേഷം തങ്കമ്മയും താ
തമ്മിലുണ്ടായ വഴക്കുകൾ........സംഘട്ടനങ്ങൾ..... .. തൻെ
ആജ്ഞകളെ എല്ലാം ധിക്കരിച്ച് അവൾ ആ രഹസ
വേഴ്ച്ചകൾ വിരാമമില്ലാതെ തുടരുകയല്ലേ ചെയ്തതു്. അ
നാട്ടിലെ ദുഷ്ടേതുള്ള ചെറുപ്പക്കാരൊക്കെ അവളുമായ
.......ഇല്ല........അതൊന്നും ഓർമ്മിക്കുന്നില്ല....... എങ്കില
ആ കഥകളൊക്കെ, തൻെറ മനസ്സിൽ തിങ്ങിപ്പൊങ്ങി
തികയാണ്........അടക്കാൻ ശ്രമിക്കുന്തോറും അവ ക
തൽ കരുത്തോടെ ഉണരുകയാണ് ...നാട്ടുകാരൊക്ക
അവളുടെ കഥകൾ ആണ്ടാടിപ്പാട്ടാക്കി........അവസാ
ഒരു ദിവസം അവൾ രാമകൃഷ്ണനുമൊന്നിച്ച് ഒളിച്ചോട
........ഒരുതരത്തിൽ താൻ അതറിഞ്ഞു് ആശ്വസിക്കുകയ
ണുണ്ടായതു്. ഒളിച്ചോടിപ്പോയ ഭാര്യയെ തിരക്കാ
തുനിഞ്ഞില്ല. തിരിച്ചു കൊണ്ടുവരാൻ കൊതിച്ചുമില്ല
ഏഴുകൊല്ലത്തെ ദാമ്പത്യം അങ്ങിനെ അവസാനിക്ക
എന്നു നിശ്ചയിച്ചു. വസ്തുവകകളൊക്കെ പാട്ടംകൊ
ത്തിട്ടു് നാടുവിട്ടു് ഇവിടെയെത്തിയതല്ലേ?.......

........നാണുപിള്ള ദീർഘമായി നിശ്വസിച്ചു. 
ൻെറ ജീവിതത്തിലെ ലാഭനഷ്ടങ്ങൾ തിട്ടപ്പെടുത്തുമ്പോ
.......ആവശ്യത്തരവാദികളാരെന്നു് എങ്ങിനെ തീരുമാന
ക്കാനൊക്കും? അയാളുടെ സുമതിക്കുട്ടി അന്നു മരിച്ചില്ല
യിരുന്നെങ്കിൽ........അങ്ങിനെ "എങ്കിൽ" ചേർത്തു്......
ജീവിതത്തെക്കുറിച്ചു ചിന്തിക്കാൻ തുടങ്ങിയാൽ എന്
ണു് അവസാനം?

"ഇല്ല." അയാൾ പതുക്കെ പറഞ്ഞു.

നേരം ഉച്ചയാകാറായി. വീട്ടിൽ നിന്നിറങ്ങിയിട്ട് വളരെ നേരമായി. ഈ പാറയിൽതന്നെ എത്ര നേരമായി ഇരിക്കാൻ തുടങ്ങിയിട്ട്. വായിൽ കിടന്നിരുന്ന മുറുക്കാൻ തുപ്പിയിട്ട് അയാൾ വടിയുംകുത്തി എഴുന്നേറ്റ് കോയിക്കലേക്ക് കഴിയുന്നത്ര വേഗത്തിൽ നടന്നു.

---

## 11

# ഭിന്നമാർഗ്ഗങ്ങൾ

ഗോമതി കോയിക്കലേത്തെ പടി കയറുമ്പോൾ പൂമുഖത്തു് മാധവൻപിള്ള ചൂരൽ കെട്ടിയ വലിയ ചാരുകസേരയിൽ കിടക്കുകയായിരുന്നു. ഒരു ചുട്ടിക്കരയൻ തോർത്ത് മാത്രമേ ഉടുത്തിട്ടുള്ളു. കസേരയുടെ കയ്യിൽ കാൽ കയററിവച്ചു് കുടവയറും തടവി മലർന്നുകിടക്കുന്ന മാധവൻപിള്ളയെ മുററത്തു വന്നപ്പോൾ അവൾ നല്ലതുപോലെ കണ്ടു. അയാളെ അത്ര അടുത്തു് അവൾ അടുത്തകാലത്തെങ്ങും കണ്ടിട്ടില്ല. ഏതാണ്ടു് പന്ത്രണ്ടു കൊല്ലങ്ങൾക്കുമുമ്പു് അവളുമായി അടുത്തു് പെരുമാറിയിരുന്ന കാലത്തു് പൂങ്കോയിക്കൽ പലപ്പോഴും ചേട്ടനെ അന്വേഷിച്ചു വരാറുള്ളതാണു്. മാധവൻപിള്ളയും ഗോപാലൻപിള്ളയും അന്നും ഇന്നും അടുത്ത മിത്രങ്ങളാണു്. അവരുടെ സ്നേഹബന്ധത്തിന്നു് ഉലച്ചിലൊന്നും ഉണ്ടായി

ട്ടില്ല. പന്ത്രണ്ടു സംവത്സരങ്ങൾക്കുമുമ്പ് അയാളെങ്ങി
നെയിരുന്നു! തല നിറച്ച് ചുരുളൻ മുടി. കട്ടികൂടിയ
കൂട്ടുപുരികങ്ങൾക്കു താഴെ നല്ല തേജസ്സുള്ള കണ്ണുകൾ. നീ
ളമുള്ള നാസികയ്ക്കു കീഴിൽ കഠിനമായ കറുപ്പുള്ള മുറിമീ
ശ. ദിവസവും മുടങ്ങാതെ മീശവടിച്ച് ലഘുവായ നീ
ലനിറം വീശിയിട്ടുള്ള കവിളും താടിയും. നല്ല പൊക്ക
വും അതിനുതക്ക വണ്ണവും ഉള്ള ശരീരം. ആരെയും ആ
കർഷിക്കുന്ന ചിരി. ആ മനുഷ്യന്റെ തലയിൽ ഇന്ന്
മുക്കാലും കഷണ്ടിയാണ്. മുഖത്ത് കുററിമീശകൾ. അ
തിൽ അങ്ങുമിങ്ങും വെള്ളി വീശിയിട്ടുമുണ്ട് കണ്ണുകളു
ടെ തേജസ്സൊക്കെ മാഞ്ഞിരിക്കുന്നു. കണ്ണുകൾക്കു ചുററും
കറുപ്പ് വ്യാപിച്ചിട്ടുണ്ട്. ബാഹുക്കളിലേയും മററും പു
ഷ്ടിയുണ്ടായിരുന്ന മാംസപേശികൾ കൊഴുപ്പുപൊതിഞ്ഞു
ദുർമ്മേദസ്സും പിടിച്ചിരിക്കുകയാണ്. ശരീരത്തിന് ഇ
ണങ്ങാത്തവിധം വലിപ്പമുള്ള കുടവയറ്........

കാർത്യായനിയെ മുമ്പേ നടത്തിക്കൊണ്ട് മുററത്തേ
യ്ക്കു വരുന്ന ഗോമതിയെ കണ്ടപ്പോൾ മാധവൻപിള്ള ക
സേരയിൽനിന്ന് എഴുന്നേററ് മുററത്തേയ്ക്കിറങ്ങി നിന്നു.
കാർത്യായനിയും മാധവൻപിള്ളയും പരസ്പരം നോക്കി.
രണ്ടുപേരുടേയും മുഖം മ്ലാനമായി.

"ഇങ്ങോട്ടു വാടി കുഞ്ഞേ!" കാർത്യായനിയെ വി
ളിച്ചിട്ട് അയാൾ അവളുടെ അടുത്തേയ്ക്കു ചെന്ന് കയ്യിൽ
പിടിച്ചു. ഗോമതി മുററത്തിന്റെ വക്കുചേർന്ന് ഒതുങ്ങി
നടന്ന് അടുക്കളവശത്തേയ്ക്കുപോയി.

"നിന്റെ അമ്മാവനൊണ്ടോടി വീട്ടിൽ?" നാ

ണിച്ചുനിന്നിരുന്ന കാർത്ത്യായനിയുടെ താടി പിടിച്ചുയർത്തിക്കൊണ്ടു് മാധവൻപിള്ള ചിരിച്ചു.

"നീയൊന്നും മിണ്ടത്തില്യോ?"

കാർത്ത്യായനിക്കു കൂടുതൽ നാണം തോന്നി.

"മിണ്ടാപ്രാണിയാണോ നീ?" മാധവൻപിള്ള അവളുടെ കഴുത്തിൽ വിരലുകൊണ്ടു് ഇക്കിളിയിട്ടു.

"ഗോപീ! എടാ ഗോപീ!" മാധവൻപിള്ള വിളിച്ചു.

"എന്തോ!" അകലെ ഗോപി വിളികേട്ടു.

"എൻെറ മോനും നീയും കൂട്ടുകാരാണോ?" കാർത്ത്യായനിയോടു തിരിഞ്ഞു മാധവൻപിള്ള ചോദിച്ചു.

അവൾ എന്തോ ചോദിക്കുന്നമട്ടിൽ അയാളുടെ മുഖത്തേയ്ക്കു നോക്കി.

"നീ അറിയത്തില്യോ? ദാ ആ വരുന്നയാളിനെ?"

കോണകം മാത്രം ഉടുത്തിട്ടുള്ള ഗോപി അവിടേയ്ക്കു വന്നു. അവൻെറ കയ്യിൽ രണ്ടു് അരിയുണ്ടകളുമുണ്ടായിരുന്നു. കാർത്ത്യായനിയുടെ നേക്ക് വലതുകയ്യിലിരുന്നതു് അവൻ നീട്ടി. അവൾ മടിച്ചുനിന്നു.

"ഉം! വാങ്ങിച്ചോ!" മാധവൻപിള്ള ചിരിച്ചുകൊണ്ടു് പറഞ്ഞു. തിന്നാൻ നല്ല രസമുള്ള സാധനമാ!"

കാർത്ത്യായനി അരിയുണ്ട വാങ്ങി. അന്നൊരിക്കൽ അവരുടെ കോണിപ്പടിയിൽ ഇരുന്നു് തന്നോടു വഴക്കുണ്ടാക്കിയ ആ പയ്യനാണു് മുമ്പിൽ നില്ക്കുന്നതെന്നു് അവൾക്കു മനസ്സിലായി.

"ഓ! അപ്പോൾ ഇവൻ ഇവിടുത്തെ ചെറുക്കനാ."

അവൾ മനസ്സിൽ വിചാരിച്ചു. രണ്ടുപേരും അരിയുണ്ട തിന്നുതുടങ്ങി.

"നിങ്ങൾ രണ്ടുപേരും ഇവിടെനിന്നു കളിക്കിൻ." മാധവൻപിള്ള അവരെ മുററത്തിൻെറ വക്കത്തുള്ള ഇലഞ്ഞിമരച്ചുവട്ടിൽ നിറുത്തിയിട്ട് പറഞ്ഞു: "ഞാൻ ഇപ്പോൾ വന്നേക്കാം."

"മാധവൻപിള്ള പൂമുഖത്തേക്കു നടന്നു.

ഗോപിയും കാർത്ത്യായനിയും തനിച്ചായി. അവർ രണ്ടുപേരും ആദ്യം തമ്മിൽ കണ്ട കാര്യം ഓർമ്മിച്ചു. കുറച്ചുനേരത്തേയ്ക്കു് ആരും മിണ്ടിയില്ല. എന്നാൽ അവരറിയാതെ പരസ്പരം അടുത്തു. കാർത്ത്യായനി നിലത്തുകിടന്നിരുന്ന ഇലഞ്ഞിപ്പൂക്കൾ പെറുക്കാൻ തുടങ്ങി.

"ഇലഞ്ഞിപ്പൂക്കൾ നിനക്കിഷ്ടമാണോ പെണ്ണേ?" ഗോപി കുനിഞ്ഞു് പൂക്കൾ പെറുക്കിക്കൊണ്ടു് ചോദിച്ചു

"എന്നെ പെണ്ണേന്നു് വിളിക്കരുതു്; പറഞ്ഞേക്കാം!" കാർത്ത്യായനിക്കു കോപം വന്നു.

"നിൻെറ പേരെന്തോന്നാ?"

"കാർത്ത്യാനീന്നു്."

"കാർത്ത്യാനിക്ക് ഇലഞ്ഞിപ്പൂവിഷ്ടമാന്നോ?"

അവൾ ചിരിച്ചു. കുച്ചരിപോലുള്ള അവളുടെ പല്ലുകൾ ചുവന്ന ചുണ്ടുകൾക്കുപിന്നിൽ അണിനിരക്കുന്നതു് കണ്ടപ്പോൾ ഗോപിക്കും സന്തോഷമായി.

"വേണേൽ എന്നും ഞാങ്കൊണ്ടത്തരാം."

"ഓ! അന്നൊരിക്കൽ ദയവില്ലാതെ പെരുമാറിസ
പയ്യൻ ഇപ്പോൾ ഇങ്ങനെ ഇണങ്ങിച്ചേരുന്നതുകണ്ടു് അ
വൾക്കെന്തെന്നില്ലാത്ത തൃപ്തി തോന്നി. പെറുക്കിക്കൂട്ട
യ പൂക്കൾ അവൾ മടിയിൽ ഇട്ടു.

മാധവൻപിള്ള ഒരു വേഷ്ടിമുണ്ടും ഉടുത്തു് തോർത്തു
തോളിലിട്ടുകൊണ്ടു് തിരിച്ചു് അവരുടെ അടുത്തേക്ക
വന്നു.

"അരിയുണ്ട തിന്നില്ല്യോ നീ?" നാണം കുണ
ങ്ങിനില്ക്കുന്ന കാർത്ത്യായനിയുടെ ഇടതുകയ്യിലിരിക്കുന്ന പ
കുതിതീന്ന അരിയുണ്ട നോക്കിക്കൊണ്ടു് അയാൾ അവള
ടെ കവിളിൽ സ്നേഹത്തോടെ ഒരു കുത്തുകൊടുത്തു. "അ
തിനേക്കാളിഷ്ടം ഈ പൂവാണോ?"

കാർത്ത്യായനി ചിരിച്ചു.

"വാ! അമ്മേടെ അടുത്തേക്കു പോകാം." അവർ
മൂവരുംകൂടി അടുക്കളഭാഗത്തേക്കു തിരിഞ്ഞു.

ഗൗരി കിടന്നിരുന്ന മുറിയിൽ മാധവൻപിള്ളയും
കുട്ടികളും കടന്നുചെന്നപ്പോൾ ഗോമതി കട്ടിലിൻെറ കാ
ല്ക്കൽ ഇരിക്കുകയായിരുന്നു. അവൾ എഴുന്നേററു

"ഗൗരി ഇവളെ കണ്ടിട്ടൊണ്ടോ?" മാധവൻപി
ള്ള കാർത്ത്യായനിയെ പിടിച്ചു കട്ടിലിനടുത്തു നിറുത്തി
ക്കൊണ്ടു് ചോദിച്ചു. ഗൗരി തല ചരിച്ചു് അവളെ
നോക്കി.

കുഴമ്പിൻേറയും എണ്ണയുടേയും ഗന്ധം നിറഞ്ഞുനി
ല്ക്കുന്ന അധികം വെളിച്ചമില്ലാത്ത മുറി. കടഞ്ഞ കാലും
പടിയുമുള്ള ഒരു നെടുങ്കൻ കട്ടിലിൽ ചൈതന്യരഹിത

യായി ഗൗരി കിടക്കുകയാണ്. അവയവങ്ങൾ അന ക്കാനാവില്ല. കൊല്ലങ്ങൾ പലതായി ആ കിടപ്പിൽ അ വൾ കിടക്കാൻ തുടങ്ങിയിട്ട്. പരിചയമുള്ള ആരെ യെങ്കിലും കാണുമ്പോൾ അവളുടെ കണ്ണുകൾ നിറഞ്ഞൊ ഴുകും. അടക്കാനാവാത്ത വികാരം അവളുടെ ആരോഗ്യഹീ നമായ മുഖത്ത് വ്യക്തമാകും. നല്ല മാംസളമായ മുഖമാ ണെങ്കിലും മഞ്ഞവീശി വിളറിയതാണ്. കണ്ണിന്ന് ചൈതന്യം നന്നേ കുറയും.

തല ചരിച്ച് കാർത്ത്യായനിയെ അരനിമിഷം നോ ക്കിക്കഴിഞ്ഞപ്പോൾ ആ കണ്ണുകൾ നിറഞ്ഞു് കൺകോ ണിൽക്കൂടി വെള്ളം ചെവികളിലേക്ക് ഒലിച്ചിറങ്ങി. ഗോപി ഗൗരിയുടെ അടുത്തു ചെന്നിരുന്ന് ഒലിക്കുന്ന ക ണ്ണുനീർ തലയിണയിൽ വിരിച്ചിരുന്ന തുണിയുടെ കോ ണുയർത്തി തുടച്ചു.

"അമ്മയെന്തിനാ കരേന്നെ?"

ആ രംഗം മാധവൻപിള്ളയെ നന്നെ ബാധിച്ചു. "ഗോമതി പെററു കിടക്കുമ്പോൾ പൂങ്കോയിക്കൽ പോ യി ഞാനന്നു കണ്ടതാ ഇവളെ! അന്ന് ഒത്തിരിനേരം എടുത്തു മടിയിൽവച്ചു കളിപ്പിച്ചതാ! ഇവളല്ല്യോ ഈ നില്ക്കുന്ന കൊച്ചു കള്ളി!"—കണ്ണുകൾ നിറഞ്ഞുനില്ക്കുക യാണെങ്കിലും ഗൗരിയുടെ ഉണങ്ങിയ അധരങ്ങൾ വിട ന്ന് അതിൽ പുഞ്ചിരിയുടെ മങ്ങിയ പ്രകാശം വീശി. കാർത്ത്യായനിയുടെ പറങ്കിമാമ്പഴംപോലെ ചുവന്നു തുടി ച്ചുനില്ക്കുന്ന കവിളിൽ കൈ ഉയർത്തി ഒരു നുള്ളു കൊടുക്കു വാൻ ഗൗരി കൊതിച്ചു. അവളുടെ കൈ ആഗ്രഹനിവൃ ത്തിക്ക് ഉപകരിച്ചില്ല.

"മോളെ! ഇങ്ങോട്ടടുത്തു വാ!"

കാർത്യായനിയെ മാധവൻപിള്ള കട്ടിലിനോടടുപ്പിച്ചു നിറുത്തി.

'ഇവിടിരി. ഞാനൊന്നു നല്ലപോലെ കാണട്ടെ!'

നീണ്ട നിശ്ശബ്ദത. ഗൗരി കാർത്യായനിയെ തന്നെ നോക്കിക്കൊണ്ടു കിടന്നു.

'അമ്മേടെ തനിസ്വരൂപംതന്നെ! ആ മൂക്കും പുരികോം കണ്ണും......എല്ലാം......ആ തലമുടിവരെ!' അല്പനേരം കഴിഞ്ഞു് കാല്ക്കൽ നില്ക്കുന്ന ഗോമതിയുടെ നേർക്കു നോക്കിക്കൊണ്ടു് ഗൗരി പറഞ്ഞു.

'മോനെ! അവക്കെന്തോ കൊടുത്തു?'

''ഞങ്ങൾ അരിയുണ്ട തിന്നമ്മേ'—കയ്യിലിരുന്ന അരിയുണ്ടയുടെ മിച്ചം അമ്മയെ കാണിച്ചുകൊണ്ടു് ഗോപി പറഞ്ഞു.

'അറയ്ക്കകത്തു് പൂവൻപഴം കാണും. എടുത്തോണ്ടു കൊടുക്കു്.'

മാധവൻപിള്ളയ്ക്കു് ഒന്നും പറയാൻ തോന്നിയില്ല. അയാളുടെ മുഖം ക്രമത്തിലധികം മ്ലാനമായിരുന്നു.

'ഞാനിങ്ങനെ എല്ലാവക്കുമൊരു ഭാരമായി ഇവിടെ കിടക്കുവാ! ഇങ്ങിനെ ജീവിക്കുന്നതെന്തിനാ? സ്നേഹമുള്ളോക്കു ഭാരമായി...?' ഗൗരി ആവുന്നതും ശക്തിയോടെ ചിരിക്കാൻ ശ്രമിച്ചുകൊണ്ടു് മാധവൻപിള്ളയെ നോക്കി. എങ്കിലും അവരുടെ കണ്ഠം ഗദ്ഗദംകൊണ്ടിടറി.

'ഞാൻ ഈ മുറിയിൽ വന്നാൽ അവൾ ഇങ്ങനെ

ഇങ്ങിനെ സംസാരിച്ചുതുടങ്ങും...'–മാധവൻപിള്ള ഗോമതിയെ നോക്കി. "നിങ്ങൾ... ...വല്ലതും പറഞ്ഞുകൊണ്ടിരിക്കിൻ... ..." അയാൾ വാതിൽക്കലേക്കു നടന്നു. മുറിയ്ക്കു വെളിയിലിറങ്ങിയപ്പോൾ തോളിൽ കിടന്നിരുന്ന തോർത്തു പൊക്കി അയാൾ കണ്ണു തുടച്ചതു് ആരും കണ്ടില്ല.

മുറിയിൽ നീണ്ട നിശ്ശബ്ദത.

"പാവം! ആ മനുഷ്യനു് ഞാനെന്തൊരു വേദനകളാ ഉണ്ടാക്കുന്നെ?.......എന്നോടെന്തൊരു സ്നേഹമാ........ സ്നേഹമില്ലാത്ത ഒരൊററ മനുഷ്യരെ ഞാങ്കണ്ടിട്ടില്ല ഗോമതീ! സ്നേഹത്തിനു പകരം കൊടുക്കാൻ .. വേദനയല്ലാതെ എനിക്കൊന്നുമില്ല....ഞാനീ കിടപ്പിലായപ്പോഴേ അറിയുന്നുള്ളു എന്നോടു മനുഷ്യർക്കുള്ള സ്നേഹം എത്രമാത്രം ആഴമുള്ളതാണെന്നു്. ഞാൻ എന്തു ചെയ്തിട്ടാ നിങ്ങളൊക്കെ എന്നെ ഇങ്ങനെ സ്നേഹിക്കുന്നേ?" വിളറിയെങ്കിലും ആത്മാർത്ഥതനിറഞ്ഞു കാണത്തക്ക പുഞ്ചിരി അവരുടെ ഉണങ്ങിക്കറുത്ത അധരങ്ങളിൽ തത്തിനിന്നു.

"എന്തുകൊണ്ടാ ഗോമതി! നിങ്ങളൊക്കെ എന്നെ ഇങ്ങനെ സ്നേഹിക്കുന്നെ?'

ചേച്ചി! ......" ഗോമതി അറിയാതെ, സഹിക്കവയ്യാതെ, വിളിച്ചുപോയി. അവൾ കട്ടിലിന്റെ കാൽക്കൽ ഇരുന്നു് ഗൗരിയുടെ നിർജ്ജീവങ്ങളായ പാദങ്ങൾ തലോടി.

മോനേ ഗോപീ...... അനിയത്തിയെ വിളിച്ചുകൊണ്ടുപോയി അവടെ കൈനിറച്ചു പൂവൻ പഴം എടുത്തു

കൊട്ടക്ക്." ഗോപിയെനോക്കി ഗൗരി പറഞ്ഞു.

"കൊച്ചു കള്ളീ! നീ അവൻെറ കൂടെചെല്ല്." കാത്ത്യായനി കട്ടിലിൽനിന്നെഴുന്നേററു. അവളുടെ ഇടതു കൈയ്യിൽ പിടിച്ചുകൊണ്ടു മുറിയുടെ വെളിയിലേക്ക് ഗോപി നടക്കുന്നതു് ഗൗരി തല ചരിച്ചു നോക്കി.

"അവരു കളിക്കുന്നതു കാണാൻ ...... എനിക്ക്...."
ഗൗരി ദീർഘമായി നിശ്വസിച്ചു.

ഗോമതിയുടെ കണ്ണുകളിൽനിന്ന് ഒന്നു രണ്ടു കണ്ണീർത്തുള്ളികൾ അവളറിയാതെ അടന്ന് ഗൗരിയുടെ പാദങ്ങളിൽ പതിച്ചു.



12

# ഹൃദയത്തിന് അതിന്റേതായ കാരണങ്ങളുണ്ട്

**ഗോമതി** കോയിക്കലേത്തുനിന്ന് മടങ്ങുകയാണ് അമ്മയുടെ ഇടതുകൈയിൽ പിടിച്ചുകൊണ്ട് നടക്കുമ്പോൾ കാർത്ത്യായനിയുടെ ശ്രദ്ധയിൽ പെട്ടത് കിഴക്കോട്ട വീശിയിരിക്കുന്ന അവളുടെ നിഴലാണ്. അവളേക്കാൾ ഇരട്ടിയിലധികം നീളമുള്ള കറുത്ത നിഴൽ എന്തു വികൃതമായിരിക്കുന്നു! കോലുപോലെ നീണ്ടുകിടക്കുന്ന കൈകൾ. ഇരുണ്ട് ഉരുണ്ട കുടംപോലെയുള്ള തല. വലിച്ചുനീട്ടി വികൃതമായ ഉടൽ. ആകെപ്പാടെ എന്തൊരാകൃതിയാണിത്! താൻ ഇങ്ങിനെയായിപ്പോയാൽ എന്തു ചെയ്യും. അതാലോചിച്ചപ്പോൾ കാർത്ത്യായനി മണി പോലെ ചിരിച്ചുപോയി.

"എന്തിനാ മോളെ നീ ചിരിക്കണെ?" ചിരി കേട്ട് ഗോമതി മകളെ നോക്കി ചോദിച്ചു.

'ഇതു നോക്കമ്മേ! എന്റെ നിഴൽ!" അവൾ നിന്നിട്ട് സ്വന്തം നിഴൽ ചൂണ്ടിക്കാണിച്ചുകൊണ്ട് പിന്നെയും ചിരിച്ചു.

"നീയെന്തൊരു പെണ്ണാ? ആരെങ്കിലും നിഴലുനോക്കി ഇങ്ങനെ ചിരിക്കുമോ? വാ! നടക്ക്." ഗോമതിക്ക് ആകപ്പാടെ വല്ലായ്മയുണ്ട് മനസ്സിൽ. ഗൗരിയുടെ നിലയെക്കുറിച്ചുള്ള ചിന്ത അവളുടെ മനസ്സിൽ മുറ്റിനിന്നു. കാർത്യായനി മിണ്ടാതെ കൂടെ നടക്കുകയാണ്. ഗോമതിയുടെ ചിന്ത പഴയകാല സംഭവങ്ങളിലേക്കു തിരിഞ്ഞു........എത്രതാണ്ട് പതിനഞ്ചുകൊല്ലം മുൻപാണ് ഗൗരിക്കുട്ടിയെ വിവാഹം ചെയ്തുകൊണ്ടുവന്നതു്. വാഴപ്പള്ളിയിൽ വളരെ പുരാതനമായ ഒരു കുടുംബത്തിലെ അംഗമാണവൾ. വിവാഹം കഴിച്ചു് ഗൗരിക്കുട്ടിയെ മുഴിക്കൽ ഗ്രാമത്തിൽ കൊണ്ടുവന്ന ദിവസം ഇപ്പോഴും ഗോമതിക്കോർമ്മയുണ്ട്. സാമാന്യം ഉയരമുള്ള മെലിഞ്ഞ ശരീരം. നല്ല തങ്കത്തിനൊത്ത നിറം. നീണ്ട് തരംഗങ്ങൾ വഹിക്കുന്ന കട്ടിയുള്ള കേശഭാരം. അഴകുള്ള മുഖം. ആഭിജാത്യം ദ്യോതിപ്പിക്കുന്ന പെരുമാററം. കിളിപോലെയുള്ള മൃദുവായ സംസാരം. ആരും അവളെ ഓമനിച്ചുതുടങ്ങും പരിചയപ്പെട്ടാൽ. അക്കാലങ്ങളിൽ മഹാദേവന്റെ ക്ഷേത്രത്തിൽ അവൾ മുടങ്ങാതെ തൊഴാൻ വരാറുണ്ട്. അവർ അവിടെവച്ചു് കണ്ടുമുട്ടാറുമുണ്ട്. അങ്ങിനെ തുടങ്ങിയതാണ് അവരുടെ സൗഹൃദം. അതു് ഇന്നും അഭംഗുരമായി തുടരുകയുമാണ്. മാധവൻ

പിള്ളയുമായുള്ള അവളുടെ ദാമ്പത്യത്തെക്കുറിച്ച് ആദ്യം ഗോമതിക്ക് വലിയ സംശയം തോന്നിയതാണ്. അങ്ങിനെ സംശയം തോന്നുവാൻ തക്കതായ കാരണങ്ങൾ അവൾക്കുണ്ടുതാനും. മാധവൻപിള്ളയെ പലതരത്തിൽ ഗോമതിക്കറിയാം. ആ ഗ്രാമത്തിലെ സാമാന്യം നല്ല കുടുംബത്തിലെ മൂത്ത അംഗമായിരുന്നതിനാൽ അയാളുടെ കുടുംബത്തിലെ കാരണവർ അയാൾക്ക് ക്രമത്തിലധികം സ്വാതന്ത്ര്യവും അധികാരവും കൊടുത്തിരുന്നു. അന്തസ്സും സൗന്ദര്യവും ഉള്ള ആകാരം. അഹന്തയ്ക്കു കുറവില്ലാത്ത പെരുമാററം. അങ്ങിനെ അയാൾ ചെറുപ്പത്തിൽ ക്രമത്തിലധികം വഷളായിട്ടാണ് ജീവിച്ചുവന്നതു്. തരംകിട്ടുമ്പോഴൊക്കെ രഹസ്യമായി മദ്യം സേവിക്കും. അത്തരം രഹസ്യസംഗതികൾ അധികം ആരും അറിയാൻ ഇടയായിട്ടില്ല. അതുപോലെ അന്നാട്ടിലെ അത്ര നല്ല പേരില്ലാത്ത പല പെണ്ണുങ്ങളുമായും മാധവൻപിള്ളക്ക് അടുത്ത ബന്ധമുണ്ടായിരുന്നുവെന്ന് ഗോമതിക്കറിയാം. തൻെറ ജ്യേഷ്ഠനായ ഗോപാലപിള്ള അയാളുടെ ആത്മമിത്രമായിരുന്നു. ജ്യേഷ്ഠൻ അയാളെ അത്തരം കാര്യങ്ങളിൽനിന്ന് വളരെയധികം പിന്തിരിപ്പിച്ചിട്ടുണ്ടുതാനും. അന്നു കൂടെക്കൂടെ പുരക്കോയിക്കൽ അയാൾ വരാറുണ്ട്. ഗോമതിയുമായി അടുത്തു പെരുമാറുവാനും ഇടയായിട്ടുണ്ട്. എന്നാൽ അന്നൊക്കെ അയാളിൽനിന്നു കഴിയുന്നത്ര അകന്നു മാറാനാണ് അവൾ ശ്രമിച്ചിട്ടുള്ളതു്. എന്തോ! അയാളുമായി ആത്മാർത്ഥമായി അടുക്കാൻ അവൾക്കു സാധിച്ചില്ല. ഒരു സംഭവം അവൾ ഇന്നും വ്യക്തമായി ഓർക്കുന്നുണ്ട്. തുലാമാസത്തിലൊരുദിവസം വൈ

കുന്നേരം കിഴക്കേ കുന്നുകൾക്കപ്പുറത്തു് കറുത്ത കാറുകൊണ്ടിരിക്കുന്ന അവസരം. ഗോമതിയുടെ അമ്മ നാഗർമീരയുടെ വീട്ടിൽ കരടിനെ വാങ്ങാൻ പോയിരിക്കുന്ന സമയം. ഗോപാലപിള്ളയെ അന്വേഷിച്ച് മാധവൻപിള്ള വീട്ടിൽ കയറിവന്നു ഗോപാലപിള്ള പത്തനംതിട്ടയ്ക്കു് എന്തോ കാര്യം പ്രമാണിച്ചു പോയിരിക്കുകയാണ്. മാധവൻപിള്ള പരമ്പുതട്ടികൊണ്ടു് മറച്ചിട്ടുള്ള പൂമുഖത്തു വന്നുനിന്നു.

"ഇവിടാരുമില്ലേ?" ആ ചോദ്യം കേട്ടാണ് അടുക്കളവശത്തു് കിടാവിനു് വെള്ളം കൊടുത്തുകൊണ്ടു് നിന്നിരുന്ന ഗോമതി പൂമുഖത്തേക്കു വന്നതു്.

"ഗോപാലപിള്ള ഇവിടില്ലേ?" ഗോമതിയെ നോക്കിക്കൊണ്ടു് അയാൾ ചോദിച്ചു. അവിടെ കിടന്നിരുന്ന ചൂരൽ കെട്ടിയ നെടുങ്കൻ ചാരുകസേരയിൽ അയാൾ ഇരിപ്പായി.

"ഇല്ല." ഗോമതി പറഞ്ഞു.

"എനിക്കൊരത്യാവശ്യകാര്യം പറയാനുണ്ടായിരുന്നു." കസേരയിൽ ഇരിക്കുന്ന അയാൾ ഗോമതിയെ നോക്കി.

"രാവിലെ പോയതാ പത്തനംതിട്ടയ്ക്കു്."

"എന്നാൽ ഇപ്പോൾ വരുമായിരിക്കും അല്ല്യോ?"

"അറിഞ്ഞൂടാ." ഗോമതി നിരചാരി പകുതി മറഞ്ഞു നിന്നുകൊണ്ടു് പതുക്കെ പറഞ്ഞു. അവൾക്ക് ഒരുതരം അസ്വാസ്ഥ്യം തോന്നി. വടക്കുനിന്നു് തുലാമഴ

ശക്തിയായി പെയ്തുവരുന്ന ശബ്ദം. ഒന്നുരണ്ടു നിമിഷങ്ങൾക്കുള്ളിൽ മഴ ഇങ്ങെത്തും.

"അമ്മേ ഇങ്ങോട്ടൊന്നു വരാൻപറഞ്ഞേ!"

അതിനെന്തു മറുപടി പറയണമെന്ന് ആദ്യം അവൾക്ക് തോന്നിയില്ല. അതാ മഴ പെയ്തുതുടങ്ങി. തുമ്പിക്കൈ കനത്തിലുള്ള മഴ! എന്തൊരു ശക്തിയോടെയാണ് പെയ്യുന്നതു്. ഇടയ്ക്കിടെ ഇടിയും മിന്നലും.

"അമ്മയെ ഇങ്ങോട്ടൊന്നു വിളി."

"അമ്മേം ഇവിടില്ല." ഗോമതി വളരെ ഭയന്നാണ് അതു പറഞ്ഞതു്.

"ഇല്ല്യോ?" മഴവെള്ളം മരങ്ങളുടെ ഇലയിലും വീടു മേഞ്ഞിരിക്കുന്ന ഓലയിലും ശക്തിയായി പതിക്കുന്നതിൻെറ ഒച്ചയും, മഴവെള്ളം ഒലിച്ച് ഒഴുകുന്ന ശബ്ദവുംകൊണ്ട് അന്തരീക്ഷം മുഖരിതമായി. ഗോമതി അല്പമൊന്നു സംഭ്രമിച്ചു. അവൾ മാധവൻപിള്ളയുടെ നോട്ടത്തിൽനിന്നു ഒഴിഞ്ഞുമാറി നിന്നു.

"എന്തൊരു മഴ!" അവൾ കേൾക്കത്തക്കവണ്ണം മാധവൻപിള്ള ആത്മഗതം നടത്തി.

മഴയുടെ ശബ്ദം.

"മുറുക്കാനില്ല്യോ?" നാലഞ്ചുനിമിഷം കഴിഞ്ഞു മാധവൻപിള്ള വിളിച്ചുചോദിച്ചു. ഗോമതിയുടെ ഹൃദയം ഇടിച്ചു. അവളുടെ ശരീരം ആകെ വിറയ്ക്കുകയാണ്. അവളും അയാളും മാത്രമേ അവിടെയുള്ളു. വെളിയിൽ കടുത്ത മഴ. അതു, ഇപ്പോഴെങ്ങും തോരുന്ന മ

ട്ടമില്ല. മുറുക്കാൻചെല്ലം നിറച്ച് മുറുക്കാനിരുപ്പുണ്ട്. അതെങ്ങിനെ അവിടെ കൊണ്ടുചെന്നു കൊടുക്കും? അയാൾ അത്ര നല്ലവനല്ല. ഈ അവസരത്തിൽ വല്ല അക്രമത്തിനും തുനിഞ്ഞാൽ അവൾ എന്തുചെയ്യും? ആലോചിക്കുന്തോറും അവളുടെ ഹൃദയം കൂടുതൽ കൂടുതൽ ശക്തിയായിട്ടിടിക്കാൻ തുടങ്ങി. കോയിക്കലേത്തെ കാരണവരുടെ മൂത്ത മകൻ മുറുക്കാൻ ചോദിക്കുമ്പോൾ കൊണ്ടുചെന്നു കൊടുക്കാതിരിക്കുന്നതു മര്യാദയാണോ? അതും തന്റെ ചേട്ടന്റെ ആത്മാർത്ഥ സ്നേഹിതനും. അവളുടെ ഹൃദയത്തിൽ അങ്ങിനെ കടുത്ത വടംവലി നടക്കുകയാണ്.

"മുറുക്കാനൊണ്ടെങ്കിലിങ്ങോട്ടു തന്നേര്!"

അതാ അയാൾ വീണ്ടും അതു് ആവർത്തിക്കുന്നു. എന്തിന്! അവൾ ഒരു തീരുമാനമെടുത്തു. വിറയ്ക്കുന്ന കൈകളിൽ ചെല്ലവും എടുത്തുകൊണ്ട് പൂമുഖത്തേക്കു പോയി മാധവൻപിള്ള ഇരുന്ന കസേരയ്ക്കടുത്തു് കൊണ്ടുചെന്നു വച്ചു. അവളുടെ വരവുനോക്കി രസിച്ചുകൊണ്ട് അയാൾ കസേരയിൽ ഇരിക്കുകയാണ്.

"ഗോമതീ!"

ചെല്ലം വച്ചിട്ടു് തിരിഞ്ഞു്, വേഗം പോകാൻ ഭാവിച്ചപ്പോൾ പിന്നിൽ അയാളുടെ വിളികേട്ട് നിന്നു.

"ഇങ്ങനെ ധിറുതിയിലങ്ങു പോയാലോ?"

അവൾ ഒന്നും മിണ്ടിയില്ല.

"എനിക്കു് ഒരു കാര്യം നിന്നോടു് ചോദിക്കാനുണ്ടു." അവൾ അയാളുടെ നേർക്കു്തിരിഞ്ഞു് ആറയും

ചാരി നിന്നു. ചെല്ലത്തിൽനിന്ന് വെററിലയെടുത്ത് കുനിഞ്ഞിരുന്ന് ചുണ്ണാമ്പു പുരട്ടുകയാണ് മാധവൻപിള്ള. "നിന്നോടുമാത്രം ചോദിക്കാനുള്ള ഒരു കായ്യമാണത്." അയാൾ വെററിലയോടു പറയുന്നതുപോലെ ഗോമതി കേൾക്കത്തക്കവിധം പറഞ്ഞു.

ഗോമതി നിശ്ശബ്ദയായി നില്ക്കുകയാണ്.

"നേരിട്ടു ചോദിക്കുന്നതുകൊണ്ട് ഒന്നും തോന്നരുത്." അയാൾ നിവന്നിരുന്ന് വെററില ചവച്ചുകൊണ്ട് അവളെ നോക്കി. അവരുടെ നോട്ടം ഏററുമുട്ടി

"വളരെ നാളുകൊണ്ട് വിചാരിക്കുന്നതാ ഇതു് നിന്നോട് ചോദിക്കണമെന്നു്"

ധാരമുറിയാതെ പെയ്യുന്ന മഴയത്തേക്ക് അയാൾ നീട്ടിത്തുപ്പി. "ഒരവസരം ഉണ്ടാകാൻ കാത്തിരിക്കുകയായിരുന്നു. ഇപ്പോൾ അതുണ്ടായതുകൊണ്ട് ചോദിക്കുന്നതാ." കുനിഞ്ഞു് മിണ്ടാതെ നില്ക്കുന്ന ഗോമതിയെനോക്കി അല്പനേരം മാധവൻപിള്ള ഇരുന്നു.

"നിനക്ക് എന്നോട് ഇഷ്ടമില്ലേ?"

ഗോമതി മിണ്ടിയില്ല,

"എനിക്ക് ഒരു ആഗ്രഹമുണ്ട്."

അവൾ മിണ്ടിയില്ല.

"നമുക്ക്......"

"എന്നോട് ഇതൊന്നും പറയണ്ടാ!" അവളറിയാതെ പറഞ്ഞു.

"ങേ?"

"ഇതൊന്നും ഏന്നോട്ട് സംസാരിക്കരുത്." അതു് അവൾ മനഃപൂർവ്വമാണ് പറഞ്ഞതു്. മഴയത്തേക്ക് അവൾ നോക്കിനിന്നു.

"എൻെറ ആഗ്രഹംകൊണ്ട് പറയുന്നതാ! ഇക്കാര്യം ഗോപാലപിള്ളയോടും നിൻെറമ്മയോടും പറഞ്ഞാൽ അവർ ഉടനെ സമ്മതിക്കുമെന്ന് എനിക്കുറപ്പുണ്ട്. നിനക്കു് വിരോധമില്ലെങ്കിൽ......"

"വേണ്ടാ. ഇതാരോടും പറയണ്ടാ!"

"അതെന്താ?"

അവൾ മിണ്ടിയില്ല. അയാൾ എഴുന്നേററു് അവൾ നില്ക്കുന്നിടത്തേക്കു് നടന്നുതുടങ്ങി.

"അവിടെ നില്ക്കു!" ഇടിവെട്ടുംപോലെ അവൾ പറഞ്ഞു. അയാൾ നിന്നുപോയി.

നിശ്ശബ്ദത.

"നിന്നോട്ട് എനിക്കു്......"

"എനിക്കൊന്നും കേൾക്കണ്ടാ."

"നമുക്കു് കല്യാണം........" അയാൾ യാചനാസ്വരത്തിൽ പറഞ്ഞു.

"അതു് ഈ ജന്മത്തു് ഇല്ല." അവൾ ദൃഢസ്വരത്തിൽ പറഞ്ഞു. അവൾ അവിടെനിന്നു് അടുക്കളവശത്തേക്കു നടന്നുമറഞ്ഞു.

അരനാഴികയോളം കഴിഞ്ഞപ്പോൾ മഴയുടെ ശ

ക്തി കുറഞ്ഞു. ചനചനായെന്ന പെയ്യുന്നുണ്ട്. മരങ്ങളിൽനിന്നു വീഴുന്ന വെള്ളത്തുള്ളികൾകൊണ്ടുണ്ടാകുന്ന ഒച്ചയും ഒലിച്ചൊഴുകുന്ന കലക്കവെള്ളമുണ്ടാക്കുന്ന ശബ്ദവും മാത്രമേ കേൾക്കാനുള്ളൂ. ആളുനനയാത്ത തരത്തിൽ ചാററലായിത്തീന്നപ്പോൾ പൂമുഖത്തുനിന്നു് മാധവൻപിള്ള ഇറങ്ങി പടിക്കലേക്കു പോകുന്നതു് അടുക്കളവശത്തു നിന്നിരുന്ന ഗോമതി കണ്ടു. അവളുടെ ഹൃദയത്തിൻെറ ആഞ്ഞുള്ള ഇടിപ്പ് കുറഞ്ഞിട്ടില്ല. അവളെന്താണ് ചെയ്തതെന്നു് ബോധമില്ല. അങ്ങിനെ ആവേശത്തോടെ പെരുമാറാൻ എങ്ങിനെ തനിക്കു ശക്തിയുണ്ടായെന്നു അവൾക്കറിവില്ല.

ആ സംഭവം കഴിഞ്ഞു് രണ്ടാഴ്ചയായപ്പോൾ അവളുടെ അമ്മ അടുക്കളയിൽ കറിക്കു വെട്ടിക്കൊണ്ടിരിക്കുമ്പോൾ അവളുടെ കല്യാണത്തെക്കുറിച്ച് അവളോട് സൂചിപ്പിച്ചു.

"അയാളാണെങ്കി.... .. നല്ല തറവാട്ടുകാരൻ. വേണ്ട സ്വത്തുണ്ട്. കണ്ടാൽ അതി സുന്ദരൻ........കഴിയുന്നതും വേഗം അങ്ങു നടത്തിയാലെന്താ?"

ഗോമതി മിണ്ടിയില്ല.

"നിനക്കാന്നേലും ഇരുപത്തിരണ്ടു വയസു കഴിഞ്ഞല്ല്യോ. അവരുമായുള്ള ബന്ധംകൊണ്ടു് നമ്മുടെ സ്ഥിതിയൊന്നു കൂടത്തേയൊള്ളൂ."

ഗോമതി മിണ്ടിയില്ല.

"നീയെന്താ ഒന്നും മിണ്ടാത്തെ?" അവളുടെ അമ്മ ചോദിച്ചു.

"വേണ്ടമ്മേ!"

"എന്താ?" അമ്മ ഞെട്ടി.

"എനിക്കാ സംബന്ധം വേണ്ടാ!"

"നിനക്ക് കിറുക്കാണോടീ? മാധവൻകുട്ടിയെ നെനക്ക വേണ്ടെന്നോ?"

"അതെയമ്മേ. ആ കല്യാണം വേണ്ടാ!"

"ഇതിലും നല്ല ഒരു നായരു് നെനക്ക് എവിടുന്ന വരാനാ? അല്ലേ! നീയൊന്നാലോചിക്കു്."

"എനിക്ക് തീരെ ഇഷ്ടമില്ല." അവൾ വെള്ളം കോരാൻ കിണററിൻകരയിലേക്കു പോയി.

അന്നരാത്രി അത്താഴം ഉണ്ടുകൊണ്ടിരിക്കുമ്പോൾ ഗോപാലപിള്ള കൊട്ടിലിനു് എത്ര ഓല വേണമെന്നും തുലാവർഷം കഴിഞ്ഞിട്ടില്ലാത്തതുകൊണ്ടു് തട്ടപന്തല്ല കൊണ്ടു് കാര്യം നടക്കുകയില്ലെന്നും നെല്ലൊക്കെ പുഴുങ്ങി ഉണക്കി ശേഖരിച്ചുതുടങ്ങണമെന്നും മററും പലതുമൊക്കെ അമ്മയോടു് പറയുന്നതു് ഗോമതി കേട്ടു. അവളുടെ മനസ്സ് അത്യന്തം ചഞ്ചലപ്പെട്ടുതുടങ്ങി.

"ഗോമതീ! മോളേ! ഗോമതീ! നിന്നെ ദേണ്ടെ ഗോപാലൻ വിളിക്കുന്നു. പൂമുഖത്തോട്ടൊന്നു ചെല്ല്." പിറേറന്നു് അടുക്കളയിൽ എന്തോ പണിയിലേപ്പെട്ടിരുന്ന അവളോടു് അമ്മ വന്നു പറഞ്ഞു.

"ഗോമതീ!" അസ്വസ്ഥനായി പുറകിൽ കയ്യും കെട്ടി പൂമുഖത്തു് അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരു

ന്ന ഗോപാലപിള്ള അവളെ കണ്ടപ്പോൾ നടപ്പു നിറുത്തി.

"അമ്മ നിന്നോട്ടു് കായ്യം പറഞ്ഞില്ല്യോ ഇന്നലെ? വൃശ്ചികമാസത്തിൽ അതു നടത്തണമെന്നാ......."

ഗോമതി വിങ്ങിപ്പൊട്ടി! ഗോപാലപിള്ള അതു പ്രതീക്ഷിച്ചില്ല. അയാൾ സംസാരം നിറുത്തി അങ്ങോട്ടുമിങ്ങോട്ടും നടന്നുതുടങ്ങി, നിശ്ശബ്ദ്ദമായി ചില നിമിഷങ്ങൾ കഴിഞ്ഞു.

"ഞാൻ അയാൾക്കു് വാക്കുകൊടുത്തു." ഗോപാലപിള്ള കിഴക്കേ പടിക്കലേക്കു നോക്കി നിന്നുകൊണ്ടു് പതുക്കെ പറഞ്ഞു.

"അതു് വേണ്ടായിരുന്നു കൊച്ചേട്ടാ. അതു വേണ്ടാ!" അവൾ കണ്ണീരൊലിപ്പിച്ചുകൊണ്ടു് പറഞ്ഞു.

"നിനക്കെന്തുവാ ഇത്ര വിഷമം?" അയാൾ അവളെ നോക്കിയില്ല, "മാധവൻപിള്ളയ്ക്കെന്താ ഒരു കൊറവ്? അല്ല എന്താ?"

അവൾ വിങ്ങിവിങ്ങികരഞ്ഞുകൊണ്ടു നിന്നു,

"അതു് വൃശ്ചികത്തിൽ നടക്കണം."

"കൊച്ചേട്ടാ!" അതൊരു നിലവിളിയായിരുന്നു.

"ഞാനങ്ങനാ അയാളോടു പറഞ്ഞെ."

"എനിക്കീ സംബന്ധം വേണ്ടാ! ഞാൻ......."

"എന്താടീ പെണ്ണേ നിനക്കു്......." ഗോപാലപിള്ള കോപിച്ചു തിരിഞ്ഞുനിന്നു.

"ഞാൻ ചത്താലും ഇതിന്.... ഇല്ല.... ..." അ
വൾ ദൃഢസ്വരത്തിൽ പറഞ്ഞു. കരച്ചിൽ നിന്നു. ഗോ
പാലപിള്ള അവളെ രൂക്ഷമായി നോക്കി.... .. അയാൾ
അങ്ങോട്ടും ഇങ്ങോട്ടും വേഗത്തിൽ നടന്നു.

നീണ്ട നിശ്ശബ്ദത........

ഗോമതി അടുക്കളഭാഗത്തേക്കു പോയി.

അന്ന് ആ വിവാഹത്തെ അവൾ സർവ്വ ശ
ക്തിയുമുപയോഗിച്ച് എതിർത്തുകൊണ്ടു മാത്രമാണ്
അതു നടക്കാതെ പോയത് എന്നാൽ അന്നുമുതൽ ചേ
ട്ടനുമായി അസുഖത്തിലായതാണ്. അവളുടെ വിവാഹ
ത്തിന് ഒരിക്കലും മുൻകൈ എടുത്തു പ്രവൃത്തിക്കുകയി
ല്ലെന്ന് അയാൾ അന്നു പ്രതിജ്ഞ എടുത്തതാണ്. അ
ങ്ങിനെ അവളുടെ വിവാഹക്കാര്യം അനിശ്ചിതമായി
നീണ്ടുപോയി. ഇന്ന്, വിദൂരമായ ഇന്നുപോലും, അ
വൾ അന്നെടുത്ത തീരുമാനത്തെക്കുറിച്ചു പശ്ചാത്തപിക്കു
ന്നുണ്ടോ? മാധവൻപിള്ളയെ ഭർത്താവായി സ്വീകരിക്കു
കയില്ലെന്ന് ദൃഢമായി തീരുമാനിക്കാൻ അവളെ ഇടയാ
ക്കിയ സാഹചര്യം എന്തെന്ന് അവൾ ആരോടും പറ
ഞ്ഞിട്ടില്ല. എങ്കിലും അവളുടെ ഹൃദയത്തിൽ ശക്തിയാ
യി പതിഞ്ഞിട്ടുള്ള ഒരു സംഭവമാണ് അത്. കാർത്യാ
യനിയേയും പിടിച്ചുകൊണ്ട് പതുക്കെ നടന്നു പോകു
മ്പോൾ അക്കാര്യം ഓർമ്മിച്ചു...

ഒരു ഞായറാഴ്ചദിവസം. ഏഴെട്ടുനാഴിക പുലർന്നു
കാണും. ഗോമതിയുടെ വീട്ടിൽ നെല്ലുകുത്താനും പുറ
ത്തെ വേലയൊക്കെ ചെയ്തുകൊടുക്കാനും വന്നുകൊണ്ടിരു
ന്ന മാധവി തലചുററും ഛർദ്ദിയും കാരണം ജോലിക്കു

വന്നില്ല. അടുക്കളക്കാര്യങ്ങളും പുറത്തേ പണിയും കന്നാലിക്ക തീററിയിടലും കഞ്ഞിവയ്ക്കലും മററുമായി പല പണികളുമുണ്ട്. ഗോമതിയുടെ അമ്മ പാറോതിയവരെ മാധവി വരുന്നതുവരെ ജോലിക്ക വരാൻ തലേന്ന് ആളെ പറഞ്ഞയച്ചതാണ്. അവൻ ചെന്ന് പാറോതിയോട്ട് പറഞ്ഞുകാണുകയില്ല. അല്ലായിരുന്നെങ്കിൽ ഇത്രയും പുലന്നിട്ടും അവൾ വരാതിരിക്കയില്ല.

"ഗോമതീ! നീ പോയി അവളെയൊന്ന് വിളിച്ചോണ്ടുവാ! പാറോതിയുടെ വീട്ടുപറമ്പി ഒത്തിരി ചുവന്ന ചീരേം നിപ്പോണ്ട്. അതും കൊറച്ച് പറിച്ചോണ്ട പോരു്. നല്ല പാവയ്ക്കായും കാണും. കൂട്ടാൻ വയ്ക്കാനാന്നേലൊന്നുമില്ല. അവളേയും വിളിച്ച് അവളുടെകൂടെ ഇങ്ങോട്ടു് പോരു്!" ഗോമതിയുടെ അമ്മ പറഞ്ഞു.

പൂങ്കോയിക്കൽനിന്ന് നാലഞ്ചു പറമ്പ് കിഴക്കുവടക്ക മാറിയുള്ള കോയിക്കലേത്തെ ചേരിക്കലാണ് പാറോതിയവരുടെ താമസം. പത്തുമുപ്പത്തിയഞ്ചു വയസ്സുപ്രായംവരുന്ന പാറോതിയവൾക്ക് കുടിലുപോലുള്ള ഒരു വീടുണ്ട്. അവളുടെകൂടെ ആരുമില്ല. രണ്ടരക്കൊല്ലം മുൻപ് വനത്തിൽ തടിവെട്ടിയിറക്കുമ്പോൾ ഒരു വലിയ മരത്തിൻെറ കൊമ്പൊടിഞ്ഞുവീണ് അവളുടെ അനിയൻ അറപ്പുകാരൻ വേലായുധൻ ചത്തുപോയി. വനം കൺട്രാക്ടറന്മാക്ക് തടിവെട്ടാനും അതു് അറക്കാനും പോകുകയായിരുന്നു അയാളുടെ പണി. തടി വീണു ചതഞ്ഞു് അരഞ്ഞുപോയ അയാളുടെ ശവംപോലും നാട്ടിലേക്ക കൊണ്ടുവന്നില്ല. കൊണ്ടുവരാൻ തക്കവണ്ണം ഒന്നും ശേഷിച്ചിരുന്നില്ല. ആ സംഭവത്തിനുശേഷം പാറോ

തിയവർ ഒററയ്ക്കാണ് ചേരിക്കലെ ആ കുടിലിൽ താമസം.

പാറോതിയവരുടെ കുരയ്ക്കുട്ടത്തു് ഗോമതി ചെന്നു. ഓലത്തട്ടിയിൽ തോത്തുകിടക്കുന്നതു് ദൂരെനിന്നേ കണ്ടു. അവർ പുറത്തെങ്ങും പോയിട്ടില്ല. മുററത്തു് വക്കിനോടട്ടത്തു് ചുവന്ന ചീര തഴച്ചുവളന്നു് കൂട്ടമായി നിൽപ്പുണ്ടു്. പത്തുപന്ത്രണ്ടു് വലിയ വെണ്ടയും. അതിൽ നിറച്ചു് കായുണ്ടു്. അട്ടക്കളവശത്തോടടുത്തു് രണ്ടു മൂട്ട് കാന്താരിമുളകു് ചെടി വളന്നു പന്തലിച്ചു നില്ക്കുന്നു. അതിൽ അരിപ്പൊടി വാരി വിതറിയിട്ടുള്ള മാതിരി വെളുത്ത കൊച്ചുപൂക്കൾ. അതൊക്കെ നോക്കി ഗോമതി സവധാനത്തിലാണ് കുടിലിനെ സമീപിച്ചതു്. ഒരു പാററം പേരക്കിളികൾ "കിച്ച്, കിച്ച്" എന്നു ചിലച്ചുകൊണ്ടു് അവളുടെ തലയ്ക്കുമീതെക്കൂടി വടക്കോട്ടു പറന്നു പോയി. ഗോമതി തലയുയത്തിനോക്കി. വടക്കേപ്പാടത്തെ വയലിലേയ്ക്കു് പോകുകയായിരിക്കും അവ.

അവൾ നടന്നു് കുടിലിൻെറ മുററത്തെത്തി.

"പാറോതിയവരില്ല്യോ ഇവിടെ?" അവൾ ഉറക്കെ ചോദിച്ചുകൊണ്ടു് ഓലത്തട്ടി പൊക്കി അകത്തേക്കു പെട്ടെന്നു കയറി, വെയിലത്തുനിന്നു വീട്ടിനുള്ളിലേക്കു ചെന്നതുകൊണ്ടു് അവളുടെ കാഴ്ച നല്ലതുപോലെ തെളിഞ്ഞില്ല. എങ്കിലും അകത്തു് തറയിൽ വിരിച്ച പായിൽ ആരോ രണ്ടുപേരുടെ രൂപം കണ്ടു. അവൾ അങ്ങോട്ടു നടന്നടുത്തു.

ഗോമതി ഞെട്ടിപ്പോയി. പാറോതിയവരും മാധ

വൻപിള്ളയും പായിൽനിന്ന് പെട്ടെന്ന് പിടഞ്ഞെഴുന്നേല്ക്കുകയാണ്.

ഗോമതി വന്നതുപോലെ പെട്ടെന്ന് മുററത്തേക്ക് ഇറങ്ങി അടുക്കളവശത്തേക്കു നടന്നു. അവൾ അവിടെ കാന്താരിക്കൊല്ല നോക്കിക്കൊണ്ട് വല്ലാതെ വിഷമിച്ച് പലതും ചിന്തിച്ചുകൊണ്ട് നില്ക്കുകയാണ്.

കുടിലിൻെറ തെക്കേപ്പുറത്തെ ഓലത്തട്ടി പൊക്കി മാധവൻപിള്ള മുററത്തേക്കിറങ്ങി പറമ്പിൽകൂടി പടിഞ്ഞാറോട്ടു പോകുന്നതാണ് അവൾ തിരിഞ്ഞു നോക്കിയപ്പോൾ കണ്ടത്. ഈ സമയംകൊണ്ട് പാറോതിയവരും അവളുടെ അടുത്തെത്തിക്കഴിഞ്ഞിരുന്നു. അവളുടെ വല്ലാത്ത വളിച്ച ചിരി. ഗോമതിക്ക് അവളോട്ട് കട്ടത്ത വെറുപ്പു തോന്നി.......

.......ആ സംഭവത്തിനുശേഷം മാധവൻപിള്ളയെക്കുറിച്ച് പലരും രഹസ്യമായി പറയാറുള്ള കഥകളും ആവലാതികളും അസത്യമല്ലെന്ന് ഗോമതിക്കു നിശ്ചയമായി. അങ്ങിനെയുള്ള ഒരാളുടെകൂടെ ജീവിതകാലം മുഴുവൻ നയിക്കാൻ പ്രയാസമായിരിക്കും. മാനസികമായി അടുക്കാൻ അസാദ്ധ്യമായിരിക്കും. സർവ്വോപരി ദാമ്പത്യത്തിലത്യാവശ്യമായ പരസ്പരവിശ്വാസത്തിനും ധാരണയ്ക്കും സാദ്ധ്യവുമല്ല. ഇതൊക്കെ മനസ്സിൽ വച്ചുകൊണ്ടാണ് ഗോമതി മാധവൻപിള്ളയുമായുള്ള വിവാഹത്തെ കഠിനമായി എതിർത്തത്; അനുകൂലിക്കാത്തത്. എന്നാൽ ഈ പരമാർത്ഥങ്ങൾ അമ്മയോടും ജ്യേഷ്ഠനോടും എങ്ങിനെ പറയാനൊക്കും? ഹൃദയത്തിൻെറ കാരണങ്ങളാണവ...

“അമ്മേ! അതു നോക്കു.” അവളുടെ വിരലിൽ തൂങ്ങിക്കൊണ്ട് നടന്നിരുന്ന കാർത്ത്യായനിയാണ് പൂർവ്വ കാലസ്മരണകളിൽനിന്ന് അവളെ ഉണർത്തിയത്. അതൊക്കെ എത്രയോനാൾ മുമ്പ് സംഭവിച്ചതാണ്. അതിനുശേഷം കാലം എത്ര കഴിഞ്ഞു! മനുഷ്യർ എത്ര മാറി! അനുഭവങ്ങൾതന്നെ എത്രയധികം കുനകൂടി കഴിഞ്ഞിരിക്കുന്നു.

“അമ്മേ!” കുട്ടി അവളെ കുലുക്കി വിളിച്ചു. വഴിയരികിലുള്ള മരോട്ടിയുടെ കമ്പുകളിൽ മൂന്ന് അണ്ണാൻ കുഞ്ഞുങ്ങൾ. ഒന്നിനുപിറകേ ഒന്നായി ഓടിനടന്നു കളിക്കുന്നതു ചൂണ്ടിക്കാണിച്ചുകൊണ്ട് കാർത്ത്യായനി പുഞ്ചിരിച്ചു.

“അമ്മേം മോളുംകോടെ എവിടെപ്പോയേച്ചാ?” അണ്ണാൻകുഞ്ഞുങ്ങളെ നോക്കിക്കൊണ്ടു നിന്നിരുന്ന ഗോമതിയും കാർത്ത്യായനിയും തിരിഞ്ഞുനോക്കി. വിശറിപോലെ ഞെറിഞ്ഞുടുത്തു് മാറിൽക്കൂടെ തേങ്കോണിച്ച് തോർത്തും പുതച്ച്, ഇടതുകയ്യിൽ ഉണങ്ങിയ വാഴയില കൊണ്ടുള്ള ഒരു കൊച്ചു പൊതിയും പിടിച്ച് ചിരിച്ചുകൊണ്ട് നില്ക്കുന്ന റാഹേൽ.

“ഞാനങ്ങോട്ടു വരുവാരുന്നു.”

“ഞങ്ങൾ കോയിക്കലേത്തുവരെ പോയതാ” ഗോമതി പറഞ്ഞു.

“നീ എവിടെപ്പോയി?”

“നാസ്സർ മീരാൻെറ വീട്ടിപ്പോയതാ. നാളെ മലയ്ക്കു പോകുമ്പം തോമ്മാമാപ്പിളയ്ക്കു് പൊതികെട്ടാൻ കൊ

റച്ചു് അയല കൂടൊണ്ടെങ്കി....വററു വാരിത്തിന്നാൻ..."

"വാ, നമുക്കു നടക്കാം." വത്തമാനം തുടങ്ങിയാൽ ഒരവസാനവുമില്ലാതെ തുടന്നുപോകുന്ന പ്രകൃതമാണ് റാഹേലിൻേറതെന്നു് ഗോമതിക്കറിയാം.

"കായ്യം പറഞ്ഞോണ്ടു നടക്കാം. വീട്ടിന്നു എറങ്ങീട്ടു വളരെ നേരമായി." അവർ നടന്നുതുടങ്ങി.



# 13

## കാടും മനുഷ്യരും

മുങ്ങിക്കുളിച്ചു് കേശഭാരം കോതിമിനുക്കുന്ന ഒരു യുവതിയുടെ വദനംപോലെ ആദ്യത്തെ മഴയേററ കാനനം കാണപ്പെട്ടു പ്രകൃതിക്കു പൊതുവെ നല്ല പ്രകാശം. മരങ്ങളുടെ ഇലകൾക്കു് ഒരു നവചൈതന്യം തോന്നിക്കും. അവയിൽ ഇക്കിളിയിട്ടുകൊണ്ടു് ഇളംകാററു് ചുററിയടിക്കുകയാണു്. സുഖമുള്ള തണുപ്പു്.

കൂപ്പുജോലിക്കാരെല്ലാം ഒട്ടുമിക്കവാറും വേലയില്ലാതെ ഇരിക്കുകയാണു്. ഇടവപ്പാതിക്കുമുമ്പു് പണിയൊക്കെ പൂർത്തിയാക്കി നാട്ടിലേക്കു തിരിക്കേണ്ടതാണു്. എന്നാൽ സാധാരണയിൽ നേരത്തെ മഴവന്നു. വനത്തിലിറങ്ങി നടക്കാൻ കഴിയാതെയായി. ഉണങ്ങിപ്പൊടിഞ്ഞ കരിയിലകൾ കുതിർന്നു അഴുകുകയാണു്. ചവിട്ടിയാൽ പശപോലെ പുതയും. കുതിർന്ന മണ്ണിന്റെ നല്ല

മണം. കുന്നിൻചരുവുകളിൽകൂടി ഊറിഒലിക്കുന്ന അരുവികൾ. മഴക്കാലം തുടങ്ങുമ്പോൾ ആദ്യത്തെ ദിവസങ്ങളിൽ കേൾക്കുവാനിടയാകുന്ന ജീവികളുടെ നിരവധി നൂതന ശബ്ദങ്ങൾ നിറഞ്ഞുനില്ക്കുന്ന കാനനാന്തരീക്ഷം. നീലമേലാപ്പിൽ ഉരുമ്മിനിൽക്കുന്ന വൻ മരങ്ങളുടെ കൊമ്പുകൾ കുലുക്കിക്കൊണ്ടു് കൂടെക്കൂടെ ഇരമ്പിവീശുന്ന കാററു്. ഭീകരമായ പശ്ചാത്തലമാണവിടെ.

നാട്ടിൽനിന്നു് രണ്ടു ദിവസത്തോളം വഴിനടന്നാലേ കൂപ്പിലെത്തൂ. വനവിഭവങ്ങൾ ശേഖരിക്കുന്നതിനും കാട്ടിനുള്ളിൽ കൃഷിക്കുപയുക്തമായ ഭാഗങ്ങൾ വെട്ടിത്തെളിച്ചു് കൃഷിചെയ്യുന്നതിനും വേണ്ടിയാണു് ആ വേലക്കാരൊക്കെ അവിടെ കൂടിയിരുന്നതു്. ജോലിക്കു് അധികം സഹായകരമായതും വന്യമൃഗങ്ങളുടെ അധികം ശല്യമുണ്ടാകാത്തതുമായ സ്ഥാനങ്ങളിലാണു് ഇത്തരം താവളങ്ങൾ ഉറപ്പിക്കുക. മിക്കവാറും കൊച്ചുകൊച്ചു കുടിലുകൾ കെട്ടിയുണ്ടാക്കി അവയിലായിരിക്കും അവരുടെ താമസം. ചില കാലങ്ങളിൽ അത്തരം താവളങ്ങളിൽ നൂറുകണക്കിനു് ആളുകൾ കൂടിയെന്നു് വരും. അന്നു് അവിടം ഒരു കൊച്ചുഗ്രാമമായി രൂപാന്തരപ്പെട്ടും. നാട്ടിൻപുറങ്ങളിലെപ്പോലെ കാപ്പിക്കടകളും കൊച്ചു പലചരക്കുകടകളും മററും അവിടെ സ്ഥാപിതമാകും. പകലാകെ പണിചെയ്താണു് അവർ സമയം കഴിക്കുന്നതു്. അതിരാവിലെ എഴുന്നേററു് രാവിലത്തേയും ഉച്ചനേരത്തേയും ആഹാരം തയ്യാറാക്കും. പൊതിച്ചോറും ആയുധങ്ങളുമായി അവർ പണിസ്ഥലത്തേക്കു പോകും. അസ്തമനം അടുക്കാറാകുമ്പോൾ കൂട്ടുകാരെ കൂകിവിളിച്ചു് കൂട്ടിച്ചേർത്തു് താവളത്തിലേയ്ക്കു തിരിച്ചുപോകും. മലഞ്ചരക്കുകൾ ശേ

ഖരിക്കാൻ പോയിട്ടുള്ളവർ ചുമടുകളുമായാണ് മടങ്ങുക. വന്യജന്തുക്കളുടെ കേളീരംഗങ്ങളായ വനങ്ങൾ അവരുടെ നാട്ടിൻപുറംപോലെ മാത്രമായിട്ടാണ് അവർ കരുതുക.

രാത്രിയായാൽ കുപ്പിലെ താവളത്തിൽ ഒരു പുതിയ ലോകം ഉദയംചെയ്യുകയായി. താവളത്തിൻെറ അതിർത്തിമേഖലകളിൽ അവിടവിടെയായി ആഴി എരിഞ്ഞുകൊണ്ടിരിക്കും. സന്ധ്യമുതൽ അടുത്ത ഉദയംവരെ എരിയുന്നതിന് വേണ്ടുന്ന വിറകുകളായിരിക്കും അവിടെ ശേഖരിച്ചിടുക. ഈ കൃത്യങ്ങൾക്ക് താവളത്തിലെ എല്ലാവരും സഹകരിക്കും, നാട്ടിൽ കാണാത്ത സൗഹൃദം അവിടെ കാണുന്നത് സാധാരണമാണ്. കുടിലുകളിൽ അത്താഴം തയ്യാറാക്കുന്നതിനുള്ള ധിറുതിയായി. ആളുകൾ കൂട്ടംകൂടിയിരുന്ന് വെടി പറയുന്നതും ഉറക്കെ പാടുന്നതും ആഴിയുടെ അടുത്ത് തീകാഞ്ഞ് വെറുതെയിരിക്കുന്നതും അപൂർവ്വമല്ല. ആഴിക്കടുത്ത് കൂട്ടുകാർ കൂടിക്കഴിഞ്ഞാൽ അവരവരുടെ വീരകൃത്യങ്ങൾ വെളിപ്പെടുത്തുന്ന കഥകൾ പറയാനാണ് സമയം കൂടുതൽ ചിലവിടുക. കാടു വീടാക്കിക്കഴിയുന്ന അവർക്കോരോരുത്തർക്കും പറയാൻ പല കഥകളും കാണും. തലമുറ തലമുറയായി ഈ പണിയിൽതന്നെ ഏർപ്പെട്ടു കഴിയുന്ന ചില കൂട്ടർക്ക് ആ വനമേഖലകളിലെ ഓരോ കോണും മൂലയും സുപരിചിതങ്ങളാണ്. നാട്ടിലെ ഭ്രാന്തുപിടിച്ച ജീവിതത്തിൻെറ ഓളത്തിൽപെട്ട് അലഞ്ഞുതിരിയാതെ തന്നെ ജീവിതസുഖത്തിൻെറ സുന്ദരാനുഭവങ്ങൾ ആസ്വദിക്കാൻ അവർക്ക് സാധിക്കുന്നു.

ഇക്കൊല്ലം സാധാരണയിൽ നേരത്തെയാണ് ഇട വപ്പാതി പെയ്യാനാരംഭിച്ചതു്. വളരെയധികം പേർ നേരത്തേതന്നെ നാട്ടിലേക്കു മടങ്ങി. രണ്ടുദിവസം മുമ്പു കൂപ്പിൽനിന്നു് പോകണമെന്നു കരുതിയവരാണു് തോമ്മായും വെടിക്കാരൻ ശാസ്താവും കാപ്പിക്കടക്കാരൻ നാഗ്ഗർമീരയും. എന്നാൽ ധാരമുറിയാതെയാരംഭിച്ച മഴ അവരുടെ യാത്രയ്ക്കു വിഘാതമായി. കിഴക്കു് നല്ല ഒരു കോളുകൊണ്ടാൽമതി വടക്കനാറു പെരുകാൻ എന്നു് അവക്കറിയാം. അതിനുശേഷമുള്ള യാത്ര സുകരമല്ല. ഇടയ്ക്കിടെയുള്ള താവളങ്ങളും തീരെ നല്ലതല്ലാതാകും. കൂപ്പുവിട്ടിറങ്ങിയാൽ അന്നത്തെ സന്ധ്യയ്ക്കുമുമ്പു് പുളിച്ചിമാംമൂട്ടിലെത്തിയിരിക്കണം. അവിടം വിരിപ്പു വയ്ക്കാൻ പററിയ ഇടമാണു്. കാട്ടാനകളുടെ താരവിട്ടുള്ള താവളമായതിനാൽ അവിടെ ഭയപ്പെടേണ്ടതായിട്ടില്ല. ഒററയ്ക്കു നടക്കുന്ന തെമ്മാടിയാനകളെ സൂക്ഷിക്കണമെന്നു് മാത്രം. മാനം മുട്ടിനില്ക്കുന്നത്ര ഉയരം തോന്നിക്കുന്ന മരുതിമരത്തിന്റെ മണ്ടയിൽ കെട്ടാറുള്ള ഏറുമാടങ്ങളിൽ കയറിക്കഴിഞ്ഞാൽ പിന്നൊന്നും പേടിക്കാനില്ല. പുളിച്ചിമാംമൂട്ട് താവളമായിരുന്നു് പത്തിരുപതു് സംവത്സരങ്ങൾക്കുമുമ്പു വനത്തിലെ ഏററവും ഉള്ളിലുള്ള സങ്കേതം. ഇന്നു് അവിടവും കഴിഞ്ഞു് ഒരു ദിവസത്തെ നടപ്പു കഴിഞ്ഞാലേ താവളത്തിലെത്തൂ. ഇപ്പോഴത്തെ കൂപ്പിന്റേയും മൂഴിക്കൽ ഗ്രാമത്തിന്റേയും നടുക്കുള്ള താവളമാണു് പുളിച്ചിമാംമൂട്ട്. കല്ലടയാററിൽ ചെന്നു ചേരുന്ന ഒരു കാട്ടുതോടിന്റെ തീരത്താണു് അതു്. കിഴക്കുനിന്നു വരുന്ന തോടു് തെക്കോട്ടൊഴുകി വളഞ്ഞു, വടക്കുപടിഞ്ഞാറേക്കു തി

രിയുന്നതു് അവിടെയാണു്. ഇരു കരകളിലും കിഴക്കാം തൂക്കായുള്ള വന്മലകൾ കാട്ടുപൊതിഞ്ഞു നില്ക്കുന്നു. വലിയ നാലഞ്ചു് ഉരുളൻപാറകളെ വളഞ്ഞാണു് ഇവിടെ ആ തോടൊഴുകുന്നതു്. തോട്ടിലേയ്ക്കുന്തിനില്ക്കുന്ന ആ പാറകളുടെ വടക്കുഭാഗം ഒരു ചൂരൽക്കാടാണു്. വന്മരങ്ങളിൽ പടൎന്നു കയറി കാവുപോലെ തോന്നിക്കുന്ന കഠിനമായ കാനനം. അവിടംവിട്ടു് പരപ്പുള്ള ഒരു പാറയുണ്ടു്. കാട്ടുമൃഗങ്ങൾ അത്ര പെട്ടെന്നു് അവിടെ കടന്നുവരാറു പതിവില്ല. തെക്കേക്കരയ്ക്കുനിന്നു് ആ പരന്ന പാറയിൽ എത്താൻ അരയററം വരുന്ന തോട്ടിലെ വെള്ളം താണ്ടാതെ നിവൃത്തിയില്ല. തെക്കേക്കരയിൽ അവിടെയൊക്കെ സാധാരണമായി കാണാറുള്ള വമ്പിച്ച താന്നിമരങ്ങളുടെ മാതിരിയിലുള്ള ഒരു വലിയ മാവുണ്ടു്. അതുകൊണ്ടാണു് ഈ താവളത്തെ പുളിച്ചിമാംമൂട്ടു് എന്നു പറയുന്നതു്.

മഴ തുടങ്ങിയെങ്കിലും കുറച്ചുദിവസംകൂടികഴിഞ്ഞു് നാട്ടിലേയ്ക്കു പോയാൽ മതിയെന്നുതന്നെ തോമ്മായും വെടിക്കാരൻ ശാസ്ത്രാവും തീരുമാനിച്ചു. എന്നാൽ ഇങ്ങിനെ വലിയ പ്രളയകാലത്തെപ്പോലെ മഴ പെയ്യുമെന്നു് അവർ വിചാരിച്ചതല്ല. മ്ലാവും കടമാനും കൂത്താടി നടക്കുന്നതു് അവർ കൂടെക്കൂടെ കണ്ടുതുടങ്ങി. ഓടിനടക്കുന്ന ഉരുളൻ പാറകൾപോലെ കാട്ടുപന്നികളും ഇളകിക്കഴിഞ്ഞു. ആനക്കൂട്ടങ്ങളുടെ നീണ്ട കുഴൽവിളികളും കൂടെക്കൂടെ കാട്ടിൽ പ്രതിദ്ധ്വനിച്ചുതുടങ്ങി. കാറുകൊണ്ടു തുടങ്ങിയാൽ പിന്നെ അവരുടെ കളിയുടെ കാലമായി. മണിമരുതിൻെറ മസയിൽക്കയറി ഒരു ദിവസം തേനെ

ട്ടത്തുകൊണ്ടിരിക്കുമ്പോൾ ഒരു വലിയ കൂട്ടം അതിൻെറ ചുവട്ടിൽ മേളിക്കുന്നതു് അവർ കണ്ടു. അവ അവിടെ നിന്നു മാറാൻ അവർ വളരെനേരം "ഉരപ്പേ"ണ്ടിവന്നു. കുപ്പിലെ വേലയും തീർത്തു് ഒരു വെടിയും നടത്തിയിട്ടേ ഈ പ്രാവശ്യം നാട്ടിലേക്കു പോകാവൂ എന്നു് അന്നു രാത്രി തോമ്മായും ശാസ്താവുംകൂടി തീരുമാനിച്ചു. അടുത്ത ദിവസം മദ്ധ്യാഹ്നം കഴിഞ്ഞ സമയം. തോമ്മാ കുടിലിലിരുന്നു് ചൂരൽ കീറി ചീകുകയാണ്. കിഴക്കു് കാറുകൂടി ഇരുണ്ടു തുടങ്ങുന്നു. വെയിൽ മങ്ങിക്കഴിഞ്ഞു. സായംസന്ധ്യപോലെ മാത്രമേ വെളിച്ചമുള്ളു. തോമ്മായുടെ കുടിലിൽ നാഗൂർമീരയും ശാസ്താവുംകൂടി എത്തിയിട്ടുണ്ട്. നാഗൂർ മീരാ ബീഡി വലിച്ചു് ലയിച്ചു് വെറുതെ മാനംനോക്കി ഇരിക്കുകയാണ്. ശാസ്താവ് കുഴൽ അഴിച്ചു് എണ്ണ പുരട്ടി തുടങ്ങുന്നു. തെക്കുകിഴക്കെ കുന്നിൻെറ അപ്പുറത്തു് ഒരു കൊള്ളിയാൻ മിന്നിമറിഞ്ഞു. ഒരു തണുത്ത കാററു് വീശി.

"കരിമ്പാറക്കുന്നിനപ്പുറത്ത് തകൃതി പെയ്യുന്നെന്നാ തോന്നുന്നേ!" ബീഡിപ്പുക മൂക്കിൽകൂടി വിട്ടിട്ടു് നാഗൂർ മീര പറഞ്ഞു.

"അതു് ഇങ്ങോട്ടുടെ ഉരുണ്ടുവീണാപ്പിന്നെ നാട്ടി ച്ചെന്നു പററാനെന്നൊക്കും?"

ചൂരൽ ചീകിക്കൊണ്ടു് തോമ്മാ കിഴക്കേ മാനത്തേക്കുതന്നെ നോക്കി. "കല്ലാറു കവിയുന്ന മട്ടാ! വന്ന കാര്യമൊക്കെ ദൈവന്തമ്പുരാൻെറ കൃപകൊണ്ടു് കഴി

ഞാല്ലോ. പിന്നെ രണ്ടുദിവസം കഴിഞ്ഞാലും......പിള്ളേച്ചനൊന്നും തോന്നത്തില്ല.''

''വന്നിട്ട് മാസമൊന്നാകാറായില്ലെങ്കിലും ഒന്നു കൊറിക്കാനുള്ളതിതുവരെ കിട്ടിയില്ല. അതുകൊണ്ടാതു മനോവൈഷമ്യം.'' തോക്ക തുടയ്ക്കുന്നതിനിടയിൽ ശാസ്താവു ശോകഭാവത്തോടെ പതുക്കെ പറഞ്ഞു.

''പണ്ടത്തെ മിട്ടുക്കൊക്കെ എവിടെപ്പോയി?'' ബീഡിക്കുററി വലിച്ചെറിഞ്ഞുകൊണ്ട് നാഗൂർ മീരാ മുഖംകൊണ്ട് വികൃതി കാണിച്ചു.

''വേല കഴിഞ്ഞിട്ട് ഒരു കൈ നോക്കാമെന്നു നിരുപിച്ചിരിക്കുന്നതാ. കണ്ടില്ലേ വട്ടക്കുന്നിൻറപ്പുറത്തെ മല!'' ശാസ്താവ് തെക്കോട്ടു ചൂണ്ടിക്കാണിച്ചു. അവിടെ ആകാശം ഇടയ്ക്കിടെ വെട്ടിത്തെളിഞ്ഞുകൊണ്ടിരുന്നു.

''കോർണ്യാൻ തുള്ളുമ്പോ ല്ലാവു കൂത്താട്ടവേല്യോ ശാസ്താവേ?'' തോമ്മാ ചിരി നനച്ചുകൊണ്ട് ചോദിച്ചു.

''അതു പറഞ്ഞപ്പഴാ പണ്ടത്തെ ഒരു കഥ ഓർമ്മിച്ചേ!'' ശാസ്താവ് നിവർന്നിരുന്നു. രോമരഹിതമായ ആയാളുടെ മാറത്തെ മാംസപേശികൾ പന്തുപോലെ മുഴച്ചുനില്ക്കുന്നുണ്ട്.

''തോമ്മാ! പററി!'' നാഗൂർ മീരാ തോമ്മായുടെ തുടയ്ക്ക് തോണ്ടിയിട്ട് പതുക്കെ പറഞ്ഞു. അവർ രണ്ടു പേരും പരസ്പരം നോക്കി ചിരിച്ചു.

"മാത്തോംപിള്ളയങ്ങുന്നിനു് പത്തുപതിനെട്ടു വയസ്സുകാണും." വെടിക്കാരൻ ശാസ്താവ് വിടാതെ പറഞ്ഞുതുടങ്ങി. "കൃഷിക്കായി നൂററിയമ്പതു ഏക്ക്രയോ മറേറാ പിടിച്ചിട്ടൊള്ള കാലം."

"അന്നെന്തോ ഒണ്ടായി ശാസ്താവേ?" വിവരണം കേൾക്കാതെ കാര്യം എന്തെന്നറിയാൻവേണ്ടി നാഗർമീര ചോദിച്ചു.

"എൻെറ ആവുന്ന കാലമാ!" ശാസ്താവ് സ്വാരസ്യത്തോടെ ഒന്നു ചിരിച്ചു. "ദേവകിയെ കല്യാണം കഴിച്ചോണ്ടുവന്ന കൊല്ലം. വല്യ കൊച്ചേട്ടനും ഞാനുംകൂടെ കൂപ്പിനു കാവലാ. ഇതുപോലെ കറുത്തിരുണ്ടു തുടങ്ങിട്ടേയുള്ളൂ. കൂപ്പിൻെറ പടിഞ്ഞാറെ അതിരില് ഒരു നെടുങ്കൻ മണിമരുതുണ്ട്. അതിൻെറ കിഴക്ക് കുന്നിഞ്ചെരുവിൽ ഒരു വലിയ ഉരുളൻ പാറ. അതിക്കയെറി നിന്നാ ചരിവെല്ലാം കാണാം. കയ്യിൽ നിറച്ച കുഴലും പിടിച്ച് അതിൻെറ പൊറത്തു കേറിനിന്നു നോക്ക്യപ്പോ ......എന്താന്നു്?"

"മ്ലാവോ കടമാനോ?" രസംപിടിച്ച് തോമ്മാ ചോദിച്ചു.

"മ്ലാവ്!" ശാസ്താവ് ആത്മാവു തണക്കെ ഒന്നു ചിരിച്ചിട്ടു തുടന്നു. "എൻെറ തോമ്മാ! കാണേണ്ട ഒരു കാഴ്ചയാ! ഒരു നല്ല കൂട്ടം. തടിച്ചു കൊഴുത്തു് എണ്ണ തൊട്ടെടുക്കാവുന്ന തരത്തിലൊള്ള ഒടല്! നെല്ലിലെറങ്ങി നാമ്പു തിന്നുവാ."

"ഒരെത്രയെണ്ണും വരും?" നാഗ്ഗർമീര പ്രോത്സാഹിപ്പിച്ചു. ഒററ നോട്ടത്തിന് ഞാമ്പതിനേഴെണ്ണി. ഞാനെന്തോ ചെയ്യാനാ? അതും കണ്ടോണ്ട് ചുമ്മാ നിന്നു. കൊച്ചാട്ടനാണേൽ ഒരു വിളിപ്പാട്ട പുറകിലാ. അപ്പഴൊണ്ട് പററത്തിലെ തലവൻ തലയുംപൊക്കി ഒരേ ഒരു നെല."

"മണം പിടിച്ചതാരിക്കും!" തോമ്മാ പറഞ്ഞു.

"പിന്നല്ല്യോ? കവരം പൊട്ടിയ കൊമ്പും ഉയത്തി വായിൽ കിട്ടിയ നെല്ലിൻെറ തളിരും ചവച്ച് ഒരു നില്പ്. അവനെ ഒന്ന കാണേണ്ടതായിരുന്നു. ഞാമ്പതുക്കെ കുഴലൊന്നുയത്തി...... ഠേ......നിറയുമൊഴിച്ചു. ഇല്ലെങ്കി......അവൻ പോയ വഴിപോലും അറിയത്തില്ല......എൻെറ തോമ്മാ! പററത്തിൻെറ പരക്കംപാച്ചിലൊന്ന കാണേണ്ടതായിരുന്നു."

"തലമാനോ? ച്ത്തറില്ല്യോവെടി?" നാഗ്ഗർ മീരാ കുററിമീശ നിറഞ്ഞ താടി തടവിക്കൊണ്ട് ചോദിച്ചു.

"ച്ഏക്കാതെവിടെപ്പോവാനാ? വെടിക്കാരൻ ശാസ്ത്താവിൻെറ ഉന്നം പിഴച്ചു കേട്ടിട്ടുണ്ടോ?"

അന്തസ്സോടെ ഗമയിൽ അയാൾ പറഞ്ഞു.

"എന്നിട്ട്...?" തോമ്മാ ചോദിച്ചു.

"എന്നിട്ടെന്താ....?" ഞാനും വിട്ടില്ല. കൂടെ അമ്പുപോലെ പോയി ചരുവിൻെറ താഴെയുള്ള അരുവി

ക്കരയിലേക്ക്. എനിക്കറിയാം അവനങ്ങോട്ടേ പോകു ന്നു്. ചെന്നുനോക്കിയപ്പം....അതാ കിടക്കുന്നു...തലയും തോട്ടിലോട്ടിട്ട് .. ഉരുളൻ പാറകളുടെ ഇടേൽ ...അനക്ക വുമില്ല ആട്ടവുമില്ല. വെടികേട്ട് വല്യകൊച്ചേട്ടനും.... പിറകെ എത്തിക്കഴിഞ്ഞു. ഞാഞ്ചെന്ന് കടന്ന് കൊമ്പിനു പിടിച്ചു .......എടാ! മാറിക്കോ! തൊട്ടു പോകരുതു്!" എന്നു് കൊച്ചേട്ടൻ വിളിച്ചുപറഞ്ഞതു കേട്ടതും ഞാൻ കൊമ്പേ പിടിച്ചതും ഒന്നിച്ചാ! അന ങ്ങാതെ കെടന്ന മ്ലാവൊണ്ടല്ലോ ഞാഞ്ചെന്നു പിടിച്ച കൊമ്പെട്ടത്തൊരടി! കൊച്ചേട്ടൻ വന്നപ്പോ ഒരാൾപ്പൊ ടകലെ കൊഴല്യംകൊണ്ട് കെടപ്പാണ് ഞാൻ!"

"ഹെടാ" നാഗർമീര അതിശയത്തോടെ പറഞ്ഞു.

"ദാ! അന്ന കിട്ടിയതിൻെറ പാടാ ഇതു്." ശാ സ്ത്രാവ് ഇടത്തേകയ്യുടെ പിറകിൽ ഉണങ്ങിയ ഒരു വട്ട കാണിച്ചു. ഞാഞ്ചെന്നു വീണതു് ഒരു കാശാവിൻെറ കുറ്റീലാ! ആറുമാസം കഴിഞ്ഞാ അന്നു് കൊണ്ട മുറി വ് ഒണങ്ങിക്കിട്ടിയെ!"

"മ്ലാവ് എന്തോളമുണ്ടാരുന്നു?" തോമ്മാ ചോ ദിച്ചു.

"കുപ്പിലൊണ്ടാരുന്നോക്കൊക്കെ രണ്ടുദിവസം തി ന്നാൻ കൊടുത്തു. മിച്ചമൊണ്ടാരുന്നതു് പൊകച്ചും വെ യിലത്തിട്ടും ഒണക്കി, രണ്ടു കുട്ടിച്ചാക്കു നിറച്ച് ഒണ ക്കെഷണം നാട്ടിൽ കൊണ്ടുപോയി. മാതോംപിള്ളയ

ദ്യേത്തിന്റെ വീട്ടിലെ പൂമുഖത്തു് നെരയിൽ വെച്ചിരിക്കുന്ന കൊന്ന്യ കണ്ടിട്ടില്ലേ്യാ? അതവന്റേതാ!'' ശാസ്ത്രാവ് അത്യന്തം അഭിമാനത്തോടെ ഞെളിഞ്ഞിരുന്നു.

കുടിലിന്റെ തെക്കേപ്പുറത്തു് ഒരു കോലാഹലം. "അതെന്നതാ ചാത്താവേ?'' നാഗ്ഗുർമീരാ അല്പം ഭയത്തോടെ ചോദിച്ചു.

"ഒച്ച ഒണ്ടാക്കാതിരി!'' തോമ്മാ അടക്കി പറഞ്ഞിട്ട് എഴുനേററു.

"ആ കവണിയും കല്ലും ഇങ്ങോട്ടെട്ട്!'' വെളിയിലേക്ക് ആഞ്ഞുനിന്നുകൊണ്ട് ശാസ്ത്രാവ് ചെവി വട്ടംപിടിച്ചു.

"അതുതന്നെ .. സ്ലാവ്. ഒരുകൂട്ടം കൂത്താടിക്കളിക്കുവാ.'' തോമ്മാ പതുക്കെ അറിയിച്ചു; "തോട്ടാ തീന്നോ?''അയാൾ ശാസ്ത്രാവിനോട് തിരിഞ്ഞു;

"അകത്തു് തൂക്കിയിരിക്കുന്ന സഞ്ചീലൊണ്ട്. ഇങ്ങോട്ടെട്. വെക്കം വേണം.''

നാഗ്ഗുർമീരാ അകത്തേക്ക് ഓടി. തോമ്മാ വെളിയിൽ പുല്ലുകെട്ടുകൾ കൂട്ടിയിരിക്കുന്ന കൂനയ്ക്കു് മറഞ്ഞുനിന്നു് മാൻകൂട്ടങ്ങളുടെ കൂത്താട്ടം കാണുകയാണ്. പത്തിരുപതെണ്ണം വരും. മഴക്കാറ്കണ്ട് കൂത്താടിക്കളിച്ചു ഇവിടെ എത്തിയതാണ്. കുഴലു നിറയ്ക്കുന്ന ശാസ്ത്രാവിനെ നോക്കി തോമ്മാ ആംഗ്യം കാണിച്ചു ചാടിക്കുതിച്ച് ഒരു പെടമാൻ തോമ്മാ ഇരിക്കുന്ന പുൽക്കെട്ടിന്റെ

ആട്ടത്തേക്ക് എട്ടത്തെറിഞ്ഞമാതിരി ചാടിവന്നു. തോ മ്മായെ കണ്ടു് വെരുണ്ടു് അമറിക്കൊണ്ടു് അതു് ഒരോട്ടം! പിറകെ മററുള്ളവയും. പൊടിപോലും കാണാനില്ലാ ത്തവണ്ണം മാൻകൂട്ടം മറഞ്ഞുകഴിഞ്ഞു.

"നമ്മളെ പററിച്ചുകളഞ്ഞല്ലോ ചാത്താവേ!" തോമ്മാ നിരാശയോടെ വിളിച്ചുപറഞ്ഞു.

"കഷ്ടമെന്നല്ലാതെന്തൊന്നു പറയാനാ."

കുററിമീശ തടവിക്കൊണ്ടു് നാഗ്ഗർമീരാനും വളി ച്ച മുഖത്തോടെ ഇരുന്നു. "വായിൽ വന്നുവീണതു് വ ലിച്ചെട്ടത്തപോലായിപ്പോയല്ലോ."

"ഈ തോക്കു് എവിടെങ്കിലും ഒന്നൊഴിക്കണമ ല്ലൊ." ശാസ്താവു് ആത്മഗതംചെയ്തു.

നല്ല പച്ചെറച്ചി തിന്നിട്ടു് നാളെത്രയായി ദൈവം തമ്പുരാനെ!" തോമ്മാസ്സു് സഹിക്കാനാവാത്ത നിരാശ തോന്നി.

"ഇന്നു ലാക്കിനു് വന്നുചാടിയതിലൊന്നിനെ കി ട്ടീരുന്നില്ലെങ്കി... നാട്ടിക്കൊണ്ടുചെന്നു് കോളായിട്ടൊന്നു കൊറിക്കാൻ പററിയേനേം....ങ്ങ്!....പിന്നെ ആ ഗൗരി കൊച്ചമ്മയ്ക്കു് ആപത്തുമില്ല. എറച്ചി വെയ്ക്കാൻ അതു നൊള്ള സാമത്ഥ്യമൊന്നു വേറെയാ." ശാസ്താവു പ റഞ്ഞു.

"എന്തൊന്നിത്തൊട്ടാലും അതൊക്കെ പൊന്നാകു ന്ന കൈപ്പുണ്യമാ അതിനു്" തോമ്മാ സമ്മതിച്ചു.

"അതൊള്ളതാ തോമ്മാ. വീട്ടിൽ നിറഞ്ഞുനില്ല ന്ന മഹാലക്ഷ്മിയല്ലേ്യാ അതു്." ശാസ്ത്രാവ് നെടുവീപ്പി ട്ടു. ഇപ്പോഴെന്തൊന്നു പറയാനാ. ആചാതായിപ്പോ യില്യോ. ആ വീട്ടി കേറിച്ചെന്നിട്ടുള്ളോരാരും അതി നെ മറക്കത്തില്ല. കെടപ്പായിട്ടെത്ര നാളായി...!"

"എൻെറ രാഹേലിൻെറ മൂന്നാമത്തെപ്പേറു് കഴി ഞ്ഞു നാലുദിവസമായപ്പോഴാ ഞാനറിഞ്ഞതു്; അതു് വീണുപോയെന്നു് " തോമ്മാ കണക്കുകൂട്ടി.

തെക്കുകിഴക്കു് കൊണ്ട കാറ് ഇരമ്പി പെയ്യുതുട ങ്ങി. വെളിയിൽ തുമ്പിക്കൈ വണ്ണത്തിൽ ആഞ്ഞുപ തിക്കുന്ന മഴവെള്ളവും നോക്കി അവർ ആ കുടിലിൻെറ അകത്തു് ഇരിക്കുകയാണ്.

നേരവും സന്ധ്യയായിത്തുടങ്ങി. പുറത്തുള്ള മര ങ്ങളൊന്നും കാണാൻ കഴിയാത്തവണ്ണം ഇരുട്ടു വ്യാപി ച്ചു. കുടിലിനുള്ളിൽ ജ്വലിക്കുന്ന അഗ്നികുണ്ഡത്തെ ചു റ്റിയിരിക്കുന്ന മൂന്നു മനുഷ്യരുടെ നിഴൽരൂപങ്ങൾ കൂട ളുടെ കാററുകൊണ്ടു തെളിയുന്ന തീക്കനലിൻെറ വെളി ച്ചത്തിൽ വ്യക്തമാകാറുണ്ട്. മഴയുടെ ശബ്ദമല്ലാതെ മ റെറാന്നും കേൾക്കാനില്ല.

———

# 14

# പറയാൻ പാടില്ലാത്ത പരമാൎത്ഥങ്ങൾ

“മോളെ! പാറുക്കുട്ടീ!” സുഖമായി മുറുക്കിയിട്ട് നാണപിള്ള അകത്തു് അടുക്കളയിൽ വേലയെന്തോ ചെയ്തുകൊണ്ടിരുന്ന മകളെ വിളിച്ചു.

“ന്തോ”

“ഇങ്ങോട്ടൊന്നു വാ!”

“ഇതാ വരുന്നേ അച്ഛാ.”

നാണപിള്ള വെളിയിലേക്ക് നോക്കിയിരുന്നു. അയാളുടെ വാതക്കോളൊക്കെ മാറിയിട്ടുണ്ടെന്നു തോന്നുന്നു. പണ്ടത്തേക്കാളേറെ ആരോഗ്യം കാഴ്ചക്കുതന്നെ തോന്നിക്കും. മുററത്തിനപ്പുറത്തുനില്ക്കുന്ന പാളാങ്കോടൻ വാഴയുടെ ഇലകൾ പങ്കായം ആട്ടുന്നതുപോലെ ആട്ടുന്നതു് കാണാൻ നല്ല രസമുണ്ട്. ആ വാഴയിൽ ഒന്നിൽ വിരി

ഞ്ഞു ചാഞ്ഞുനില്ക്കുന്ന കുലയിലെ കുമ്പിൻ പൂക്കളിൽനിന്ന് തേൻ കുടിച്ചുകൊണ്ടിരിക്കുന്ന അണ്ണാൻ ഇടയ്ക്കിടെ തലപൊക്കി നോക്കുന്നതും, കുമ്പിൻതണ്ടിൽക്കൂടി സവാരി നടത്തുന്നതും എത്ര രസകരമാണ് കാണാൻ. "നീ ഒരു കൊച്ചുമിടുക്കനാണല്ലോടാ" അയാൾ അതിനെനോക്കി പറഞ്ഞു. "എത്ര കുടിച്ചാലും നിന്റെ കൊതി കൊറയത്തില്ല അല്ല്യോ?"

"എന്തോന്നാണച്ചാ ചൊറുചൊറെപ്പറേന്നെ?" പാറുക്കുട്ടി ചിരിച്ചുകൊണ്ട് അടുത്തു നില്ക്കുന്നു.

"അല്ലാ ആ അണ്ണാന്റെ സാമർത്ഥ്യം നോക്ക് മോളേ. പൂവീന്നു കൊറച്ചു തേൻ കുടിച്ചിട്ട് ഒരോട്ടം; അതുകഴിഞ്ഞ് പകുതി വഴിയേ ചെന്നിട്ട് പിന്നേ വന്നൊന്നു കുടിക്കും. അവനു് കുമ്പീന്ന് പോവാൻ മനസ്സു വരുന്നില്ല."

"അച്ചനെന്തിനാ എന്നെ വിളിച്ചതു്?" അച്ചന്റെ പ്രകൃതിനിരീക്ഷണത്തിൽ താല്പര്യം തോന്നാത്ത മകൾ ചോദിച്ചു.

"നീയെന്തോന്നെടുക്കുവാ അടുക്കളയിൽ" മകളെ സ്നേഹത്തോടെ നോക്കിയിട്ട് നാണുപിള്ള പറഞ്ഞു.

"വല്യ തിരുതിരക്കുള്ള ജോലിവല്ലോമാണോ?"

"ഒന്നുമല്ലച്ചാ!"

"എന്നാലിവിടിരി ഒരു കാര്യം പറയട്ടെ."

"എന്താ കാര്യം!" പാറുക്കുട്ടി മുറുക്കാൻപെട്ടിയുടെ അടുത്തിരുന്നു. അവളെ കൂടെക്കൂടെ വിളിച്ചിരുത്തുന്ന പതിവ് പാറുക്കുട്ടിക്കറിയാം. കാര്യമെന്തെങ്കിലും ഉണ്ടായിട്ടല്ല. വെറുതെ വല്ലതുമൊക്കെ പറഞ്ഞുകൊണ്ടിരിക്കാൻ, അച്ചനു് അവളോടുള്ള ആഴമറിയാനാവില്ലാത്ത

സ്നേഹത്തെക്കുറിച്ച് പാറുക്കുട്ടിക്ക് ബോധമുണ്ട്. ഇന്നും അവളൊരു കൊച്ചു കുഞ്ഞാണെന്നുള്ള മട്ടിലാണ് അയാളുടെ പെരുമാററങ്ങൾ. ഓലിക്കൽ അവൾ തുണി നനയ്ക്കാനോ കുളിയ്ക്കാനോ പോകുകയാണെങ്കിൽ "മോളേ! പാറക്കല്ലൊക്കെ ധാരാളമുള്ള വഴിയാ; സൂക്ഷിച്ചോണ്ടു. കാലൊന്നും തേച്ചു മുറിയാതെ" എന്നു പറയാതെ അവളെ അങ്ങോട്ടയക്കാറില്ല. അമ്പലത്തിൽ പോകുകയാണെങ്കിൽ "നല്ലതുപോലെ പ്രദക്ഷിണംവെച്ചു തൊഴണേ ചാവേരപ്പൂപ്പൻെറ പ്രതിഷ്ഠയ്ക്കും വെളിച്ചെണ്ണയൊഴിച്ചു തിരി കത്തിയ്ക്കണേ!" ആററിൽ കുളിക്കാൻ പോകുന്നതു കണ്ടാൽ അരയററം വെള്ളത്തിൽ കൂടുതലിറങ്ങി മുങ്ങല്ലേ. നിന്തലറിയാമെന്നു് പറഞ്ഞ് കയത്തിലോട്ടൊന്നും പോകരുതു്. കൂടെ വല്ലോരേം വിളിച്ചോണ്ടു പോ. എന്നിങ്ങനെ നിസ്സാരകാര്യങ്ങളിലെല്ലാം അയാൾ അവളെ ഉപദേശിക്കും. അതൊക്കെ കേൾക്കുമ്പോൾ അവൾക്ക് അധികവും ചിരിയാണുണ്ടാവുക. "ഈ അച്ഛനെന്തുവാ! ഞാനിപ്പോഴും കുഞ്ഞാണോ?" എന്നു് പരിഭവം അവൾ പറയാത്ത ദിവസങ്ങൾ കുറവാണ്. എങ്കിലും അയാൾ അതൊക്കെ ആവത്തിക്കും. അടുത്തിരുന്നു് സംസാരിക്കുന്ന വേളകളിൽ അയാളുടെ മുഖം തെളിഞ്ഞു വികസിക്കും. ആക്കും അതു് കാണത്തക്കവണ്ണം വ്യക്തമാണ്. ഒരു അമ്മയില്ലാതെയാണ്" അവൾ വളരുന്നതെന്നു് അവൾ ഒരിക്കലും ഓമ്മിച്ചിട്ടില്ല. അത്രയ്ക്കു് ആത്മാത്ഥമായ സ്നേഹവും ലാളനകളും അവൾ നാണാപിള്ളയിൽനിന്നു് അനുഭവിച്ചിട്ടുണ്ട്. ഇന്നും അനുഭവിയ്ക്കുന്നുണ്ട്. അവളെ അടുത്തു് വിളിച്ചിരുത്തിയപ്പോൾ സാ

ധാരണ ചെയ്യാറുള്ളതുപോലെയായിരിക്കുമെന്നാണ് പാ
റുക്കുട്ടി കരുതിയത്.

"മോളേ!" നാണുപിള്ള പതുക്കെ വിളിച്ചു.

"ങ്ഉം!"

"ഞാനു് നാളെ ഉച്ചയ്ക്കു് മുത്തുററവരെ ഒന്നു പോ
ന്നു."

"ഇപ്പോഴെന്തിനാച്ഛാ?"

"നമ്മുടെ പുരേടങ്ങളൊക്കെയൊന്നു നോക്കണം.
പാട്ടക്കാരെയൊക്കെയൊന്നു കാണണം."

"ഓഹോ!"

"നാലഞ്ച്യ ദെവസത്തെ താമസം കാണും."

"നാലഞ്ച്യ ദിവസമോ?"

"ങ്ങെ!"

"ഞാൻ കൂടെ വരാം അച്ഛാ! അപ്പച്ചിയേമൊക്കെ
കാണാമല്ലോ? എത്ര നാളായി അവരെയൊക്കെയൊന്നു
കണ്ടിട്ട്. അപ്പച്ചീയുടെ മോടെ കുഞ്ഞിനെ ഞാൻ ക
ണ്ടിട്ടേയില്ല."

"വേണ്ടാ മോളേ! പിന്നൊരിക്കലാകാം അതു്."
നാണുപിള്ളയുടെ മുഖത്തെ തെളിച്ചം ഒന്നു മങ്ങി. "എ
നിക്ക് അവിടെ വലിയ താമസമൊന്നുമില്ല. ചങ്ങനാ
ശ്ശേരിലും മാന്നാത്തും ഒക്കെ ഒന്നു പോണം. മോളൂടെ
വന്നാലൊന്നും ഒക്കത്തില്ല."

"ഞാനപ്പച്ചീയെടെ വീട്ടി താമസിക്കാം അച്ഛ
ൻ അവിടൊക്കെ പോയിട്ടു വരണം."

"വേണ്ടാ മോളെ!" ആ അഭിപ്രായം അയാൾ പ്ര

തീക്ഷിച്ചതായിരുന്നില്ല. ''മോള് ഇവിടെ താമസിച്ചാ മതി, ഞാൻ പോയേച്ചു വരാം.'' അവൾ അയാളുടെ നാട്ടിൽ കഴിയുന്നതും കാലെടുത്തുകുത്തരുതെന്നാണ് നാണപ്പിള്ളയുടെ ആഗ്രഹം. അതിന്നു പല കാരണങ്ങളും അയാളുടെ മനസ്സിലുണ്ട്. അയാളുടെ അസുഖകരമായ അനുഭവങ്ങളെപ്പററി അവൾ കഴിയുന്നതും അറിയാതിരിക്കണം. അന്നാട്ടിലെ ആളുകൾ അക്കാര്യങ്ങൾ എങ്ങനെയായാലും അവളോടു പറയും. തെളിച്ചില്ലെങ്കിൽ സൂചിപ്പിച്ചെങ്കിലും പറയാതിരിക്കയില്ല. അതു് അയാൾക്ക് തീരെ ഇഷ്ടമല്ല. തൻെറ സഹോദരിമാരുടെ വീട്ടുകളിൽ രണ്ടുദിവസം താമസിച്ചാൽ അവൾക്ക് അതൊക്കെ പൂർണ്ണമായിട്ടറിയാനുള്ള അവസരമുണ്ടാകും. അതൊക്കെ ഓർമ്മിച്ചപ്പോൾ നാണപ്പിള്ളയുടെ മുഖം മ്ലാനമായി. ''മോള് കോയിക്കലേത്തു് താമസിച്ചാ മതി ഞാൻ വരുന്നതുവരെ.''

പാറുക്കുട്ടി മുഖംകുനിച്ചിരുന്നു.

''ഗൗരിക്കുട്ടിക്ക് നാലഞ്ചുദിവസം വർത്തമാനം പറയാനൊരാളുമാകുമല്ലോ.'' അല്പം കഴിഞ്ഞയാൾ നയത്തോടെ പറഞ്ഞു. ''നമുക്കെന്തൊക്കെ ഉപകാരം ചെയ്തവരാ അവരെന്നറിയാമോ? ആ മാധവൻപിള്ളേം മററും ആപത്തിൽ അങ്ങേ അററം ഉപകരിച്ചവരാ. എന്തൊരു സ്നേഹമുള്ളവർ. ഗൗരിയാണെങ്കിൽ......ഇങ്ങനെ ഉള്ള പെണ്ണുങ്ങളെ ഇക്കാലത്തു് അഞ്ജനമിട്ടു നോക്കിയാലും കാണാൻ കിട്ടുവേല്ല.'' അയാൾ മകളെ നോക്കി.

അവൾ മിണ്ടിയില്ല.

"അവരുടെകൂടെ ഞാനില്ലാത്തപ്പഴൊക്കെ നിന്നെ കൊണ്ടാകുന്നതിൻെറ കാരണോം അതുതന്നെയാ. അവ രെയൊക്കെ കണ്ടുവേണം പഠിക്കാൻ."

പാറുക്കുട്ടിയുടെ മുഖഭാവം മാറുന്നതു് നാണുപിള്ള സൂക്ഷിച്ചു. "നിൻെറ അപ്പച്ചിമാരേംമൊക്കെ കാണാൻ എപ്പഴാ പോകാൻ വയ്യാത്തെ" അവളെ അങ്ങോട്ടു് കൊണ്ടുപോകാൻ മടികാംനിച്ചതുകൊണ്ടാണ് പാറുകുട്ടി യുടെ മട്ടു മാറിയതെന്നാണ് നാണുപിള്ള വിചാരിച്ചതു്. "അതുകൊണ്ട് നാലഞ്ചുദെവസം നീ കോയിക്കലേത്ത് പോയി താമസിച്ചാമതി."

"വേണ്ടാ അച്ഛാ!" അവൾ നിശ്ചയദാർഢ്യത്തോ ടെയാണ് അതു് പറഞ്ഞതെന്നു് നാണുപിള്ളക്കു തോ ന്നി. അച്ഛൻെറകൂടെ വരേണ്ടെങ്കിൽ ഞാനിവിടെത ന്നെ താമസിച്ചുകൊള്ളാം.

"ഇവിടോ?"

"അതെ!"

"നീ തന്നെയോ?"

"എനിക്കു വയ്യാ കോയിക്കലേത്തു് താമസിക്കാൻ!"

"അവക്കൊന്നും തോന്നത്തില്ല മോളേ! മലേലൊ ക്കെ പോരുമ്പോ നീ ഇതേവരെ അവിടല്യോ താമസിച്ചു വന്നെ? പിന്നെന്താ ഇപ്പോ?"

പാറുക്കുട്ടി മിണ്ടാതെ കുനിഞ്ഞിരുന്നു.

"ഞാൻ എൻെറ കാര്യത്തിന്നു പോകുമ്പോ നീ അ വിടെചെന്നു താമസിച്ചാ അവക്കു വല്ലോം തോന്നുമെന്നു നീരൂപിച്ചാന്നോ? അയ്യോ! പെണ്ണേ......" നാണു പിള്ള ചിരിച്ചുകൊണ്ട് മുറുക്കാൻ തുപ്പി. അവരുടെ

കാര്യത്തിനായാലും എന്റെ കാര്യത്തിനായാലും ഞാൻ എങ്ങോട്ടെങ്കിലും പോയാൽ നിനക്ക് അവിടെചെന്നു താമസിക്കാം. അവർ അങ്ങനെയൊന്നും വ്യത്യാസമുള്ളവരല്ല.

"ഇനീം എന്തായാലും ഞാനിവിടെതന്നെ താമസിച്ചോളാം." നാണപിള്ളക്ക് അവളുടെ ഈ ഭാവവ്യത്യാസത്തിന്റെ കാരണം ഒട്ടും പിടികിട്ടിയില്ല. അയാൾ കുറച്ചുനേരം ചുഴിഞ്ഞു ചിന്തിച്ചു നോക്കി. പക്ഷെ ഫലമൊന്നുമുണ്ടായില്ല. ദീർഘനേരത്തെ നിശ്ശബ്ദതക്കുശേഷം അയാൾ എഴുന്നേററ് ഇറയത്ത് അങ്ങോട്ടുമിങ്ങോട്ടും നടന്നു. അവൾ എന്തെങ്കിലും ഇങ്ങിനെ ഉറപ്പായി പറഞ്ഞാൽ, അതിൽനിന്നു പിന്തിരിപ്പിക്കുവാൻ തുനിയുന്നതിൽ ഫലമൊന്നും ഇല്ലെന്നു് നാണപിള്ളക്ക് നല്ലതുപോലെ അറിയാം.

"നീ തന്നെ എങ്ങിനിവിടെ താമസിക്കും?" അയാൾ അവസാനം ചോദിച്ചു. .

"എനിക്കൊരു വിഷമവും ഇല്ല."

"അതുവേണ്ടാ മോളേ!"

"അല്ലേൽ വല്ലോരേംകൂടി ഇവിടെ കിടക്കാൻ ഏർപ്പാടുചെയ്തിട്ടച്ഛൻ പോകണം."

നാണപിള്ള നടന്നുകൊണ്ട് ചിന്തിക്കുകയാണ്. മകളുടെ ഈ മട്ടിന്റെ പിറകിലുള്ള പരമാർത്ഥം എന്തായിരിക്കുമെന്ന് അത്ഭുതപ്പെട്ടു. അവൾക്ക് അഹിതമായ അനുഭവങ്ങൾ വല്ലതും കോയിക്കലേത്തുവെച്ചുണ്ടായിട്ടുണ്ടോ? അവിടെ രാത്രി കഴിച്ചുകൂട്ടുവാൻ എന്തുകൊണ്ടാ

ണ് അവൾ മടിക്കുന്നത്? ഗൗരിക്കുട്ടിയിൽനിന്ന് വിപരീതങ്ങളൊന്നും പ്രതീക്ഷിച്ചുകൂടാ. മാധവൻപിള്ള അവളെ മകളെപ്പോലെ ആയിരിക്കണം കരുതുന്നത്. അയാളും മാധവൻപിള്ളയും തമ്മിലുള്ള ഇരിപ്പും അങ്ങിനെയാണ്. ശങ്കരൻകുട്ടി—ആ പേരു് നാണുപിള്ളയുടെ ഹൃദയത്തിൽ ഒരു ഊക്കൻ ഇടിമാതിരി പ്രതിധ്വനിച്ചു. അയാൾ ഇവളോട് വല്ലതും അനാവശ്യമായി പെരുമാറിയിരിക്കുമോ? അത്യന്തം സ്നേഹത്തോടെയെന്നു തോന്നുന്ന തരത്തിലാണല്ലോ അയാളുടെ അന്നുവരെയും ഉള്ള പെരുമാററം. അയാളെക്കുറിച്ച് ചീത്തയായി ഒന്നും കേട്ടിട്ടില്ല. എന്നാൽ അതൊക്കെ അഭിനയമാണോ? അയാളുടെ തനിനിറം അത്യന്തം വൈദഗ്ദ്ധ്യത്തോടെ അയാൾ മറച്ചുപിടിക്കുകയായിരുന്നുകൂടെ? പക്ഷെ ഇക്കാര്യം മകളോട് എങ്ങിനെ ചോദിക്കും? നാണുപിള്ളയുടെ ഉള്ള് കോപംകൊണ്ട് ജ്വലിച്ചു. ശങ്കരൻകുട്ടിയെ കണ്ടാൽ......ഇല്ല! ഇതെന്തു ബലഹീനതയാണ്! കാര്യങ്ങളുടെ സത്യമൊന്നും അറിയാതെ സാധുവായ ഒരാളിനെ ഇങ്ങനെ സംശയിച്ചാലേ? "വേണ്ടാ! പാറുക്കുട്ടി പോകണ്ട. എന്തായാലും ഇവിടെത്തന്നെ താമസിച്ചാൽ മതി." അയാൾ തീരുമാനമെടുത്തു.

"നീ ഇവിടെത്തന്നെ താമസിച്ചോ!" ശങ്കരൻകുട്ടിയോടു മനസ്സിൽ തോന്നിയ കോപം അടങ്ങിയിട്ടില്ലാത്തതിനാൽ നാണുപിള്ളയുടെ സ്വരം അല്പം പരുഷമായിരുന്നു. ഭാവവ്യത്യാസത്തിൻെറ കാരണം അറിയാത്തതിനാൽ അതുകേട്ട് പാറുക്കുട്ടി ഞെട്ടി നാണുപിള്ളയുടെ മുഖത്തേക്കു നോക്കി. "അതുമതി. പാറോതിയവരെക്കൂടെ

ഞാൻ വരുന്നതുവരെ ഇവിടെ താമസിപ്പിക്കാം.'' നാ ണുപിള്ളയുടെ ഹൃദയം സ്വസ്ഥമായില്ല. എന്തെന്നില്ലാ ത്ത ചഞ്ചലത. അയാൾ മുററത്തേക്കിറങ്ങി തെക്കുവശ ത്തു് പറമ്പിലുള്ള തേക്കിൻെറ ചുവട്ടിലേക്കു് നടന്നു.

അച്ഛൻെറ ഈ ഭാവവ്യത്യാസം പാറുക്കുട്ടി പ്രതീ ക്ഷിച്ചതാണു്. അയാൾ പറഞ്ഞതു് അവൾ അനുസ രിക്കാൻ കൂട്ടാക്കാത്തതുകൊണ്ടുണ്ടായ കോപത്താലായിരി ക്കാം അദ്ദേഹം അങ്ങിനെ ഇറങ്ങിപ്പോയതെന്നു് പാറുക്കു ട്ടി കരുതി. അല്ല, അവൾ അത്ര കാര്യമായി കണക്കാ ക്കിയില്ലതാനും.

അവൾ എഴുന്നേററു് അടുക്കളവശത്തേക്കു പോയി അവിടെ അടുക്കളപ്പണികളിൽ ഏർപ്പെട്ടു. എന്നിലും അവളുടെ മനസ്സു് അച്ഛൻ പറഞ്ഞ കാര്യങ്ങളിൽതന്നെ വ്യാപരിച്ചുകൊണ്ടിരുന്നു. അച്ഛൻ ഇല്ലാത്ത ദിവസങ്ങ ളിൽ കോയിക്കലേത്തു് ചെന്നു താമസിക്കുമ്പോൾ അ വൾക്കു് അനുഭവിക്കാനിടവന്നിട്ടുള്ള കാര്യങ്ങൾ ആരോ ടെങ്കിലും ഇന്നുവരെ പറഞ്ഞിട്ടില്ല. സ്നേഹമയിയാണു് ഗൗരിക്കുട്ടിച്ചേച്ചിയെന്നു് അവൾക്കു് അനുഭവമാണു്. ഒരമ്മയേക്കാളധികം താല്പര്യത്തോടെയാണു് അവർ അ വളോടു് ഇന്നുവരെ പെരുമാറിയിട്ടുള്ളതും. എന്നാൽ... പാറുക്കുട്ടിയുടെ ഓർമ്മയിൽ എന്തൊക്കെയാണു് ഇരച്ചുക യറുന്നതു്...... മാധവൻപിള്ളയെക്കുറിച്ചു് വിചാരിക്കു മ്പോൾ!

അവളുടെ അച്ഛനെപ്പോലെയാണു് മാധവൻപിള്ള യെ അവൾ കരുതിവന്നതു്. എന്നാൽ......അവൾ അ

ക്കാര്യങ്ങളെക്കുറിച്ച് ഓർമ്മിക്കുവാൻതന്നെ ഭയച്ചു. അവളോടുള്ള അയാളുടെ പെരുമാററം......ആദ്യം അവളോട് കാണിച്ച സ്വാതന്ത്ര്യം ഒരച്ഛനു് മകളോടുള്ള സ്വാതന്ത്ര്യം മാത്രമായിട്ടാണ് അവൾ കരുതിയതു്. എന്നാൽ ഒരു ദിവസം രാത്രിയിൽ എല്ലാവരും നല്ല ഉറക്കമായ സമയത്തു്......അവളുടെ കിടക്കയിലെത്തി. അയാൾ അവളെ ആഞ്ഞുപിടിച്ചു ആലിംഗനത്തിനു് ആവേശം കാട്ടിയപ്പോൾ......അയാളുടെ കരവലയത്തിൽനിന്നു രക്ഷപ്പെടാൻ അവൾ പെടേണ്ടിവന്ന പാട്......ആരും കേൾക്കാതിരിക്കാൻ അത്യന്തം അടങ്ങിയ സ്വരത്തിൽ അയാൾ ചെയ്ത പ്രേമാഭ്യർത്ഥന......അന്നുമുതൽ അവൾ അയാളെ അങ്ങേയററം വെറുക്കാൻ തുടങ്ങി...... ആദ്യത്തെ ആ സംഭവത്തിനുശേഷം അയാൾ എത്രവട്ടം അവളെ സമീപിച്ചിട്ടുണ്ട്! അതൊക്കെ തട്ടി ഒഴിഞ്ഞു നില്ക്കുവാൻ അവൾക്ക് ഇന്നുവരെ സാധിച്ചതു് ദൈവാധീനമായി അവൾ കരുതി. അവൾ അകന്നുമാറുന്നതിനു ശ്രമിക്കുന്തോറും അയാളുടെ ആവേശം അടിക്കടി വർദ്ധിക്കുന്നതാണ് അവൾ കണ്ടതു്. പാവം!...അയാളുടെ ഭാര്യ...... സാധുവായ ഗൗരിച്ചേച്ചി...... അതിനെക്കുറിച്ചൊക്കെ അറിഞ്ഞിട്ടില്ല. ഒരു പക്ഷേ അറിയാൻ ഇടയായാൽ...അതു് എത്ര ഭയങ്കരമായിരിക്കും! എത്ര കഷ്ടമായിരിക്കും!........

ഇല്ല അവിടെ പോയിക്കൂടാ. അയാളുടെ സാമീപ്യത്തിനിടയുണ്ടാക്കിക്കൂടാ. സ്വന്തം ആത്മാർത്ഥമിത്രം മകളോട് ഇങ്ങനെയാണ് പ്രവർത്തിക്കുന്നതെന്നു് അച്ഛൻ അറിഞ്ഞാൽ എന്തായിരിക്കും സ്ഥിതി?

അങ്ങിനെ ഓരോന്നൊക്കെ ആലോചിച്ചപ്പോൾ പാറുക്കുട്ടി ഭയപ്പെട്ടു. അച്ഛനു് തന്നെപ്പററി കുറെ നീരസം ഉണ്ടായാലും തരക്കേടില്ല. മനം മടുപ്പിക്കുന്ന സംഗതികൾ ഇനിയും സംഭവിക്കാതിരിക്കാൻ അങ്ങേയററം ശ്രദ്ധിക്കണം. അടുക്കളയുടെ മുററത്തിറങ്ങി അവൾ തെക്കോട്ടു നോക്കി. തേക്കിൻെറ കിഴക്കേവശത്തു് നിറച്ചു് ചക്കപിടിച്ചു നില്ക്കുന്ന ചീമപ്ലാവിൻെറ ചുവട്ടിൽ മുകളിലേക്കു നോക്കിക്കൊണ്ടു നില്ക്കുന്ന അച്ഛനെ അവൾ കണ്ടു.



# 15

## തിരിച്ചു വരവ്

"അമ്മേ! അച്ഛൻ വരുന്നു!........" മുററത്തു കളി
ച്ചുകൊണ്ടിരുന്ന കാർത്യായനി സന്തോഷത്താൽ തുള്ളി
ച്ചാടിക്കൊണ്ട് വിളിച്ചു പറഞ്ഞു.

പൂമുഖത്ത് ആരും ഉണ്ടായിരുന്നില്ല. ഗോമതി അ
ടുക്കളവശത്താണ്. നെല്ലുകുത്തുകാരി പാപ്പിയമ്മയുമാ
യി അവൾ സംസാരിച്ചുകൊണ്ടിരിക്കുമ്പോളാണ് മകളു
ടെ ശബ്ദം ചെവിയിൽ വന്നലച്ചത്. ഗോമതിയുടെ മു
ഖം മങ്ങി. അവളുടെ ഹൃദയത്തിൽ വേദനയുടെ വേലി
യേററമുണ്ടായി. നെഞ്ച് ആഞ്ഞിടിക്കുകയാണ്. എ
ത്ര നാളായി കേശവൻനായരെ കണ്ടിട്ട്! അയാൾ എ
വിടെയായിരുന്നു ഇത്രയും നാൾ? ഒരു ദിവസം രാവി
ലെ വീട്ടിൽനിന്ന് വെളിയിലിറങ്ങിയ അയാൾ എങ്ങേ

ട്ടാണ് പോയതു്? എന്തുകൊണ്ടാണ് ഒരു വിവരവും ഇക്കാലമത്രയും അറിയിക്കാതിരുന്നതു്?

"അമ്മേ! അച്ഛൻ!........" കേശവൻനായരുടെ വലതു കയ്യിൽ തൂങ്ങി ചാടിക്കളിച്ചുകൊണ്ട്, അയാളെ പിടിച്ചുവലിച്ചു അടുക്കളമുററത്തേക്ക് കാർത്യായനി കൊണ്ടുവന്നു. അടുക്കളത്തിണ്ണയിലെ തൂണും ചാരി ഗോമതി ആ കാഴ്ച നോക്കി മിണ്ടാതെ നിന്നു. അവളുടെ കണ്ണു നിറഞ്ഞിരുന്നു.

കേശവൻനായരുടെ രൂപംതന്നെ മാറിയിരിക്കുന്നു. നാലഞ്ചുമാസം മുമ്പാണ് അയാളെ അവൾ അവസാനമായി കണ്ടതു്. അവളുടെ ജ്യേഷ്ഠൻ ആറന്മുള വന്നു ഇങ്ങോട്ടു കൂട്ടിക്കൊണ്ടു വരുന്നതിന്നു മുമ്പ് ഇതു് നാലാമത്തെ പ്രാവശ്യമാണ് അവളെ ചേട്ടൻ ഇങ്ങനെ തിരിച്ചു വിളിച്ചുകൊണ്ടു വന്നതു്.

അയാളുടെ കവിളൊട്ടിയിരിക്കുന്നു. കണ്ണ് കുഴിയിൽ താണിരിക്കുകയാണ്. ശരീരം കണ്ടമാനം ശോഷിച്ചിട്ടുണ്ട്. കുറെനാൾ രോഗാതുരനായി കഴിഞ്ഞിട്ട് ആരോഗ്യം വീണ്ടെടുക്കുന്നതിന് മുമ്പ് ആശുപത്രിയിൽ നിന്നു് വീട്ടിലേക്കു വരുന്ന ഒരാളിനെപ്പോലെ അയാൾ ആകപ്പാടെ മെലിഞ്ഞു മഞ്ഞളിച്ചിരിക്കുകയാണ്.

"ഇതാ അമ്മേ അച്ഛൻ!" തൂണും ചാരി കുനിഞ്ഞു നിന്നിരുന്ന അവളുടെ കയ്യിൽ കടന്നു് പിടിച്ചുകൊണ്ടു് അച്ഛനെ നോക്കാൻ കാർത്യായനി ക്ഷണിക്കുകയാണ്. അയാളെ നേരിട്ടൊന്നു നോക്കുന്നതിന് ഗോമതിയ്ക്കു ശക്തിയുണ്ടായില്ല. താഴെ വീഴാതെ തന്നെ താ

ങ്ങി നിൽക്കുന്നത് ആ അടുക്കളത്തിണ്ണയിലെ തൂണാണെന്ന് ഗോമതിക്കു തോന്നി.

"ഗോമതീ!......" കേശവൻനായരുടെ ശബ്ദം.

ഗോമതിയുടെ കണ്ണിൽനിന്ന് ധാരധാരയായി വെള്ളമൊഴുകി. അവളുടെ അധരങ്ങൾ വിറച്ചു.

"ഗോമതീ!......" കേശവൻനായർ പിന്നെയും വിളിച്ചു.

അവൾ മിണ്ടിയില്ല. അയാളോട് അവൾക്ക് ക്ഷമിക്കാനാവാത്ത കോപം തോന്നി.

"ആറന്മുള വീട്ടിൽ വന്നപ്പോൾ മോളും നീയും ഇങ്ങോട്ടു പോന്നെന്നറിഞ്ഞു." ഗോമതിയുടെ ഒച്ച കേൾക്കാൻ അയാൾ ആശയോടെ അവളെ നോക്കി.

ദീർഘമായ നിശ്ശബ്ദത.

കാർത്ത്യായനിയും ആ രംഗം കണ്ട് വിഷമിച്ചു നിന്നു.

"നിങ്ങളെന്താ ഇങ്ങോട്ടു പോന്നെ?" കേശവൻനായർ ഗോമതിയുടെ മുഖത്തേക്ക് ദൃഷ്ടിയുറപ്പിച്ചുകൊണ്ട് പതുക്കെ ചോദിച്ചു.

ഗോമതിയുടെ കണ്ണുനീർ നിലച്ചു. കോപംകൊണ്ട് മുഖം ജ്വലിച്ചു.

"നിങ്ങളെ തിരക്കി......ഞാൻ ഇങ്ങോട്ടു വന്നു." കേശവൻനായർ കുറേക്കൂടെ അടുത്തുനിന്നു.

"മരിച്ചോ എന്ന് തിരക്കാനാണോ?" ഗോമതി പല്ലു ഞെരുമ്മിക്കൊണ്ട് പറഞ്ഞു.

കേശവൻനായക്ക് പിന്നെ ഒന്നും പറയാൻ തോന്നിയില്ല. അയാൾ പടിഞ്ഞാറെ പറമ്പിലെ പഞ്ഞിമരത്തിലേക്കു നോക്കിക്കൊണ്ടു നിന്നു. അതിൽ ഉണങ്ങിപ്പൊട്ടിയിട്ടുള്ള പഞ്ഞിക്കായിൽ തൂങ്ങിക്കിടക്കുന്ന പഞ്ഞിയുടെ അംശങ്ങൾ കാററുകൊണ്ട് പാറന്നു പോകുന്നുണ്ട്.

"എന്തിനിങ്ങോട്ടു വന്നു?" ഗോമതി വെറുപ്പോടെ ചോദിച്ചു. അവൾ തലതിരിച്ചു.

"എനിക്കറിഞ്ഞുകൂടാ. വരാതിരിക്കാൻ എനിക്കു വയ്യാ!" അയാളുടെ കണ്ഠം ഇടറുന്നുണ്ടായിരുന്നു.

"ഭാര്യയേം മകളേം പ്രിയമുള്ള ഒരു ഭർത്താവ്!" അവൾ ചൊടിച്ചുകൊണ്ട് മുററത്തേക്കു തുപ്പി.

"നീയെന്തുപറഞ്ഞാലും ........ഞാൻ ........കേട്ടുകൊള്ളാം... ..."

"പാവം! അത്രയ്ക്കുണ്ട് ഞങ്ങളോട് കടപ്പാട്...." പിന്നെയും മനസ്സിൽ തിങ്ങിവന്ന വാക്കുകൾ അവൾ തടഞ്ഞു.

"ആരാ മോളേ അവിടെ വർത്തമാനം പറേണേ?" പടിഞ്ഞാറെ മുററത്തു, നിന്നുകൊണ്ടു ഗോമതിയുടെ അമ്മ വിളിച്ചു ചോദിച്ചു.

കേശവൻനായരുടെ കൈവിട്ടിട്ട് വടക്കേ മുററത്തുകൂടി പടിഞ്ഞാറെപ്പുറത്തേക്ക് കാർത്യായനി ഓടിപ്പോയി.

"തെണ്ടിത്തിരിഞ്ഞിട്ട് തോന്നുമ്പോ തിരിച്ചുവരു ന്നോക്ക് ഇടംകൊടുക്കാനുള്ള സത്രമല്ല ഇവിടം." ഗോ മതി അടുക്കളയിലേക്കു കയറി.

കേശവൻനായർ അടുക്കളയുടെ കിഴക്കേ മുററത്ത് തനിച്ചു നിന്നു. അയാൾക്ക് എന്താണ് ചെയ്യേണ്ടതെ ന്ന് ഒരു രൂപവുമില്ല. ഏതാണ്ട് അഞ്ചുമാസം മുമ്പ് ആറന്മുളയുള്ള വീട്ടിൽനിന്ന് ഇറങ്ങിയതാണ്. വീ ണ്ടും ഭാര്യയേയും മകളേയും കാണുന്നതു് ഇവിടെ മുഴി ക്കൽ വച്ച് ഇപ്പോഴാണ്.

ഒരു ദീർഘനിശ്വാസം.

"ആരു്! കേശവൻനായരോ?" മുററത്തേയ്ക്ക് വ ന്ന മീനാക്ഷിയമ്മയുടെ ശബ്ദംകേട്ട് അയാൾ തിരിഞ്ഞു നോക്കി. അവരുടെ അടുത്ത് കാർത്ത്യായനി വിരലും ക ടിച്ചുകൊണ്ടു് നിൽപ്പുണ്ട്. "കേറിയിരിക്കാത്തതെന്താ?"

കേശവൻനായർ മിണ്ടിയില്ല.

"വന്നാട്ടെ!" മീനാക്ഷിയമ്മ പൂമുഖത്തെ മുററത്തേ ക്കു നടന്നു. കേശവൻനായർ മിണ്ടാതെ പിറകേയും.

"ഗോപാലനിപ്പോ വരും." മീനാക്ഷിയമ്മ ചിരി ക്കാൻ ശ്രമിച്ചുകൊണ്ടു് പറഞ്ഞു. "അവനും പെമ്പ്ര ന്നോരും കോയിക്കലേത്തേക്ക് പോയിരിക്കുവാ."

"വാ അച്ഛാ!......" കാർത്ത്യായനി കേശവൻനാ യരുടെ നടപ്പിൻെറ വേഗംകൂട്ടാൻ കയ്യ് വലിച്ചുകൊണ്ടു് പറഞ്ഞു.

"ഇവിടിരുന്നാട്ടെ." പൂമുഖത്തെത്തിയപ്പോൾ ഒ രു പനന്തടുക്ക് നീക്കിയിട്ടിട്ട് മീനാക്ഷിയമ്മ പറഞ്ഞു:

"മോളെ! ആ മുറുക്കാൻ ചെല്ലമിങ്ങെടുത്തോണ്ടുവാ." മീനാക്ഷിയമ്മ കേശവൻനായരെ അടിമുടിയൊന്നു നോക്കി. അവരും അടുത്തു കിടന്നിരുന്ന പലകയിൽ ഇരുന്നു. "എന്താ ക്ഷീണിച്ചിരിക്കുന്നെ? സുഖമില്ലാരുന്നോ?"

"സുഖക്കേടൊന്നുമില്ല." വെളിയിലേക്ക് നോക്കിക്കൊണ്ട് ആരോടെന്നില്ലാതെ പറഞ്ഞു

"പിന്നെന്താ വല്ലാതെ ചടച്ചിരിക്കുന്നെ?"

കേശവൻനായർ മറുപടിയൊന്നും പറയാതെ കിഴക്കോട്ടു നോക്കിയിരുന്നതേയുള്ളു.

"ഇവള്....ഈ പെണ്ണ് അച്ഛൻെറ കാര്യം ഒരു നൂറുവട്ടം പറയാത്ത ദിവസമില്ല." ഉരചാരി അടുത്തിരിക്കുന്ന കാർത്ത്യായനിയെ നോക്കിക്കൊണ്ട് മീനാക്ഷിയമ്മ പറഞ്ഞു.

"മുറുക്കിക്കോട്ടെ!" അവർ ചെല്ലം നീക്കിവച്ചുകൊടുത്തു.

"ആറന്മുളയെല്ലാക്കും സുഖമാണോ?"

"അവിടെ വിശേഷമൊന്നുമില്ല." കേശവൻനായർ പറഞ്ഞു.

ദീർഘമായ നിശ്ശബ്ദത.

നിർബന്ധംപിടിച്ച് മനഃപൂർവ്വമുള്ള സംഭാഷണം എത്രനേരം മുന്നോട്ടു കൊണ്ടുപോകാനൊക്കും? അവർ ചോദിക്കുകയും പറയുകയും ചെയ്തിരുന്ന കാര്യങ്ങളിൽ തീരെ താല്പര്യമുണ്ടായിരുന്നില്ലെന്നു തീർച്ചയാണ്.

"വന്നിട്ടു വല്ലോം കഴിച്ചില്ലല്ലോ." മീനാക്ഷിയമ്മ എഴുന്നേററ് അടുക്കളവശത്തേക്കു പോയി. കേശ

വൻനായർ അടുത്തിരിക്കുന്ന മകളെ കണ്ട മട്ടുപോലും കാണിച്ചില്ല. അയാൾ പുറത്തേയ്ക്കു് നോക്കിയിരുന്നു മുറുക്കാൻ ചവയ്ക്കുകയാണു്. അധികനാൾ കാണാതിരുന്നു കാണുന്ന അച്ഛൻ തന്നോടു താല്പര്യം ഒട്ടും കാണിക്കാതിരുന്നു കണ്ടപ്പോൾ, കാത്ത്യായനിക്കു് കഠിനമായ വേദനതോന്നി. അവൾ മുഖം വീർപ്പിച്ചിരിക്കുകയാണു്. കുറേനേരം അങ്ങിനെ കഴിഞ്ഞപ്പോൾ അവൾക്കു് സഹികെട്ടു. അവൾ അടുക്കളപ്പുറത്തേയ്ക്കു നടന്നു. പോകുമ്പോൾ ഏങ്ങി ഏങ്ങി കരഞ്ഞുകൊണ്ടിരുന്നു.

“അമ്മേ! അച്ഛനെന്നോടു മിണ്ടുന്നില്ല.” വിങ്ങി വിങ്ങി നിലവിളിച്ചുകൊണ്ടു് അടുക്കളയിലേക്കു കയറി. ഗോമതി അവിടെ ഉണ്ടായിരുന്നില്ല. അമ്മുമ്മ എന്തോ ജോലിയെടുക്കുകയാണു്.

“മിണ്ടിയില്ല്യോ? മണീ! മിണ്ടാനിനീം എത്രയോ നേരമൊണ്ടു്.” അമ്മുമ്മ ചെറുതായി ചിരിക്കാൻ ശ്രമിച്ചുകൊണ്ടു്, അടുത്തു കണ്ണുനീരൊഴുക്കി വിരലും കടിച്ചു നില്ക്കുന്ന കാത്ത്യായനിയുടെ തലയിൽ തലോടി. “അച്ഛനിനീം എങ്ങും പോകരുതെന്നു നീ പറേണം. അപ്പോ വർത്തമാനം പറയും; കൂടെ കളിക്കും. പുസ്തകം പഠിപ്പിക്കും. നല്ലനല്ല കഥയും പറഞ്ഞു കേൾപ്പിക്കും കേട്ടോ!”

കാത്ത്യായനി തലകുലുക്കിക്കൊണ്ടു് കണ്ണുതുടച്ചു.

“മിടുക്കിക്കുട്ടി!” അവളുടെ പുറത്തു പതുക്കെ തട്ടിക്കൊണ്ടു് അതു പറയുമ്പോൾ മീനാക്ഷിയുടെ കണ്ണും ഈറനണ്ടായിരുന്നു. “മനഃപൂർവ്വമല്ലേ മനുഷ്യർ വേദനയൊക്കെയുണ്ടാക്കി....വിഷമിക്കുന്നതു്. സുഖമെന്നു പറ

യുന്നതു് അവനവനുണ്ടാക്കാവുന്നതല്ലേയുള്ളു. വിളക്കു കത്തിക്കാതെ, ഇരുട്ടിനോട്ട് വെളിച്ചമില്ലെന്നു പറഞ്ഞു ആവലാതിപ്പെടുകയാണ്." അവരുടെ മനസ്സിൽ തോന്നിയ ആ വിചാരങ്ങൾ പുറത്തു പറഞ്ഞില്ല. അതു പറഞ്ഞാൽ കേൾക്കുന്നവരാരും അവരുടെ അടുത്തില്ല. വേദനിയ്ക്കാനും വിക്ഷുബ്ധപ്പെടാനും ധാരാളം സംഗതിയുണ്ടായിട്ടുള്ള ഒരു ജീവിതമാണ് അവൾക്കുണ്ടായിട്ടുള്ളതു്. എന്നാൾ ഹൃദയത്തെ വേദനയ്ക്കു കീഴടക്കാൻ അവസരം അവരു കൊടുത്തില്ല. ആറു പ്രസവിച്ചതാണ് അവർ. അതിൽ രണ്ടെണ്ണം മാത്രമേ അവൾക്കു കിട്ടിയുള്ളു. രണ്ടാമത്തേതാണ് ഗോപാലൻ. ആറാമത്തേതു് ഗോമതിയും. പന്ത്രണ്ടു വയസ്സുള്ളപ്പോഴാണ് മൂണ്ടോൻമൂഴിക്കുള്ള കയത്തിൽ മൂത്ത മകൻ കുളിക്കാനിറങ്ങിയപ്പോൾ മുങ്ങിമരിച്ചതു്. കുതിച്ചുചാടി കുളിച്ചുകൊണ്ടു തകർത്തുനടന്നിരു മകൻ ഉച്ചയ്ക്കു കുളിയ്ക്കാൻ കൂട്ടുകാരുമൊത്തു പോയതാണ്.

തോർത്തും തലേൽകെട്ടി കൂട്ടുകാരുടെകൂടെ പൂക്കോയിക്കൽ നിന്നു് ഇറങ്ങിപ്പോയ അവന്റെ ശവം നാലുനാഴിക കഴിഞ്ഞു് കയത്തിൽനിന്നു് നാട്ടുകാരൊക്കെക്കൂടി പൊക്കിയെടുത്തു്, തിരിച്ചുകൊണ്ടു വന്നപ്പോൾ........അവരുടെ കണ്ണു നിറഞ്ഞു. ആ സംഭവത്തിനുശേഷം മൂന്നുകൊല്ലം കഴിഞ്ഞപ്പോൾ മൂന്നാമത്തെ മകൾ വയറുകടി പിടിച്ചു മരിച്ചു. തങ്കംപോലെയുള്ള നിറം. പനംകുലപോലെ പുറകോട്ടു കിടക്കുന്ന തലമുടി. സകലരോടും സ്നേഹമുള്ള സ്വഭാവം. വയറുകടി വന്നു് മൂന്നാംദിവസം ആ പെൺകുട്ടി മരിച്ചു. മടിയിൽ മരവിച്ചുകിടക്കുന്ന വാത്സല്യഭാജനമായ കുഞ്ഞിനെ വളരെനേരം നോക്കിയിരു

ന്നു നിലവിളിച്ചു. ഇല്ല, ഇങ്ങിനെ ഓൎമ്മിക്കാൻ തുടങ്ങി യാൽ അവസാനമില്ല. അവിരാമമായ വേദനയുടെ ദീൎഘമായ ഘോഷയാത്രയാണ് അവരുടെ ഇന്നുവരെയുള്ള ജീവിതം. നാലു മക്കളുടെ മരണം കണ്ട മാതാവാണവർ. അവസാനം, തന്നേക്കാളേറെ സ്നേഹിച്ചിരുന്ന ഭൎത്താവും അവളോടു യാത്രപറഞ്ഞു. വിഷജ്വരം പിടിച്ചു ഇരുപത്തെട്ടാമത്തെ ദിവസം. ആ അടികളെല്ലാം ഏറ്ററ ഹൃദയമാണ് അവരുടേതു്. ഗോമതിയുടെ ദാമ്പത്യത്തെക്കുറിച്ച് വിചാരിക്കുമ്പോൾ സന്തോഷിക്കത്തക്കതായിട്ടൊന്നുമില്ല. വിഷമിക്കാൻ വളരെ വകയുണ്ടുതാനും. കുഞ്ഞിനുവേണ്ടി കൊതിച്ചുകഴിയുന്ന ഗോപാലന്‌ ഉണ്ടായ കുട്ടികളൊന്നും രണ്ടുമാസത്തിലധികം ജീവിച്ചിട്ടില്ല. അയാളുടെ ഭാൎയ്യ അഞ്ചു ഗർഭം ധരിച്ചതാണ് ഇതുവരെ. "കരയാനാണെങ്കിൽ അതിനേ സമയം കാണു. അതിനുവേണ്ടിയാണോ പിറന്നിട്ടുള്ളതു്?" മീനാക്ഷിയമ്മ പലപ്പോഴും പലരോടും പറയാറുള്ള വാക്കുകൾ ഓൎമ്മിച്ചു.

"മോളെ! ഇതുകൊണ്ടു് അച്ഛന് കൊടുക്കു്." കഷണമായി മുറിച്ച് വേവിച്ച നേന്ത്രപ്പഴം ഒരു ഓട്ടുകിണ്ണത്തിൽ ഒരുക്കി വച്ചുകൊണ്ടു് അവർ കാർത്ത്യായനിയോടു പറഞ്ഞു: "നീ ഇതങ്ങോട്ടു കൊണ്ടുപോ. ഞാൻ പാലും എടുത്തോണ്ടു വരാം"

കാർത്ത്യായനി കിണ്ണവും എടുത്തുകൊണ്ട് പൂമുഖത്തേക്കു നടന്നു; പിറകെ സ്വൎണ്ണംപോലെ മിനുങ്ങുന്ന ഓട്ടുതംബ്ലാറിൽ പാലുമായി മീനാക്ഷിയമ്മയും.

പുഴുങ്ങിയ നേന്ത്രപ്പഴം തൊലിച്ച് കാർത്ത്യായനി കേശവൻനായക്ക് കൊടുക്കുന്നത് നോക്കിക്കൊണ്ട് മീനാക്ഷിയമ്മ അല്പം അകലെ നിരയും ചാരി ഇരിക്കുകയാണ്

"തിന്നൂ അച്ഛാ!" പഴം നീട്ടിക്കൊണ്ട് കാർത്ത്യായനി കേശവൻനായരെ നിർബ്ബന്ധിച്ചു.

"കോയിക്കലേത്തെ മണ്ണിലെ ഏത്തക്കായാ... മാധവൻ ഇന്നലെ രണ്ടുകൊല കൊടുത്തയച്ചതാ." മീനാക്ഷിയമ്മ പറഞ്ഞു.—"ഒന്നാന്തരം കായാ."

കേശവൻനായർ പഴം ചവച്ചിറക്കിക്കൊണ്ടിരുന്നു. "നീയും തിന്നോ മോളേ!" കാർത്ത്യായനിയെ മീനാക്ഷിയമ്മ നോക്കി.

"നമ്മടെ പൂവാലിപ്പയ്യ് കഴിഞ്ഞ ബുധനാഴ്ച പെററ! അതുകൊണ്ട് പാലിനും വെഷമമില്ല."

"നെററിസ്സ് വെള്ളച്ചുട്ടിയുള്ള ഒരു സുന്ദരൻ മൂരിക്കിടാവാണച്ഛാ!" കാർത്ത്യായനി സന്തോഷത്തോടെ പറഞ്ഞു. "അഴിച്ചുവിട്ടാൽ അവൻെറ ക്ലുത്താട്ടംകാണ്ണാം"

മീനാക്ഷിയമ്മ ചിരിച്ചു.

"അതാണ്ടെ അമ്മായീം അമ്മാവനും വരുന്നു." കിഴക്കെ പടികയറി ഗോപാലപിള്ളയും ഭാര്യയും വരുന്നതു് കേശവൻനായർ നോക്കി. ടംബ്ലറിലിരുന്ന പാല് അയാൾ കുടിച്ചിട്ട് താഴെവച്ചു.

"അമ്മാവാ! അച്ഛൻ വന്നു." മുററത്ത് ഇറങ്ങി പടിക്കലേക്ക് ഓടിച്ചെന്നുകൊണ്ട കാർത്ത്യായനി വിളിച്ചുപറഞ്ഞു. അവൾ അമ്മാവൻെറ വിരലിൽ പിടിച്ചു

ത്തള്ളി. പൂമുഖത്തു് ഇരിക്കുന്ന കേശവൻനായരെ ഗോപാലപിള്ള പടിക്കൽ നിന്നുകൊണ്ടുതന്നെ കഠിനമായി നോക്കി. ഗോപാലപിള്ള ഒന്നും മിണ്ടിയില്ല. അയാളുടെ മുഖം കാറുകൊണ്ടു് മൂടികിടക്കുകയാണു്. പൂമുഖത്തെ മുററത്തു് ഗോപാലപിള്ള എത്തിയപ്പോൾ കേശവൻനായർ എഴുന്നേററു. പൂമുഖത്തേക്കു് കയറിയപ്പോൾ ഗോപാലപിള്ള അളിയനെ അടിമുടിയൊന്നു നോക്കി. അവരുടെ നോട്ടങ്ങൾ തമ്മിൽ കൂട്ടിമുട്ടി.

അസഹ്യമായ ഒരു നിശ്ശബ്ദത.

“ഉം! വന്നോ?” ഗോപാലപിള്ള പല്ലു് കടിച്ചുകൊണ്ടു് ചോദിച്ചു.

കേശവൻനായർ ചൂളിപ്പോയി. അയാൾ ഒന്നും ഉരിയാടിയില്ല.

തോളിൽ കിടന്നിരുന്ന തോർത്തു് പൂമുഖത്തെ വാരിയിൽ വലിച്ചുകെട്ടിയിട്ടുള്ള ചൂരൽ അയയിൽ വലിച്ചെറിഞ്ഞു.

# 16

## തുടിച്ചുകൂടുന്ന കാർമേഘങ്ങൾ

ആററുകടവിൽനിന്നു തിരിച്ചുവരുമ്പോൾ ശങ്കരൻകുട്ടി വഴിയിൽവെച്ചു് നാണാപിള്ളയുമായി കൂട്ടിമുട്ടി. എന്നാൽ അയാൾ ശങ്കരൻകുട്ടിയെ കണ്ടഭാവംതന്നെ കാണിച്ചില്ല. കുനിഞ്ഞു് മുമ്പോട്ടു് ആഞ്ഞു് നിലത്തുനോക്കി കഴിയുന്നത്ര വേഗം നടക്കുകയാണു്.

"ചേട്ടനെങ്ങോട്ടാ, ഇത്ര വേഗത്തിൽ...?" ശങ്കരൻകുട്ടി ചോദിച്ചു.

"വെറുതെ ഇറങ്ങി—" മണ്ണിൽ കിടക്കുന്ന എന്തിനോടോ പറയുന്നമാതിരി അയാൾ നീരസത്തോടെ പറഞ്ഞു.

"നേര്യതുമൊക്കെയിട്ടു് വെറുതെ നടക്കാനിറങ്ങി കണ്ടിട്ടില്ലല്ലോ"— ശങ്കരൻകുട്ടി കളിപറയുന്നമാതിരി പറഞ്ഞു.

"എനിക്കു് ഒരു സ്ഥലംവരെയൊന്നു പോകണം" പിടികൊടുക്കരുതെന്നു കരുതിനില്ക്കുമ്പോൾ പ്രതീക്ഷിക്കാത്ത വശത്തു പിടി മുറുകിയാലുണ്ടാകാറുള്ള ഒരു സ്വസ്ഥതനാണുപിള്ളയ്ക്കുണ്ടായി. അയാളുടെ പരിഭ്രമംകണ്ടു് ശങ്കരൻകുട്ടി ചിരിച്ചു.

"പറയാൻ പാടില്ലാത്തിടത്തു വല്ലതുമാണോ?" ശങ്കരൻകുട്ടി വിട്ടില്ല. അയാൾ എപ്പോഴും നാണുപിള്ളയോടു് സ്വാതന്ത്ര്യം കാണിക്കാറുണ്ടു്.

"ഒന്നു രണ്ടു് അത്യാവശ്യങ്ങൾ ഓരാളെകണ്ടു പറയണം."—നാണുപിള്ള നടന്നുതുടങ്ങി.

"എന്നാൽ ചെല്ലണം"

നാണുപിള്ള രക്ഷകിട്ടിയെന്നമട്ടിൽ വേഗം നടന്നു പോകുന്നതു് നോക്കി ശങ്കരൻകുട്ടി കുറച്ചുനേരം നിന്നു. തന്നോടു പറയാൻ പാടില്ലാത്ത ഏതു സ്ഥലത്താണു് അയാൾ പോകുന്നതു്? പെട്ടെന്നു ശങ്കരൻകുട്ടിയുടെ മനസ്സിൽ കുറെ മുമ്പു് നാണുപിള്ള പറഞ്ഞിരുന്ന സംഗതികൾ തെളിഞ്ഞു. തുമ്പോങ്കാരൻ വൈദ്യൻ......അയാൾ സാധാരണയിൽ കൂടുതൽ തവണ ഇവിടെ വരാറുണ്ടു്. വന്നാൽ കൂടുതൽ സമയം ചിലവാക്കുന്നതു് നാണുപിള്ളയുടെ വീട്ടിലാണു്. ഗൗരിച്ചേച്ചിയെ ചികിത്സിക്കുന്നതു് തുമ്പോങ്കാരൻ വൈദ്യൻതന്നെ. ചേച്ചിയുടെ രോഗം മാസത്തിൽ മൂന്നു തവണ അയാൾ വന്നു നോക്കാറുമുണ്ടു്. ഒരുദിവസം ചേട്ടനുമായി അയാൾ നടത്തിയ സംഭാഷണം ശങ്കരൻകുട്ടി ഓർമ്മിച്ചു. മുഴിക്കൽ അയാൾക്കു് ഒരു കെട്ടിടം വെയ്ക്കണം. താമസിക്കാൻ കൊള്ളാവുന്ന ഒരു പുരയിടം വാങ്ങി കെട്ടിടത്തിന്റെ പണി കഴിയുന്നതും നേ

ത്തെ തുടങ്ങണം. അന്ന് അതിന് മാധവൻപിള്ളയുടെ അഭിപ്രായം ആരായുകയായിരുന്നു: വൈദ്യൻ ഇവിടെ താവളമുറപ്പിക്കാനുള്ള പരിപാടിയിടുകയാണ്. നാടുവിട്ട് അയാൾ ഇങ്ങോട്ടുപോരികയുണ്ടാവില്ല. മകനെ ഇവിടെ കുടിയുറപ്പിക്കാനായിരിക്കണം ഈ പദ്ധതി. ഒരുപക്ഷെ പാറുക്കുട്ടിയുടെ കല്യാണക്കാര്യം പുരോഗമിക്കുകയായിരിക്കും. അതു വിചാരിച്ചപ്പോൾ ശങ്കരൻകുട്ടിയുടെ ഹൃദയത്തിൽ കടുത്ത വല്ലായ്മ തോന്നി. അയാൾ നടന്നു.

മഹാദേവർ ക്ഷേത്രത്തിന്റെ മുമ്പിലെ വഴിമുക്കിൽ അയാൾ എത്തി. ക്ഷേത്രത്തിലേക്ക് തിരിഞ്ഞുനിന്ന് തൊഴുതു. അവിടെ വലിയ ബലിക്കല്ലിനടുത്ത് നാലഞ്ചു പിള്ളേർ ഇരുന്നു കളിക്കുന്നു. ആറേഴ നാഴിക പുലർന്നിട്ടുണ്ട്. അവിടെങ്ങും മറ്റു മനുഷ്യരെ കാണാനില്ല. ശ്രീകോവിൽ അടച്ചിട്ടിരിക്കുകയാണ്.

അയാൾക്ക് നാഗ്ഗർമീരായുടെ വീട്ടിൽ പോയിട്ട് ഒരു കാര്യമുണ്ട്. നാഗ്ഗർമീരയോട്ട് ചില കാര്യങ്ങൾ പറയണമെന്ന് ചേട്ടൻ തന്നോടു പറഞ്ഞിട്ടു ദിവസം നാലഞ്ചായി. ഇതുവരെ അങ്ങോട്ടു പോകാൻ പററിയില്ല.

നാണുപിള്ളയുടെ നീരസത്തിനുള്ള കാരണത്തെക്കുറിച്ച് പലതും ചിന്തിച്ചുകൊണ്ട് ശങ്കരൻകുട്ടി കിഴക്കെ വഴിയിൽക്കൂടി നടക്കുകയാണ്. അമ്പലത്തിൽനിന്നു രണ്ടു വിളിപ്പാട് കിഴക്കാണ് നാഗ്ഗർമീരാന്റെ വീട്. വഴിയുടെ തെക്കുവശത്തു കൃഷിയിറക്കിയിട്ടുള്ള കരിമ്പിൻകൂട്ടത്തിൽ അങ്ങുമിങ്ങും ആലവട്ടം മാതിരിയുള്ള കരിമ്പിൻ പൂക്കുല ഉയർന്നു തുടങ്ങിയിട്ടുണ്ട്. ഇടയ്ക്കിടെ

കാററ് കരിമ്പോലകളിൽ ഉണ്ടാക്കുന്ന ശബ്ദം കേൾക്കാം. ആററിനക്കരെനിന്നു് തെക്കോട്ടു പറന്നുപോകുന്ന പേരക്കിളികൾ തലയ്ക്കുമുകളിൽ ചിലയ്ക്കുന്നതും ചിലപ്പോഴൊക്കെ കേൾക്കാനുണ്ടു്.

ശങ്കരൻകുട്ടി ചുററുപാടും വിസ്മരിച്ചു ചിന്തയിലാണു്. നാലഞ്ചു ദിവസം മുമ്പു് പാറുക്കുട്ടിയെ കണ്ടപ്പോൾ അയാൾ കാര്യമൊക്കെ പറയാൻ ശ്രമിച്ചതാണു്. പക്ഷേ പറയാനുള്ള കാര്യം ആയപ്പോഴേക്കു് അവൾ പൊയ്ക്കഴിഞ്ഞു. അവൾക്കു തന്നോടു് ഒരു താല്പര്യവുമില്ലേ? ഇല്ലെന്നു് എങ്ങിനെ തീർത്തു പറയാനൊക്കും? അവളുടെ പെരുമാററത്തിൽനിന്നു് ഒന്നും തീർച്ചയായിട്ടറിയാൻ വയ്യാ. നാണുപിള്ള പറയുന്നതിനപ്പുറം അവൾ ഒന്നും ചെയ്യുകയില്ല. അയാൾക്കു് അഹിതമായ ബന്ധത്തിനൊന്നും അവൾ തയ്യാറാകുകയില്ല. അയാൾ താല്പര്യത്തോടെ തുമ്പോലക്കാരൻ വൈദ്യൻ പറഞ്ഞ സംഗതി എടുത്തിരിക്കുകയാണോ? അതു് സംസാരിക്കുന്നതിനായിട്ടാണോ അയാൾ പോയിരിക്കുന്നതു്? അയാളോടുതന്നെ നേരിട്ടു എല്ലാ കാര്യങ്ങളും പറഞ്ഞാലോ? തന്നോടു് അല്പം നീരസത്തോടെയാണു് അയാൾ പെരുമാറിയതു്. ഒരുപക്ഷെ തന്റെ മനസ്സിലെ ചഞ്ചലതകൊണ്ടായിരിക്കയില്ലേ അയാൾ നീരസത്തോടെയാണു് പെരുമാറിയതെന്നു് തോന്നിയതു്? തനിക്കു പാറുക്കുട്ടിയോടു കടുത്ത താല്പര്യമുണ്ടെന്നു പറഞ്ഞാൽ അയാൾ അതു് എങ്ങിനെയായിരിക്കും സ്വീകരിക്കുക? ചിന്തിക്കുന്തോറും കൂടുതൽ കൂടുതൽ കുരുക്കുകൾ വീഴുകയാണു്. കുരുക്കുകൾ എടുക്കാൻ ശ്രമിക്കുന്തോറും കെട്ടുകളുണ്ടാകുകയാണു്

ഇതിൽനിന്ന് എന്തൊരു രക്ഷ? അയാൾ ആകപ്പാടെ വിഷമിച്ചു. പാറുക്കുട്ടിയെ എന്തിന് ഇഷ്ടപ്പെട്ടു? അവളെ തനിക്കു ഭാര്യയായി കിട്ടണമെന്ന് ആഗ്രഹിച്ചു? ആ ആഗ്രഹങ്ങൾക്ക് വിരാമമിടരുതോ? ഇല്ല; അയാൾക്ക് അതു് ഈ ജന്മം ആവില്ല. അവളെ കൂടാതുള്ള ജീവിതം അയാൾക്ക് സങ്കല്പിക്കാൻ വയ്യാ. വയ്യാ! എന്നാൽ അവളെ സ്വന്തമാക്കാനുള്ള മാർഗ്ഗമെന്താണ്? ജ്യേഷ്ഠനോടു് എല്ലാം പറഞ്ഞാലോ? ജ്യേഷ്ഠൻ അക്കാര്യം നാണുപിള്ളയോടു പറഞ്ഞാൽ.......അതു നടക്കയില്ലേ? എന്നാൽ അതെങ്ങിനെ പറയും? അവളെ കല്യാണം കഴിക്കാൻ ചേട്ടൻ അനുകൂലിച്ചില്ലെങ്കിലോ? ചേട്ടൻ അനുകൂലിക്കാതെ പിന്നെ നാണുപിള്ളയെ സമീപിച്ചാൽ ....ചേട്ടൻെറ സമ്മതമില്ലെന്നറിഞ്ഞാൽ നാണുപിള്ള തന്നോടു അക്കാര്യത്തെപ്പററി മിണ്ടുകപോലുമില്ല; തീർച്ച. നാണുപിള്ളയോടു നേരിട്ടു പറഞ്ഞാലോ? അയാൾ അനുകൂലിച്ചില്ലെങ്കിൽ.... പിന്നെ ചേട്ടനോടു് എങ്ങിനെ പറയാനൊക്കും? പറഞ്ഞുനോക്കിയതു് സാധിക്കാതെ വന്നപ്പോൾ ചേട്ടനെക്കൊണ്ടു് സമ്മർദ്ദം ചെലുത്താനാണെന്നേ നാണുപിള്ള ധരിക്കൂ. നിർബ്ബന്ധബുദ്ധിക്കാരനാണ് നാണുപിള്ള. ഒരു കാര്യം തീരുമാനിച്ചാൽ ആരൊക്കെ എന്തൊക്കെ പറഞ്ഞാലും അണുവിടമാറാത്ത സ്വഭാവമാണയാളുടേതു് ....പാറുക്കുട്ടിയെക്കൊണ്ടു ഇക്കാര്യം നാണുപിള്ളയോടു പറയിച്ചാലോ? നാണുപിള്ളയുടെ സർവ്വസ്വവും അവളല്ലേ? അവൾ എന്തെങ്കിലും പറഞ്ഞാൽ വിപരീതമായി നാണുപിള്ള ഒന്നും പറയുകയില്ല. എന്നാൽ ചോദിച്ചിട്ടുള്ള കാര്യങ്ങൾക്കൊന്നിനും

അവൾ ഇന്നുവരെ തീർച്ചയായ മറുപടി പറഞ്ഞിട്ടില്ല. കുറച്ചുനേരം ഇരുന്നു സംസാരിക്കാനുള്ള ഇടതന്നെ അവ ളുണ്ടാക്കിത്തന്നിട്ടില്ല. പിന്നെ എങ്ങിനെ നാണപ്പിള്ള യോട്ട് നിർബ്ബന്ധപൂർവ്വം ഇതു് പറയണമെന്നു് അവളോ ട്ട് ആവശ്യപ്പെടാനൊക്കും?

അയാളുടെ ആഗ്രഹങ്ങളൊന്നും സഫലമാകാൻ മേ ലാത്തമട്ടിൽ കുഴഞ്ഞുകിടക്കുകയാണ്. അവയെക്കുറിച്ചു ള്ള ചിന്തകൾ തലയിൽ കിടന്നു തിളച്ചുമറിയുന്നു. ഇ തിൽനിന്നു എന്താണൊരു രക്ഷാമാർഗ്ഗം?....

സ്ഫടികംപോലെയുള്ള വെള്ളം തെക്കുനിന്നു് വടക്കോട്ട് ഒഴുകുന്ന ഒരു കൊച്ചുതോട്ട് വഴി മുറിയുന്ന സ്ഥലത്തു് അയാളെത്തി. കൊച്ചുകൊച്ചു ഉരുളൻ കല്ലു കൾ വെള്ളത്തിനിടയിൽ ധാരാളം കിടപ്പുണ്ട്. തോട്ടി ലേക്ക് ഉന്തിനില്ക്കുന്ന ഒരു പാറയിൽ അയാൾ ഇരുന്നു. ഒരു മണിമരുതിന്റെ തണൽ വിരിച്ചിട്ടുള്ള സ്ഥലം. കാററുവന്നപ്പോൾ അയാളിൽ മണിമരുതു് പുഷ്പവൃഷ്ടി നടത്തി. ചുവന്ന പൂക്കളുടെ ഇതളുകളിൽ കുറെയധി കം തോട്ടിൽക്കൂടെ വടക്കോട്ട് ഒഴുകിപ്പോകുന്നതു് നോക്കി അയാൾ ഇരുന്നു. ആ തോട്ടിലെ വെള്ളം ചേരിക്കലെ ഓലിയിൽനിന്നു് ഒഴുകിവരുന്നതാണ്. ആ ഓലിയുടെ കരയിൽനിന്നു് അധികം ദൂരത്തല്ല അവളുടെ വീട്....പി ന്നെയും അയാൾ പാറുക്കുട്ടിയെക്കുറിച്ച് ഓർമ്മിച്ചു. അ വൾ ഇപ്പോൾ തനിച്ചായിരിക്കും അവിടെ? അച്ഛനെ യാത്രയാക്കിയിട്ട് അവൾ അടുക്കളയിൽ വല്ല പണിയു മെടുത്തുകൊണ്ടിരിക്കയായിരിക്കും. ഇപ്പോൾ അങ്ങോട്ടു പോയാലോ? ആരുമില്ലാത്ത അവസരത്തിൽ അവളുടെ

മുമ്പിൽ ചെന്നു് തൻെറ ആത്മാവിലൊതുങ്ങാത്ത ആശ കളെക്കുറിച്ചു് സംസാരിച്ചാലോ? അവൾ അതു് കേൾ ക്കുകയില്ലേ? ഇന്നുതന്നെ രണ്ടാലൊന്നറിഞ്ഞാലോ! വ ന്നു! ഇങ്ങനെ വിമ്മിഷ്ടത്തിൽപെട്ട വീർപ്പുമുട്ടികഴി യാൻ സാധ്യമല്ല; ഭ്രാന്തുപിടിക്കും....

ശങ്കരൻകുട്ടി തോട്ടിൽ ഇറങ്ങി. ഹാ! എന്തൊരു തണുപ്പുള്ള വെള്ളം! അയാളുടെ ശരീരമാകെ കുളിരു കോരിയിട്ടു. കുനിഞ്ഞു നിന്നുകൊണ്ടു് വെള്ളം കോരി യൊഴിച്ചു മുഖം കഴുകി. കുലുക്കുവിഴിഞ്ഞു മൂന്നുനാലു തവണ തുപ്പി തലയ്ക്കുള്ളിലെ ചൂടു് കുറച്ചൊന്നു ശമിച്ചമാ തിരി അയാൾക്കു തോന്നി. തോട്ടിലെ വെള്ളത്തിൽക്കൂ ടിത്തന്നെ അയാൾ വടക്കോട്ടു നടന്നു. പാദം നനയത്ത ക്ക ആഴമേ തോട്ടിലെ വെള്ളത്തിനുള്ളു. കാലെടുത്തുവ യ്ക്കുന്നതിനോടൊപ്പം ഉണ്ടായിക്കൊണ്ടിരിക്കുന്ന ഒച്ചകേട്ടു് അയാൾക്കുതന്നെ രസംതോന്നി. കുറച്ചുദൂരം മുകളിലേ ക്കു ചെന്നപ്പോൾ തോട്ടുവക്കിലിരുന്നിരുന്ന ഒരു കീരി ശ ബ്ദമുണ്ടാക്കിക്കൊണ്ടു് ഓടുന്നതു് അയാൾ കണ്ടു. അതു പോയി കരയ്ക്കുള്ള കുററിക്കാട്ടിലൊളിക്കുന്നതുവരെ കൗതു കത്തോടെ നോക്കിനിന്നിട്ടു് അയാൾ നടപ്പുതുടങ്ങി.

പാറുക്കുട്ടി താമസിക്കുന്ന വീട്ടുപറമ്പിൻെറ തെക്കെ തോട്ടിൽ അയാൾ എത്തിയപ്പോൾ തലയെത്തി കയ്യാല പ്പുറത്തുകൂടി അയാൾ മുററത്തേയ്ക്കു നോക്കി. മുററത്തെ ങ്ങും ആരെയും കാണാനില്ല. കിഴക്കേ മുററത്തു് കെട്ടി യിട്ടുള്ള അയയിൽ ഉണങ്ങാനിട്ടിരിക്കുന്ന ഒരു തോർത്തു് കൊടിക്കൂറപോലെ കാററിൽ ആടിക്കളിക്കുന്നു. ലഘു വായ നീലനിറത്തിലുള്ള ഒരു ജംമ്പർ തോർത്തിൻെറ അടു

ത്തു് കിടക്കുന്നുണ്ടു്. അയാൾ നെടുതായി നിശ്വസിച്ചു. എത്രനേരം അങ്ങോട്ടുനോക്കി അയാൾ അവിടെ നിന്നെന്നു നിശ്ചയമില്ല. അയാൾ ദിവാസ്വപ്നങ്ങൾ കാണുകയായിരുന്നു.

നേരം ഏതാണ്ടു് പത്തു നാഴികയോളം പുലർന്നു കഴിഞ്ഞിട്ടുണ്ടു്. വെയിലിൻെറ ചൂടു് കട്ടത്തിരിക്കുന്നു. മദ്ധ്യാഹ്നമടുക്കാറായതുകൊണ്ടു് കാററ് മരങ്ങളുടെ ശിഖരങ്ങൾ പിടിച്ചുലച്ചുകൊണ്ടു് വീശിത്തുടങ്ങി. മരങ്ങളിൽ തട്ടിക്കൊണ്ടു് ഊക്കോടെ പോകുന്ന കാററിൻെറ ഇരമ്പൽ കൂടക്കൂടെ ഉയരുന്നുമുണ്ടു്. അടുത്തുനില്ക്കുന്ന മരങ്ങൾ തമ്മിൽ ഉരുമ്മിയുണ്ടാകുന്ന ശബ്ദങ്ങളും കുറവല്ല. ഒരുകൂട്ടം മണ്ണാത്തിപ്പുള്ളുകൾ കിഴക്കെ പുരയിടത്തിലെ പുല്ലാഞ്ഞിക്കാട്ടിലിരുന്നു് ചിലയ്ക്കുന്നു. അതിൽ ഒരെണ്ണം പറന്നു് പാറുക്കുട്ടിയുടെ വീടിൻെറ തെക്കേപ്പുറത്തുള്ള കുമ്പില്ലാക്കണ്ണൻ വാഴയുടെ ഇലയിൽ ചെന്നിരുന്നു. വാഴയുടെ കൂട്ടത്തിൽ മൂത്തതു് പാതി വളഞ്ഞ കുലയുമായി കുനിഞ്ഞു നില്ക്കുകയാണു്.

ശങ്കരൻകുട്ടി തെക്കേതോട്ടിൻനിന്നു കിഴക്കേത്തോട്ടിലേക്കു നടന്നു മാറി കയ്യാലപ്പുറത്തുള്ള ചീര്യയുടേയും പാണലിൻേറയും കാട്ടപരത്തിയുടേയും മറവും ഇടയിൽക്കൂടി വീടിൻെറ കിഴക്കേ മുററത്തേക്കു കാലിൽ കുത്തിനിന്നുകൊണ്ടു് നോക്കി. കയ്യാലയ്ക്കകത്തുള്ള ഒരു മാറാമ്പ് അതിൻെറ ഇലകൊണ്ടു് കാഴ്ച വല്ലാതെ മറയ്ക്കുന്നുണ്ടു്. അയാൾ കുറച്ചുകൂടി വടക്കോട്ടു നീങ്ങിനിന്നു. ഇറയത്തു തൂക്കിയിട്ടിട്ടുള്ള ഈററത്തട്ടിയുടെ അകത്തു് ആരോ ഇരിക്കുന്നുണ്ടു്—ഒരു പുരുഷൻ. ആരെന്നു് വ്യക്ത

മായി കാണാൻമേലാ. ഒരു നിഴൽപോലെ മാത്രമേ കാണാനുള്ളു. ആരാണതു്? അയാൾ വളരെ ശ്രദ്ധിച്ചു നോക്കി. ആരെന്നു തിരിച്ചറിഞ്ഞുകൂടാ. തൂങ്ങിക്കിടക്കുന്ന തട്ടിയിൽ പകുതിയോളം സ്ഥലത്തു് വാരിയുടെ നിഴലും ബാക്കിഭാഗത്തു് വെയിലും വീഴുന്നതുകൊണ്ടാണു് വിഷമം. അതാരായിരിക്കും? അയാൾ ചുഴിഞ്ഞു ചിന്തിച്ചുനോക്കി. രണ്ടുദിവസം മുമ്പ് വനത്തിൽനിന്നു മടങ്ങിവന്ന തോമ്മായാണോ? അല്ല; തോമ്മ അകത്തു് ഇറയത്തുകയറി ഇരിക്കുകയില്ല ആശാനാണോ? അല്ല; അയാൾക്കു് ശരീരത്തിനു് ഇത്ര പുഷ്ടിയില്ല. ശാസ്ത്രാവാണോ? ആയിരിയ്ക്കുകയില്ല അയാൾ മുറ്റത്തേ നില്ക്കുകയുള്ളു. പിന്നെ ഇതാരു്? ആരെന്നറിയാതെ അങ്ങോട്ടു് കയറിച്ചെല്ലുന്നതെങ്ങിനെ? പാറുക്കുട്ടിയല്ലാതെ മററാരും ഇല്ലാത്ത മദ്ധ്യാഹ്നസമയത്തു് അവിടെ അയാളെ അന്യർ കാണാനിടയായാൽ ആവശ്യമില്ലാത്ത വൎത്തമാനങ്ങൾ ആ നാട്ടിൻപുറത്തു് പ്രചരിക്കാനിടയായെന്നു വരും. അങ്ങിനെ ചീത്ത വൎത്തമാനങ്ങൾ നാട്ടിലുണ്ടായാൽ അയാളുടെ ആഗ്രഹങ്ങൾക്കു് വിപരീതഫലമാകയില്ലേ വേണ്ടപ്പെട്ടവരിൽനിന്നുണ്ടാകുക. അകത്തിരിക്കുന്നതു് ആരാണെന്നറിയാനുള്ള ആവേശത്താൽ അയാൾ ശ്വാസമടക്കി കാലിലെ തള്ളവിരൽ കുത്തിനിന്നു് അങ്ങോട്ടുതന്നെ നോക്കുകയാണു്.

ആ കാഴ്ചകണ്ടു് അയാൾ ഞെട്ടിപ്പോയി.

ചേട്ടൻ!

ഇറയത്തേയ്ക്കു കയറാൻ തട്ടികളുടെ ഇടയിലുള്ള വഴിയിൽ നീങ്ങിനിന്നുകൊണ്ടു് ചേട്ടൻ മുററത്തേയ്ക്കു മുറ

ക്കാൻ ഉഴറുകയാണു്! ഈശ്വരാധീനം അയാൾ അങ്ങോട്ട കയറിച്ചെല്ലാതിരുന്നതു്. ഈ സമയത്തു് അയാളെ ചേട്ടൻ അവിടെ കാണാൻ ഇടയായാൽ........! ശങ്കരൻകുട്ടിക്കു് അതു് സ്മരിക്കാൻ മേലാ. അയാൾ കയ്യാലയ്ക്കു താഴത്തേയ്ക്കു് തലതാഴ്ത്തി • എന്തുചെയ്യണമെന്നറിയാതെ അല്പനേരം നിന്നു. ചേട്ടൻ ഉമ്മറത്തു് ഇരിക്കുന്നതു് ഒരു നിഴൽപോലെ അയാൾ പിന്നെയും കണ്ടു. ചേട്ടൻ അവിടെ എന്തിനു വന്നു?........

ശങ്കരൻകുട്ടി തിരിച്ചു നടന്നു.



# 17

## ഒരു കോഴിക്കേസ്

"എടാ കീവറീതേ! എടാ!" റാഹേൽ പുരയ്ക്കകത്തുനിന്ന് ഉച്ചത്തിൽ വിളിച്ചു. "ആ തെക്കേ വരാന്തേന്നോന്നാ കോഴി കെടന്നു കൊക്കണേന്നു നോക്ക്'"

പൂവൻകോഴിയുടെ ഭയത്താലുള്ള ശബ്ദം കുറവൊന്നുമില്ലാതെ തുടരുകയാണ്.

"എടാ കീവറീതേ! നീ അവിടെങ്ങുമില്ല്യോടാ. എടാ!" റാഹേൽ വീണ്ടും വിളിച്ചു. അവൾക്ക് മറുപടിയൊന്നും കിട്ടിയില്ല.

"എടാ കീവറീതേ: ചെറുക്കാ!" വീണ്ടും അവൾ വിളിച്ചു.

"ഇവനെ എങ്ങോട്ട് കെട്ടിയെടുത്തിരിക്കുവാ." അവൾ പതുക്കെ ആത്മഗതം നടത്തിയിട്ട് വീണ്ടും വിളിച്ചു. "എടാ! കീവറീതേ! കീവറീതേ!......"

"എന്തോന്നാമ്മേ" പറമ്പിന്റെ പടിഞ്ഞാറെ മൂലക്ക നിന്നുകൊണ്ടു് കീവറീതു് വിളിച്ചുചോദിച്ചു.

"നീ തെക്കേ അയ്യത്തോട്ടു ചെന്നൊന്നു നോക്കു്! കോഴിയെന്തിനാ കൊക്കുന്നേന്നു്." റാഹേൽ വീട്ടിനു പുറത്തിറങ്ങിനിന്നു് പറഞ്ഞിട്ടു് വീണ്ടും അകത്തേക്കു കയറി. പൂവൻകോഴിയുടെ ശബ്ദത്തിനൊരു കുറവും ഉണ്ടായില്ല.

"അമ്മേ! അമ്മോ!" തെക്കേ പറമ്പിൽനിന്നു കൊണ്ടു് കീവറീതു് വിളിച്ചു. "ഇങ്ങോട്ടൊന്നോടി വായോ .. ...."

"ഇതെന്തൊരു വലായാ ദൈവന്തമ്പുരാനെ." റാഹേൽ അടുക്കളവശത്തുകൂടി മുററത്തിറങ്ങി തെക്കേ പറമ്പിലേക്കു നോക്കിക്കൊണ്ടു ചോദിച്ചു: "എന്നതാടാ?"

"കോഴി തൊലഞ്ഞു." അവൻ വിളിച്ചുപറഞ്ഞു

"എന്തോന്നാടാ നീ പറേന്നെ?"

റാഹേൽ മാറത്തു തുണിപോലുമില്ലാതെ തെക്കേപ്പറമ്പിലേക്കു ഓടിച്ചെന്നു. ചിറകു് ഇരുവശത്തേക്കും വീണു് തല തളന്നു് നീണ്ട കഴുത്തിൽ തൂങ്ങിയിട്ടുള്ള ചത്ത പെടക്കോഴിയെ കയ്യിലെടുത്തുകൊണ്ടു് നില്ക്കുന്ന കീവറീതിനെയാണു് അവൾ അവിടെ കണ്ടതു്. കൊക്കിക്കൊണ്ടിരിക്കുന്ന പൂവൻകോഴി കിഴക്കേ കയ്യാലയിൽ എത്തിയിട്ടുമുണ്ടു്.

"എന്റെ ദൈവം തമ്പുരാനെ! ആരാ ഈ വേല ചെയ്തതു്?" നെഞ്ചത്തു തന്നത്താനടിച്ചുകൊണ്ടു് റാ

ഹേൽ പിടക്കോഴിയെ കീവറീതിന്റെ കയ്യിൽനിന്നു വാങ്ങിച്ചു. "ഈ ചതിവു കാണിച്ചതാരാ? പനട്ടിമുററി നിന്നിരുന്ന കോഴിയല്ല്യോ?"

"ആ ദാമോദരനാമ്മേ!" കീവറീതു് തെക്കേപ്പറമ്പിലേക്കു് ചൂണ്ടിക്കാണിച്ചു. നല്ല മുളകുചെടി പടന്നു തടയിൽ കയറി ഇലപ്പടപ്പ് പൊതിഞ്ഞുനില്ക്കുന്ന ആഴാന്തമരത്തിനു പകുതി മറഞ്ഞു് ശാസ്താവിന്റെ മോൻ ദാമോദരൻ വിഷമിച്ചു നില്ക്കുന്നതാണു് റാഹേൽ കണ്ടതു്. "എങ്കിലും ഇതു നീ ചെയ്തല്ല്യോടാ ദാമോദരാ! എന്റെ പനട്ടിനിന്ന കോഴിയെ നീയെന്തിനാ കൊന്നെ? എന്തൊരു തെമ്മാടിത്തരമാ നീ കാണിച്ചെ? നിന്റച്ഛനിതു ചെയ്യുമോ? അല്ല നിനക്കെന്നതാ കിറുക്കാന്നോ?". ഒററശ്വാസത്തിൽ ഉറക്കെ റാഹേൽ വേദനിച്ചു പറഞ്ഞു തുടങ്ങി. നല്ല മുളകുചെടിക്കു മറഞ്ഞുനിന്നിരുന്ന ദാമോദരൻ വെളിച്ചത്തേക്കു നീങ്ങിനിന്നു.

"ഞങ്ങടെ ചേനേടെ മൂടൊക്കെ ചിതഞ്ഞു നാശമാക്കാൻ കൊറച്ചു കോഴിയെ വളത്തിവിട്ടിട്ടൊണ്ടു്!" ദാമോദരൻ ആരോടെന്നില്ലാതെ വിളിച്ചു പറഞ്ഞു.

"ഞങ്ങളു കോഴിയെ വളത്തുന്നെ നിങ്ങടെ ചേനേം കാച്ചിലും ചിതഞ്ഞു കളയിക്കാനല്ല." കീവറീതു് അതിനു് മറുപടിയായി പറഞ്ഞു.

"അതിനല്ലേൽ തീററികൊടുത്തു വളത്തണം." ദാമോദരൻ വിട്ടില്ല. അവൻ ഉച്ചത്തിൽ പറഞ്ഞു.

"എന്തോന്നായാലും കോഴിയല്ല്യോ? വല്ലേടത്തോട്ടുമൊക്കെ കേറിയെറങ്ങിയെന്നിരിക്കും. പട്ടിയേം കോഴി

യേം പിടിച്ചു കെട്ടി വളത്താനൊക്കമോ ദൈവം തമ്പുരാനെ. ഇങ്ങനത്തെ മഹാപാതകമാരെങ്കിലും കാണിക്കമോ?'' റാഹേൽ കയ്യും കലാശവും കാണിച്ച് അങ്ങോട്ടുമിങ്ങോട്ടും നടന്നു.

''വല്ലോക്കും പറമ്പുണ്ടെന്നു് വിചാരിച്ചു കോഴിയെ വളത്തിയാ ഇങ്ങനെയിരിക്കും.'' ദാമോദരൻ പിന്മാറിയില്ല. ''കോഴിയൊണ്ടെങ്കിൽ മററാളെല്ലാരെ നശിപ്പിക്കാതെ നോക്കണം.''

''നിങ്ങളെ നശിപ്പിക്കാനാണോടായെൻെറ ദാമോദരാ! ഞങ്ങള കോഴിയെ വളത്തുന്നെ! ഇതു നല്ല കൂത്താന്നല്ലോ ദൈവം തമ്പുരാനെ!''

''പിന്നല്ല്യോ! നിങ്ങളിങ്ങോട്ടൊന്നു വന്നു നോക്കിൻ! പൂവനാം പെടേം കൊടെ കേറി ചെയ്തിട്ടൊള്ള തെന്താണെന്നു്!'' ചികഞ്ഞു നിരത്തിയിട്ടുള്ള ചേനയും കാച്ചിലും ചൂണ്ടിക്കാണിച്ചുകൊണ്ടു് ദാമോദരൻ പറഞ്ഞു.

''മനഃപൂവ്വമാണോടയെൻെറ ദാമോദരാ! അല്ല. ആന്നോ! നീയൊന്നാലോചിച്ചു നോക്കേ! നീ പറേന്ന കേട്ടാത്തോന്നുമല്ലോ കോഴികളെ ഞങ്ങള് അങ്ങോട്ടു പറഞ്ഞയക്കുവാന്നെന്നു്!''

''പറഞ്ഞയക്കുവാണെങ്കിലും അല്ലെങ്കിലും ഫലമൊന്നുതന്നെയാ. കേമദ്രോഹം കാണിക്കുന്നോരെ വെറുതെ വെച്ചേക്കുന്നതെങ്ങിനെയാ?''

''അപ്പോ നീ അതിനെ മനഃപൂവ്വമാ എറിഞ്ഞു കൊന്നെ, അല്ല്യോ? എൻെറ ദൈവം തമ്പുരാനെ; നിൻെറ കൈയ്ക്കു് കൊണം പിടിക്കത്തില്ല.''

“പെമ്പിളേ! ഏറ്റെ പറഞ്ഞാലൊണ്ടല്ലോ!”

“പറഞ്ഞാല്യ്! അല്ല പറഞ്ഞാല്യ് നീയെന്തൊ വെട്ടക്കും?”

കീവറീതും വിട്ടുകൊട്ടത്തില്ല.

“പറഞ്ഞാ നീയെന്നായെട്ടക്കും? അല്ലേ!” റാഹേലിനു് കലിവന്നു.

“മര്യാദകേട്ട കാണിക്കുന്നതും പോരാ മററാളേളാടെ ചീത്ത പറയുകേം പ്രാകുവേം ചെയ്യുവാന്നോ? കലികാലമെടാ കലികാലം!....” ദാമോദരൻ ആക്ഷേപസ്വരത്തിൽ ചിരിച്ചു.

“പെനട്ടിമുററി നിന്നിരുന്ന കോഴിയല്ല്യോ. വേഗം വെല കൊണ്ടത്തന്നേ അതാ നല്ലെ!” റാഹേൽ പതുക്കെ പറഞ്ഞു.

“ചേനേം കാച്ചിലും ചികഞ്ഞു കളഞ്ഞേനു്......
മര്യാദയ്ക്കു് വെല കൊണ്ടത്തന്നോളിൻ!......”

“എന്തോന്നാ റാഹേലുപെമ്പിളേ ഇവിടൊരു കോലാഹലം?” ആശാൻെറ വരവാണു്.

എൻെറ പൊന്നാശാനെ! നിങ്ങളിങ്ങോട്ടൊന്നു വന്നേ!” തോട്ടിൽ നിന്നിരുന്ന ആശാനെ നോക്കി മൂക്കിൽ വിരലുവെച്ചുകൊണ്ട് റാഹേൽ വിളിച്ചു പറഞ്ഞു.

“എൻെറ പനട്ടിമൂത്തു നിന്നിരുന്ന ചേനായെ ആ മഹാപാപി എറിഞ്ഞു കൊന്നതു് മര്യാദയാന്നോന്നു് പറ!” റാഹേലിൻെറ തൊണ്ട ഇടറി. അവൾ മൂക്കുപി

ഴിഞ്ഞു. ഇടത്തേ കൈമടക്കി മാറുമറയ്ക്കാൻ ശ്രമിച്ചു കൊണ്ട് അവൾ അടുത്തെത്തിയ ആശാനോടു തിരിഞ്ഞു.

"ആശാൻതന്നെ ഒന്നു പറഞ്ഞേ! ഈ കാണുന്ന ചേനയെല്ലാം ചിതഞ്ഞുകളയാൻ കോഴിയെ കേററിവിടു ന്നതു് മര്യാദയാണോ? ഇവിടാരാ മര്യാദകേടു കാ ണിച്ചെ?"

"അയലോക്കത്തു കോഴിയൊണ്ടെങ്കി അതു് അ ങ്ങോട്ടുമിങ്ങോട്ടും കേറിവന്നെന്നിരിക്കും. കോഴിക്കൊ ണ്ടോ അതിരും കയ്യാലയും? അതിനെ എറിഞ്ഞു കൊ ല്ലാൻ തൊടങ്ങിയാലെന്നാ ഒരന്തം?" വാചാലതകൊ ണ്ടു് കാര്യം പററിയെന്ന ഭാവത്തിൽ റാഹേൽ ആശാ നെ നോക്കി.

"അങ്ങനാന്നെ അവരുടെ വീട്ടിലെ നടുവുനിവരാ ത്ത കൊടിച്ചിപ്പട്ടി ഞങ്ങടെ പയ്യംപറത്തു വരുമ്പോ ത ല്ലിക്കൊല്ലാനെന്നാ വെഷമം?" കീവറീതു് ഇടയ്ക്കുകയ റി പറഞ്ഞു.

ആശാൻ എന്തു പറയണമെന്നു് നിശ്ചയമില്ലാതെ പരുങ്ങി. രണ്ടുകൂട്ടരും അയാൾക്കു് ഒരുപോലെ വേണ്ട പ്പെട്ടവരാണു്. പരസ്പരം സ്നേഹത്തോടെ കഴിയുന്ന അ യൽക്കാർ. തോമ്മായും ശാസ്ത്രാവും ജ്യേഷ്ഠാനുജന്മാരെ പ്പോലെയാണു്. അവരുടെ കുടുംബങ്ങൾതമ്മിൽ പൊ രുതുന്നതു് ഉത്തമമല്ല.

"കോഴികേറി നിങ്ങടയ്യത്തേ ചേനയും കാച്ചില്യ മൊക്കെ ചിതഞ്ഞുകളഞ്ഞു. നീയതിനെ എറിഞ്ഞു കൊന്നു." രണ്ടു പക്ഷക്കാരുടേയും രത്നച്ചുരുക്കം വ്യക്ത മാക്കുന്നപോലെ ചിന്തിച്ചുകൊണ്ടു് ആശാൻ മൊഴിഞ്ഞു.

"അതെ!"

"അതെ!" രണ്ടു കൂട്ടരും സമ്മതിച്ചു.

"അതിനിപ്പോഴാരാ കുററക്കാരെന്നു ചോദിച്ചാ കോഴിയുടെ കഷ്ടകാലമെന്നല്ലാതെന്തോന്നു പറയാനാ ഞാൻ?" ആശാൻ രണ്ടു കൂട്ടരേയും നോക്കി ഇളിഭ്യച്ചിരി ചിരിച്ചു.

രണ്ടുപക്ഷക്കാരും അതുകേട്ട് അന്തംവിട്ടു നിന്നുപോയി!

വടക്കേപ്പാടത്തിലെ വേലകഴിഞ്ഞു തുമ്പയും തോളിലേററി, ശരീരം നിറച്ച് ചേറുമണിഞ്ഞു് തോമ്മയും ശാസ്താവും വഴികേറി വരുന്നു. അകലെവച്ചുതന്നെ അവർ ഇവിടെ നടക്കുന്ന കോലാഹലം കേട്ടതാണ് ആശാൻ സമരി പറഞ്ഞതുകേട്ട് ഒന്നും മിണ്ടാതെ നില്ക്കുന്ന കൂട്ടരെ കണ്ടപ്പോൾ അവർക്ക് അല്പം തമാശ തോന്നാതിരുന്നമില്ല.

"വഴക്കൊക്കെ കഴിഞ്ഞോ?" ശാസ്താവ് ചോദിച്ചു.

"നിങ്ങടെ മോനെ നിലയ്ക്കു നിർത്തിയില്ലേൽ.........അയലോക്കക്കാരാണെന്നൊന്നും ഞാൻ കരുതുവേല്ല.........എന്റെ നാക്കിന്റെററത്തു വരുന്നതൊക്കെ കേക്കേണ്ടിവരും." റാഹേൽ കലാശം ചവിട്ടിക്കൊണ്ടു് ശാസ്താവിനോടു തിരിഞ്ഞു.

"എന്തോന്നാടീ കാര്യം?" ഒന്നും അറിഞ്ഞില്ലെന്ന മട്ടിൽ തോമ്മാ ചോദിച്ചു.

"എന്തോന്നാണെന്നു നോക്കിൻ!" ചത്തുകിടക്കുന്ന കോഴിയെ എടുത്തു റാഹേൽ തോമ്മായുടെ കാൽച്ചുവട്ടിലേക്കു് ഒരേറു കൊടുത്തു. "പൊരുന്നപോലുമില്ലാത്ത കോഴിയാരുന്നു." അവളുടെ കണ്ഠം ഇടറി.

"ആ ദാമോദരന്റെ വേലയായച്ചാച്ചാ! അവനതിനെ എറിഞ്ഞുകൊന്നു." കീവറീതു് വിശദീകരിച്ചു.

"കോഴിയുടെ കഷ്ടകാലം നോക്കണേ!" ആത്മഗതംമാതിരി ആശാൻ പറഞ്ഞു.

"എന്തായാലും കോഴി ചത്തു. എനീം അതിനെപ്പററി പറഞ്ഞിട്ടെന്താ ഫലം?" തോമ്മാ പതുക്കെയാണതു പറഞ്ഞതു്.

"കോഴിയെ കിട്ടിയല്ലോ. വല്ല കാടനോ കീരിയോ കൊണ്ടുപോയിരുന്നേൽ.........എന്തോന്നു ചെയ്യാനൊക്കുമാരുന്നു?" ആശാൻ വിട്ടില്ല.

"രണ്ടുരണ്ടര റാത്തൽ എറച്ചി കാണും. നല്ലൊരാണം വയ്ക്കാം." കോഴിയെ എടുത്തുകൊണ്ടു് തോമ്മാ നടന്നു.

ശാസ്ത്രാവ് മിണ്ടാതെ അയാളുടെ വീട്ടിലേക്കു തിരിഞ്ഞു. ആശാൻ തോമ്മായുടെ പുറകെ പോയി.

കീവറീതു് ദാമോദരനോടു തിരിഞ്ഞു് "നോക്കിക്കോ" എന്നു പറയുന്നമാതിരി കൈ കാണിച്ചു. ദാമോദരൻ കൊഞ്ഞനം കാട്ടി.

## 18

# കൂടപ്പിറപ്പിനൊരു കത്ത്

ശാസ്താവിനെ തിരക്കി പോസ്റ്റ്മാൻ അവിടെ വന്നതു് ഒരു സംഭവമായിരുന്നു. കോയിക്കലേത്തു് ചേരിക്കൽ താമസം ശാസ്താവ്, മൂഴിക്കൽ എന്നാണ് മേൽവിലാസം. ആദ്യമായിട്ടാണ് അങ്ങിനെ ഒരെഴുത്തു് അവിടെ വരുന്നതു്. കോയിക്കലേത്തെ പടിക്കൽ കാക്കിയുടുപ്പിട്ട ഒരു മനുഷ്യൻ നില്ക്കുന്നതു കണ്ടപ്പോൾ കിഴക്കേ പറമ്പിൽ നിന്നിരുന്ന ആശാനു് അതു് ആരാണെന്നറിയാൻ കൗതുകം തോന്നി. അയാൾ പോസ്റ്റ്മാൻെറ അടുത്തുവന്നു് ചോദിച്ചു:

"ആരെ തിരക്കിയാ?"

"കോയിക്കലേത്തു ചേരിക്കൽ താമസം ശാസ്താവ് ആരാ?" എഴുത്തിലെ മേൽവിലാസം നോക്കി വായിച്ചിട്ടു് പോസ്റ്റ്മാൻ ആശാനെ നോക്കി.

''ശാസ്താവോ?''

''അതെ! അയാൾക്ക് ഒരെഴുത്ത് കൊടുക്കാനുണ്ട്''

''എന്തോന്നാ വിശേഷം?''

''അതൊന്നും എനിക്കറിയത്തില്ല. അയാൾക്ക് ഒരെഴുത്ത് വന്നിട്ടൊണ്ട്.''

''ഇങ്ങു തന്നാമതി.'' ആശാൻ കൈനീട്ടി.

''ആയാളുടെ ഒപ്പു വാങ്ങീട്ടേ കൊടുക്കാനൊക്കൂ. ആളിനെ നിങ്ങക്കറിയാമോ?''

''അറിയാം.''

''എവിടാണെന്നു പറഞ്ഞാ ഞാങ്കൊണ്ടെക്കൊടുക്കാം,''

''എന്നെ വിശ്വാസമില്ല്യോ?''

''വിശ്വാസക്കുറവൊന്നുമില്ല.'' ആശാനെ ആകപ്പാടെ സൂക്ഷിച്ചുനോക്കിയിട്ട് പോസ്റ്റ്മാൻ പറഞ്ഞു:

''മേൽവിലാസക്കാരനു കൊടുക്കാനാ ഞാൻ വന്നതു്.''

''എന്നാ കൊണ്ടെക്കൊട്ട്.'' ആശാന്ന് കോപം വന്നു. അയാൾ തിരിഞ്ഞു നടക്കാൻ തുടങ്ങി.

''യെ! ചേട്ടാ! ഇങ്ങനങ്ങു പോയാലോ?''

''അല്ല! ആളിനെ ഞാൻ കാണിക്കാമെന്നല്ല്യോ പറഞ്ഞെ, തനിക്കു വിശ്വാസമില്ലേൽ കൊണ്ടുക്കൊട്ട്.''

''ഇതു് രജിസ്റ്റർ എഴുത്താ.''

"ശെടാ! മററാക്കും ഇതു വന്നിട്ടില്ലെന്നു തോന്നുമ ല്ലോ ഇപ്പറയുന്നതു കേട്ടാൽ." ആശാൻ ആക്ഷേപത്തോ ടെ ചിരിച്ചു.

"അതൊന്നുമല്ലല്ലോ ഞാമ്പറഞ്ഞെ! ഇതു് മേ· വി യ്ക്കു് നേരിട്ടു കൊടുക്കാനെ ഒള്ളു."

"അതാരാ ഈ മേ. വി.?"

"മേൽവിലാസക്കാരൻ ശാസ്താവ്."

"ഓ!" ആശാൻ വീണ്ടും ചിരിച്ചു.

"വര്വ്! ചേട്ടാ!" ആശാൻ മുമ്പേയും പോസ്റ്റ്മാൻ പുറകേയും ആയി തെക്കോട്ടു നടന്നു. അവർ പോകു മ്പോൾ വഴിയിൽ കണ്ടവരോടൊക്കെ ആശാൻ പറഞ്ഞു:

"ശാസ്താവിനൊരു എഴുത്തു വന്നിട്ടൊണ്ടു്."

കുറച്ചു സമയത്തിനുള്ളിൽ ശാസ്താവിനു് എഴുത്തുവ ന്ന കാര്യം ഓരോരുത്തർ പറഞ്ഞുപറഞ്ഞു ആ നാട്ടിൻപു റത്തു മുഴുവൻ വലിയ വാർത്തയായി പ്രചരിച്ചു കഴിഞ്ഞു. ആരെങ്കിലും മററൊരാളിനെ സംഗതിവശാൽ കണ്ടുമുട്ടി യാൽ പറയുന്ന വിശേഷമിതാണു്: "ശാസ്താവിനു് ഒ രെഴുത്തുവന്നു."

ആശാനും പോസ്റ്റ്മാനുംകൂടി ശാസ്താവിൻെറ കുര യ്ക്കൽ ചെന്നപ്പോൾ ശാസ്താവ് അവിടെയില്ലായിരുന്നു. അയാൾ തെക്കേപ്പാടത്തു വേലയ്ക്കു പോയിരിക്കുകയാണ്. ശാസ്താവിൻെറ മകൾ എഴുത്തിൻെറ കാര്യം ചെന്നറിയി ക്കാൻ പാടത്തിലേക്കു് ഓടി. പ്രാണൻകളഞ്ഞാണു് അ വളുടെ ഓട്ടം. അവളെ കണ്ടവർ ചോദിച്ചു:

"എന്തിനാ പെണ്ണേ നീ ഓടുന്നേ?"

"അച്ഛന് ഒരെഴുത്തുവന്നു." അവൾ ഓട്ടം ന
ത്താതെ വിളിച്ചു പറഞ്ഞു.

പോസ്റ്റ്മാനും ആശാനും പാടത്തിൻകരയിൽ
ത്തുന്നതിനു് എത്രയോ മുമ്പു് അവൾ അവിടെയെത്തു
യുണ്ടായി. ശാസ്താവ് അങ്ങിനെ നേരത്തെ വിവ
അറിഞ്ഞു.

കൈത്തോട്ടിലിറങ്ങി കാലിലും കയ്യിലും ശരീരത്ത
ലും പുരണ്ടിരുന്ന ചേറൊക്കെ കഴുകി കരയ്ക്കു കയറി
പ്പോൾ ശാസ്താവ് വല്ലാതെ വെപ്രാളപ്പെട്ടു. വീട്ടിലേ
ക്കു നടന്നുതുടങ്ങിയപ്പോൾ അകലെ കുന്നിൻചരിവി
ങ്ങി ആശാനും കൂടെ കാക്കിക്കാരൻ പോസ്റ്റ്മാനും വ
ന്നതാണ് അയാൾ കണ്ടതു്.

"ശാസ്താവേ! നിനക്കൊരെഴുത്തുണ്ടു്." ആശാ
വിളിച്ചു പറഞ്ഞു.

കറുത്ത നാറിയ തോർത്ത് മടക്കിയുടുത്തിരുന്നതു് ന
വത്തിയിട്ടു് ശാസ്താവ് അവരുടെ അടുത്തേക്കു നടന്ന
പാടത്തിന്റെ കരയ്ക്കു് തെക്കോട്ടു നീങ്ങി നിന്നിരുന്ന
വാണ്ടൻ തെങ്ങിൻതയ്യുടെ ചുവട്ടിൽവച്ചു് പോസ്റ്റ്മ
നേയും ആശാനേയും അയാൾ കണ്ടുമുട്ടി.

"ഇതാ എഴുത്ത്." പോസ്റ്റ്മാൻ എഴുത്തെടുത്തു
കൊടുത്തു. ശാസ്താവിന്റെ ഒപ്പ് വേണ്ടിടത്ത് അയാ
വാങ്ങി. "എനിക്കു് വേറെ ചിലടത്ത് ഇതുപോലെ
പോയിട്ടു് കാര്യമുണ്ടു്." പോസ്റ്റ്മാൻ യാത്രപറഞ്ഞ

"ഓ! എന്നാലങ്ങിനാട്ടെ!" ശാസ്ത്രാവ് അയാളെ നോക്കി നന്ദിപൂർവ്വം ചിരിച്ചു. തപാൽക്കാരൻ നടന്നു് അകന്നുകഴിഞ്ഞപ്പോൾ ആശാനോട്ടു് തിരിഞ്ഞു ശാസ്ത്രാവ് പറഞ്ഞു:

"ഇതു് എന്തോന്നാന്നു് നോക്ക്യാട്ടെ!" ഒന്നു വായിച്ചാട്ടെ!" എഴുത്തു് ആശാനു നീട്ടുമ്പോൾ അയാളുടെ കൈ വിറയ്ക്കുന്നുണ്ടായിരുന്നു.

ആശാൻ എഴുത്തുപൊട്ടിച്ചു. ആശാൻ അതു് ആകപ്പാടെ ഒന്നു പരിശോധിച്ചു.

"ഉം! വായിച്ചാട്ടെ!" ശാസ്ത്രാവിൻെറ മകൾ ഈ സമയം അവിടെ വന്നുനിന്നു വിരലുകടിച്ചു. "മോളേ! നീ പൊയ്ക്കോ! അച്ഛൻ അങ്ങോട്ടു വന്നേക്കാം കേട്ടോ!"

പെണ്ണു് മടിയോടെ നടന്നു,

"വായിച്ചാട്ടു് ആശാനെ!"

"അനുജൻ അറിയുന്നതിനു്." ആശാൻ വായിച്ചു.

"ഓഹോ! കൊച്ചേട്ടൻെറയാണോ." ശാസ്ത്രാവിൻെറ മുഖഭാവം മാറുന്നതു് എഴുത്തിൽ ശ്രദ്ധിച്ചുകൊണ്ടിരുന്ന ആശാൻ കണ്ടില്ല.

"ഒരത്യാവശ്യം അറിയിക്കാനാണു് ഈ എഴുത്തു് അയക്കുന്നതു്." ശാസ്ത്രാവ് മിണ്ടാതെ തെക്കേക്കുന്നിലേക്കു് കാര്യമൊന്നുമില്ലാതെ നോക്കിക്കൊണ്ടിരുന്നു. "തങ്കമ്മയെ മൂന്നാഴ്ചയായിട്ടു് കാണാനില്ല. അവൾ അവിടെ വന്നാൽ ഇവിടെ അറിയിക്കണം."

"ഓഹോ; അതാണോ?" ആത്മഗതം മാതിര ശാസ്താവു പറഞ്ഞു:

"അതെന്തോന്നാ ശാസ്താവെ?" ആശാൻ എഴു ത്തിൽനിന്നു മുഖമുയർത്തി.

"അതു് പറഞ്ഞാലൊത്തിരിയുണ്ടു്." കൈപ്പട ങ്ങൾ പരസ്പരം തിരുമ്മിയിട്ടു് ശാസ്താവ് ആലോചനയിൽ മുഴുകി,

"എന്തോന്നാ?"

"അവളൊരസത്താ."

"ആരായീ തങ്കമ്മ?"

"കൊച്ചേട്ടൻെറ രണ്ടാമത്തെ മോളു്. മററിംഗ്ലീ ഷിലാ പഠിക്കുന്നേ!"

"ഓഹോ!"

"അയലോക്കത്തുള്ള പൂവാലന്മാരൊക്കെ അവടെ പൊറകെയാ. അവടെ മൂത്തോടെ നായരെ ഓമല്ലൂർ വാ ണിഭത്തിനു് ഞാങ്കണ്ടു. അന്നു് കൊറച്ചധികം കഥ യൊക്കെ അവൻ പറഞ്ഞു."

"എന്തോന്നു കഥ?" അന്യരെക്കുറിച്ചുള്ള കാര്യ ങ്ങൾ അറിയാൻ ആശാനു് അടക്കാൻമേലാത്ത ആർത്തി യാണു്.

"ങാ! അതിരിക്കട്ടെ. എഴുത്തു് വായിച്ചാട്ടെ."

ആശാൻ വായിച്ചുതുടങ്ങി. "ഇവിടൊക്കെ ആളു വിട്ടു അന്വേഷിക്കുന്നൊണ്ടു്. ഗ്രാൻറുപള്ളിക്കൂടത്തിലെ ഒരു സാറും അവളുംകൂടിയാണു് പോയിരിക്കുന്നതു്, വ

ളാരെ രഹസ്യമായിരിക്കട്ടെ. പുറത്താരോട്ടം പറയേണ്ടാ."

"ഞാനാരോട്ട പറയാനാ? പെമ്പിള്ളാരെ നെലക്കുനിത്തി വളത്തിയില്ലെങ്കിലിങ്ങനൊക്കെത്തന്നെ പറ്റും. ആളോഹരിവച്ചപ്പോ ഞങ്ങടക്കൊണ്ടാരുന്നതൊക്കെ കൈവശമാക്കിയതാ കൊച്ചേട്ടൻ. അന്നു കണ്ടിട്ടേയൊള്ളു ഞാൻ. ആളോഹരി കഴിഞ്ഞു പിരിഞ്ഞതാ. എൻെറ കൈയ്ക്ക് എല്ലുള്ളിടത്തോളം കാലം ഉണ്ണാനൊള്ളത് ഒണ്ടാക്കാനെനിക്കറിയാം. അന്യരെ കളിപ്പിച്ച്, സൊന്തം കൂടപ്പിറപ്പുകളെ കളിപ്പിച്ച്, ഒണ്ടാക്കുന്ന മൊതല്‌ ശരിക്ക് അനുഭവിക്കാനൊക്കത്തില്ല. ഇന്നല്ലേൽ നാളെ ദൈവം തമ്പുരാൻ കൊടുത്തോളും തക്ക ചിക്ഷ. ഇന്നാ എനിക്കൊരെഴുത്തയക്കുന്നതു് ആദ്യമായിട്ട്. ആപത്തു കാലത്തു് അന്യരൊന്നും കാണത്തില്ല. എവിടെ വേണേപ്പോട്ടെ! എനിക്കാരേം തെരക്കാനൊക്കത്തില്ല...ഉം! വായീരു്." ശാസ്താവ് ദീർഘനിശ്വാസം വിട്ടു.

"ഇവിടെല്ലാവക്കും വല്ലാത്ത വെഷമം. നമ്മളുതമ്മിലെന്തൊക്കെയൊണ്ടാരുന്നാലും കൂടപ്പിറപ്പുകളല്യോ."

"കൂടപ്പിറപ്പുകൾ..." ശാസ്താവ് പല്ലുറുമ്മി.

"രഹസ്യമായിട്ടു തിരക്കി വിവരം അറിയിക്കുമല്ലോ. അവിടെ തോട്ടങ്ങളിൽ വല്ലിടത്തും ഉണ്ടോയെന്നും തിരക്കണം.....എന്ന് നിൻെറ ചേട്ടൻ ശങ്കരൻകുഞ്ഞു്." ആശാൻ വായിച്ചുതീർത്തു് മുഖം ഉയർത്തി.

"നിൻെറ ചേട്ടൻ!...... ഇപ്പോഴെങ്കിലും ആ വിചാരം വന്നല്ലോ." ശാസ്താവ് അസ്വസ്ഥതയോടെ പറഞ്ഞു:

"ങാ! പിന്നെ, അങ്ങേരെ കുററം പറയുന്നതും കഷ്ടമാ. ആ പെമ്പ്രന്നോരു വറേണ വരേന്ന് അങ്ങോട്ടോയിങ്ങോട്ടോ മാറാൻ അങ്ങേക്ക് കരുത്തില്ല. അവരു ചെയ്യുന്നതാ, അങ്ങേരുടെ വീട്ടുകാരെ അവക്ക് ചതുർത്ഥീമാ. എന്നാല്യ് അവരുടെ വീട്ടുകാരാരെങ്കിലും അവിടില്ലാത്ത ദെവസമൊട്ടില്ലതാനും. കൊച്ചേട്ടനാണേൽ നല്ലതുപോലെ സമ്പാദിച്ചിട്ടൊണ്ടു്. പെമ്പ്രന്നോരുടെ വീട്ടീന്നും കൊറെ കിട്ടീട്ടൊണ്ടു്. പിന്നെ ഞങ്ങടേന്ന് പിടിച്ചു് പറിച്ചെട്ടത്തതൊക്കെമൊണ്ടു്. ഒരൊന്നാന്തരം കടയല്യോ പന്തളത്തു് ഉള്ളതു." ശാസ്താവ് ദീർഘനിശ്വാസം വിട്ടു. ഞാനിങ്ങനെ വല്ലോരുടേം പര്യമ്പറത്തു് വന്നു താമസിച്ചു. ചളീലും വെള്ളത്തിലും കെടന്നു പാടുപെടേണ്ട കായ്യമൊണ്ടോ? അല്ല, ഒണ്ടോ? ആശാനൊന്നു പറ?" മൂവാണ്ടൻ തെങ്ങിൻെറ ഓലയിൽ പിടിച്ചുകൊണ്ടു് മിണ്ടാതെ നിന്നിരുന്ന ആശാനെ പിടിച്ചു കുലുക്കി ശാസ്താവു ചോദിച്ചു.

"ആ പാവപ്പെട്ട കൊച്ചുകൊച്ചാനെ കരടിപിടിക്കേണ്ട കായ്യം വല്ലതുമൊണ്ടാകുമാരുന്നോ? പന്തളത്ത് ഞങ്ങളെല്ലാം കഴിഞ്ഞുകൂടിയിരുന്നെങ്കിൽ...." ശാസ്താവിൻെറ കണ്ഠം ഇടറി. "അന്ന് ചന്നം പിന്നം പെയ്തുകൊണ്ടിരുന്ന മഴയത്തു് മലയിറങ്ങിവരുമ്പോൾ, പുളിച്ചിമാം മൂട്ടം കഴിഞ്ഞു, ചുമടും തലേൽ വച്ചുകൊണ്ടു് വരുമ്പോഴല്യോ, രണ്ടു കാലിൽ എഴുനേററു നിക്കുന്ന കരി

മാടൻ കരടിയുടെ കയ്യിൽ ചേട്ടൻ ചെന്നകപ്പെട്ടെ? ആ രാക്ഷസൻ കൊച്ചുകൊച്ചാട്ടനെ കടിച്ചുകീറുമ്പോഴും വി ളിച്ചു പറഞ്ഞതെന്തോന്നാ?...'' ശാസ്താവിൻെറ തൊ ണ്ടയിൽ വാക്കുകൾ തടഞ്ഞുപോയി. കണ്ണിൽനിന്ന് വെള്ളം ധാരമുറിയാതെ ഒഴുകിത്തുടങ്ങി. ''ശാസ്താവേ! അനിയാ! ഓടിക്കോ! ഓടിക്കോ, കരടി! ....എന്നല്ല്യോ.... അവസാന നേരത്തു വരെ കൊച്ചേട്ടൻ വിളിച്ചു പറ ഞ്ഞെ? അതോക്കമ്പോ...'' അയാൾ ഒരു കൊച്ചുകു ഞ്ഞിനെപ്പോലെ മുഖംപൊത്തി വിങ്ങിവിങ്ങിക്കരഞ്ഞു. ആശാൻ അതുനോക്കി മിണ്ടാതെ നിന്നുപോയി. ''അ തൊക്കെ ഒണ്ടായതു്...പന്തളത്തുന്ന് ഇവിടെ വന്നു മ ലേൽക്കിടന്നു പാടുപെടാനിടവന്നതുകൊണ്ടല്ല്യോ? കൊ ച്ചുകൊച്ചാട്ടനെ കരടി കടിച്ചെന്നറിയിച്ചിട്ടുകൂടി ഇങ്ങോ ട്ടൊന്നു വരാത്ത കല്ലാ...ഇപ്പോ....എനിക്കെഴുത്തയച്ചിരി ക്കുന്നെ'' ശാസ്താവ് മൂക്കുപിഴിഞ്ഞിട്ടു താഴെ കുത്തിയി രുന്നു.

''കൂടപ്പിറപ്പുപോലും....കൂടപ്പിറപ്പ്....'' ശാസ്താവു പല്ലുകടിച്ചു. ''എൻെറ പട്ടിപോം അവളെ തെരക്കാൻ എൻെറ കൊടിച്ചിപ്പട്ടി!........'' അയാൾ കാർക്കിച്ചു തുപ്പി.

''ലോകമങ്ങനാ ശാസ്താവേ!....'' ആശാൻ പതു ക്കെ പറഞ്ഞു.

''ലോകമങ്ങനൊന്നുമല്ല ...ആരൊക്കെ പറഞ്ഞാലും എനിക്കൊട്ടു വിശ്വാസം വരത്തുമില്ല. വീട്ടും കൂട്ടും കള ഞ്ഞു് ഇവിടെ ഈ നാട്ടിൽ വന്നു കേറിയപ്പോ കേറിക്കെ ടക്കാനൊരു പുരയിടോം താമസിക്കാനൊരു ചായിപ്പും ത

ന്നത് ഒരു മനുഷ്യനല്ലേ്യാ? ഈ ലോകത്തിലെ മനുഷ്യൻ!... ഇന്നിപ്പോഴത്തു് എൻെറതാകനി തന്നുമില്ലേ്യ?... ഞാൻ വെലക്ക വാങ്ങിച്ചതാണോ? അല്ല! ആണോ?... എനിക്ക് ഇഷ്ടദാനം തന്നതു്.'' അയാൾ കണ്ണു തുടച്ചു ഞാൻ ചോദിച്ചിട്ടാണോ? ഞാൻ അവകാശം പറഞ്ഞിട്ടാണോ കോയിക്കലേത്തെ തമ്പുരാൻ........എനിക്ക പതിച്ചുതന്നെ? അല്ല ആണോ?........ആശാനൊന്ന വ! .......അതും ഒരു മനുഷ്യനല്ലേ്യാ? കൂടപ്പിറപ്പുകളെയെല്ലാം പിടിച്ചു പറിച്ചെട്ടത്തിട്ടു് തെണ്ടാനിറക്കിവിട്ടു്........ഒരു മനുഷ്യനല്ല........അയാളെൻെറ ചേട്ടൻ....എന്തിനാ ഞാനതൊക്കെ പറേന്നെ?....ഒന്നും പറയാതിരക്കണതാ നല്ലേ!....'' കോപംകൊണ്ടു ചുവന്ന അയാളുടെ കണ്ണുകളിൽനിന്നു തീപ്പൊരി പാറി. എന്തൊക്കെയോ ചിന്തിച്ചുകൊണ്ടു് അയാൾ കിഴക്കോട്ടു നോക്കി മിണ്ടാതെ ഇരുന്നു.

"അച്ഛോ.... തുമ്പായെട്ടത്തോണ്ടു വരട്ടോ.'' പാടത്തുനിന്നു രാസ്സാവിൻെറ മകൾ വിളിച്ചു ചോദിച്ചു.

"അല്ല! അവളു വീട്ടിലേക്കല്ലേ്യാ പോയെ? . പാവം പെണ്ണു്........''

"അച്ഛോ!....''

"വേണ്ട, മോളെ! ഞാൻ വന്നെട്ടത്തോളാം.'' അയാൾ ആശാൻ അവിടെ നില്ക്കുന്ന കാര്യം മറന്നു് പാടത്തിലേക്കു നടന്നു. പാടത്തിലിറങ്ങി തുമ്പായെട്ടത്തു വെട്ടിത്തുടങ്ങിയ ആ ആജാനബാഹുവിനെ നോക്കിക്കൊണ്ടു് ആശാൻ ആ ദൃഢപാണ്ഡൻ തെങ്ങിൻതയ്യുടെ ചുവട്ടില്

ന്നു. പാടത്തുനിന്ന് കരയിലേക്ക് അടിക്കുന്ന കാറ്റേ
റ്റ് ഓലത്തുമ്പുകൾ തുള്ളിക്കൊണ്ട് രഹസ്യം പറയുക
യാണ്. കൈത്തോട്ടിൽനിന്നുയർന്ന മുണ്ടികൾ നാലഞ്ചെ
ണ്ണം തെക്കോട്ടു ശബ്ദമുണ്ടാക്കി പറന്നുപോയി. കണ്ട
ത്തിന്റെ കരയ്ക്കു നിന്നിരുന്ന ചാരുമരത്തിന്റെ താഴ
ത്തെ കവരത്തിൽ ഒരു പൊൻമാൻ താഴത്തെ തോട്ടിലേ
ക്ക് ആർത്തിയോടെ നോക്കിക്കൊണ്ടിരുന്നു.



# 19

# ഇത്തിൾക്കണ്ണിയുടെ ഇടയ്ക്ക് ഒരു കിളിക്കൂട്

**രാ**വിലെ തുമ്പോക്കോണൻ വൈദ്യനും ശങ്കരൻകുട്ടിയും കോയിക്കലേത്തു വന്നു. തലേന്നു വൈകുന്നേരം ശങ്കരൻകുട്ടി വൈദ്യനെ വിളിക്കാൻ തുമ്പോക്കോണേക്കു പോയതാണ്. രണ്ടുമൂന്നു ദിവസങ്ങളായി ഗൗരിക്ക് അസുഖം അതികലശലായി. വർത്തമാനം പറയാൻപോലും ആവാത്ത നില. അതി ദയനീയമാണ് അവളുടെ സ്ഥിതി. കുറച്ചുമുമ്പ് വളരെ ആശ്വാസം കണ്ടുതുടങ്ങിയതാണ്. മാധവൻപിള്ളയും മറ്റുള്ളവരും ആഹ്ലാദിച്ചുതുടങ്ങിയതുമാണ്. കട്ടിലിൽ ഗൗരിയെ താങ്ങിയിരുത്തി അടുത്തിരുന്ന് അയാൾ ദീർഘനേരം വർത്തമാനം പറയും. നേരമ്പോക്കുകൾ പറഞ്ഞ് ചിരിപ്പിക്കും. ആകപ്പാടെ

ആ വീട്ടിൽ സന്തോഷത്തിൻെറ അലകൾ ഇളകിത്തുട ങ്ങി. രോഗമന്വേഷിച്ചു വന്നിരുന്ന നാട്ടിൻപുറത്തുകാരൊക്കെ, ഗൗരി കട്ടിലിൽനിന്നെഴുന്നേററ് മുററത്തൊക്കെയെങ്കിലും, അനതിവിദൂരഭാവിയിൽ നടന്നുതുടങ്ങുമെന്നു പതുക്കെ പറയാൻ തുടങ്ങി. പാവങ്ങളൊക്കെ അതോർത്തു് അത്യന്തം സന്തോഷിച്ചു. പ്രത്യേകിച്ചു് കോയിക്കലേത്തെ ആശ്രിതർ. കയ്യഴിച്ചു് അവക്കൊക്കെ വാരിക്കോരിക്കൊടുക്കുന്ന സ്വഭാവമാണു് ഗൗരിയുടേതെന്നു് അവരെല്ലാം പറയാറുണ്ടു്.

പെട്ടെന്നു് രണ്ടുദിവസം മുമ്പു് സുഖക്കേടു് കലശലായപ്പോൾ എല്ലാവരും വല്ലാതെ വ്യാകുലപ്പെട്ടു. രണ്ടു ദിവസത്തിനുള്ളിൽ ഗൗരിക്കു് മൂന്നു പ്രാവശ്യം ആലസ്യം ഉണ്ടായപ്പോൾ മാധവൻപിള്ള വല്ലാതെ ഭയന്നു. ശങ്കരൻകുട്ടിയെ വൈദ്യനെ വിളിക്കാൻ ഇന്നലെ പറഞ്ഞയച്ചു. വൈദ്യൻ വരുന്നോ വരുന്നോയെന്നു കാത്തു പൂമുഖത്തു് മാധവൻപിള്ള ഇരിക്കുമ്പോഴാണു് കിഴക്കേ വഴിയിൽ വൈദ്യൻെറ കഷണ്ടിത്തല കണ്ടതു്. കൂടെ ശങ്കരൻകുട്ടിയുമുണ്ടു്. തലയുടെ പിൻഭാഗത്തു് അവശേഷിച്ചിട്ടുള്ള നരച്ച രോമങ്ങൾ പറെറ വെട്ടിയിരിക്കുന്ന വൈദ്യൻെറ മുഖം ഒരുതരം ചതുരാകൃതിയിലുള്ളതാണു്. തടിച്ച ചുണ്ടു്, വത്തമാനം പറയുമ്പോൾ വായിൽ വളരെ തുപ്പൽ തികയുന്നതുപോലെ കേൾക്കുന്നവക്കു് തോന്നും. വളരെ വത്തമാനം പറയുന്ന പ്രകൃതക്കാരനാണു് വൈദ്യൻ. വെളുത്ത, രക്തപ്രസാദം ഉള്ള ശരീരം. മാറിലെ മുലകൾ പെരുത്ത മട്ടിൽ പൊതുവെ തൂങ്ങിക്കിടക്കുന്നതായി തോന്നും. നല്ല കുടവയറുണ്ടു്. മൻമൽ മു

ണ്ടും തോളത്തുകൂടി നെടുങ്ങനെ തൂക്കിയിട്ടുള്ള കോട്ടാർ നേര്യതും ആണു് സാധാരണ വേഷം. കടക്കാലുപോലെയുള്ള വളഞ്ഞ ചൂരൽവടി കയ്യിൽ. ശരീരമാകെ ഒന്നിച്ചിളകുന്ന രീതിയിലാണു് നടപ്പു്.

വൈദ്യനെ കണ്ടപ്പോൾ മാധവൻപിള്ള പൂമുഖത്തുനിന്നിറങ്ങി പടിക്കലേക്കു ചെന്നു. വൈദ്യൻ ചെറുതായി ചിരിച്ചു. സ്വർണ്ണം കെട്ടിയ രണ്ടു പല്ലുകൾ ചിരിച്ചപ്പോൾ പുറത്തു കണ്ടു.

"ഇന്നെങ്ങിനെയുണ്ടു്?" കയ്യിലിരുന്ന വടി പതുക്കെ ആട്ടിക്കൊണ്ടു് വൈദ്യൻ മാധവൻപിള്ളയോടു് ചോദിച്ചു.

"അല്പം ആശ്വാസംപോലെ തോന്നുന്നു." മാധവൻപിള്ള അങ്ങിനെ പറഞ്ഞതെങ്കിലും മുഖത്തു് പ്രസാദം കളിയാടിയില്ല. അവർ മൂന്നുപേരുംകൂടി പൂമുഖത്തേക്കു കയറി. വൈദ്യൻ തോളിൽനിന്നു് നേര്യതു് എടുത്തു് ചുരുൾ അയയിൽ ഇട്ടു. വടി തട്ടിൽ തൂക്കി. മാധവൻപിള്ളയുടെ പിറകെ ഗൗരി കിടന്നിരുന്ന മുറിയിലേക്കു് വൈദ്യൻ നടന്നു.

ശേഖരൻകുട്ടി അങ്ങാടിയിലേക്കാണു് പോയതു്.

നേരം ഏതാണ്ടു് ആറുനാഴിക പുലർന്നു കഴിഞ്ഞിട്ടേയുള്ളൂ. എങ്കിലും വെയിലിനു് കടുത്ത ചൂടു്. പടിഞ്ഞാറുനിന്നു് കൂടക്കൂടെ കാററു് വീശുന്നുണ്ടു്. മരങ്ങളുടെ ശിഖരങ്ങൾ കാററുകൊണ്ടു് ഇളകുന്ന ശബ്ദങ്ങളും അങ്ങോട്ടുമിങ്ങോട്ടും പറന്നുനടക്കുന്ന പറവകളുണ്ടാക്കുന്ന ഒച്ചപ്പാടുകളും അന്തരീക്ഷത്തിൽ പ്രതിധ്വനിക്കുന്നു. കിഴ

ക്കേ കുന്നിൻചെരുവുകളിലേക്ക് പടിഞ്ഞാറുനിന്ന് കറു
ത്ത മേഘങ്ങൾ കാററടിച്ചു നീങ്ങുകയാണ്. തെക്കുപ
ടിഞ്ഞാറെ കോണിൽ മേഘങ്ങൾ തടിച്ചുകൂടിത്തുടങ്ങി.

ഉച്ചയ്ക്കു് ഊണും കഴിഞ്ഞു് വെടിപ്പായി മുറുക്കി
ക്കൊണ്ടു് വൈദ്യനും മാധവൻപിള്ളയും പൂമുഖത്തു് ഇരി
ക്കുകയാണ്. "ഞാമ്പറഞ്ഞു് കഷായത്തിൽ തന്നിട്ടുള്ള
ഗുളിക അരച്ചു് തേനും മേമ്പൊടിചേർത്തു് ഒരാഴ്ച കൊടു
ത്താട്ടെ. ആശ്വാസമായിക്കൊള്ളും." ചെല്ലത്തിൽ കി
ടന്നിരുന്ന പഴുത്തു ചുവന്ന പാക്ക് കയ്യിലെടുത്തു നോക്കി
ക്കൊണ്ട് വൈദ്യർ മാധവൻപിള്ളയോടായി പറഞ്ഞു:

"നല്ല ഒന്നാന്തരം പാക്ക്." മാധവൻപിള്ള എഴു
നേററ് തട്ടി പൊക്കിയിട്ട് മുററത്തേക്ക് നീട്ടിത്തുപ്പി.

"വേണമെങ്കിൽ കുറച്ചു്........കൊണ്ടുപോകുന്നോ
വൈദ്യനേ?" മാധവൻപിള്ള ചോദിച്ചു.

"വിരോധമില്ല." വൈദ്യൻ ചിരിച്ചു. "കാററു
വീഴാത്ത കവുങ്ങ് ഇവിടൊക്കെയേ ഉള്ളൂ. പയ്ങ്ങാ
പ്പാക്കാകുമ്പോഴേ എല്ലാം പൊഴിയുവാ ഞങ്ങടെ പറമ്പി
ലൊക്കെ. ചമ്പനാണേൻ ഇപ്പോ നല്ല വെലയു
ണ്ടു് പഴക്കായ്ക്കു് പറയാനുമില്ല. എന്നാൽ വില്ക്കാൻ
വല്ലതും വേണ്ടേ? ആവശ്യത്തിനുപോലും കിട്ടാനില്ല;
പിന്ന്യല്ലേ വില്ക്കാൻ!" വൈദ്യൻ പറഞ്ഞു.

"ശങ്കരാ........ശങ്കരൻകുട്ടീ!........" മാധവൻപിള്ള
വിളിച്ചു. അകത്തു് ശങ്കരൻകുട്ടി വിളികേട്ടു.

"എങ്ങനിരിക്കുന്നു ഇക്കൊല്ലത്തെ കൃഷിയൊക്കെ?
തരക്കേടൊന്നുമില്ലേ?" വൈദ്യൻ മാധവൻപിള്ളയോ
ടു് തിരിഞ്ഞു ചോദിച്ചു.

"കുഴപ്പമൊന്നുമില്ല." മാധവൻപിള്ള വെളിയി ലേക്കു നോക്കിക്കൊണ്ടു് പറഞ്ഞു. "എന്നാലും പണ്ട ത്തെ മട്ടിലൊന്നുമില്ല."

":ചെലവ്..... .. കൃഷിക്കൊക്കെ എന്തൊരു ചെല വാ ഇക്കാലത്ത്........" വൈദ്യൻ മുറുക്കാൻ ചവച്ച് കൊണ്ടു് പറഞ്ഞു.

"വൈദ്യന് കൊറച്ച് പഴുക്കപ്പാക്ക് കൊടുത്തയ ക്കണം ശങ്കരാ." പൂമുഖത്തേക്കു വന്ന ശങ്കരൻകുട്ടിയെ നോക്കി മാധവൻപിള്ള പറഞ്ഞു.

"കൊടുത്തയക്കാം."

"ഓലിക്കലെ പുതുവലിൻ കാണാം നല്ല വരിക്കപ്പാ ക്ക്. അതു കൊറച്ചു പറിപ്പിച്ചാമതി. ആ തോമ്മാ യോട്ട് പറഞ്ഞയക്ക്."

"ഇപ്പോ........വേണ്ട. എനിക്കാ നാണാപിള്ളച്ചേ ട്ടൻെറ വീട്ടിലൂടെ ഒന്നു കയറണം. അതു കഴിഞ്ഞു് ഇ തുവഴി വരുമ്പോ തന്നേച്ചാ മതി."

"അങ്ങിനെയാകാം." ശങ്കരൻകുട്ടി പറഞ്ഞു. പ ക്ഷേ വൈദ്യൻെറ വാക്കുകൾ ശങ്കരൻകുട്ടിയുടെ മനസ്സിൽ ഒരു ഞെട്ടലുണ്ടാക്കി. നാണുപിള്ളയുടെ വീട്ടിൽ അ യാൾക്കു പോകണമത്രേ. എന്തിന്? വൈദ്യൻെറ ഇ പോക്കിൻെറ പിന്നിലെ പരമാർത്ഥമെന്താണ്? വൈ ദ്യനോട്ട് ശങ്കരൻകുട്ടിക്ക് വെറുപ്പു തോന്നി. അയാൾ വെറുതെയായിരിക്കുകയില്ല അവിടെ പോകുന്നതു്.

"അന്നു പറഞ്ഞ വസ്തുവിൻെറ കാര്യമെന്തായി?" മാധവൻപിള്ളയോട്ടു് വൈദ്യൻ ചോദിച്ചു.

"അതു നമുക്കു് ശരിയാക്കാം." മാധവൻപിള്ള പറഞ്ഞു. "തടിക്കാണെങ്കിൽ ഇവിടെ അത്ര വൈഷമ്യമൊണ്ടാരിക്കേല്ല. താമസിക്കാതെ അതൊക്കെ തൊടങ്ങിയാലെന്തെന്നാ ... ഇപ്പോഴത്തെ വിചാരം" വൈദ്യൻ പറഞ്ഞു.

"അതൊന്നും വൈദ്യനറിയേണ്ട. എൻെറ ഗൗരിക്കുട്ടിയുടെ അസുഖത്തിനൊരാശ്വാസമുണ്ടായാൽ ഞാനതു് നടത്തിത്തന്നോളാം." മാധവൻപിള്ള മുററത്തേക്കു് നീട്ടിത്തുപ്പി.

"അതിനൊന്നും നിങ്ങളെ ബുദ്ധിമുട്ടിക്കാനെനിക്കിഷ്ടമില്ല."

"ബുദ്ധിമുട്ടാണെങ്കിലല്ലേയുള്ളു."

"ആ! പിന്നെ പറഞ്ഞോളാം കൂട്ടത്തിൽ കാര്യങ്ങൾ." വൈദ്യൻ അയയിൽനിന്നു് നേര്യതെടുത്തു് തോളിൽ നെടുനീളത്തിൽ തൂക്കി. മററുപലതും പറയാനൊണ്ടു്. പിന്നെ ആയിക്കോളാം. തട്ടിയിൽ തൂക്കിയിരുന്ന വടിയും എടുത്തു. "ഞാനെന്നാലിപ്പോളെറങ്ങട്ടെ!" വൈദ്യൻ തൊഴുതുകൊണ്ടു് പറഞ്ഞു.

"ശങ്കരാ! നീയുടെ അത്രടം ചെല്ല്, വൈദ്യൻെറ കൂടെ!" മാധവൻപിള്ള ശങ്കരൻകുട്ടിയെ നോക്കി.

"ഓ!" വൈദ്യൻെറ സംസാരം ശങ്കരൻകുട്ടിയുടെ ഹൃദയത്തിൽ കൊണ്ടു. പിന്നെ വിസ്തരിച്ചു പറയാൻ

ള്ള കാര്യങ്ങളെന്തായിരിക്കും? വസ്തു വാങ്ങുന്നതും വീടു വയ്ക്കുന്നതും മാത്രമല്ലാതെ പിന്നെയും കൂടുതൽ പറയാനുള്ളതെന്താണു്? പാറുക്കുട്ടിയുടെ കാര്യങ്ങളായിരിക്കുകയില്ലേ? അവളുടെ വിവാഹക്കാര്യം ഊർജ്ജിതത്തിൽ പുരോഗമിക്കുകയായിരിക്കണം. അതോ എല്ലാം തീർച്ചപ്പെടുത്തിക്കഴിഞ്ഞോ? നാണുപിള്ളയും വൈദ്യനും തമ്മിൽ പൊതുവായ ധാരണ വല്ലതും വന്നുകഴിഞ്ഞോ? അതിനെക്കുറിച്ചു് സംസാരിച്ചു തീർക്കാനുള്ള സംഗതികൾ തീർന്നിട്ടു് അതിൻെറ വിശദാംശങ്ങൾ ജ്യേഷ്ഠനോടു് പറയാമെന്നാണോ വൈദ്യൻ സൂചിപ്പിക്കുന്നതു്? അല്ലാതെ മറെറന്തുകൊണ്ടാണു് കൂടുതൽ കാര്യങ്ങൾ പിന്നെ പറയാമെന്നു് അയാൾ വ്യക്തമാക്കിയതു്. ശങ്കരൻകുട്ടിയുടെ ഹൃദയം വല്ലാതെ ചഞ്ചലപ്പെട്ടു. വൈദ്യൻ മുമ്പേയും അയാൾ പിമ്പേയുമായി നടന്നുപോകുമ്പോൾ ഇങ്ങനെ പലതും ശങ്കരൻകുട്ടിയുടെ ഹൃദയത്തിൽ കിടന്നു് തിളച്ചു മറിയുകയായിരുന്നു. തൻെറ ആഗ്രഹപൂരണത്തിനു് ഏററവും വലിയ തടസ്സമായിത്തീർന്നിരിക്കുന്ന ആ മനുഷ്യനെ....ഇല്ല. അയാളോടു് തൻെറ ആഗ്രഹങ്ങൾ തുറന്നു പറഞ്ഞാലോ? അതെങ്ങിനെ സാധിക്കും? ലോകത്തിൽ മററാരോടും പറയാത്ത പരമാത്ഥം ഈ മനുഷ്യനോടു് എങ്ങിനെ പറയും? മററുള്ളവർ അതറിഞ്ഞാൽ ചിരിക്കുകയില്ലേ? പറഞ്ഞാൽതന്നെയും ഈ മനുഷ്യൻ അയാളുടെ ആഗ്രഹം നടത്തേണ്ടെന്നു വയ്ക്കുമോ? നാണുപിള്ളയും ജ്യേഷ്ഠനും തനിക്കനുകൂലമാണോ എന്നുപോലും തിരക്കാതെ ഇയാളോടു് ഇക്കാര്യം എങ്ങിനെ പറയും? അതുമല്ലാ പാറുക്കുട്ടിയുടെ മനോഭാവംപോലും വ്യക്തമായി തനിക്കറിയാൻ കഴിഞ്ഞിട്ടില്ല.

"അല്ലേ! ഇതാരാ ഈ പോന്നെ? വൈദ്യത്തമ്പുരാനല്ല്യോ?" നീലിക്കുറത്തിയുടെ സംസാരം കേട്ടാണു് ശങ്കരൻകുട്ടി ചിന്തയിൽനിന്നുണർന്നതു്. വഴിയുടെ വശത്തുള്ള കടലാവണക്കിൻ വേലിയിലേക്കു ചേർന്നു് വഴിയൊഴിഞ്ഞു നില്ക്കുന്ന കുറത്തിയെ ആണു് തലയുയർത്തിയപ്പോൾ ശങ്കരൻകുട്ടി കണ്ടതു്.

"കൊച്ചമ്പ്രാനും തമ്പുരാനുംകൂടെങ്ങോട്ടാണോന്നോ?"

"ആരാ നീലിക്കൊറത്തിയോ? എന്തുവാ പണി?" വൈദ്യൻ നിന്നു.

"കൊച്ചുകെടാവിനു കൊട്ടക്കാനേക്കോ കൊറച്ചു വയറ പറിക്കാൻ....ന്തോ! ഈ വഴിയൊക്കെ ...?"

"എനിക്കു് നാണുപിള്ളച്ചേട്ടനെയൊന്നു കാണണം.......നിൻെറ വയററുവേദനയൊക്കെ എങ്ങനിരിക്കുന്നു?

"ഓ! അതെന്നേംകൊണ്ടേ പോകുന്നാ തോന്നിന്നെ ...തമ്പിരാൻ പറഞ്ഞ കഷായം കുടിച്ചിട്ടും ഒരിളവുമില്ലേ...."

"ഇല്ല്യോ?"

"ഇല്ലേ! വല്ലോമൊന്നൂടൊന്നു കുറിച്ചാ....കുടിച്ചു നോക്കാമാരുന്നു...." അരിവാളിൻെറ വളഞ്ഞ അററം കൊണ്ടു് പുറം ചൊറിയുന്ന കൂട്ടത്തിൽ നീലിക്കുറത്തി പറഞ്ഞു

"നാണുപിള്ളച്ചേട്ടൻെറ വീടോട്ടു് വന്നേതു്!" വൈദ്യൻ നടന്നു.

“കൊച്ചുമ്പ്രാനെന്താ നീലിക്കൊറത്തിയോടൊന്നു
മിണ്ടാണ്ട് നടക്കണെ? എന്നാ? കെറുവാണോ?” നീല
ക്കൊറത്തി ശങ്കരൻകുട്ടിയോടു തിരിഞ്ഞു ചോദിച്ചു.

ശങ്കരൻകുട്ടി ചിരിച്ചു. “എന്തോന്നിനാ പെണ
ങ്ങാനാ നീലിക്കൊറത്തീ?”

അവൾ ചിരിച്ചു. “അടിയനാങ്ങ് നാണുള്ളത
മ്പിരാന്റെ വീട്ടോട്ട് വരാനൊക്കാമേ!” താഴെക്കിടന്നിരു
ന്ന വയറവള്ളിക്കെട്ട് കയ്യിലെടുത്തുകൊണ്ട് നീലക്കൊറ
ത്തി പറഞ്ഞു.

വൈദ്യനും ശങ്കരൻകുട്ടിയും നടന്നു. അവർ പര
സ്പരം ഒന്നും മിണ്ടിയില്ല. കാറ്റത്തിളകുന്ന കരിയിലക
ളുടെ ശബ്ദവും മരങ്ങളുടെ ശിഖരങ്ങൾ ഉലഞ്ഞുണ്ടാകുന്ന
മർമ്മരങ്ങളും, അവരുടെ കാലൊച്ചയുമല്ലാതെ മറ്റൊന്നു
കേൾക്കാനില്ല. എലിമുള്ളു പടർന്നുകയറിയിട്ടുള്ള ഒര
പേഴമരത്തിന്റെ ചുവട്ടിൽനിന്നു ചിറകടിച്ചുകൊണ്ട്
ഒരു പക്ഷി പറന്നുയർന്നു.

“അതെന്തുവാന്നറിയാമോ ശങ്കരൻകുട്ടിക്ക് ആ പ
റന്നുപോയത്?” വൈദ്യൻ ദീർഘനേരത്തെ നിശ്ശബ്ദ
ത ഭേദിച്ചു.

“ഏ? ഏതു്?”

“ആ പറന്നുപോയ പക്ഷി ഏതാണെന്നറിയാമോ?”

“പാടില്ല.”

“അതാണ് കാട. ബഹു വിശേഷമാ… അ
റ കോഴിക്ക് അര കാടയെന്നാ പ്രമാണം.”

പിന്നെയും അവരുടെ ഇടയിൽ നിശ്ശബ്ദത. രണ്ടു പേരും സംസാരിക്കാൻ ആഗ്രഹം കാണിച്ചുമില്ല.

വീട്ടിലെ രോഗിയുടെ നിലയെക്കുറിച്ചുള്ള ആശങ്ക കൊണ്ടായിരിക്കും ശങ്കരൻകുട്ടി സംസാരത്തിൽ താല്പര്യം കാണിക്കാത്തതെന്ന് വൈദ്യൻ വിചാരിച്ചു. അയാളെ വലിച്ചിഴച്ച് വർത്തമാനം പറയിക്കാൻ താല്പര്യം വൈദ്യനും കാണിച്ചില്ല. മനസ്സിനു സുഖമില്ലാതിരുന്നാൽ എന്താണ് പറയാൻ തോന്നുക? നാണുപിള്ളയോട് ചെയ്യാനുള്ള സംഗതികളെക്കുറിച്ച് കുലങ്കഷമായി ചിന്തിക്കുകയായിരിക്കും വൈദ്യൻ! അയാൾക്ക് പലതും പറഞ്ഞുതീർക്കാനുണ്ടാവും. അതുകൊണ്ടായിരിക്കും വൈദ്യൻ തന്നോടെന്തെങ്കിലും സംസാരിക്കുന്നതിൽ താല്പര്യം കാണിക്കാത്തതു്. അതായിരുന്നു വൈദ്യന്റെ മൗനത്തിന് ശങ്കരൻകുട്ടി നല്കിയ വ്യാഖ്യാനം. അങ്ങിനെ അവർ മുമ്പോട്ടു നടക്കുകയാണ്...

ഓലിക്കരയിലെത്തിയപ്പോൾ വൈദ്യൻ തിരിഞ്ഞു ശങ്കരൻകുട്ടിയോടു ചോദിച്ചു:

"ആ കാണുന്നതല്ലേ്യാ നാണുപിള്ളച്ചേട്ടന്റെ വീട്?"

"അതെ"

"ശങ്കരൻകുട്ടി അങ്ങോട്ടു വരണമെന്നില്ല. ഞാൻ തന്നെ പോയ്ക്കൊള്ളാം..."

ശങ്കരൻകുട്ടി മറുപടിയൊന്നും പറഞ്ഞില്ല.

"നാണുപിള്ളച്ചേട്ടൻ ഏഴെട്ടു ദിവസം ഇവിടില്ലായിരുന്നല്ലോ. മിനാഞ്ഞാന്നല്ലേ്യാ വന്നതു്?"

“എനിക്കറിഞ്ഞുകൂടാ.” നീരസം വ്യക്തമാക്കു തിരിക്കാൻ കഴിയുന്നതും ശ്രദ്ധിച്ചുകൊണ്ട് ശങ്കരൻകുട്ടി പറഞ്ഞു.

“ഞങ്ങൾ വയസ്സന്മാക്ക് പുള്ള പറയാൻ ഏറെക്കു ണ്ടുമല്ലോ. അതുകൊണ്ട് ശങ്കരൻകുട്ടി സമയം കളയണ്ട വെയിലടങ്ങീട്ട് ഞാനതുവഴി വന്നോക്കാം. പഴക്കാപ്പ ക്കിന്റെ കാര്യം ഓത്തോണ്ടേ.” വൈദ്യൻ നാണുപിള്ള യുടെ വീട്ടിലേക്കുള്ള വഴിക്കു തിരിഞ്ഞു. അയാൾ അ ങ്ങോട്ടു നടക്കുന്നതുനോക്കി ശങ്കരൻകുട്ടി അവിടെ നില്ക്കു കയാണ്. താൻകൂടെ ചെല്ലേണ്ടെന്ന് തെളിച്ച് വൈ ദ്യൻ പറയാനുള്ള കാരണമെന്താണ്? നേരത്തെ അ യാൾ വിചാരിച്ചതുപോലെ പാറുക്കുട്ടിയുടെ കല്യാണ കാര്യങ്ങൾ സംസാരിച്ചു തീച്ചപ്പെടുത്താൻ തന്നെയായി രിക്കും വൈദ്യൻ പോകുന്നത്, അതൊക്കെ താൻ കേ ക്കേണ്ട ആവശ്യമില്ല; എന്ന് കരുതിയിട്ടല്ലേ അങ്ങോ ചെല്ലേണ്ടെന്നു വൈദ്യൻ വ്യക്തമായി പറഞ്ഞത്!

ഓലിക്കരയ്ക്കു നില്ക്കുന്ന മരോട്ടിമരത്തിൽ തവിട്ടുനി ത്തിലുള്ള ഉരുളൻ കായ്കൾ ധാരാളം തൂങ്ങിക്കിടക്കുന്ന അതിന്റെ ചുവട്ടിൽ ഏഴിലം പാലയുടെ കുററിയിൽന ന്ന് നാലഞ്ചു പുതിയ ശിഖരങ്ങൾ പൊട്ടി ഒരാൾ ഉയ ത്തിൽ വളന്നു നില്ക്കുന്നുണ്ട്. വേലിപ്പരത്തിക്കാട്ട ളിൽ കൂടി പടന്ന് മരോട്ടിയിലേയ്ക്കു കയറീട്ടുള്ള ചു ന്നുവള്ളിയിൽ കൊച്ചുമുന്തിരിപോലെ നാലഞ്ചു കുലക തൂങ്ങിക്കിടക്കുന്നു. വള്ളി പടന്നു കയറിയിരിക്കുന്ന രോട്ടിയുടെ വലിയ കമ്പിൽ ഒരു മൂട്ട് ഇത്തിൾക്കണ്ണ പിടിച്ച് പുഷ്ടിയായി വളരുന്നുണ്ട്. അതിന്റെ ഇല

ച്ചില്ലകളുടെ ഇടയിൽ ഒരു കിളിക്കൂടു്. ഉണങ്ങിയ കൊച്ചു കമ്പുകളും പൂവും ശേഖരിച്ചു് വണ്ണാത്തിപ്പുള്ളു് ഒരു കൂടുണ്ടാക്കുന്ന ജോലിയിലേർപ്പെട്ടിരിക്കുകയാണു്. ആൺപക്ഷി ഒരു മരോട്ടിയുടെ മറെറാരു കമ്പിലിരുന്നു പാടുന്നു. അതെല്ലാം താല്പര്യമില്ലാതെ നോക്കിക്കൊണ്ടു് ശങ്കരൻകുട്ടി അവിടെ നില്ക്കുകയാണു്.



# 20

# ഒരു മോഷണത്തിന്റെ കഥ

ആറന്മുളയിലെ വസ്തുക്കളെല്ലാം വിററു് കടം നടത്തിയ വകയിൽവന്ന കടങ്ങളൊക്കെ വീട്ടിയിട്ടു് ബാക്കിയുണ്ടായിരുന്ന ആയിരത്തി എണ്ണൂററി ഇരുപത്തേഴ് രൂപാ പതിനൊന്നണ കേശവൻനായർ ഗോമതിയുടെ കയ്യിൽ കൊടുത്തു. അയാൾ താമസം പൂങ്കോയിക്കൽ തന്നെയാക്കി. ഒരു മാസത്തിലധികമായി അവിടെ താമസം തുടങ്ങിയിട്ടു്. ഉദയത്തിനുമുമ്പു് ആററിൽ പോയി കുളി കഴിക്കും. അതുകഴിഞ്ഞു് മഹാദേവൻ ക്ഷേത്രത്തിൽ കയറി ശ്രീകോവിൽ പ്രദിക്ഷണം വച്ചു് തൊഴും. നാലഞ്ചുനാഴിക ഉയരുന്നതുവരെ അവിടെത്തന്നെ കഴിച്ചുകൂട്ടും. അമ്പലത്തിന്റെ പടിഞ്ഞാറേ വശത്തിരുന്നു് ജപിക്കും, രാവിലത്തെ പൂജയും മററും കഴിഞ്ഞു് നടയടക്കുമ്പോൾ മാത്രമേ വീട്ടിലേക്കു തിരിക്കൂ. അവിടെ

മ്പലത്തിൽ ദർശനത്തിനു വരുന്നവർ വല്ലവരും അയാളോടു കുശലപ്രശ്നങ്ങൾക്ക് ഒരുമ്പെട്ടാൽ വളരെ കുറച്ച് വല്ലതും പറഞ്ഞിട്ട് അയാൾ മൗനിയാകും. കഴിയുന്നതും മിണ്ടാതെ കഴിഞ്ഞുകൂട്ടുന്നതാണയാൾക്കിഷ്ടം. ആരും അധികം അയാളെ ശല്യപ്പെടുത്താനും ചെല്ലുക പതിവില്ല.

താടി വട്ടത്തിൽ വളർന്നുകഴിഞ്ഞിരുന്നു. തലമുടി നീണ്ടു വളർന്നിട്ടുണ്ട്. നെററി നിറച്ച ഭസ്മം പൂശിയിരിക്കും. നടുക്ക് കട്ടിയിൽ ചന്ദനക്കുറി. കണ്ണ് തെളിച്ചമുള്ളതെങ്കിലും ശോകച്ഛായയാണ് അതിൽ മുന്നിട്ടു നില്ക്കുന്നത്. പരന്ന നെഞ്ചിൽ ചുരുണ്ടു കട്ടിപിടിച്ച രോമങ്ങൾ. അവയുടെ നടുക്ക് മേൽകീഴായി നെടുകെ ചന്ദനം പൂശിയിരിക്കും. മെലിഞ്ഞ കൈകളാണ്. വെളുത്ത നിറമാകയാൽ നീലിച്ച ഞരമ്പുകൾ എഴുന്നേററു നില്ക്കുന്നതു് നല്ലതുപോലെ കാണാവുന്നതാണ്. ഒരൊററ മുണ്ടു മാത്രമേ ഉടുക്കുക പതിവുള്ളു. കുളിക്ക് ഉപയോഗിച്ച തോർത്ത് മിക്കവാറും അമ്പലത്തിലെ നെടുങ്കല്ലിൽ വിരിക്കുകയാണ് സാധാരണ ചെയ്യുക. അയാളെ അകലെനിന്നു കാണുമ്പോൾ അമ്പലത്തിൽ വരാറുള്ള നാട്ടിൻപുറത്തെ കുട്ടികൾ പറയും:

"പൂങ്കോയിക്കലെ സാമി!"

അയാളുടെ അടുത്തെത്തി ഒരു കൗതുകവസ്തുവെന്നപോലെ കുട്ടികൾ മിണ്ടാതെ നോക്കിനില്ക്കുന്നതു് അസാധാരണമല്ല. കുട്ടികളെ കണ്ടാൽ അയാൾ ചെറുതായി ചിരിച്ചിരിക്കും, കൂടുതൽ അടുത്തു ചെല്ലുന്ന കുട്ടിക

ളുടെ തലയിൽ തലോടിയെന്നും വരും. അവരോട്ട് ... ങ്കോയിക്കലെ സാമി ഒന്നും മിണ്ടുകയില്ല.

അമ്പലത്തിൽനിന്ന് വീട്ടിലെത്തിയാൽ അധികസ... മയവും പൂമുഖത്ത് ഇരിക്കുകയേയുള്ളു കേശവൻനായർ ആഹാരം തെയ്യാറാക്കി ആരെങ്കിലും ചെന്നു വിളിച്ചാൽ കഴിക്കാൻ ചെല്ലും. വിളിച്ചില്ലെങ്കിൽ ആഹാരംപോ... ലും മറന്ന് അവിടെ ഇരിക്കുകയേയുള്ളു. ജീവിതത്തിൽ അയാൾക്കു താല്പര്യമുണ്ടെന്നു തോന്നുന്നതു് കാർത്യായനി യുടെ കൂടെ ചിലവഴിക്കുന്ന ചില വേളകളിൽ മാത്രമാ ണു്. പഠിത്തം കഴിഞ്ഞു് പുസ്തകങ്ങൾ മുറിയിൽ കൊ ണ്ടുവച്ചിട്ട് അയാളുടെ അടുത്തു് ആ കൊച്ചുകുട്ടി ചെല്ലു മ്പോൾ കേശവൻനായരുടെ മുഖം തെളിയും. അഗാ... ധമായി ചിന്തിച്ചുകൊണ്ടിരിക്കുന്ന ഭാവം മാറി മുഖത്തു് പ്രകാശം വീഴും. അവളുമായിട്ടേ അയാൾ എന്തെങ്കി ലും സംസാരിക്കാറുള്ളു. മററുള്ളവരാരുംതന്നെ അയാ ളോട്ട് വലിഞ്ഞുകയറി സംസാരിക്കാനൊരുങ്ങുകയില്ല. അങ്ങിനെ ഒരാൾ അവിടെ ഇല്ലെന്നുള്ള മട്ടിലാണ് അവ രുടെയെല്ലാം പെരുമാററം. കേശവൻനായക്ക് അതിൽ ഒട്ടുംതന്നെ പരാതിയില്ല; പരിഭവവുമില്ല. കാർത്യായ നി അടുത്തു ചെന്നിരുന്നാൽ അവളുടെ തലയിൽ തലോ ടും. അവൾ ചോദിക്കുന്ന ആയിരം ചോദ്യങ്ങൾക്ക് അ... നന്തതയിൽ ദൃഷ്ടിയുറപ്പിച്ചു മറുപടി പറയും. സ്കൂളി ലെ കൂട്ടുകാരുടെ കഥകളൊക്കെ അവൾ പറയുമ്പോൾ സ... ന്തോഷത്തോടെ അയാൾ അതു കേൾക്കും.

ഗോമതി മിക്കവാറും അടുക്കളയിൽതന്നെ കഴിയുക യാണ് പതിവ്. കേശവൻനായരുടെ അടുത്തെങ്ങു...

അവർ പോകുക പതിവില്ല. അടുക്കളയിലെ പണി യൊക്കെ കഴിഞ്ഞാൽ കതകെല്ലാം അടച്ച് ഉറങ്ങാൻ മു റിയിൽ ചെല്ലുമ്പോൾ കേശവൻനായരും മകളും ഉറക്കമാ യിരിക്കും. ശബ്ദമുണ്ടാക്കാതെ പായ് വിരിച്ച് അവൾ അവരുടെ അടുത്ത് കിടക്കും. അവളുടെ ജീവിതത്തിനു സംഭവിച്ച കോട്ടങ്ങളെക്കുറിച്ചുള്ള പരാതികളാണ് മന സ്സുനിറച്ച്. പക്ഷേ അതൊന്നും ആരോടും പറയാറില്ല. എല്ലാം മനസ്സിലിടിച്ചൊതുക്കി മിണ്ടാതെ നടക്കും. പ്രാ തലെല്ലാം കഴിഞ്ഞു് വേല തീർത്തിട്ടു കിട്ടുന്ന സമയം അ ടുക്കളത്തിണ്ണയിലെ തൂണും ചാരി ഇരിക്കാനാണ് അവൾ ചിലവഴിക്കുന്നതു്. മുററത്തു പറമ്പിൽ ഉണക്കാനിട്ടിരി ക്കുന്ന നെല്ല് കൂട്ടംകൂടി വന്നിരുന്നു് കൊത്തിക്കൊറിക്കു ന്ന പ്രാക്കളെ അവൾ ദീർഘനേരം ആ അവസരങ്ങളിൽ നോക്കിക്കൊണ്ടിരിക്കും. അവ അവിടെ വന്നതൊക്കെ കണ്ണിൽ കാണാറുണ്ടെങ്കിലും അവൾ അറിയുന്നതു് അപൂ ർവ്വമാണ്. നെല്ലുകുത്തുകാരി കല്യാണി ചെന്നു് ഓ ടിക്കും.

"കൊച്ചമ്മ കാണാറില്ല്യോ പ്രാക്കള് നെല്ലു തിന്നു ന്നെ?" അതു കേട്ടായിരിക്കും അവൾ ചിന്തയിൽനിന്നു ഉണരുക. ഉറക്കത്തിൽനിന്നു് ഞെട്ടിയുണരുന്നതുപോലെ അവൾ അങ്ങിനെ തൂണുംചാരി ചിന്താവിഷ്ടയായിരിക്കു ന്നതു് കാണുന്ന അവസരങ്ങളിൽ അമ്മ സാവധാനമായി സ്നേഹത്തോടെ ഉപദേശിക്കും. "മോളെ! ഇങ്ങനെയി രുന്നു് വിഷമിക്കരുതു്. തലയിലിരിക്കുന്ന ചുമടിനോട് പരാതിപറഞ്ഞാൽ ഭാരംകുറയുകയില്ല. താങ്ങാനുള്ള ശേ ഷി തെളിയുകയേയുള്ളു." ഇത്രയും പറയുമ്പോൾ അവരുടെ

കണ്ടും ഇടറിപ്പോകും. മകളെ കാണുമ്പോൾ മാത്രമേ അ
അമ്മയുടെ മുഖപ്രസാദം ഉണ്ടാറുള്ളു. "കരയാനാണെങ്കി
ഞാൻ എത്ര കരഞ്ഞാലൊക്കും?" അവർ അവളുടെ അ
ടുത്തുനിന്നു് പോകും.

അന്നു് അമ്പലത്തിൽ ശ്രീകോവിൽ പ്രദക്ഷിണ
വച്ചുകൊണ്ടിരുന്ന വേളയിൽ വഴിപാടു കൊടുക്കുവാ
ഒരു വയസ്സൻ വന്നു നില്ക്കുന്നതു് കേശവൻനായർ കണ്ടു
ആ നാട്ടിൻപുറത്തുകാരനായ വൃദ്ധനെ അയാൾ തുറിച്ചു
നോക്കിപ്പോയി. പ്രദക്ഷിണംവച്ചു തൊഴുതുകൊണ്ടിരുന്ന
കേശവൻനായർ ആരോ പിടിച്ചു നിർത്തിയമാതിരി നി
ന്നു. ആ വയസ്സനെ മുഖത്തോടുമുഖം കാണാൻ കഴിയു
ന്നില്ല. അയാളുടെ മുഖത്തിന്റെ ഒരു വശം മാത്രമേ ക
ണ്ടാവൂ. പറങ്കിയണ്ടിയുടെ ആകൃതിയിൽ അമ്പലമത
ലിനെതിരെ ആ കറുത്ത മുഖത്തിന്റെ ഛായ വ്യക്തമാ
യി കാണാം. ഒട്ടിയ കവിൾ, പതിഞ്ഞ മൂക്കു്, വലിയ
നെറ്റിത്തടം. കുട്ടകുത്തിയ നെഞ്ചാണു്. അയാൾക്കു
അധികം ഉയരമില്ല. നനഞ്ഞ ഒരു കോടി കച്ചത്തോ
ർത്താണുടുത്തിരിക്കുന്നതു്. മുട്ടുകഴിഞ്ഞു് അതു കുറച്ചുകൂടെ
മാത്രമേ നീണ്ടുകിടക്കുന്നുള്ളൂ. കേശവൻനായർ അയാളെ
തുറിച്ചുനോക്കി ...."പോററിയങ്ങുന്നോ!...." ആ വൃദ്ധ
തിരിഞ്ഞുനിന്നു് അമ്പലത്തിലെ അടുക്കളയിൽ വേലചെ
യ്യുന്ന പോററിയെ വിളിച്ചു.

"ഒരു ഗണപതിഹോമമുണ്ടു്....!"

കേശവൻനായക്കു് എത്ര സുപരിചിതമാണു് അ
ശബ്ദം! ...ഇതാരാണു്?.... അയാൾ ചിന്തിച്ചുതുടങ്ങി. ഒ

ററിയിൽ ചുളികൾ വീഴുന്നവിധത്തിൽ ചിന്ത കേന്ദ്രീകരിച്ച് ആലോചിച്ചു. ഇല്ല; ആ ആൾ ആയിരിക്കുകയില്ല; തീർച്ച. ആ കാര്യത്തിൽ സംശയത്തിനവകാശമില്ല. ....കേശവൻനായർ ഓർമ്മിക്കുകയാണ്........ഏതാണ്ട് പത്തുകൊല്ലം മുമ്പ് അയാൾ മരിച്ചു. മരിച്ചു എന്നുള്ളതിനെക്കുറിച്ചു സംശയമൊന്നുമില്ല. അയാളുടെ മൃതദേഹം കൊണ്ടുപോയി സംസ്കരിച്ചതു് കേശവൻനായർ കൂടിയാണ്. ഇല്ല; ഇതു് മറെറതോ ആളുതന്നെ... പക്ഷെ എന്തു സാദൃശ്യമുള്ള ആള്....ആളുകളുടെ ആകൃതിയും പ്രകൃതിയും തമ്മിൽ ഇങ്ങനെ സാമ്യമുണ്ടാകുമോ? ശബ്ദത്തിന്റെ കാര്യത്തിൽപോലും ആ സാമ്യം അങ്ങേയററം ശരിയാരിക്കുന്നു. അമ്പലത്തിന്റെ വെളിയിൽനിന്നു് നാലുവയസ്സോളം പ്രായമുള്ള ഒരു കുട്ടി വന്നു്........"അപ്പൂപ്പാ! അപ്പൂപ്പാ!........" എന്നു് അയാളെനോക്കി വിളിച്ചുതുടങ്ങി. വൃദ്ധൻ ആ കുട്ടിയെ എടുത്തു് എളിയിൽ ഇരുത്തി.

"ഇവന്റെ പിറന്നാളാ ഇന്നു്! അതിനൊരു വഴിപാടു കൊടുക്കാൻ വന്നതാ. എന്റെ മോടെ മോനാ ... ...." വൃദ്ധൻ കേശവൻനായർ നില്ക്കുന്നിടത്തേക്കു് തിരിഞ്ഞു പറഞ്ഞു. കേശവൻനായർ ഞെട്ടിപ്പോയി അയാളെ മുഖത്തോടുമുഖം കണ്ടപ്പോൾ. കേശവൻനായരുടെ തുറിച്ചുനോട്ടത്തിൽനിന്നു് രക്ഷപ്രാപിക്കാനാണെന്നു തോന്നും അയാൾ അങ്ങിനെ പറഞ്ഞതു്. വയസ്സൻ എളിയിലിരിക്കുന്ന കുട്ടിയുടെ മുഖത്തു് ഒരുമ്മകൊടുത്തു. വയസ്സന്റെ കുററിമീശയുടെ ഉരത്തൽകൊണ്ടു് കുട്ടി ഇക്കിളി വന്നു് കിടുകിടാ ചിരിച്ചു.

കേശവൻനായർ അമ്പലത്തിൻെറ പടിഞ്ഞാറെ വശത്തേക്കു നടന്നു.

നേരം മൂന്നുനാലു നാഴിക പുലർന്നിട്ടേയുള്ളു. സാധാരണ ദിവസങ്ങളിൽ നടത്താറുള്ളത്ര പ്രദക്ഷിണം ചെയ്യാതെതന്നെ കേശവൻനായർ ശ്രീകോവിലിൻെറ പടിഞ്ഞാറുവശത്തു ചെന്നിരുന്നു. അയാളുടെ മനസ്സ് അസ്വസ്ഥമാണെന്ന് മുഖം വ്യക്തമായി വിളിച്ചറിയിക്കുന്നുണ്ട്. പഴയകാലത്തെ പല സംഭവങ്ങൾ, സ്വയമേവ അയാളുടെ മനസ്സിൽ പൊങ്ങുകയാണ്. അടിഞ്ഞുതാണ് അസുഖമൊന്നും നൽകാതെ അത് അയാളുടെ മനസ്സിൻെറ അനുഭവഗോചരമാകാത്ത മേഖലകളിൽ ഒതുങ്ങിയിരുന്നതല്ലേ......? ഇന്ന് അവയൊക്കെ തട്ടിയുണർന്നിരിക്കുന്നു. ആരുദ്ധനാണ് അതിനുത്തരവാദി...

പത്തുകൊല്ലം മുമ്പ് ഒരു രാത്രിയിൽ ആറൻമുളയിലെ ഒരു ഭജനത്തിണ്ണയിൽ, മങ്ങിയെരിയുന്ന ഒരു കടലപ്പൂവിളക്കിൻെറ അരണ്ട വെളിച്ചത്തിൽ....കണ്ട അവസാനത്തെ ഒരു രംഗം അയാളുടെ മനസ്സിൽ തെളിഞ്ഞു....

അററവും കോണും കീറിയ ഒരു പഴയ പുൽപ്പായയിൽ, എണ്ണതീർന്ന് ക്രമേണ കരിന്തിരിയായെരിഞ്ഞ് അണയാൻ തുടങ്ങുന്ന ഒരു തിരിപോലെ, ജീവിതചൈതന്യം ശരീരത്തിൽനിന്ന് ചോർന്ന് ചോർന്ന്.......നിശ്ചലമായിത്തീർന്ന്...തണുത്തു മരവിച്ച് അവസാനം ജഡമായി അവശേഷിച്ച ഗോവിന്ദപ്പിള്ളയുടെ ചിത്രമാണ് കേശവൻനായർ കണ്ടത്. ആ രംഗം ഇന്നലെ നടന്ന മാതിരി അയാൾ കണ്ടു. ഗോവിന്ദപ്പിള്ള മരിക്കുമ്പോൾ

കേശവൻനായരല്ലാതെ മററാരും അവിടെ ഉണ്ടായിരുന്നി ല്ല. അവസാനമായി അയാളാണ് ആ സാധു മനുഷ്യ ൻെറ അധരങ്ങൾ നനച്ചതു്. അതു് ഒഴിച്ചപ്പോൾ അന്നു് വിറച്ചമാതിരി അയാളുടെ കൈവിരലുകൾ ഇ ന്നും വിറച്ചു.

"ഞാനൊന്നുമറിഞ്ഞില്ലേ കുഞ്ഞേ!....നെറികേട്.... നന്ദികേട്....ഞാൻ കാണിച്ചിട്ടില്ല. കാണിച്ചിട്ടില്ല.... ഞാനതെടുത്തിട്ടില്ല വിശ്വസിക്കുമോ...എല്ലാവരും വി ശ്വസിക്കുമോ?...." അതിദയനീയമായി, ഏററവുമേറെ ശോകഭാവത്തോടെ അന്നവിടെ മുഴങ്ങിക്കേട്ട വാക്കുകൾ കേശവൻനായരുടെ കർണ്ണങ്ങളിൽ പ്രതിധ്വനിക്കുകയാ ണ്. അയാളുടെ ശരീരം ആകെ വിയത്തു. എന്തൊരു അസ്വാസ്ഥ്യം! എന്തൊരു ഉഷ്ണം!....അമ്പലത്തിനുചുററും ഓടിനടന്നു് കാററ് ഏല്ക്കണമെന്നു തോന്നി; എങ്കിലും ആ ആവേശത്തിന്നു് അയാൾ കീഴടങ്ങിയില്ല. ചമ്രം പണിഞ്ഞു് ഇരുന്ന ഇരുപ്പിൽതന്നെ അയാൾ അനങ്ങാ തെ തുടർന്നതേയുള്ളു. നെററിയിലും നെഞ്ചിലും പുറ ത്തും പൊടിച്ച വിയർപ്പുതുള്ളികൾ ഊറി ഒഴുകാൻ ആ രംഭിച്ചു. ഉടുമുണ്ടിൻെറ മടി പൊക്കി മുഖവും നെഞ്ചും അയാൾ തുടച്ചു മുണ്ടിൻെറ മുകൾഭാഗമെല്ലാം നനഞ്ഞു കഴിഞ്ഞു....

മനസ്സിൽ ഉയർന്നു വന്നുകൊണ്ടിരുന്ന വിചാരതരം ഗങ്ങളെ അമർത്തിക്കളയാൻ ശ്രമിക്കുന്തോറും അതു് കൂടു തൽ ശക്തിയാർജ്ജിച്ചു് ഉയരുവാനാണ് താല്പര്യം കാണി ക്കുന്നതെന്നു് കേശവൻനായർക്കു ബോദ്ധ്യമായി. ശോ

വിന്ദപിള്ള....അയാൾ ആരാണ്? ആ മനുഷ്യനും തന്റെ ജീവിതവും തമ്മിലുണ്ടായിട്ടുള്ള ബന്ധമെന്ത്?

കുട്ടിയായിരുന്ന കാലത്ത് പിച്ചനടത്തിയതും, എടുത്തുകൊണ്ട് നടന്നു കളിപ്പിച്ചതും, ഓലക്കാലുകൊണ്ട് ഒരു നൂറുകൂട്ടം കളിപ്പാട്ടങ്ങളുണ്ടാക്കി നേരമ്പോക്കുകാണിച്ചതും ഉത്സവത്തിന് കെട്ടുകാഴ്ചകൾ കാണാൻ അടുത്തുള്ള ദേവീക്ഷേത്രത്തിൽ കൊണ്ടുപോയതും... ആരാണ്?........ ഗോവിന്ദപിള്ളയുടെ നേരമ്പോക്കുള്ള കഥകൾകേട്ട് ഏറ്റവും അധികം രസിച്ചിട്ടുള്ളത് ആരാണ്? അയാളുടെ കഥകൾ കേൾക്കാതെ ഉറങ്ങാത്ത കുട്ടിയായിരുന്നില്ലേ കേശവൻ? അയാൾക്കു അറിയാറായ കാലംമുതൽ ഗോവിന്ദപിള്ള അവരുടെ വീട്ടിലുണ്ട്. അയാളുടെ ജീവിതം ആ വീടിനുവേണ്ടി ഉഴിഞ്ഞുവയ്ക്കപ്പെട്ട ഒന്നായിരുന്നില്ലേ? പ്രതിഫലമൊന്നും വാങ്ങാതെ അവിടത്തെ അംഗങ്ങളിൽ പലരേയുംകാൾ ആത്മാർത്ഥതയോടെയല്ലേ ആ വീട്ടിലെ കാര്യങ്ങൾ ആ സാധുമനുഷ്യൻ നോക്കിവന്നതു്? അയാൾക്കും അയാളുടെ വീട്ടുകാർക്കുംവേണ്ടി ആ കീറപ്പായയിൽ കിടന്നു മരിച്ച മനുഷ്യൻ എന്തൊക്കെയാണ് ചെയ്തിരിക്കുന്നതു്? അതിന്റെ കണക്കു് മുഴുവൻ പറഞ്ഞുതീർക്കാൻ ആർക്കു സാധിക്കും? ആ കുടുംബത്തിലെ ഓരോരുത്തർക്കും ആ പാവംപിടിച്ച മനുഷ്യനോടുള്ള കടപ്പാട് എന്നു് തിട്ടപ്പെടുത്താനാകും? എന്നാൽ അവസാനം ആരോരുമില്ലാതെ അയാൾ കിടന്നു മരിച്ചതു ഭജനമഠത്തിണ്ണയിൽ!.... അയാളോടു കടപ്പാടുള്ളവരാരും അവസാന നിമിഷത്തിൽപോലും അവിടെ തടിച്ചുകൂടിയില്ല. അതിനുള്ള കാരണക്കാരനാരാണ്?...

"നീ...നീ....നീ..." ചുററിനും ആറായിരം ചൂണ്ടുവിരലുകൾ തൻെറ നേക്ക് തെളിയുന്നതായി കേശവൻനായക്കു തോന്നി. അവരൊക്കെ അയാൾക്കെതിരായി കുററാരാപണം നടത്തുകയാണ്...അവിടെനിന്ന് ഓടി ഓടി....ഓടി രക്ഷപ്പെടാനൊത്തിരുന്നെങ്കിൽ!........ ഹൃദയം ആഞ്ഞിടിക്കുകയാണ്. അതിവേഗത്തിൽ വിവശനായി ശ്വാസംവിട്ടു...പൊട്ടിക്കരഞ്ഞിരുന്നെങ്കിൽ! ഉള്ളിലെ വിചാരം കുറച്ചൊന്ന് പുറത്തുപോയെങ്കിൽ.... കൈപ്പടംകൊണ്ടു മുഖംപൊത്തി കേശവൻനായർ കുറച്ചുനേരം ഇരുന്നു.

കൈകൾ മാററിയപ്പോൾ അയാളുടെ മുമ്പിൽക്കൂടി കുട്ടിയേയും എടുത്തുകൊണ്ടു് അമ്പലത്തിൻെറ കിഴക്കുവശത്തു കണ്ട കിളവൻ നടന്ന് ശ്രീകോവിലിനെ പ്രദിക്ഷണം ചെയ്യുന്നു. അതു് ഗോവിന്ദപിള്ളയല്ല എന്ന് കേശവൻനായക്കറിയാം. അയാൾ ഏഴുകൊല്ലം മുൻപു് മരിച്ചുപോയി. എങ്കിലും അയാളെപ്പോലെ തോന്നുന്ന ആ മനുഷ്യൻെറ മുമ്പിൽചെന്ന് സാഷ്ടാംഗം നമസ്കരിച്ചു് ക്ഷമായാചനം ചെയ്യുവാൻ കേശവൻനായക്ക് ആവേശം തോന്നി. എങ്കിലും അയാൾ എഴുന്നേററില്ല. ഇരുന്ന ഇരുപ്പിൽതന്നെ ഇരിക്കുകയാണ്...

കേശവൻനായർ ദീർഘമായി നിശ്വസിച്ചു.

പഴയ ആ സംഭവങ്ങൾ അയാൾ ഓമ്മിക്കുകയാണ്. ഓക്കരുതെന്ന് മനഃപൂവ്വം കരുതിയിരുന്ന കാര്യങ്ങൾ. ദീർഘകാലം അടച്ചിട്ടിരുന്ന ഒരു ജാലകം തുറക്കുമ്പോൾ അകത്തേക്ക് അടിച്ചുകയറുന്ന കാററുപോലെ

ഓർമ്മകൾ ഊക്കോടെ അയാളുടെ സ്മരണയിൽ ഇരച്ചുകയ
റുകയാണ്...

അമ്മയുടെ പന്ത്രണ്ടുപവൻ തൂക്കംവരുന്ന ആഡ്യൻ
കാണാതായ ദിവസം. വീട്ടിലുള്ളവരൊക്കെ വിവരം
അറിഞ്ഞു. അന്ന് എന്തൊരു ബഹളമായിരുന്നു! അ
റയ്ക്കകത്തുള്ള കാൻപെട്ടികളൊക്കെ ഓരോന്നായി തുറന്നു
നോക്കുന്ന ബഹളം...എല്ലാ മുറികളിലുമുള്ള സാമാന
ങ്ങൾ നീക്കിപ്പെറുക്കുന്ന ബഹളം...എങ്കിലും ആവരാരും
ആഡ്യൻ കണ്ടുപിടിച്ചില്ല. അതു മോഷണം പോയി.
പോലീസുകാർ വന്ന് ഓരോരുത്തരെയായി ചോദ്യം ചെ
യ്തുതുടങ്ങി. ആതെ! അവസാനം അവർ ഗോവിന്ദപി
ള്ളയെ സ്റ്റേഷനിലേക്കു കൊണ്ടുപോയി. പാവം! അ
യാൾ അന്നു കരഞ്ഞ കാഴ്ച! നാലഞ്ചുദിവസം കഴിഞ്ഞു
പുറത്തുവന്ന ഗോവിന്ദപിള്ളയുടെ രൂപം! വീട്ടിലോ
രോരുത്തരുടേയും മുമ്പിൽവന്ന് കരഞ്ഞു് കരഞ്ഞു് ത
ൻെറ നിരപരാധിത്വം തെളിയിക്കുവാൻ പെട്ട പാട്ട്!
എന്നിട്ട് ആരെങ്കിലും അയാളെ വിശ്വസിച്ചോ? അ
യാൾ ആകെ തളന്ന് കരഞ്ഞുകൊണ്ട് വീടുവിട്ടു പുറ
ത്തിറങ്ങി ഭജനമഠത്തിൻെറ തിണ്ണയിൽ ചെന്നു കിടന്ന
താണ്. കണ്ടവർ കണ്ടവരൊക്കെ കള്ളനെന്നു പറഞ്ഞ
കഥ....അയാൾ താൻ നിരപരാധിയാണെന്ന് ആ വഴി
വന്ന ഓരോരുത്തരോടും കരഞ്ഞുകൊണ്ടു പറഞ്ഞുനോക്കി
യില്ലേ? എന്നിട്ട് ആരെങ്കിലും വിശ്വസിച്ചോ? ഒരു
രാത്രി കേശവൻനായർ മാത്രം അടുത്തുണ്ടായിരുന്ന വേള
യിൽ അയാൾ മരിച്ചു...എന്തിനാണ് അയാൾ രാത്രി ഗോ
വിന്ദപിള്ളയുടെ അടുത്ത് പോയതു്?....അമ്മയുടെ ആ

ഡ്യൽ മോഷ്ടിച്ചതാരു്?...താനല്ലേ? എന്നിട്ടു് അതെടു ത്തു് ഒളിപ്പിച്ചുവച്ചതല്ലേ? അന്വേഷണം ഊർജ്ജിത യിലാരംഭിച്ചതുകണ്ടു് അതെടുത്തു് പമ്പയാററിലേക്കു വ ലിച്ചെറിഞ്ഞതല്ലേ? അമ്മയുടെ ആഡ്യൽ മകൻ മോ ഷ്ടിച്ചതറിഞ്ഞാൽ? ലോകരുടെ അപവാദം ഭയന്നല്ലേ അന്നങ്ങിനെ ചെയ്തതു്? ഗോവിന്ദപ്പിള്ളയുടെ ദയനീ യ സ്ഥിതി സഹിക്കാനാവാതെ വന്നപ്പോൾ അപരാധം ഏററുപറയാനായിട്ടല്ലേ അന്നു രാത്രി, ഭജനമഠത്തിണ്ണ യിൽ കരഞ്ഞു് കരഞ്ഞു് മരിക്കാറായിക്കിടന്നിരുന്ന ഗോ വിന്ദപ്പിള്ളയുടെ അടുത്തെത്തിയതു്? അതു് ഏററുപറ യാൻ അവസരം ലഭിക്കുന്നതിനുമുമ്പു് ഗോവിന്ദപ്പിള്ള മരിച്ചു...താൻ ചെയ്ത കുററത്തിനു് ആ നിരപരാധി ആ ത്മാർപ്പണം നടത്താനിടയായില്ലേ?...ആ സംഭവപരമ്പര കൾ അനുക്രമമായി കേശവൻനായർ ഓർമ്മിച്ചു. സ്വ ന്തം കൊള്ളരുതായ്മകൾ കാരണം തൻെറ കൺമുമ്പിൽ വച്ചു് ഒരു നിരപരാധി മരണമടഞ്ഞു. ആ സാധുവി ൻെറ ഹൃദയം തകർത്ത ദുഷ്ടൻ ആരാണെന്നു് ഇന്നു് തനി ക്കല്ലാതെ മററാർക്കെങ്കിലും അറിവുണ്ടോ?....

........ഗോവിന്ദപ്പിള്ളയുടെ മരണം കേശവൻനായ രെ ഒരു പുതിയ മനുഷ്യനാക്കി മാററി. അന്നുമുതൽ ഹൃ ദയം അയാളെ ശാസിച്ചുതുടങ്ങി. അപരാധബോധം അയാളുടെ ജീവിതത്തെ ആകെ ഉലച്ചു. കഴിഞ്ഞ കാ ലങ്ങളിലെ ആഭാസജീവിതം അവസാനിപ്പിച്ചു് ഒരു പു തിയ അദ്ധ്യായം ആരംഭിച്ചു. ഒരാൾ ചെയ്യുന്ന അപരാ ധത്തിൻെറ പ്രത്യാഘാതങ്ങൾ എത്ര നിരപരാധികളാ ണു് അനുഭവിക്കാൻ ഇടവരിക?

കേശവൻനായർ എഴുന്നേററ് ശ്രീകോവിലിനു വലത്തുവച്ചു് തൊഴാൻ തുടങ്ങി. അയാളുടെ കണ്ണുകൾ നിറഞ്ഞൊഴുകുന്നുണ്ടു്. നെഞ്ചോടു ചേർത്തു പിടിച്ചിട്ടുള്ള തൊഴുകയ്യുമായി ഒഴുകി ഒലിക്കുന്ന കണ്ണീരോടെ പ്രദക്ഷിണം വയ്ക്കുന്നതുകണ്ടു് അമ്പലത്തിലുണ്ടായിരുന്നവർ പരസ്പരം പറഞ്ഞു:

"എന്തൊരു ഭക്തി! ......എന്തൊരു ഭക്തൻ!"



## 21

# ഒരു പുതിയ അദ്ധ്യായം ആരംഭിക്കുന്നു

മുത്തുററുപോയി മടങ്ങിവന്ന ശേഷം നാണുപിള്ള മകളുടെ മട്ടിൽ ഒരു വലിയ മാററം കണ്ടു. അവളുടെ ആകപ്പാടെയുള്ള പെരുമാററത്തിൽ മുമ്പുണ്ടായിരുന്നതിൽ നിന്ന് വല്ലാത്ത ഒരു ഭാവഭേദം. തിളച്ചുതൂകുന്ന പാലു പോലെ നിയന്ത്രണമൊന്നുമില്ലാതെ ചിരിച്ചു മേളിച്ചു നടന്നിരുന്ന പാറുക്കുട്ടിയുടെ മുഖത്ത് കടുത്ത മ്ലാനത. വിളിച്ചാൽപോലും അവൾ കഴിയുന്നതും അയാളുടെ മുമ്പിൽ വരാതിരിക്കാൻ നോക്കും. നേരമ്പോക്കുകൾ പറഞ്ഞു് ചിരിക്കാറില്ല. അയാൾ അവളുടെ ഈ മാററം മനസ്സിലാക്കി.

പത്തിരുപതുദിവസം മുമ്പാണ് നാണുപിള്ള മുത്തുററു പോയതു്. അവിടെ ചെന്ന് കാര്യങ്ങളൊക്കെ പൂത്തി

യാകാൻ വിചാരിച്ചതിൽ രണ്ടുദിവസം കൂടുതലുമായി. മകളെ കാണാതെ അത്രയും ദിവസം ഒന്നിച്ചു കഴിയുന്നതു് ആദ്യമായാണെന്നതാവാം. പണ്ടത്തെ പരിചയക്കാരെ കണ്ടപ്പോൾ പാറുക്കുട്ടിയുടെ കാര്യം പറയാനേ സമയമുണ്ടായിരുന്നുള്ളു. ഏതു കാര്യം പറയുന്നതും ഒടുവിൽ പാറുക്കുട്ടിയുടെ കാര്യത്തിലായിരിക്കും ചെന്നുനില്ക്കുക. ജനിച്ചുവളൎന്ന നാട്ടിൽ എത്തിയപ്പോൾ അയാളുടെ ജീവിതവുമായി അഭേദ്യബന്ധമുള്ള എന്തെല്ലാമാണു് അവിടെ കണ്ടതു്! അതൊക്കെ കണ്ടപ്പോൾ എന്തൊക്കെ സ്മരണകളാണു് ഉണൎന്നതു്! നാട്ടിൽനിന്നു മടങ്ങിവരുമ്പോൾ അവിടെയുള്ളവരെക്കുറിച്ചു് പാറുക്കുട്ടി നൂറായിരം കാര്യങ്ങൾ ചോദിക്കുമെന്നു കരുതിയതാണു്. അപ്പച്ചിയുടെ മകളുടെ കുഞ്ഞിനെക്കുറിച്ചുപോലും അവൾ ചോദിച്ചില്ല ഇതുവരെ. അയാൾ വന്നിട്ടു് എത്രയോ ദിവസം കഴിഞ്ഞു!

പാറുക്കുട്ടിയുടെ മുഖത്തെ രക്തപ്രസാദം കുറഞ്ഞിരിക്കുന്നു. ഒരു മഞ്ഞളിപ്പിന്റെ ഛായ. അടുക്കളപ്പണി ചെയ്യുന്നതു് പഴയ ഊജ്ജിതയോടെയല്ല. എല്ലാററിലും ഒരു പതിഞ്ഞ മട്ടു്. മുഖത്തു് ഒരു ശോകഛായ.

"നിനക്കെന്താ മോളേ? സുഖമില്ലേ?" ഒരു ദിവസം കാലത്തു് കഞ്ഞി കുടിച്ചുകൊണ്ടിരുന്നപ്പോൾ നാണുപിള്ള ചോദിച്ചു. ചെമ്പുസ്തം പിഞ്ഞാണത്തിൽ വിളമ്പിയിട്ടു് അവൾ ഒന്നും മിണ്ടാതെ അടുക്കളയിലേക്കു കയറി. മുററത്തു് ഓക്കാനിക്കുന്ന ശബ്ദം! കുറച്ചു നേരമായിട്ടും അവൾ മടങ്ങിവന്നില്ല. നാണുപിള്ള തനിച്ചിരുന്നു കഞ്ഞി കുടിച്ചു തീൎത്തു. കൈകഴുകാൻ അടുക്കളെ

ത്തിണ്ണയിലേക്കിറങ്ങി. ശരകല്ലിനടുത്തു് കൊരണ്ടിപ്പ ലകയിൽ അവർ കിഴക്കോട്ടു നോക്കിയിരുന്നു് കരയുക യാണു്. നിശ്ശബ്ദനായി നിന്നുകൊണ്ടു് നാണുപിള്ള മ കളെ നോക്കി.

"മോളേ!" അയാളുടെ വിളികേട്ടു് പാറുക്കുട്ടി ഞെട്ടിയുണർന്നു. അച്ഛൻ കാണാതെ ഒലിച്ചിറങ്ങിയ ക ണ്ണുനീർ തുടച്ചു. "നിനക്കെന്നാ സുഖമില്ലേ? നീ ഓ ക്കാനിക്കുന്നതും കേട്ടല്ലോ." നാണുപിള്ള അടുത്തേക്കു ചെന്നു. "എന്തുവാ അസുഖം" അവൾ മുഖം തിരിച്ചു നിന്നു. വീർപ്പുമുട്ടി നില്ക്കുന്ന വികാരങ്ങൾ മറയ്ക്കുവാൻ അ വൾ പാടുപെട്ടു.

"നീ എന്തുവാ വിറയ്ക്കുന്നെ?...എന്നാ മോളെ?" നാണുപിള്ള പരിഭ്രമിച്ചു.

"ഒന്നുമില്ലച്ഛാ! എനിക്കൊന്നുമില്ല!" അവൾ അ ടുക്കളെയ്ക്കുള്ളിലേക്കു് പെട്ടെന്നു് കയറിപ്പോയി. മകൾ ക്കു് എന്തോ ചില്ലറ ശരീരാസ്വാസ്ഥ്യം ആയിരിക്കുമെ ന്നയാൾ കരുതി. അവൾക്കു് അസുഖങ്ങൾ ഉണ്ടാവുന്ന തു് വളരെ അപൂർവ്വമാണു്. ദീനം വന്നാൽ വലിയ നിർ ബ്ബന്ധക്കാരിയുമാണു്. സുഖക്കേടുണ്ടെന്നു് ആരെങ്കിലും അറിയുന്നതു് കുറച്ചിലാണെന്നാണു് അവളുടെ വിചാര തിയെന്നും നാണുപിള്ളയ്ക്കറിയാം. അതുതന്നെയാണു് അവൾ ഒന്നുമില്ലെന്നു് പറഞ്ഞു് അകത്തേയ്ക്കു് ഓടിക്കള ഞ്ഞതിനു് കാരണമെന്നു് നാണുപിള്ള വിശ്വസിച്ചു.

"മോളേ! നിനക്കു വല്ലായ്മയുണ്ടെങ്കിൽ....നാലഞ്ചു ദെവസത്തേക്കു്....ആ പാറോതിയെ ഇവിടെ വന്നു് നി

ല്ലാൻ പറയാം. ഞാനിപ്പോ അതുവഴി പോകുകയുമാ. അവളെ പറഞ്ഞയച്ചേക്കാം; കേട്ടോ...."

നാണുപിള്ളയുടെ കാലൊച്ച അകന്നകന്നു പോകു ന്നതു് അവൾ അകത്തിരുന്നു കേട്ടു........

മരക്കൊമ്പുകളിൽ ആഞ്ഞുവീശുന്ന കാററിൻെറ ഇരമ്പൽ അന്തരീക്ഷത്തിൽ നിറഞ്ഞുനില്ക്കുകയാണ്. ഇ രതേടി പറന്നുനടക്കുന്ന പക്ഷികളുടെ ശബ്ദം അതിനിട യിൽ ഇടയ്ക്കിടെ കേൾക്കാനുണ്ടു്. അടുക്കളവശത്തു് വ ളർ ത്തുനില്ക്കുന്ന മുരിങ്ങയുടെ കമ്പിലിരുന്നു് അണ്ണാൻ "കുച്ച് കുച്ച്" എന്നു് ചിലയ്ക്കാൻ തുടങ്ങിയിട്ടു് കുറച്ചു നേരമാ യി. പാറുക്കുട്ടി അതിനെ ലക്ഷ്യമില്ലാതെ നോക്കി ചിലയ്ക്കുന്നതിനൊത്തു് രോമാവൃതമായ കൊച്ചുവാൽ ക മ്പിൽ താളം കൊട്ടുന്നതുപോലെ ചലിക്കുന്നുമുണ്ടു്. കൊ ച്ചു പച്ചസൂചികൾ കെട്ടിത്തൂക്കിയ മാതിരി മുരിങ്ങയിൽ കായ്കൾ പിടിച്ചുതുടങ്ങിയിരിക്കുന്നു. വടക്കേ കയ്യാല യിൽ വരിയായി വളർന്നിട്ടുള്ള കൈതച്ചെടിയുടെ കോല പോലുള്ള ഇലകൾ കാററത്തു് നൃത്തം വയ്ക്കുകയാണ്. അ വയുടെ ഇടയിൽ രണ്ടുമൂന്നു കൈതച്ചക്കകളുടെ തവിട്ടുനി റവും കാണാം.

"നാണുപിള്ളച്ചേട്ടനില്ല്യോ ഇവിടെ?" കിഴക്കേ മുററത്തുനിന്നു ആരോ വിളിച്ചുചോദിക്കുന്നതു് കേട്ടു പ റുക്കുട്ടി എഴുന്നേററു നോക്കി. മുററത്തു് ആശാൻ നില്ക്കു ന്നതു് അവൾ തട്ടിയുടെ ഇടയിൽക്കൂടി കണ്ടു, എന്തു കൊണ്ടോ ആദ്യം കാണുമ്പോൾ മുതൽ അവൾക്കു് അയാ ളോടു് വെറുപ്പു തോന്നിയിട്ടുള്ളതാണ്. ആശാൻെറ മു മ്പിൽചെന്നു ചാടരുതെന്നു് അവൾ നിശ്ചയിച്ചു.

"അച്ഛൻ ഇവിടില്ല." അകത്തു നിന്നുകൊണ്ടുതന്നെ അവൾ പറഞ്ഞു. ഉടുത്തിട്ടുള്ള ഒററമുണ്ടു് അയാൾ മടക്കിക്കുത്തിയിരിക്കുകയാണു്. മുണ്ടുതന്നെ വയറൊക്കെ കാണത്തക്കവണ്ണം വളരെ ഇറക്കിയാണു് കുത്തിയിരിക്കുന്നതു്. മുണ്ടിൻെറ മടിയും കുത്തും പൊക്കിളിനു താഴെ ഒന്നിച്ചാണിരിക്കുന്നതു്. ആ മുണ്ടുടുപ്പിനു് ഒരു ചട്ടമ്പിത്തം പാറുക്കുട്ടിക്കു തോന്നി. മടക്കിയുടുപ്പുകൂടിയായപ്പോൾ ഒരു വല്ലാത്ത കൊള്ളരുതായ്മയുടെ മട്ടു തോന്നും. ഉപ്പൻെറ മാതിരിയുള്ള ചുവന്ന കണ്ണുകൾ ആരെയെങ്കിലും നോക്കുമ്പോൾ കീറിയ ഒരു വിടവുപോലെയാകും. ആ നോട്ടത്തിനുമുണ്ടു് ഒരുതരം ക്രൂരത. ആകപ്പാടെ അയാളുടെ രൂപവും ഭാവവും അവളിൽ വെറുപ്പുണ്ടാക്കി.

"എവിടെപ്പോയി?" ചോദിച്ചുകൊണ്ടു് ആരാൻ ഇറയത്തേക്കു കയറി. "പാറുക്കുട്ടി മാത്രമേയൊള്ളോ?" ഇറയത്തേക്കു കയറിയതേ അവൾക്കു രസിച്ചില്ല. പോരെങ്കിൽ രണ്ടാമത്തെ ചോദ്യവും.

"തനിക്കെന്തുവേണം അറിഞ്ഞിട്ടു്?" എന്നു ചോദിക്കാൻ വാക്കുകൾ നാക്കിൽ ഉണൎന്നതാണു്. പക്ഷേ ചോദിച്ചില്ല.

"ഇപ്പോ വരുമോ?" ആരാൻ അവളെനോക്കി ചിരിച്ചു. "എന്താ ഒന്നു ചടച്ചിരിക്കുന്നേ?"

പാറുക്കുട്ടിയുടെ മുഖം കോപംകൊണ്ടു ചുവന്നു. മുഖത്തടിച്ചമാതിരി എന്തെങ്കിലും പറയുമെന്നു് ആരാൻ സംശയിച്ചു. അതുതടയുന്നതിനെന്നവണ്ണം അയാൾ പറഞ്ഞു:

“അല്ല, വെറുതെ ചോദിച്ചെന്നേയുള്ളൂ.” തുടന്ന് ഒരു ഇളിഭ്യച്ചിരിയും. “നാണുള്ളച്ചേട്ടനിപ്പോ വരുമോ?”

“എനിക്കറിഞ്ഞുകൂടാ.” അവൾ അടുക്കളവശത്തേക്കു നടക്കാൻ തിരിഞ്ഞു.

“പാറുക്കുട്ടിയോട്ട് ഒരു കാര്യം ചോദിക്കട്ടേ?” ആശാൻ വെളുക്കെ ഇളിച്ചു.

“വേണ്ടാ.”

ആശാൻ അതു പ്രതിക്ഷിച്ചതല്ല. അയാളുടെ മുഖം ആക്കാര്യം വ്യക്തമാക്കി. അവളോട്ട് സ്വാതന്ത്ര്യമായി പെരുമാറാൻ അയാൾ എപ്പോഴും താല്പര്യം കാണിക്കാറുണ്ട്. സന്ദർഭം കിട്ടുമ്പോഴൊക്കെ പലതും പറയാനൊരുങ്ങാറുണ്ട്. പക്ഷേ അപ്പോഴൊക്കെ അവൾ ചുട്ട മറുപടി കൊടുത്തു് വിരാമമിടുകയാണ് പതിവ്. അച്ഛന്റെ അടുക്കൽ അടുപ്പം പിടിച്ച് അവിടെ വന്നിരുന്ന് അയാൾ ദീർഘനേരം വത്തമാനം പറയും. ചിലപ്പോഴൊക്കെ രാമായണം വായിക്കാൻ രാത്രി വരാറുണ്ട്. വായനകഴിഞ്ഞു് തിണ്ണയിലാണ് കിടക്കാറ്. അത്താഴവും പിറേറദിവസം രാവിലത്തെ കഞ്ഞിയും അവിടെയാണ് ആ അവസരങ്ങളിൽ കഴിക്കുക. അത്താഴസമയത്തു് കൂട്ടാനെക്കുറിച്ച് പുകഴ്ത്താനാണ് കൂടുതൽ സമയം എടുക്കുന്നതു് മകളുടെ പാചകത്തെ പുകഴ്ത്തുന്നതു കേൾക്കുമ്പോൾ നാണുപിള്ളയുടെ മുഖം വികസിക്കും

“ഉള്ളതു പറയാമല്ലോ ചേട്ടാ! പാറുക്കുട്ടിയുടെ അവിയലുപോലൊരവിയൽ ഞാൻ കൂട്ടീട്ടില്ല പലടത്തേം ഊണ് ഉണ്ടിട്ടൊള്ളവനാ ഞാൻ. ഇതിനെ ജയിക്കാ

നൊരവിയലെങ്ങുമില്ല.'' പാറുക്കുട്ടിയെക്കുറിച്ച് ഇങ്ങിനെ ഓരോന്നു് പറയുന്നതൊക്കെ നാണുപിള്ളയോടായിരിക്കും. എന്നാൽ ഉറക്കെ പാറുക്കുട്ടി കേൾക്കത്തക്ക തരത്തിൽ. അപ്പോഴൊക്കെ അവൾക്ക് വെറുപ്പാണു് തോന്നാറുള്ളതു്. കാരണമെന്താണെന്നു് അവൾക്കുതന്നെ നിശ്ചയമില്ല.

''എനിക്കു വേലയൊണ്ടു്.'' പാറുക്കുട്ടി അടുക്കള വശത്തേക്കു നടന്നു.

''എന്നാ ഞാനപ്പുറത്തോട്ടുവരാം.''

''വേണ്ടാ....''

''മുറുക്കാനൊണ്ടേൽ...''

''ഇല്ല.''

''എന്നോടെന്താ പാറുക്കുട്ടിക്കു് വെറുപ്പ്....?''

ആ ചോദ്യം അവൾ തീരെ പ്രതീക്ഷിച്ചതല്ല. അതിൻെറ കാരണം അവൾക്കുതന്നെ അറിഞ്ഞുകൂടാ.

''അല്ല, എന്തിനാ എന്നോടീ വെറുപ്പ്?'' ഇളിഭ്യനായി ദയനീയഭാവത്തോടെ അവിടെ നില്ക്കുന്ന ആശാനെ അവൾ അറിയാതെ നോക്കി.

''അച്ഛനിവിടില്ലെന്നു പറഞ്ഞില്ല്യോ?'' അവൾ ശാസനാരൂപത്തിൽ അല്പം ഉറക്കെ പറഞ്ഞു. അയാൾ ചൂളിപ്പോയി. അവൾ അടുക്കളവശത്തേക്കു നടന്നു.

ആശാൻ അവിടെ തനിച്ചു നില്ക്കുകയാണു്. പാറുക്കുട്ടിയോടു് തീരെ താല്പര്യമില്ലെന്നു് ആത്മാർത്ഥതയോടെ

നിഷേധിക്കാൻ അയാളുടെ മനസ്സ് വിസമ്മതിച്ചു. എന്നാൽ അടുക്കാൻ ശ്രമിക്കുംതോറും അവളുടെ വെറുപ്പ് വർദ്ധിച്ചുവരുന്നതാണ് ആശാൻ കണ്ടതു്. അയാൾക്കും ശത്രുതിനോടൊപ്പം ഒരു വാശി തോന്നി. മുമ്പ് വെറും നേരമ്പോക്കിനുവേണ്ടി മാത്രമേ അവളെ സമീപിക്കാൻ അയാൾ ശ്രമിച്ചിട്ടുള്ളു. അവളുടെ നീരസവും വെറുപ്പും മററും അറിയാൻ തുടങ്ങിയതോടെ അയാൾക്ക് വൈരാഗ്യംപോലെ തോന്നി. അവളുമായി സംസാരിക്കാൻ ഇടയായിട്ടുള്ള വേളകളിലൊക്കെ അയാൾക്കുണ്ടായിട്ടുള്ള അനുഭവങ്ങൾ അതിനു മൂച്ചുകൂട്ടി.

ആശാൻെറ ജീവിതം കളങ്കമററതാണെന്ന് അയാൾപോലും പറയുകയില്ല. രണ്ടു വിവാഹങ്ങൾ കഴിഞ്ഞ ആളാണ് ആശാൻ. രണ്ടു ഭാര്യമാരും അയാളെ ഉപേക്ഷിച്ചു. ആദ്യത്തേവൾ ഇന്ന് വേറൊരുത്തൻെറ ഭാര്യയായിക്കഴിഞ്ഞു. രണ്ടാമത്തെ ഭാര്യ എവിടെയാണെന്ന് അയാൾക്കറിഞ്ഞുകൂടാ. ഏകാകിയായി പഴയ തറവാടുകളിൽ കയറി ഇറങ്ങിക്കഴിയുകയാണ് അയാൾ. കോയിക്കലേത്തു ഗൗരിക്കുട്ടിക്കു സുഖക്കേടായ കാലംമുതൽ അവിടെത്തന്നെയാണ് താമസം. കഷായങ്ങളും എണ്ണയും മററും തയ്യാറാക്കാൻ, മരുന്നുകൾ ശേഖരിക്കാൻ മാധവൻപിള്ളയുടെ കാര്യസ്ഥനെന്ന നിലയിൽ അങ്ങോട്ടുമിങ്ങോട്ടും പോകുകയും വസ്തുവകകളിലെ ആദായങ്ങൾ എടുക്കുന്നതിൻെറ മേൽനോട്ടം വഹിക്കുകയും മററുമാണ് ഇന്നത്തെ തൊഴിൽ. ചുരുക്കത്തിൽ അയാൾ കോയിക്കലേത്തെ ആശ്രിതനായി കഴിയുകയാണ്. കഞ്ചാവിനുള്ള കാശു് മാധവൻപിള്ള കൊടുത്തെന്നിരി

ക്കും. കയ്യിൽ കിട്ടുന്നതൊക്കെ കള്ളുഷാപ്പിൽ ചിലവഴിക്കും. എങ്കിലും ആഭാസനായി അയാളെ ആരും കണക്കാക്കിയിട്ടില്ല. അതിനു കാരണവുമുണ്ടു്. കോയിക്കലേത്തുകാർക്കുവേണ്ടി അയാൾ പ്രാണൻ കളയാനും തയ്യാറാണു്. സ്നേഹിക്കുന്നവരെ അങ്ങേയററം സേവിക്കും. അന്യർക്കുവേണ്ടി എന്തുചെയ്യാനും തയ്യാറാകും. ഇതാണു് ആശാൻെറ സ്വഭാവം. അയാളുടെ കഞ്ചാവുവലിയും കള്ളുകുടിയും നാട്ടുകാരൊക്കെ അംഗീകരിച്ചിട്ടുള്ള സംഗതിയാണു്. കള്ളുകുടിച്ചാലും കറങ്ങിനടന്നു് കുഴപ്പങ്ങളൊന്നും ഉണ്ടാക്കുകയില്ല. അന്നു് ആരും അയാൾ പുറത്തിറങ്ങി നടക്കുന്നതുപോലും കാണുകയില്ല.

നാണുപിള്ളയുടെ വീട്ടിൽനിന്നിറങ്ങിനടന്ന ആശാൻ ഓലിക്കരയിൽവച്ചു് തോമ്മായെ കണ്ടു.

"എവിടെ പോയിട്ടാ പിള്ളേച്ചാ?" തോമ്മാ ചോദിച്ചു.

"നാണുപിള്ളച്ചേട്ടനെയൊന്നു കാണണമാരുന്നു. അങ്ങേരവിടില്ല."

"എങ്ങോട്ടായിപ്പോ?"

"അങ്ങനൊന്നുമില്ല. ഉദ്ദേശിച്ചുവന്ന കാര്യം നടന്നില്ല. ഇനീം തിരിച്ചങ്ങു പോകാമെന്നുവച്ചു്...."

"എന്നാ വാ!"

"തോമ്മാ എങ്ങോട്ടാ?"

"വീട്ടിലോട്ടു കേറീട്ടു പോ പിള്ളേച്ചാ. എന്തോന്നായിത്തറ തിറുതി?"

"ഒന്നുമില്ല...വൈദ്യശാലേലൊന്നു കേറണം.
യിക്കലേത്തേക്ക് കൊറേ കൊഴമ്പും എണ്ണേം വാങ്ങ
നൊണ്ട്."

"ഇപ്പോ ഗൗരിക്കുഞ്ഞിനെങ്ങിനിരിക്കുന്നു?
ഞ്ഞ ഞായറാഴ്ച പള്ളീപ്പോയിട്ടു വരുമ്പോ റാഹേ
ടെ കേറീതാ. കൊറവൊണ്ടോ?"

"ഓ! വല്യ കൊറവൊന്നും പറയാറായിട്ടില്ല
രുമ്പോങ്കാരൻ വൈദ്യൻ പറേന്നെ!"

"എന്തൊരു കഷ്ടകാലമാന്നു നോക്കിക്കേ! ച
ത്സക്കു വാരിക്കോരിയല്യോ അദ്യേം ചെലവാക്കു
എന്നാലും വേണ്ടുകേല. ആളൊന്നെണീച്ചു കണ്ടാ
യാരുന്നു പൊന്നുതമ്പുരാനേ! കൊള്ളാവുന്നോക്ക
ദൈവം തമ്പുരാൻ ഇങ്ങനെ വരുത്തുന്നെ? ഒരുമ്പ
പോലും മേലു നോവരുതെന്നു കരുതി നടക്കുന്ന കു
ഗൗരിക്കുഞ്ഞ്! അതിനൊള്ള അനുപവമോ?"
മ്മാമാപ്പിള ദീർഘനിശ്വാസം വിട്ടു.

"നേരാ തോമ്മാമാപ്പിളേ. ഓരോരുത്തരടെ ത
ലെഴുത്തെന്നല്ലാതെ എന്തു പറയാനാ?"

"വാ നമുക്ക് വീട്ടിലെ ഇറയത്തു ചെന്നിരു
കൊറേനേരം വർത്തമാനം പറയാം. പെമ്പിളക്ക്
സോം തെകഞ്ഞിരിക്കുവാ. വന്നാട്ടെ!"

തോമ്മായും ആശാനും നടന്നു.

~~~
~~~

# 22

## ഒടുവിലത്തെ കണ്ണി

ഏതാണ്ടു മദ്ധ്യാഹ്നം കഴിഞ്ഞപ്പോഴാണ് മാധവൻ പിള്ള തിരിച്ചുവന്നതു്. വന്നു കയറിയപ്പോൾതന്നെ തട്ടിയിൽനിന്നു് തോർത്തുമുണ്ടെടുത്തു കിണററിൻ കരയിലേക്ക് കുളിക്കാനായി പോയി. കുട്ടകത്തിൽ വെള്ളം ചൂടായിക്കിടപ്പുണ്ടു്. ആവി കുറേശ്ശെ ഉയരുന്നു. അയാൾ അതു നോക്കി കുറേനേരം നിന്നു. വെള്ളപ്പരപ്പിൽ വീണുകിടന്നിരുന്ന രണ്ടു മൂന്നു കരിയലപ്പൊടികൾ അയാൾ വിരലുകൊണ്ടു് തൊട്ടെടുത്തു കളഞ്ഞു. മാധവൻ പിള്ളയുടെ മനസ്സിൽ താൻ പങ്കുകൊണ്ട ശവസംസ്കാരത്തെക്കുറിച്ചുള്ള ചിന്തകളായിരുന്നു. പാവം നീലക്കറത്തി! ആ തറവാട്ടുമായി നാലഞ്ചു തലമുറയായുള്ള ബന്ധം പുലർത്തിവന്നതാണ് നീലക്കറത്തിയുടെ കുടുംബം. ആ പരമ്പരയിലെ അവസാനകണ്ണിയായിരുന്നു നീലി. അവ

ളെ ആ തറവാട്ടിലെ ഒരംഗമെന്ന നിലയിലാണ് അയാ ളും മററുള്ളവരും കരുതിയിരുന്നതു്. നാലുദിവസം മുൻപ് അവളുടെ വയറുവേദന വല്ലാതെ വദ്ധിച്ചു. കോയിക്ക ലേത്തെ പറമ്പിൻെറ തെക്കെ മൂലയിലായിരുന്നു നീലി ക്കറത്തിയുടെ കുടിൽ. ആ കുടിൽ കോയിക്കലേത്തെ വീട്ടുപണിഞ്ഞ കാലത്തുയർന്നതാണ്, കോയിക്കലേത്തു് താമസം തുടങ്ങുന്നതിനുമുമ്പ് ആ കുടിലിൽ നീലക്കറത്തി യുടെ പൂർവ്വികന്മാർ ദീപം കൊളുത്തിയതാണ്. അന്നു തൊട്ടിന്നുവരെ അവിടെ ആ പരമ്പരയിൽ പെട്ടവർ പാർത്തുവന്നതുമാണ്. ആ ചങ്ങലയിൽ അവസാനത്തെ കണ്ണി ഇന്നു നേരം വെളുക്കാൻ ഒരു നാഴികയുള്ളപ്പോൾ ശിഥിലമായി. വയറുവേദന കലശലായെന്നു് അറിഞ്ഞ നിമിഷം മുതൽ മാധവൻപിള്ള അവിടെയായിരുന്നു. അവിടുത്തെ ഏററവും സമർത്ഥനായ വൈദ്യനെക്കൊ ണ്ടാണ്. അവളെ ചികിത്സിപ്പിച്ചതു്. കഴിഞ്ഞ ആ ഴ്ചയിൽ നാട്ടുവൈദ്യനെ വിട്ടിട്ട് ഇംഗ്ലീഷ് മരുന്നു കൊടു ത്തുതുടങ്ങി. ആറുനാഴിക അപ്പുറത്തുള്ള സ്ഥലത്തെ പ്രസി ദ്ധനായ ഡാക്ടറെ ആളയച്ചുവരുത്തി പരിശോധിപ്പിച്ചു. പരിശോധനയിൽ അവർ ഇനി അധികദിവസം ജീവി ക്കയില്ലെന്നറിഞ്ഞതല്ലാതെ മറെറാരു ഫലവുമുണ്ടായില്ല. അവളെ രോഗത്തിൻെറ പിടിയിൽനിന്നു വീണ്ടെടുക്ക വാൻ വിലകൂടിയ മരുന്നുകൾ കോഴഞ്ചേരിയിൽനിന്നു വാങ്ങിപ്പിച്ചു. ഇന്നലെ പകൽ മുതൽ സ്ഥിതിയൊന്നു മെച്ചപ്പെട്ടു. മാധവൻപിള്ള നീലിക്കറത്തിയുടെ കുര യിൽനിന്നു് മനഃസമാധാനത്തോടെ പുറത്തിറങ്ങി. എ ന്നാൽ സന്ധ്യ കഴിയാറായപ്പോൾ അവളുടെ സ്ഥിതി വ

ല്ലാതെ വഷളായിരിക്കുന്നവനായിരിക്കാൻ ആളുവന്നു; നെട്ടുകൻ ചൂരൽ കസാരയിൽ കച്ചതോർത്തുമുട്ടുത്തു് എന്തോ ചിന്തിച്ചുകൊണ്ടു് കിടന്നിരുന്ന അയാൾ അല്പമൊന്നു മയങ്ങി. ഉറക്കമെന്നു പറഞ്ഞുകൂടാ. കണ്ണടച്ചു കിടന്ന അയാൾ ഉറക്കത്തിന്റെ വക്കിലേക്കു, ഉരുണ്ടു കയറിയെന്നേയുള്ളു. “മാധവ! നീലിയെ നോക്കിക്കൊള്ളുണം.” ആ തറവാട്ടിലെ ആദ്യത്തെ വലിയ കാരണവരുടെ രൂപമാണു് നിഴൽപോലെ മുമ്പിൽ നില്ക്കുന്നതു്. വെള്ളികെട്ടിയ വടിയും ചുഴററിക്കൊണ്ടു് അദ്ദേഹം നടന്നു് മങ്ങി മങ്ങി അന്ധകാരത്തിൽ ലയിച്ചു. “അവളെ രക്ഷിക്കേണ്ടതു് നമ്മുടെ കുടുംബത്തിന്റെ കർത്തവ്യമാണു.” വല്യമ്മാവിയുടെ രൂപം മങ്ങിയ വെളിച്ചത്തിൽ അയാൾ കണ്ടു. വലിയ രണ്ടു തോടകൾ തോളുവരെ നീണ്ടുകിടക്കുന്ന കാതിൽ കിടന്നു് വെട്ടിത്തിളങ്ങുന്നു. ഉച്ചിയിൽ വട്ടത്തിൽ കെട്ടിവച്ചിരിക്കുന്ന മുടിയിൽ നിറച്ചു് വിരിഞ്ഞു തുടങ്ങുന്ന പിച്ചിപ്പൂവു്. അതിന്റെ മണം മൂക്കിൽ അടിച്ചു കയറുകയാണു്. കറുത്ത കരയൻ നേര്യതു കൊണ്ടു് മുലക്കച്ച കെട്ടിയിട്ടുള്ള വല്യമ്മാവി അതാ നീങ്ങി കാണാതാകുന്നു. പൂമുഖത്തു മുഴുവൻ, നിറച്ചു തിരിയിട്ടു കൊളുത്തിയ നൂറായിരം നിലവിളക്കുകളുടെ സ്വർണ്ണം പോലുള്ള ദീപനാളങ്ങൾ നിന്നു കത്തുകയായി. ഗ്യാസോ ഫ്ലാസാകൊണ്ടുള്ള കൊച്ചു കാറുപോലുമില്ല അവിടെ. തിരിയൊക്കെ എത്ര ഭംഗിയായിട്ടാണു് നിന്നു് എരിയുന്നതു്. തിരിയോടടുത്തു് സ്വർണ്ണമരഞ്ഞാണം ഇട്ട ഈട്ടിപ്പറയിൽ നിറച്ചു് തങ്കം പോലുള്ള നെല്ലു് കുംഭാരം കൂട്ടി അതിന്റെ നടുക്കു് ഗൗ

രീഗാത്രത്തൊങ്ങിലെ പൂങ്കുല കുത്തിവച്ചിട്ടുള്ള നിറപ
കസവു തുപ്പട്ടാവു വിരിച്ചിട്ടുള്ള പലക. നിലവിളക്ക
ലെ ദീപങ്ങളുടെ പ്രഭയും, നിറപറയുടെ നടുക്കുള്ള സ
ണ്ണു ആഢ്യത്വം, താഴത്തെ കസവുതുപ്പട്ടാവും എല്ലാം കൂട
ചേർന്ന് തങ്കം ഉരുക്കിയൊഴിക്കുന്ന പ്രകാശം അവിടെ
ങ്ങും അലതല്ലുകയാണ്. അതാ ഒരു കാററ്! എത്ര വെ
ട്ടെന്നാണ് അതിന്റെ ശക്തി വർദ്ധിച്ചുവരുന്നത്! ക
ററിൽ പെട്ട് നിലവിളക്കിലെ ദീപങ്ങളൊക്കെ അത
ചാഞ്ഞുലഞ്ഞ് ഇല്ലാതാകുന്ന! ഒന്നൊന്നായി അണ
ന്നു! എന്തൊരു തണുപ്പ്! അന്ധകാരം! ഛെ! അതെ
ക്കെ കെട്ടത്തരുത്! കെട്ടത്തരുത്''... അയാൾ ഞെട്ടിയുണ
ന്നു. ചാരുകസേരയിൽ നിന്ന് കാൽ താഴത്തേക്ക് വെ
ട്ടെന്നു വച്ച് ചുററുപാടും നോക്കി.

''ചേട്ടാ! ചേട്ടാ!....'' ശങ്കരൻകുട്ടി തട്ടി വിളിക്ക
യാണ് കണ്ണുചിമ്മി, ഒരപരിചിതനെ നോക്കുന്നതുപോ
ലെ ശങ്കരൻകുട്ടിയെ മാധവൻപിള്ള തുറിച്ചുനോക്കി

''നീലിക്കുറത്തിക്ക് ദീനം കൂട്ടതലാ. അങ്ങോട്ടെ
ന്നു വരണം.''

മാധവൻപിള്ള ചാടി എഴുനേററു. ഏതു ലോക
ത്തിലാണ് താനെന്ന് അയാൾക്ക് ഒരു രൂപവുമില്ല.
യത്തിന്റെ മന്ദതയൊക്കെ തടഞ്ഞുകളഞ്ഞിട്ട് മാധ
വൻപിള്ള എഴുനേററ് തട്ടിയിൽ കിടന്നിരുന്ന മുണ്ടെ
ടുത്തുടുത്തു. റാന്തൽവിളക്കിന്റെ തിരി ഉയർത്തി ശങ്കര
കുട്ടി മുററത്തിറങ്ങി, രണ്ടുപേരും നീലിക്കുറത്തിയുടെ ക
ടിലിനെ ലക്ഷ്യമാക്കി നടന്നു.

അന്നു രാത്രി മുഴുവൻ ആവർ നീലിക്കുറത്തിയുടെ സമീപത്തുണ്ടായിരുന്നു. നേരം വെളുക്കാറായപ്പോൾ അവൾ മരിച്ചു. മാധവൻപിള്ളയാണ് അവസാനമായി അവൾക്ക് അങ്ങേയററം ഇഷ്ടപ്പെട്ടിരുന്ന വടക്കേപ്പുറത്തെ തെങ്ങിലെ കരിക്കിൻവെള്ളം കൊടുത്തതു്. മങ്ങിയ റാന്തൽവിളക്കിൻെറ പ്രകാശത്തിൽ സ്വന്തം തോർത്തുമുണ്ടിൻെറ കോണു ചുരുട്ടി ഒപ്പിയൊപ്പി കരിക്കിൻവെള്ളംകൊണ്ടു് അവളുടെ ഉണങ്ങിയ ചുണ്ടു നനച്ചപ്പോൾ അവൾ കണ്ണുതുറന്നു. കുനിഞ്ഞുനിന്നിരുന്ന മാധവൻപിള്ളയുടെ വേദനനിറഞ്ഞ നേത്രങ്ങളിലേക്കു് അവൾ നിർന്നിമേഷയായി നോക്കിക്കൊണ്ടു കിടന്നു. വരണ്ട ചുണ്ടുകളിൽ ചിരിയുടെ ചെറിയ പ്രകാശം തെളിഞ്ഞു മറഞ്ഞു. അവളുടെ കണ്ണുകൾ അടഞ്ഞു. മാധവൻപിള്ളയുടെ നയനങ്ങളിൽ തങ്ങിനിന്നിരുന്ന രണ്ടു തുള്ളി കണ്ണുനീർ നരച്ചു് നിറം മങ്ങിയ തലമുടിയിൽ പതിച്ചു.

അയാൾ കുടിലിനു് പുറത്തിറങ്ങി. മുററത്തിൻെറ വക്കിൽ നീലിക്കുറത്തി നട്ടുവളർത്തിയ നെല്ലിയുടെ കമ്പിൽ പിടിച്ചുകൊണ്ടു് അയാൾ വിങ്ങിവിങ്ങിക്കരഞ്ഞു. എത്രനേരം അങ്ങിനെ അവിടെ നിന്നെന്നു് അയാൾക്കു് അറിവില്ല. തലയുയർത്തി നോക്കിയപ്പോൾ കിഴക്കേ ചക്രവാളം തുടുത്തു തുടങ്ങിയിരിക്കുന്നതാണു് കണ്ടതു്. വെളിച്ചം വീശിക്കഴിഞ്ഞു. കോയിക്കലേത്തു പറമ്പിലെ പടിഞ്ഞാറേ കയ്യാലയിൽ നിന്നിരുന്ന പുളിച്ചിമാവു വെട്ടിയാണു് അവളെ സംസ്കരിച്ചതു്. ആ കുടുംബത്തിൽ മരിച്ചിട്ടുള്ള മറെറാരാളേയും സംസ്കരിച്ചിട്ടു

ള്ളതുപോലെ ചിതയിലേക്ക് ഉദ്ധം എടുത്തവരുടെ കൂട്ട ത്തിൽ മാധവൻപിള്ളയും ഉണ്ടായിരുന്നു. ചിത എരി ഞ്ഞടങ്ങിക്കഴിയുന്നതുവരെ അതു നോക്കി നിന്നു. എ ല്ലാം കഴിഞ്ഞപ്പോൾ നേരം മദ്ധ്യാഹ്നം പിന്നിട്ടിരുന്നു. മടങ്ങിവന്നു് കുളിക്കാനെത്തിയിരിക്കുകയാണു്...

മാധവൻപിള്ളയുടെ മനസ്സിൽനിന്നു് നീലിക്കറ ത്തിയെക്കുറിച്ചുള്ള വിചാരം മായുന്നില്ല. അയാൾക്ക് അവളോടു് തോന്നിയിട്ടുള്ള നിസ്സീമമായ താല്പര്യത്തിന്നു് കാരണമെന്തെന്നറിവില്ല. കുട്ടിക്കാലംമുതൽ നീലിക്കറ ത്തിയോടു് എന്തു കാര്യമായിരുന്നു! വാശിപിടിച്ചു കര യുന്ന മാതോൻകുഞ്ഞിനെ സമാധാനിപ്പിക്കാൻ നീലിക്ക റത്തിതന്നെ വേണമായിരുന്നു. നീലിക്കറത്തി കളിപ്പി ച്ചാൽ ബഹു രസമാണു്. കുട്ടികളൊന്നുമില്ലാത്ത അവ ൾക്ക് എന്തൊരു സ്നേഹമാണു്! കൊയ്ത്തുകാലമായാൽ ആദ്യത്തെ കററയ്ക്കു് അവലുണ്ടാക്കി മാതോൻകുഞ്ഞിനാ ണാദ്യം കൊടുക്കുക. ഓണം വരുമ്പോൾ അരിയുണ്ട ഉ ണ്ടാക്കി കോയിക്കലേക്കു കാഴ്ചവയ്ക്കും മുമ്പു് മാതോൻകു ഞ്ഞിനെയായിരിക്കും ഊട്ടുക . അന്നും ഇന്നും മാധവൻ പിള്ളയ്ക്കു് നീലിക്കറത്തിയോടുള്ള സ്നേഹം കുറഞ്ഞിട്ടില്ല. ഇനി അത്തരമൊരു നിഷ്കളങ്കസ്നേഹം എവിടെ കണ്ടെ ത്താനൊക്കും? അംശംഅധികാരി—അയാൾക്ക് പതോ പന്ത്രണ്ടോ വയസ്സു് പ്രായംവരും. നീലിക്കറത്തിക്കു് അവളുടെ അച്ഛനും ഭർത്താവിനും ഭർത്താവിന്റെ അനുജനു മെല്ലാം മസൂരി പിടിപെട്ടു. നാട്ടിലാകെ മഹാമാരിയാ യി അതു് വ്യാപിച്ചിരുന്ന കാലം. വീട്ടിലാരും കാണാ തെ, തന്റെ അച്ഛന്റെ നിർദ്ദേശത്തെ ഗണ്യമാക്കാതെ അന്നു് അറയിലിരുന്ന കദളിപ്പഴം എടുത്തു് മസൂരിപിടി

ച്ച് പുതച്ച് കിടന്നിരുന്ന നീലിക്കുറത്തികൾ കൊണ്ടുചെന്ന സംഭവം! ആ മഹാമാരി ആ കൊച്ചു കുടിലിൽ നീലിക്കുറത്തിയെ മാത്രം വിട്ടിട്ട് മറ്റുള്ളവരെയൊക്കെ കൊണ്ടുപോയതാണ്. അങ്ങിനെ നീലിക്കുറത്തി തനിച്ചായി. എങ്കിലും അവളുടെ സ്വതേയുള്ള പ്രസന്നതയും മറ്റുള്ളവരോടുള്ള സ്നേഹത്തിനും കുറവുണ്ടായില്ല. മരിച്ചുപോയ ബന്ധുക്കളെക്കുറിച്ച് അറിയാതെ ആരെങ്കിലും സൂചിപ്പിച്ചാൽ തല തിരിച്ച് കണ്ണിൽ നിറയുന്ന വെള്ളം തുടച്ചുകളയും. നീലിക്കുറത്തിയോട്ട് പ്രത്യേക മമതയുള്ള അയാൾ അതൊക്കെ ശ്രദ്ധിക്കാറുണ്ട്. ഇനി അതൊക്കെ വെറും സ്മരണകൾ മാത്രം! രക്തബന്ധത്തേക്കാൾ ആത്മാർത്ഥതയും ശക്തിയുമുള്ളതാണ് സ്നേഹബന്ധമെന്ന് അയാളെ പഠിപ്പിച്ചതു് ഇന്ന് അങ്ങകലെ ആറടി മണ്ണിൽ എരിഞ്ഞടങ്ങിയ ആ ജീവിതമല്ലേ?...

കുട്ടകത്തിൽനിന്നു വെള്ളം കോരി മാധവൻപിള്ള തലയിൽ ധാരധാരയായി ഒഴിച്ച് തുടങ്ങി.



# 23

## ആഗ്രഹങ്ങൾ, പ്രതീക്ഷകൾ. ...

കോയിക്കലേത്തുനിന്ന് ത്തുമ്പോങ്കാരൻ വൈദ്യൻ നാണുപിള്ളയുടെ വീട്ടിൽ എത്തിയപ്പോൾ നാണുപിള്ള നല്ല ഉറക്കമായിരുന്നു. മനുഷ്യവാസമുള്ള വീടാണ് അതെന്നു തോന്നാത്തതരത്തിലുള്ള ശാന്തത അവിടെ നിറഞ്ഞുനില്ക്കുകയാണ്. വളഞ്ഞ ചൂരൽവടി തട്ടിയിൽ തൂക്കിയിട്ട് വൈദ്യൻ ഇറയത്തു നിന്നുകൊണ്ട് അകത്തേക്കു നോക്കി. കയർ വരിഞ്ഞ കട്ടിലിൽ കിടന്ന് നാണുപിള്ള കൂർക്കംവലിച്ചുറങ്ങുന്നു. പായ് വിരിച്ചിട്ടില്ല. ചുരുട്ടി തലയ്ക്കു് വച്ചിരിക്കുകയാണ്. അയാളെ ഉണർത്തേണ്ടെന്നു കരുതി ഇറയത്തുകിടന്ന ചാരുകസേരയിൽ വൈദ്യൻ ഇരുന്നു. ആരേയും വിളിച്ചില്ല. ശബ്ദമുണ്ടാക്കാതെ സ്വസ്ഥനായി ഇരിക്കുകയാണ്.

കിഴക്കേ മുററാകഴിഞ്ഞുള്ള പറമ്പിൽ വളന്നുനില്ക്കുന്ന മാറാമ്പിലകൾ കാററുകൊണ്ട് പതുക്കെ ആടുകയാണ്. അപ്പോഴപ്പോൾ അടിക്കുന്ന കാററുകൊണ്ടുണ്ടാകുന്ന ദലമമ്മരങ്ങളും കൂടക്കൂടെ പറന്നുപോകുന്ന പേരക്കിളികളുടെ കൂട്ടത്തോടെയുള്ള ചിലപ്പുമല്ലാതെ മറെറാരു ശബ്ദവും കേൾക്കാനില്ല. പുറത്തേക്കു് കുറേനേരം നോക്കിയിരുന്നു. ഊണുകഴിഞ്ഞയുടനെ നടന്നുതാകകൊണ്ടു് അല്പമൊരാശ്വാസവും തോന്നുന്നുണ്ടു്. ഉരിയാട്ടത്തിനു് ആരും ഇല്ല. അതുകൊണ്ടു് കുറേശ്ശ ഉറക്കം വരാനും തുടങ്ങി. കണ്ണടച്ചു് കസേരയിൽ കിടന്നു. മയങ്ങിത്തുടങ്ങിയപ്പോൾ എവിടെനിന്നോ വിച്ഛിഷ്ടപ്പെട്ടുള്ള വിതുമ്പലിൻെറ ഒന്നുരണ്ടു ശബ്ദം അയാളുടെ കാതിൽ പതിച്ചു. ചെവി വട്ടംപിടിച്ചു ശ്രദ്ധിച്ചു. കുറച്ചുകഴിഞ്ഞു് വീണ്ടും വിങ്ങിപ്പൊട്ടിയ വിതുമ്പലുകൾ അയാൾ കേട്ടു. ആരോ കരയുകയാണു്. അമത്താൻ ശ്രമിച്ചിട്ടും അടങ്ങാതെ പുറത്തുവരുന്ന വിങ്ങിക്കരച്ചിൽ. ഒരു സ്ത്രീയുടെ കരച്ചിലാണെന്നു് കൂടുതൽ ശ്രദ്ധിച്ചപ്പോൾ മനസ്സിലായി. ആരാണു് ഇവിടെ അങ്ങിനെ വിച്ഛിഷ്ടപ്പെട്ടു കരയാൻ? എന്തു കാരണത്താലാണു് അവൾ ഇങ്ങനെ കരയുന്നതു്? നാണുപിള്ളയുടെ മകളല്ലാതെ മററാരും അവിടെയില്ല. പാറുക്കുട്ടി ചിരിച്ചു മേളിച്ചുനടക്കുന്ന പ്രകൃതിക്കാരിയാണുതാനും. അവളിങ്ങനെ കരയുമോ? കരയേണ്ട കായ്യമെന്തെങ്കിലുമുണ്ടെന്നു് വൈദ്യനു വിശ്വാസമില്ല. പിന്നെ ഇതാരായിരിക്കും? അതറിയാനുള്ള കൗതുകം ഒരാവേശമായി അയാളിൽ തലയുയർത്തി, അതു് അടക്കിയിട്ടും ഒട്ടും അടങ്ങുന്നില്ല.

ശബ്ദമുണ്ടാകാതെ എഴുന്നേററ് ശ്വാസം പിടിച്ച് വിതുമ്പൽ കേട്ട സ്ഥലത്തെ ലക്ഷ്യമാക്കി അയാൾ നടന്നു. അടുക്കളവരെയ്ക്ക് ചെന്ന് വടക്കോട്ട് നോക്കി.

പാറുക്കുട്ടി!....

അവൾ അരകല്ലിനടുത്തുള്ള തൂണുചാരി വടക്കോട്ട് തിരിഞ്ഞിരിക്കുകയാണ്, ഉടുത്തിരുന്ന മുണ്ടിന്റെ മടി പൊക്കി കൂടക്കൂടെ കണ്ണുതുടയ്ക്കുന്നുണ്ട്. എങ്കിലും കണ്ണു നീർ കവിളിൽക്കൂടി പിന്നെയും ഒലിക്കുന്നു. അവൾ ആണ് കരയുന്നത്! അവിടെയിരുന്ന് വിമ്മിഷ്ടപ്പെട്ട് വിങ്ങിപ്പൊട്ടുന്നത്!

മെഴുക്കമയം ഇല്ലാത്ത മുടി ഒതുക്കമില്ലാതെ പിറകോട്ട് അഴിഞ്ഞുകിടക്കുന്നു. അഴുക്കുപിടിച്ച മുഷിഞ്ഞ വേഷം കൈപ്പടത്താൽ മുഖം പൊത്തി അതാ അവൾ പിന്നെയും കരയുന്നു. ശബ്ദം പുറത്തു കേൾക്കാതിരിക്കാൻ എത്രമാത്രം കരുതുന്നുണ്ട് അവൾ. എങ്കിലും അവളുടെ കരുതൽ അവഗണിച്ച് ഒന്നുരണ്ടു വീർപ്പുമുട്ടലുകൾ പുറത്തുവന്ന് അയാളുടെ ചെവിയിൽ പതിച്ചു. അടുക്കളക്കതവിന്റെ പിടിയിൽ കയ്യുംവച്ചുകൊണ്ട് തല മുമ്പോട്ട് ഇട്ട് നില്ക്കുന്ന വൈദ്യന് അവളുടെ ഇരിപ്പുകണ്ട് കടുത്ത ദണ്ഡം തോന്നി. പാവം! പെൺകുട്ടി. ആരുമാരുമറിയാതെ അവളെന്തിനിങ്ങനെ കരയുന്നു? അവളുടെ അടുത്തുചെന്ന് കരയുന്നതിന്റെ കാരണം കണ്ടു പിടിച്ചാലെന്തെന്ന് അയാൾക്കു തോന്നി. അവളോട്ട് ആദ്യകാലംതൊട്ട് അയാൾക്ക് എത്രവലിയ സ്നേഹമാണ് തോന്നിയിട്ടുള്ളത്! അടക്കവും ഒതുക്കവും ആഭിജാ

ത്ര്യവും ഒരുപോലെ വ്യക്തമാകുന്ന പെരുമാററമാണവളുടേതു് ഇന്നുവരെ. അതുകൊണ്ടുതന്നെയാണു് പാറുക്കുട്ടിയെ തൻെറ മകനു് ഭായ്യയാക്കിയെടുക്കണമെന്നു് അയാൾക്കു് അത്യന്തം ആഗ്രഹമുണ്ടായതു്. വൈദ്യൻ അങ്ങിനെ പലതും ചിന്തിച്ചുകൊണ്ടു് കുറേനേരം നിശ്ശബ്ദനായി ആ നിലയിൽ നിന്നു.

കിഴക്കേവശത്തു് നാണുപിള്ളയുടെ ചുമ വൈദ്യൻ പെട്ടെന്നു് ചിന്തകളിൽനിന്നു് ഞെട്ടിയുണൎന്നു. നാണുപിള്ള ഉറക്കം ഉണൎന്നുകാണും. വൈദ്യൻ അങ്ങോട്ടുചെന്നു. ഉണൎന്നു നോക്കുമ്പോൾ അട്ടുക്കളവശത്തു് ഒളിഞ്ഞുനിന്നു് പാറുക്കുട്ടിയെ നോക്കുന്നതായി തന്നെ നാണുപിള്ള കാണാൻ ഇടയായാൽ എന്തൊക്കെ സംശയങ്ങൾ ഉണ്ടായിക്കൂടാ? വൈദ്യൻ അറച്ചറച്ചാണു് കിഴക്കേവശത്തേക്കു ചെന്നതു്. ഉറങ്ങിക്കിടന്നിരുന്ന നാണുപിള്ള തുപ്പൽ വിക്കിച്ചുമച്ചതാണു്. അയാൾ പുറംതിരിഞ്ഞുകിടന്നു പിന്നേയും ഉറക്കമായി. വൈദ്യൻ കസേരയിൽ ചെന്നിരുന്നു. പാറുക്കുട്ടിയുടെ കരച്ചിലിനു് കാരണമെന്താണു്? ആരുമാരുമറിയാതെ അവൾ ഒളിഞ്ഞിരുന്നു് കരയുന്നതെന്തിനു്? അയാൾ ആലോചിച്ചു. ആ പ്രശ്നത്തിനു് ഒരു മറുപടിയും തോന്നുന്നില്ല.

അട്ടുക്കളവശത്തു് ആരോ സംസാരിക്കുന്നു. "നാണുപിള്ളച്ചേട്ടൻ തോമ്മായുടെ ചെറുക്കനെ പറഞ്ഞയച്ചപ്പോ, കൊറച്ചു് ചീരേം വെണ്ടേം നട്ടുവാരുന്നു ഞാൻ. അതാ ഒടനേ ഇങ്ങോട്ടു പോരാനൊക്കാഞ്ഞെ. പ്രാതലൊക്കെ കഴിഞ്ഞോ, കുഞ്ഞേ?"

"കഴിഞ്ഞു. അച്ഛൻ ഉറക്കമാ. പാറോതിയവരു് ഒന്നും കഴിച്ചില്ല്യോ?"

"എന്തോ കഴിക്കാനാ? വല്ലോം കഴിക്കാൻ പാറോതിയവക്കു് നേരോം കാലോം വല്ലോമൊണ്ടോ?"

"എന്തോന്നാ കുഞ്ഞിന്റെ കണ്ണും മൊഖോം തടിച്ചിരിക്കുന്നെ?"

"ആ വാഴേന്നു് ഒരു കീറു് എല എടുത്തോണ്ടുവരിൻ" പിന്നെ വടക്കുവശത്തെ സംസാരം വൈദ്യനു് കേൾക്കാൻ കഴിഞ്ഞില്ല. അയാൾ കുറച്ചുനേരംകൂടി ശ്രദ്ധിച്ചുനോക്കി. എത്രനേരം ഇങ്ങനെ മിണ്ടാതിരിക്കാനൊക്കും?

"നാണുപിള്ളേ!, ഹേ! നാണുപിള്ളേ!" കസേരയിൽനിന്നെഴുന്നേററു് അയാൾ വിളിച്ചു.

"കുഞ്ഞേ! കെഴക്കേവശത്തു് ദേ ആരാണ്ടോ വിളിക്കുന്നു." പാറോതിയവരുടെ ശബ്ദം അടുക്കളവശത്തു് വൈദ്യൻ കേട്ടു.

"നാണുപിള്ളേ!" വൈദ്യൻ പിന്നെയും വിളിച്ചു.

"ആരാ?" ഉറക്കം പകുതി ഉണന്നു് നാണുപിള്ള ചോദിച്ചു.

"നല്ല കാര്യമാ! വൈകുന്നേരംവരെ ഇങ്ങനെ കെടന്നൊറങ്ങിയാലോ?"

അടുക്കളവശത്തുനിന്നു് പാറുക്കുട്ടി കിഴക്കേപ്പുറത്തേക്കു വന്നപ്പോൾ അവളുടെ അച്ഛൻ കട്ടിലിൽനിന്നെ

ഴനേററ് വൈദ്യൻ നില്ക്കുന്നിടത്തേക്കു ചെല്ലുന്നതാണ് കണ്ടതു്. അവൾ തിരിച്ചുപോയി.

"അല്ലാ! ഇതാരാ?" നാണുപിള്ള സന്തോഷത്തോടെ കുശലം നടത്തി. "കൊറച്ചുനേരമായോ വന്നിട്ട്?"

"ദെറയ് ഇങ്ങോട്ടുവന്നു കേറിയതേയൊള്ളു,"

"രാവിലെ കഞ്ഞികുടീം കഴിഞ്ഞു് വെളിയിലൊക്കെ പോകേണ്ട കാര്യമൊണ്ടാരുന്നു. അതുകൊണ്ട് വെല്ലമേററു് കൊറച്ചധികം നടന്നു. ഊണുകഴിഞ്ഞു് വന്നു കെടന്നതേ ഓർമ്മയുള്ളു—ഒറങ്ങിപ്പോയി!" നാണുപിള്ള ചിരിച്ചു.

"ഇന്നു് ഇങ്ങോട്ട് വരാൻ പററുമെന്നു് വിചാരിച്ചതേയില്ല." വൈദ്യൻ പറഞ്ഞു: "കോയിക്കലേത്തെ ഗൗരിക്കുട്ടിയെ ഇന്നാളിൽ വന്നു നോക്കീട്ടു പോയതല്ല്യോ? ഏഴു ദെവസമായി. ഇവിടെ വന്നപ്പഴാ ആ നീലിക്കുറത്തി മിനിഞ്ഞാന്നു് ചത്തെന്നറിഞ്ഞതും."

"വല്യ കഷ്ടം! വല്യ കഷ്ടം!" നാണുപിള്ള പതുക്കെ പറഞ്ഞു. "എന്തൊക്കെ ചികിത്സ ചെയ്തെന്നോ! ഡാക്കറും വന്നു നോക്കി. ഫലമിതുമായി. മാധവൻപിള്ളയ്ക്കെന്തൊരു സങ്കടമാണെന്നോ?"

"നേരാ! ഇന്നു് അതിനെക്കുറിച്ചാരുന്നു സംസാരം മുഴുവൻ. പാവം!"

"ഗൗരിക്കെങ്ങിനിരിക്കുന്നു?"

"ആശ്വാസമൊണ്ടെന്നും ഇല്ലെന്നും പറയാം. ഒന്നും നമ്മുടെ കയ്യിലല്ല." വൈദ്യൻ ദീർഘനിശ്വാസം വിട്ടു.

കുറേനേരം അവർ മിണ്ടിയില്ല പുറത്തേക്ക നോക്കിയിരുന്നു. പൂകൊണ്ടു പൊതിഞ്ഞുനില്ക്കുന്ന ഇലവ് കിഴക്കേ കുന്നിൽ കാണാനുണ്ട്. അതു് കണ്ടാൽ പച്ചക്കുന്നിൽ കാവിമുണ്ട് ഉണങ്ങാനിട്ടിരിക്കുകയാണെന്നു തോന്നും.

"കുറച്ചു ദെവസമായി പാറുക്കുട്ടിക്ക് തീരെ സുഖമില്ല." നാണുപിള്ള ചെല്ലത്തിൽനിന്നു പഴക്കാപ്പാക്കെടുത്തു വെട്ടിക്കൊണ്ടു് പതുക്കെ പറഞ്ഞു.

"ങ്ഹും? എന്താ അസുഖം?"

"അവളു വല്ലാതെ ചടച്ചിട്ടുണ്ട്...ആകപ്പാടെ... ഞാനവളെ വിളിക്കാം. പാറുക്കുട്ടീ! കുഞ്ഞേ!..." നാണുപിള്ള അടുക്കളവശത്തേക്കു നോക്കിക്കൊണ്ടു വിളിച്ചു.

"മീനത്തിൽ കല്യാണം നടത്തണം." വൈദ്യൻ അടക്കി പറഞ്ഞിട്ട് ചെല്ലത്തിൽനിന്നു വെററിലയെടുത്ത് ചുണ്ണാമ്പു പുരട്ടിത്തുടങ്ങി. "കല്യാണം നിശ്ചയിച്ചുകഴിഞ്ഞാൽ പിന്നെ നീട്ടിക്കൊണ്ടു പോകാതിരിക്കുകയല്ലേ ഉത്തമം?"

"അതിനെന്താ വിഷമം? അവളോട് ഞാനിതേവരെ ഇക്കാര്യം നിശ്ചയമായി പറഞ്ഞില്ല. സൗകര്യം പോലെ പറയാം. ഞാമ്പറയുന്നതിനപ്പുറം അവക്കൊന്നുമില്ലതാനും."

"അതൊക്കെ ശരിയാ. ചടങ്ങ് എന്ന വിധത്തിലൊരു നിശ്ചയമൊക്കെക്കഴിഞ്ഞാൽ, വേണ്ടപ്പെട്ടവരെയൊക്കെ അറിയിക്കേണ്ടപോലെ അറിയിക്കാമല്ലോ."

"ശരിയാ! പിന്നെ....പാറുക്കുട്ടീം കൊച്ചുരാമനെ കണ്ടിട്ടില്ല. അവനും അവളെ ഒന്നു കാണണ്ടേ? പണ്ടത്തെക്കാലമല്ലല്ലോ. അതുകൊണ്ട് പിള്ളേരു രണ്ടും പരസ്പരം അറിയുകയും വേണം."

"ഒരു ദെവസം ഞാൻ അവനെ ഇങ്ങോട്ടു പറഞ്ഞയക്കാം. അതാകുമ്പം രണ്ടുപേർക്കും അങ്ങോട്ടുമിങ്ങോട്ടും പരിചയപ്പെടാനൊരവസരമാകുമല്ലോ."

"മോളേ! പാറുക്കുട്ടീ!...കുഞ്ഞേ." നാണുപിള്ള ഉറക്കെ വിളിച്ചു. അടുക്കളയിൽ അവൾ വിളികേട്ടു.

"ഞങ്ങള രണ്ടുപേരിവിടൊണ്ടോ! കുടിക്കാനൊള്ളതു് അതനുസരിച്ചു വേണം ഒണ്ടാക്കാൻ കേട്ടോ മോളേ."

നാണുപിള്ളയും വൈദ്യനുംകൂടി കല്യാണത്തെക്കുറിച്ചു് സംസാരിച്ചുകൊണ്ടിരിക്കുകയാണു്. കുറച്ചു കഴിഞ്ഞപ്പോൾ ഒരു കൊച്ചു ചരുവത്തിൽ കാപ്പി, പാറുക്കുട്ടി അവിടെ കൊണ്ടുവച്ചു. തേച്ചുമിനുക്കി സ്വർണ്ണംപോലെ തിളങ്ങുന്ന രണ്ടു് ഓട്ടുഗ്ലാസ്സുകൾ അവൾ പോയി കൊണ്ടുവന്നു് അതിലോരോന്നിലായി കാപ്പി ഒഴിച്ചുവച്ചിട്ടു് അവിടുന്നു് പോകാൻ തുടങ്ങി.

"മോളേ! കിണ്ടിയിൽ കൊറച്ചു് പച്ചവെള്ളംകൂടെ വേണം. ഞങ്ങക്കു് മുറുക്കണമെങ്കിൽ പാറോതിയോടു് ഒന്നു വിളിച്ചു പറഞ്ഞേച്ചാ മതി. നീ ഇവിടെ നില്ക്കു്. കേട്ടോ വൈദ്യനേ! അവൾക്കു്.......നീ എവിടെ

പോന്നുമോളേ! നിൻെറ അസുഖമെന്തുവാന്ന് വൈദ്യ നോട്ട് പറ. കൊറച്ചു കഷായമോ വല്ലോം കുടിച്ചാ അതങ്ങു മാറുവേല്യോ? അവക്ക് സുഖമില്ലെന്നാരോടേ ലും പറയുന്നതു് വല്യ കൊറച്ചിലാന്നാ വിചാരം. സു ഖക്കേട്ട വന്നാ വൈദ്യന്മാരോട്ട പറയാതൊക്കുമോ?"

"അതല്യോ പറേന്നെ! ഇല്ലെങ്കിൽ പിന്നെന്തിനാ ഞങ്ങളീ വേഷം കെട്ടിയിരിക്കുന്നെ!" വൈദ്യൻ അവ ളെനോക്കി ചിരിച്ചു. പാറുക്കുട്ടിയുടെ മുഖം മൂകമായിരു ന്നു. അതിൽ പ്രസന്നതയുടെ പ്രകാശം കളിയാടിയില്ല.

"എനിക്ക് സുഖക്കേടൊന്നുമില്ലച്ഛാ!" !

"നോക്കണേ അവളുടെ ദുശ്ശാഠ്യം! ഞാമ്പറഞ്ഞി ല്യോ അതാ അവളുടെ പ്രകൃതം. ദൈവാധീനത്തിന് അങ്ങനെ ഇങ്ങനെ അവക്ക് അസുഖമൊട്ടുണ്ടാകാറുമില്ല"

"എന്തോന്നാ ഇപ്പോ അസുഖം?" വൈദ്യൻ ക സേരയിൽനിന്നെഴുനേററ് അവളുടെ അടുത്തേക്കു നടന്നു.

"എനിക്കൊന്നുമില്ല." അവൾ അടുക്കളവരത്തേ ക്ക് വേഗം പോയി.

"പെണ്ണിൻെറ കളി!" നാണപിള്ള ചിരിച്ചു. സന്ധ്യ മയങ്ങാൻ ഏതാണ്ടു രണ്ടു നാഴികയുള്ളപ്പോൾ വൈദ്യൻ നാണപിള്ളയോട്ട് യാത്രപറഞ്ഞു.

"മോളേ വൈദ്യൻ ഇറങ്ങുവാന്ന്!......" നാണ പിള്ള മകളോട്ട് വിളിച്ചുപറഞ്ഞു. അവൾ യാത്രപറ യാൻ വരുമെന്ന് കരുതി വൈദ്യനും നാണപിള്ളേം മു റേറത്തിറങ്ങിനിന്നു. അവൾ വന്നില്ല. "ഞാൻ കൊ

ച്ചുരാമനെ രണ്ടുമൂന്നു ദിവസിക്കകം ഇങ്ങോട്ടു പറഞ്ഞ യക്കാം."

"അങ്ങനെയാട്ടെ."

"നാണുപിള്ള ഇവിടെ കാണുവേല്ല്യോ?"

"കാണും. ഞാനെങ്ങും പോകുന്നില്ല."

"ശരി. എന്നാലിപ്പോ... ...." വൈദ്യൻ യാത്രപറഞ്ഞു. അയാൾ പോകുന്നതു് നോക്കിക്കൊണ്ടു് നാണുപിള്ള മുററത്തുനിന്നു. കാണാൻ കഴിയാത്തതരത്തിൽ വൈദ്യൻ നടന്നു മറഞ്ഞപ്പോൾ നാണുപിള്ള മുററത്തു് അരികിൽ നട്ടിരുന്ന തുളസിച്ചെടിയിൽനിന്നു് ഇലകൾ ഇറുക്കാൻ തുടങ്ങി. കിളിമരത്തിൽ പടന്നുകയറിയിട്ടുള്ള മുല്ലയിൽനിനു് മുല്ലപ്പൂക്കൾ ശേഖരിച്ചു. സന്ധ്യയ്ക്കു് ബാലഗോപാലൻെറ പടത്തിൽ ചാത്താനൊള്ള മാലകെട്ടാനാണ് അതൊക്കെ. "ഇന്നലെ ഞാനാണല്ല്യോടാ നിൻെറ മൊട്ടൊക്കെ ഇറുത്തതു്! എന്നിട്ടു് ഇതാ നോക്കണേ! എന്ത്ര പൂക്കളാ നീ തയ്യാറാക്കി നിറുത്തിയിരിക്കുന്നെ! നീയൊരു വീരനാണല്ലോടാ!" നാണുപിള്ള കിളിമരത്തിൽ പടന്നുകിടക്കുന്ന മുല്ലയോടു് പതുക്കെ പറഞ്ഞിട്ടു് അതിൻെറ താഴോട്ടുകിടക്കുന്ന വള്ളിയിൽ പതുക്കെ തലോടി.

"എട മിടുക്കാ! നീയെന്നെ തോല്പിക്കുവാണല്ലോ എന്നും!"

അയാളുടെ മനസ്സിൽ എന്തെന്നില്ലാത്ത ആഹ്ലാദതരംഗങ്ങൾ അലതല്ലുകയാണ്.



# 24

# തീർത്ഥയാത്ര

കോയിക്കലേത്തെ ശങ്കരൻകുട്ടിയും മുഴിക്കലെ മററു
നാലഞ്ചുപേരും കൂടി വിഷുവിന് ശബരിമലയിൽ പോ
യി സ്വാമിദർശനം നടത്താൻ തീർച്ചയാക്കി. അവരുടെ
കൂട്ടത്തിൽ കേശവൻനായരും കൂടി. രണ്ടാഴ്ചത്തെ വ്രത
ന്നോക്കിയിട്ട് മല ചവിട്ടാനാണ് അവർ തീർച്ചയാക്കിയ
ത്. സന്ധ്യയ്ക്കുള്ള ദീപാരാധന കഴിഞ്ഞാൽ നാലഞ്ചു
നാഴിക നേരത്തേക്ക് മഹാദേവർ ക്ഷേത്രത്തിൽ അവ
രൊന്നിച്ചുചേന്ന് ഭജനഗാനങ്ങൾ പാടും. ആ സംഘ
ഗാനത്തിൻെറ പ്രതിധ്വനികൾ അമ്പലത്തിനു ചുററും മു
ഴങ്ങിക്കേട്ടു. ഭക്തരായ മററു പല നാട്ടിൻപുറത്തുകാരും
അവരോടൊത്തുകൂടി. ആകപ്പാടെ അമ്പലത്തിൽ ഒ
മേളംതന്നെ.

ശങ്കരൻകുട്ടി മല ചവുട്ടാനൊരുങ്ങിയതിന് പ്രധാ
ന കാരണം അയാളുടെ മനസ്സിൽ കിടന്നു് തിളച്ചുമറിയു

ന്ന അസ്വാസ്ഥതയാണ്. ഈ അന്തരീക്ഷത്തിൽനിന്ന് ഒഴിഞ്ഞു നിന്നാൽ ഒരു പക്ഷെ അയാൾക്ക് തീരെ നഷ്ട മായ മാനസികതുലനസ്ഥിതി വീണ്ടെടുക്കാൻ കഴിഞ്ഞേ ക്കുമെന്നു തോന്നി. ഈ അന്തരീക്ഷത്തിൽ തുടന്നു കഴി ഞ്ഞുകൂടിയാൽ എന്താണ് സംഭവിക്കുന്നതെന്ന് ഒരു തിട്ട വുമില്ലാതായി, അയാളുടെ ആഗ്രഹങ്ങൾ അകന്നകന്നു പോകുന്നതായിട്ടാണ് ബോദ്ധ്യപ്പെട്ടുവരുന്നതു്. പാറു കുട്ടിയെ തൻെറ ജീവിതസഖിയായി കിട്ടിയില്ലെങ്കിൽ ജീവിതത്തിൽ സന്തോഷമോ സുഖമോ സിദ്ധിക്കുവാനു ള്ള സാദ്ധ്യത ഇല്ലാതാകും. എന്നാൽ കുറച്ചുകാലം മുമ്പു വരെ അയാൾക്ക് അതിനെപ്പററി ആശങ്കയുണ്ടായിരുന്നി ല്ല. നാലുദിവസം മുമ്പ് പാറുക്കുട്ടിയെ മനഃപൂർവ്വം സമീ പിച്ച് അവളുടെ ഇംഗിതം അറിയാൻ ഒരു ശ്രമം നട ത്തിനോക്കി, ഇല്ല, അവൾക്ക് മുമ്പുണ്ടായിരുന്ന പ്രതി പത്തിപോലും ഇന്ന് അയാളോടില്ലെന്ന് തോന്നത്തക്ക പെരുമാററമാണ് അവളിൽനിന്നുണ്ടായതു്. അവൾ ആളെ മാറിയതുപോലെ ശങ്കരൻകുട്ടിക്കു തോന്നി. അ യാളെ കണ്ടതുമുതൽ കടുത്ത കദനഭാരത്തോടെയാണ് അ വൾ കാണപ്പെട്ടതു്. കണ്ണിൽനിന്ന് എത്രതവണ വെ ള്ളം ഒഴുകി! എത്ര പ്രാവശ്യം വീർപ്പുമുട്ടിക്കരഞ്ഞു! ചോ ദിച്ച ചോദ്യങ്ങൾക്കൊന്നിനെങ്കിലും അവൾ നേരിട്ടു മറു പടി പറഞ്ഞോ? വെറുപ്പിനേക്കാളേറെ സങ്കടമാണ് അവളിൽ „പൊന്തിനിന്നിരുന്നതു്. ഇതിനൊക്കെ എ ന്തായിരിക്കാം കാരണം? വൈദ്യൻെറ മകനുമായുള്ള വിവാഹം നിശ്ചയിച്ചു കഴിഞ്ഞിരിക്കുമോ? ഒരു പ ക്ഷെ അവളുടെ ആഗ്രഹത്തെ അത്രകണ്ട് മാനിക്കാതെ

നാണംപിള്ള നിർബ്ബന്ധം കാണിക്കുകയായിരിക്കാം. നിസ്സഹായയായി അവൾ അതിനു് അനുകൂലിക്കുകയാകാം.

“ഇജ്ജന്മം നമുക്കു് ഒന്നിച്ചു ജീവിക്കാനൊക്കുകയില്ല. അതിനു വിധിച്ചിട്ടില്ല. അതാണെന്റെ തലേലെഴുത്തു്.” അവളുടെ വാക്കുകൾ—അവൾ ആവത്തിച്ചാവത്തിച്ചു പറഞ്ഞ വാക്കുകൾ അയാളുടെ ഓർമ്മയിൽ പ്രതിധ്വനിക്കുകയാണു്. പാറുക്കുട്ടിയുമായുള്ള ബന്ധം ഇങ്ങനെ അവസാനിക്കുകയാണോ? അങ്ങിനെയാണെങ്കിൽ അയാളുടെ ജീവിതം ഏതു കരയിലാണു് ചെന്നടുക്കുക? ആലോചിക്കുന്തോറും ഒരു സമാധാനത്തിനും വഴി കാണാൻ കഴിയുന്നില്ല. ഇല്ല, ഇനി ഈ രംഗത്തുനിന്നു് ഒഴിഞ്ഞു മാറുവാൻ മനഃപൂർവ്വം ശ്രമിക്കയല്ലാതെ മറെറന്താണു് ചെയ്യാവുന്നതു്! അവളെ അവസാനമായി കണ്ടശേഷം മനഃപൂർവ്വം കഴിഞ്ഞ കാര്യങ്ങളെല്ലാം മറക്കുവാൻ അയാൾ ശ്രമിച്ചുനോക്കി. തന്റെ ജീവിതമണ്ഡലത്തിൽ പാറുക്കുട്ടിയെന്ന ഒരു വ്യക്തി കടന്നു വന്നിട്ടേയില്ലെന്നു് കരുതലോടെ കണക്കാക്കാൻ ശ്രമിക്കുകയാണു്. എന്നാൽ എന്തുകൊണ്ടു് അതിനു് സാധിക്കുന്നില്ല? അവളെ മറന്നില്ലെങ്കിൽ, അവൾക്കുവേണ്ടി അനിശ്ചിതമായി കാത്തിരിക്കുകയല്ലാതെ മറെറാരു മാർഗ്ഗമില്ല. അതുതന്നെയാണു് ശരിയായ കർത്തവ്യം. ആരോടും പറയാതെ നിഗൂഢതയോടെ കാത്തിരിക്കാം ആരുടേയും ആശീർവാദം വാങ്ങിയിട്ടില്ല! അയാളുടെപോലും അംഗീകാരം നേടിയിട്ടില്ല! അയാളുടെ ഹൃദയം അവളിൽ ചെന്നുറച്ചതു്. അയാളറിയാതെ ഹൃദയം സ്വയം പടുത്ത ഒരു പാതയല്ലേ അതു്? ആ പാതയുടെ പ

രിസരങ്ങളിൽ സന്തോഷത്തിന്റെ പരിമളം പ്രസരിപ്പിക്കുന്ന പൂക്കളില്ല. ആശയുടെ പ്രകാശനാളം വിതറുന്ന ദീപനാളങ്ങളില്ല. പ്രാതികൂല്യങ്ങളുടെ മുൾപ്പടർപ്പുകളും നിരാശയുടെ മുററിയ കൂരിരുട്ടും മാത്രം. അതൊക്കെ എന്നു നീങ്ങാനാണ്? ആ ലോകം എന്ന് പ്രകാശപൂരിതമാകാനാണ്? തന്റെ കഴിവുകൾക്കതീതമായ കാര്യങ്ങളെക്കുറിച്ച് സ്വപ്നം കാണുന്നതുകൊണ്ട് എന്തു ഫലമുണ്ടാകാൻ? ഇവിടെ കഴിഞ്ഞുകൂടിയാൽ മനസ്സിന്റെ ഭാരം വർദ്ധിക്കുകയേ ഉള്ളൂ. അതൊക്കെ ഒന്നു മറന്നെങ്കിൽ! ആ സംരംഭത്തിനൊരാരംഭമിടാനാണ് മല ചവിട്ടാമെന്നുറച്ചത്.

അമ്പലത്തിലെ അന്തരീക്ഷത്തിൽ ഭക്തരായ ചങ്ങാതിമാരുടെ കൂട്ടത്തിൽ കഴിഞ്ഞുകൂടുന്ന വേളകളിൽ അനന്യസുലഭമായ മാനസികശാന്തി അനുഭവപ്പെട്ടു. അത്രയും സമയമെങ്കിലും തന്റെ ജീവിതപരാജയത്തെക്കുറിച്ച് ചിന്തിക്കാതിരിക്കാൻ അയാൾക്കു് കഴിഞ്ഞു.

വിഷുവിന് ഏഴു ദിവസം മുമ്പ് അവർ മല ചവിട്ടാൻ തുടങ്ങി. മകരവിളക്കിനുള്ളതുപോലെ ആൾത്തിരക്കില്ല. അതികഠിനമായ വനത്തിൽകൂടി അയ്യപ്പനെ വിളിച്ചുകൊണ്ട് അവർ നടക്കുകയാണ്. അതിമനോഹരങ്ങളായ കാനനദൃശ്യങ്ങളും അതിവിസ്തൃതമായ വനാന്തരീക്ഷവും ഒരു പുതിയ ലോകത്തിലാണെന്നുള്ള അനുഭവം അവരിൽ ഉളവാക്കി.

പാറുക്കുട്ടിയുടെ അസുഖങ്ങൾ വർദ്ധിച്ചതല്ലാതെ കുറഞ്ഞില്ല. നാണുപിള്ളയ്ക്ക് ആ അസുഖങ്ങളെന്താണെ

ന്നറിയാനുള്ള തിടുക്കം ഒന്നിനൊന്നിനു കൂടിവന്നു. ദിവസം ചെല്ലുന്തോറും പാറുക്കുട്ടിയ്ക്കു് വിളച്ച കൂടുകയാണു്. ശരീരവും വല്ലാതെ ക്ഷീണിച്ചു. അവളുടെ മുഖത്തു് സന്തോഷത്തിൻെറ നേരിയ പ്രകാശംപോലും ഇല്ലാതായി.... ഛർദ്ദിൽ... ഛർദ്ദിൽ... ആരുമറിയാതെ മുററംവിട്ടു് പാമ്പിൽ വളരെ അകലെ മുളകുചെടി കയറി തളിർത്തു കിടക്കുന്ന ആഴാന്തമരത്തിൻെറ മൂട്ടിൽ ചെന്നിരുന്നു് ആവ്യന്ത്ര അടക്കി അവൾ ഛർദ്ദിക്കും. കുടൽ പുറത്തുവരുമെന്നു തോന്നും ആ അവസരങ്ങളിൽ അവൾക്കു്. എന്തൊരു ഓക്കാനമാണു്!........ഓക്കാനത്തിൻെറ ഒച്ച അവിടൊക്കെ ഉറക്കെ കേട്ടുതുടങ്ങി. എത്രനാൾ അതു് അങ്ങിനെ അടക്കിയൊതുക്കി വയ്ക്കാൻ സാധിക്കും. അതു് ആദ്യമായി കൂടുതൽ താല്പര്യത്തോടെ ശ്രദ്ധിയ്ക്കാൻ തുടങ്ങിയതു് പാറോതിയവരാണു്. പാറുക്കുട്ടിയിരുന്നു് ഓക്കാനിച്ചു വിമ്മിഷ്ടപ്പെടുന്ന വേളകളിൽ പാറോതിയവർ അവളുടെ അടുത്തെത്തി പുറം തിരുമ്മിക്കൊടുത്തുതുടങ്ങി. പാറുക്കുട്ടിയെ വീട്ടുജോലിയിൽ സഹായിക്കാൻ കുറച്ചു ദിവസങ്ങളായി പാറോതിയവർ അവിടെത്തന്നെയാണു്. കണ്ണിൽക്കൂടി ധാരമുറിയാതെ ഒലിച്ചൊഴുകുന്ന വെള്ളം തുടച്ചുകൊണ്ടു് പാറുക്കുട്ടി എന്തൊക്കെയോ ചിന്തിച്ചുകൊണ്ടു് മിണ്ടാതിരിക്കും. പാറോതിയവർ ചോദിക്കുന്ന ചോദ്യങ്ങൾക്കൊന്നിനും അവൾ മറുപടി പറയാറേയില്ല.

"കുഞ്ഞേ?....ഇതെന്തൊന്നാ........?" ഒരു ദിവസം പാറോതിയവർ ക്ഷമയററു് ചോദിച്ചു. ഛർദ്ദി അല്പമൊന്നടങ്ങിയെങ്കിലും പാറുക്കുട്ടിയുടെ പുറം തിരുമ്മിക്കൊണ്ടുനില്ക്കുന്ന വേളയിലാണു് അവരതു് ചോദിച്ചതു്

പാറുക്കുട്ടി പൊട്ടിക്കരഞ്ഞുകൊണ്ട് അവിടെനിന്നു എഴുന്നേററു് വേച്ചുവേച്ചു് നടന്നു...

"മകളെ! നിനക്കെന്താ ദീനം?...." വളരെ സങ്കടത്തോടെ നാണുപിള്ള മകളോടു ചോദിച്ചു.

അവൾ ഒന്നും മിണ്ടിയില്ല. അവളുടെ കണ്ണു നിറഞ്ഞു. അധരങ്ങൾ ഭരമത്തിക്കടിച്ചു പിടിച്ചുകൊണ്ടു അവൾ അവിടെനിന്നു് എഴുന്നേററ് വീടിൻെറ പടിഞ്ഞാറെപ്പുറത്തേക്കു് നടന്നു. നാണുപിള്ള അവളെ ദയനീയമായി നോക്കിക്കൊണ്ടുനിന്നു.

നാണുപിള്ള അവളെ കാണുമ്പോഴൊക്കെ ആ ചോദ്യം ആവർത്തിക്കാൻ തുടങ്ങി.

"എന്തൊന്നാ നിനക്കു്? .. എന്തൊന്നാ ദീനം....?"

നാണുപിള്ളയുടെ മനസ്സിൽ ആശങ്കകൾ ഒന്നിനുപുറകെ ഒന്നായി ഇരച്ചു കയറുകയാണു്. കാററുകൊണ്ട കടലിലെ തിരമാലകൾ മാതിരി തടയാനാവാത്തവണ്ണം അതു് തല്ലിത്തകരുകയാണു്. എങ്കിലും മകളെക്കുറിച്ചു് അയാൾ അസാധാരണമായി ഒന്നും ചിന്തിച്ചില്ല.

"നിനക്കെന്നാമേളേ?........"

അന്നേദിവസം ഒരു നൂറുവട്ടം അയാൾ അവളെ നോക്കി ആ ചോദ്യം ആവർത്തിച്ചിരിക്കും. അവളതിനൊന്നും ഒരു മറുപടിയും പറഞ്ഞില്ല. അച്ഛൻെറ സന്നിധിയിൽനിന്നു് ഓടിമറയുവാനല്ലാതെ മറെറാരു താല്പര്യവും അവൾ കാട്ടിയില്ല. അച്ഛനെ കാണുന്നതു് അവൾക്കു് സഹിക്കാനാവാത്ത ഒരു കാര്യമായിത്തീർന്നു.

നാണുപിള്ളയുടെ മുഖം കൂടുതൽ കൂടുതൽ രൂക്ഷഭാവം കൈക്കൊണ്ടുതുടങ്ങി. അയാൾ പറയുന്നതിനപ്പുറം ഒന്നുമില്ലാതിരുന്ന മകളുടെ ഈ ഭാവപ്പകർച്ച അയാൾക്ക് സഹിക്കാനാവാത്തതായിത്തീർന്നു.

"നിനക്കെന്താ മോളെ?........" കോപംകൊണ്ട് ആ വാക്കുകൾക്ക് കൂടുതൽ കാർക്കശ്യം ഉണ്ടായിത്തുടങ്ങി.

"നിനക്കെന്താടീ!........?" കലിതുള്ളുന്നമാതിരി നാണുപിള്ള അവളെ കണ്ടപ്പോൾ കോപംകൊണ്ടു വിറച്ചുതുടങ്ങി...

"നിനക്കെന്താ?... ..."

ആ ചോദ്യം അവളെ പിൻതുടരുകയാണ്. എവിടെ പോയാലും, എങ്ങോട്ടു തിരിഞ്ഞാലും അതിന്റെ പ്രതിധ്വനികൾ തന്നെ.

അന്ന് അർദ്ധരാത്രിയായിട്ടും അവൾ ഉറങ്ങിയില്ല; ഉറക്കം അവൾക്ക് തീരെ വന്നില്ല. ഇങ്ങനെ ഉറങ്ങാതായിട്ട് നാളുകളെത്രയായി!... ... അവൾ ഇരുട്ടത്ത് പായിൽ എഴുന്നേറ്റിരുന്നു. അപ്പുറത്തെ മുറിയിലെ കയറുകട്ടിലിന്റെ കിറുകിറാ ശബ്ദം കൂടെക്കൂടെ കേൾക്കുന്നുണ്ട്. അവളുടെ അച്ഛനും ഉറങ്ങിയിരിക്കുകയില്ല. തിരിഞ്ഞും പിരിഞ്ഞും കിടന്ന് സമയം തള്ളിനീക്കുകയായിരിക്കണം.

മുമ്പൊന്നും കേട്ടു പരിചയമില്ലാത്ത എന്തൊക്കെ ശബ്ദങ്ങളാണ് വെളിയിൽ കേൾക്കുന്നത്! ആരുമാരും അറിയാതെ അന്ധകാരത്തിൽ എന്തൊക്കെ സംഭവപരമ്പരകളാണ് അരങ്ങേറുന്നത്! നിർജ്ജീവമെന്ന് മനുഷ്യൻ കരുതുന്ന രാത്രിയിലെ വിനാഴികകൾ ചൈതന്യ

ത്താൻ സ്പന്ദിക്കുന്നതു് ഇങ്ങനെയുള്ള അപൂർവ്വവേളകളി ലാണു് മനുഷ്യൻ മനസ്സിലാക്കുന്നതു്!

അകലെ എങ്ങോ മരക്കൊമ്പിലതുന്നു് ക്രൂമൻ ഇട സ്റ്റിടെ മൂളുന്നുണ്ടു്. ചീവീടുകളുടെ വിരാമമില്ലാത്ത സം ഗീതക്കച്ചേരികൾ മുറയ്ക്കു നടക്കുകയാണു്. പകലിനെ ക്കാൾ എത്രയോ ചൈതന്യവത്താണു് രാത്രി! ...ഉറങ്ങുന്ന മനുഷ്യൻ ഇതെങ്ങനറിയും...?

പാറുക്കുട്ടിയുടെ മനസ്സിൽക്കൂടി കടന്നുപോയ ഈ ചിന്തകൾ അന്നുള്ള സ്വന്തം വേദനകൾ അല്പനേരത്തേ ക്കു വിസ്മരിക്കുവാൻ ഇടവരുത്തി. ഇല്ല, അതു ദീർഘ നേരം നീണ്ടുനിന്നില്ല. പഴയ വേദനയിലേക്കുതന്നെ അവൾ വഴുതിവീണു. പായിൽ ഇരുന്ന ആ ഇരുപ്പിൽ അവൾ കണ്ണുനീർ വാർത്തു. അടുത്ത മുറിയിൽ കിടക്കുന്ന ഉറങ്ങാത്ത അച്ഛനും അടുക്കളത്തിണ്ണയിൽ ക്ഷീണംവലിക്കു ന്ന പാറോതിയമ്മയും അറിയാതെ അവൾ വിങ്ങിപ്പൊട്ട ലുകൾ അമർത്തി. മനസ്സിൽ തിരതല്ലുന്ന വികാരങ്ങൾ അടിച്ചമർത്തിക്കൊണ്ടു് പാറുക്കുട്ടി എഴുന്നേററു. പടി ഞ്ഞാറെപ്പുറത്തേയ്ക്കുള്ള വാതിലിന്റെ സാക്ഷാ ശബ്ദം കേൾക്കാതെ മാററി കതകുതുറന്നു് മുററത്തിറങ്ങി.

"നിനക്കെന്താമോളേ ദീനം... ..." അച്ഛന്റെ ശ ബ്ദം അവളുടെ ചുററും പ്രതിധ്വനിക്കുന്നതുപോലെ അ വൾക്കു തോന്നി. അച്ഛൻ മാത്രമല്ല അവളോടു് അതു് ആവർത്തിച്ചാവർത്തിച്ചു ചോദിക്കുന്നതു്. ആ നാട്ടിലെ ഓരോ സ്ത്രീയും ഓരോ പുരുഷനും അതു് ആവർത്തിക്കുക യാണു്.

"നിനക്കെന്താമോളെ ദീനം?........"

ദിവസം നീങ്ങുംതോറും ആ ചോദ്യത്തിൻെറ ശക്തിയും പാരുഷ്യവും പതിന്മടങ്ങു് പെരുകിത്തുടങ്ങും. അതിൻെറ പിന്നിൽ ഇന്നു് ഒളിഞ്ഞുനില്ക്കുന്ന കൗതുകം അവജ്ഞയായി മാറും. അതു് അധികം അമാന്തിക്കാതെ ആക്ഷേപമായിത്തീരും.........പിന്നെ അവഹേളനമായി ഫണമുയർത്തിനിന്നാട്ടം .. അവളെ നോക്കി ലോകം ചിരിക്കും. അവളെ കേന്ദ്രമാക്കി ഒരായിരം കഥകൾ പ്രചരിച്ചുകഴിയും... ഏററവും മൂകമായ നാവുപോലും വാചാലമായിത്തുടങ്ങും. ചിരി... ചിരി....ആക്ഷേപിച്ചുള്ള ചിരി....അതൊക്കെ കേട്ടു് അവളുടെ കണ്ണുങ്ങൾ തഴമ്പിച്ചേ പററൂ.

"കുലട!...കുലട!..."

അവളു കേന്ദ്രമാക്കി ഒരു ചുഴലിക്കാററു് ആ നാട്ടിൻപുറത്തെ സാമൂഹ്യജീവിതത്തിൽ ഉയരും. സമുദായം അവളുടെ നേക്കു് ചൂണ്ടുവിരൽ കാട്ടി തുപ്പിത്തുടങ്ങും. അവൾ എന്തുചെയ്യും?......എങ്ങോട്ടോടിയാൽ രക്ഷപ്പെടാനൊക്കും?...

ഇരുട്ടിനപ്പുറത്തു് മിന്നിത്തിളങ്ങുന്ന നൂററുകണക്കിനു് താരങ്ങൾ അവളെനോക്കി കണ്ണുചിമ്മുകയാണു്. അവരുടെ സ്പന്ദിക്കുന്ന പ്രകാശത്തിലുമുണ്ടു് അവജ്ഞയുടെ അവഹേളനത്തിൻെറ, അതിലോലമായ തരംഗങ്ങൾ. അവൾക്കു് തല വല്ലാതെ കറങ്ങുന്നമാതിരി തോന്നി. അവൾ മുററത്തെ മണലിൽ കുത്തിയിരുന്നു—കൈപ്പടങ്ങളിൽ തലയും താങ്ങിക്കൊണ്ടു്. വയ്യാ! ഇതു് സഹിച്ചുകൊണ്ടു് കഴിഞ്ഞുകൂടാൻ വയ്യാ. ഇങ്ങനെയുള്ള ഒരു

മുൾപ്പടർപ്പിൽ ചെന്നു കയറുവാൻ എങ്ങിനെയിടവന്നു? ഈത്തരം ജീവിതംകൊണ്ടു് എന്തു നേടുവാനാണു്? ഒരു പക്ഷേ ഈ ലോകം അവളുടെ സുഖത്തിനും ദുഃഖത്തിനും എന്തു വിലയാണു് കല്പിക്കുന്നതു്!....അതിനെപ്പററി 'ആ തു് കണക്കാക്കുന്നു; അവളെക്കുറിച്ചു് ഒരു കരുതലുമില്ലാത്ത ലോകത്തിൽ അവളെന്തിനു ജീവിക്കണം? ഈ ജീവിതമവസാനിച്ചാൽ അതിൽ ഒട്ടിപ്പിടിച്ചിട്ടുള്ള വേദനകളൊക്കെ ഉരിഞ്ഞുപോകുമോ? അതോടെ അവളുടെ വേദനകളെല്ലാം അവസാനിക്കുകയില്ലേ?...

ഇരുട്ടിൽ ഉറങ്ങിനില്ക്കുന്ന കരിവേപ്പിൻെറ ഇലകളെപ്പോലും ഉണർത്താതെ തണുത്ത ഒരു കാററു് അവളെ തഴുകി കടന്നുപോയി. ഹാ! എന്തൊരനുഭവം!

അവൾ എഴുന്നേററുനിന്നു.

ഈ ജീവിതം ഇങ്ങനെ അവസാനിച്ചാൽ ആക്കും ഒരു നഷ്ടവും വരാനില്ലെങ്കിൽ അതിനെന്തിനു മടിക്കണം?....വേദനയുടെ വിരാമം അതുകൊണ്ടു് നേടാമെങ്കിൽ അതൊരു ലാഭമാകയില്ലേ?...

"നടക്കൂ!....നടക്കൂ!....അതവസാനിപ്പിക്കൂ!...."

അവളുടെ ചെവിയിൽ ആരോ വന്നു മന്ത്രിക്കുന്നതുപോലെ അവൾക്കു തോന്നി. പുറകിൽ നിന്നുകൊണ്ടു് ആരോ അവളെ മുമ്പോട്ടു തള്ളിവിടുന്നതുപോലെ ഒരനുഭവം.

അവൾ നടന്നു. മുററംവിട്ടു് പടിഞ്ഞാറെ പറമ്പിലേക്കു് നടന്നു. ഒന്നും കാണാൻ മേലാ. അന്ധകാരം; മുററിയ അന്ധകാരം. എങ്കിലും നട്ടുച്ചയ്ക്കു നടക്കുന്ന

മാതിരിയാണ് അവൾ മുമ്പോട്ട് നീങ്ങിക്കൊണ്ടിരുന്ന
ത്...പറമ്പിന്റെ നടുക്കുള്ള ഗൗരിഗാത്രത്തെങ്ങിന്റെ ച
വട്ടിൽ അവൾ എത്തി. കാലുകൾ തളരുന്നു. ഹൃദയ
ആഞ്ഞടിക്കുന്നു. തളർച്ച്. തെങ്ങിന്റെ തടിയിൽ ചാര
അവൾ നിന്നു. അവൾ കഠിനമായി അണയ്ക്കുകയാണ്

"നാരായണ! നാരായണ!...."

വീട്ടിനുള്ളിൽ അച്ഛന്റെ ശബ്ദം. അവൾ ഞെട്ട
പ്പോയി. അച്ഛൻ ഉറങ്ങിയിട്ടില്ല. അതാ അദ്ദേഹം ക
ക്കിക്കുന്ന ശബ്ദം. മുറിയുടെ തെക്കേവശത്തേക്കുള്ള കത
ക, തുറക്കുന്ന ശബ്ദം...പരിചയംകൊണ്ട് അവിടെ ഉ
ണ്ടായിക്കൊണ്ടിരുന്ന ഓരോ ശബ്ദങ്ങളുടെയും അർത്ഥം അ
വൾക്കറിയാം. മുററത്തിറങ്ങിയശേഷം മുറിയിൽ കയ
ന്ന അച്ഛൻ അവൾ കിടക്കുന്നിടത്ത് വന്ന് മുമ്പൊക്കെ
വിളിക്കുന്ന പതിവുണ്ട്.

"മോളെ!... പുറത്ത് മഞ്ഞൊണ്ട്. പുതപ്പെട്ടു
നല്ലപോലെ പൊതച്ചോ!.......

അതുകഴിഞ്ഞേ അദ്ദേഹം മടങ്ങിപ്പോകു. ഇന്ന
അച്ഛൻ തീർച്ചയായും അവളെ ചെന്നുനോക്കും. അവ
ക്കുവേണ്ടി ഉറക്കംപോലും ഉണ്ടാകാതെ അദ്ദേഹം വിഷ
മിക്കുന്ന സമയമാണ്. അച്ഛൻ ചെന്നു നോക്കുമ്പോ
അവളെ അവിടെ കാണാതിരുന്നാൽ....

പാറുക്കുട്ടി വല്ലാതെ പരിഭ്രമിച്ചു.

അവൾ തിരിഞ്ഞു മുററത്തേയ്ക്കു് ഓടി. അതൊ
രോരോട്ടംതന്നെയായിരുന്നു. മുമ്പൊരിക്കലും അവള
ങ്ങനെ ഓടിയിരിക്കയില്ല. അര നിമിഷംകൊണ്ട് മുറ

ത്തെത്തി. അടുത്ത നിമിഷത്തിൽ മുറിയിൽ കയറി കതവിൻെറ സാക്ഷയിട്ടു. ഔതാ, അച്ഛൻ തെക്കേ കതകിൻെറ മുടക്കനിടുന്ന ശബ്ദം. പതിവിനു വിപരീതമായി അച്ഛൻ അവളെ വിളിച്ചില്ല. അവളുടെ സുഖസൗകര്യത്തെക്കുറിച്ചു തിരക്കിയില്ല. കട്ടിലിൻെറ കിറുകിറാ ശബ്ദംകൊണ്ടു് അവൾ ഊഹിച്ചു. അദ്ദേഹം കിടന്നുകഴിഞ്ഞിരിക്കുമെന്നു്. അല്പം കഴിഞ്ഞു് കോട്ടുവാ വിടുന്ന ശബ്ദം....

"നാരായണാ!....നാരായ്ണാ!...."

എത്ര ദയനീയമാണു് ആ നാമജപം, ഈ അർദ്ധരാത്രിയിൽ അതു് ആകപ്പാടെ ഒരു വല്ലാത്ത അന്തരീക്ഷം സൃഷ്ടിക്കുന്നു.

പാവം!....അച്ഛൻ....അവളെക്കുറിച്ചു വിചാരിച്ചു് അദ്ദേഹം വിഷമിക്കുകയാണു്. അവൾക്കുവേണ്ടിയായിരിക്കും ഈ അസമയത്തുപോലും നാമം ജപിക്കുന്നതു്. അദ്ദേഹത്തെ വേദനിപ്പിക്കുക....ഇന്നു് അവൾ ഈ ജീവിതത്തിനു വിരാമമിട്ടാൽ........നാളെ...അതറിഞ്ഞു് ആരായിരിക്കും വേദനകൊണ്ടു് വിങ്ങിമരിക്കുന്നതു്? ഈ ലോകത്തിൽ അവളെക്കുറിച്ചു് ആത്മാർത്ഥതയോടെ ചിന്തിക്കുന്നതു് ആരാണു്?....

ഒരേ ഒരാൾ........

"അവളുടെ അച്ഛൻ!........

അവൾ മരിച്ചാൽ അച്ഛനും മരിക്കും. ഇല്ല; അവളുടെ ജീവിതം അധ:പതിച്ചു നശിച്ചെങ്കിലും അവളുടെ അച്ഛൻെറ ജീവിതം ധന്യമാണു്. ആ മനുഷ്യൻെറ

പ്രായംചെന്ന ശരീരത്തിനകത്ത് അണ്ഡകടാഹങ്ങളെക്കാൾ അതിവിശാലമായ ഒരു സ്നേഹപ്രപഞ്ചം നിലനില്ക്കുന്നുണ്ട്. അത് അവൾകാരണം നശിച്ചുകൂടാ....

എന്തിന് ആത്മഹത്യ ചെയ്യണം? അതുകൊണ്ട് എന്തു പ്രശ്നമാണ് പരിഹരിക്കപ്പെടുക. ഒരുപക്ഷേ മറ്റുവിധത്തിൽ പരിഹരിക്കപ്പെട്ടേക്കാവുന്ന കാര്യങ്ങൾക്ക് കൂടുതൽ കുരുക്കുണ്ടാക്കാനല്ലാതെ അതുകൊണ്ട് മറെറന്തു സാധിക്കാനാണ്?

പാറുക്കുട്ടി പായിൽ കിടന്നു.

കാക്കിച്ച് പുറത്തേയ്ക്ക് അവളുടെ അച്ഛൻ തുപ്പുന്നത് അവൾ കേട്ടു.......

പടിഞ്ഞാറെ മുററത്ത് അച്ഛനും പാറോതിയമ്മയും തമ്മിൽ സംസാരിക്കുന്നതു കേട്ടാണ് അവൾ ഉണർന്നത്. നേരം പരപരാ വെളുക്കുന്നതേയുള്ളൂ. അവൾക്ക് വല്ലാത്ത തളർച്ച. എഴുന്നേല്ക്കണമെന്ന് ആശയുണ്ട്; പക്ഷേ ആഗ്രഹത്തെ ശരീരം അനുസരിക്കുന്നില്ല. ആലസ്യത്തിലാണ്ടു കിടക്കുന്നപോലെ അവൾ കിടന്നു.

ആരോ അകത്തേക്ക് ഓടിക്കയറിവരുന്ന കാലൊച്ച.

"എടീ...." അച്ഛൻെറ ഇടിവെട്ടുന്നവിധത്തിലുള്ള ശബ്ദമാണ്. അവൾ ഞെട്ടി കണ്ണുതുറന്നു.

"എടീ!...." അയാൾ കോപംകൊണ്ടു ജ്വലിക്കുകയാണ്. വാക്കുകിട്ടാതെ വിമ്മിഷ്ടപ്പെടുകയാണ്. അടിമുടി വിറയ്ക്കുകയാണ്.

"എടീ!...."

മുമ്പൊരിക്കലും അച്ഛൻ ഇങ്ങനെ കഠിനമായി ഒച്ചവച്ചു സംസാരിക്കുന്നതു് അവൾ കേട്ടിട്ടില്ല. അവൾ പിടഞ്ഞെഴുന്നേററു് പായിൽ ഇരുന്നു.

"എന്തോന്നാ....ഞാനീ....കേൾക്കുന്നെ...." ചവുട്ടാൻ കാലുയർത്തി. "എന്തോന്നായിതു്....?"

അവൾ പായിൽ ഇരുന്നു് ദയനീയമായി അയാളെ നോക്കി. അവളുടെ കണ്ണുകൾ നിറഞ്ഞു. എന്തു പറയണമെന്നു് അവൾക്കു് അറിഞ്ഞുകൂടാ.

ഉയർത്തിയ കാൽ താഴ്ത്തിവച്ചിട്ടു് രണ്ടു കൈകളും കൊണ്ടു തല താങ്ങിക്കൊണ്ടു് അയാൾ വിങ്ങി വിങ്ങി കരഞ്ഞു. കരച്ചിലിനിടയിൽ അയാളുടെ നാവിൽനിന്നു ചില വാക്കുകൾ അടർന്നുവീണു

"ഞാനിനി.......എന്തിനു ജീവിക്കണം........നീയെന്നെ നശിപ്പിച്ചു. എല്ലാരേം നശിപ്പിച്ചു... ...കുലം കെടുത്തി...നേരാണോടീ .. ....ആണോടീ!..." ഇടിവെട്ടുന്ന വിധത്തിലാണു് അവസാനവാക്കുകൾ അയാൾ ചോദിച്ചതു്.

അവൾ ഒന്നും മിണ്ടിയില്ല. അവിടെ ഇരുന്നു കരഞ്ഞു. അവളോടു് അച്ഛൻ ചോദിക്കുന്നതു് എന്താണെന്നു് അവൾക്കറിയാം. ഇന്നല്ലെങ്കിൽ നാളെ ആ ചോദ്യം അവളുടെ മുമ്പിൽ ഫണമുയർത്തുമെന്നു് അവൾക്കറിയാം. എങ്കിലും അതിനെന്തു മറുപടി പറയും?

അവൾ ഗർഭിണിയാണു്........

"ഇല്ല. ഞാനിങ്ങനെ നശിക്കണം........എല്ലാവരും കൂടി എന്നെ നശിപ്പിച്ചു." അയാൾ ഹൃദയം പൊട്ടുന്ന മട്ടിൽ കരഞ്ഞു.

"ഞാനിതൊക്കെ എന്റെ മകളെപ്പററി സംശയി ക്കം? എന്റെ മകൾ ഇങ്ങനെ എന്നെ നാണംകെടുത്തു മെന്നു് എങ്ങിനെ കരുതും?" ഒരു കൊച്ചു കുഞ്ഞിനെ പ്പോലെ അയാൾ വിലപിക്കുകയാണ്. രണ്ടു കൈക ളും ചുരുട്ടി തലയ്ക്കു് ഇടിച്ചുംകൊണ്ടു് കരയുകയാണു്.

"അച്ഛാ!" അതുകണ്ടു് സഹിക്കെട്ടപ്പോൾ പാറു ക്കട്ടി നിറകണ്ണോടെ വിളിച്ചു.

"എങ്കിലും....ഈ അച്ഛനെ നീയിങ്ങനെ ചതിച്ച ല്ലോ മോളെ! ......രണ്ടുപേരുടെ മുഖത്തു് ഞാനെങ്ങിനെ നോക്കും? വെളിയിലെങ്ങിനെ ഇറങ്ങി നടക്കും?....എ ന്തിനിനി ജീവിക്കണം?" അയാൾ കണ്ണുനീർ വാർത്തു കഴിഞ്ഞ കണ്ണുകൾ തുടുത്തു ചുവന്നു കഴിഞ്ഞിരുന്നു.

"ഇങ്ങനൊന്നും പറേല്ലേ......." ഈ സമയം അവി ടെയെത്തിയ പറോതിയവർ പറഞ്ഞു. അവർ പാറുകു ട്ടിയുടെ പുറം തടവി.

പടിഞ്ഞാറെ ജനലിന്റെ കമ്പിയിൽ പിടിച്ചുകൊ ണ്ടു് കുനിഞ്ഞുനിന്നു് നാണുപിള്ള കരയുകയാണ്.......

പാറുക്കുട്ടി വലിഞ്ഞെഴുന്നേററു അടുക്കളവശത്തേയ്ക്കു പോയി. അനേകനാൾ രോഗശയ്യയിൽ കിടന്നിരുന്ന ഒരു രോഗി എഴുന്നേററു നടക്കുവാൻ ശ്രമിക്കുന്ന മാതിരി വേ ച്ചുവേച്ചാണ് അവൾ നടന്നതു്. നാണുപിള്ള അതൊ ന്നും അറിഞ്ഞില്ല. ഒരു കൈ ജനാലക്കമ്പിയിൽ പിടി ച്ചു്, മറേറ കൈ നെററിയ്ക്കു് സ്വയം അമർത്തി, അവിടെ നിന്നു് അയാൾ ഹൃദയം പൊട്ടുന്നപോലെ പൊട്ടിപ്പൊട്ടി കരയുകയാണ്.......

"കുഞ്ഞേ ആരാണ് ഇങ്ങനെ ചതിച്ചതു്? .. ..." അടുക്കളയുടെ വടക്കേ തിണ്ണയിൽ ചെന്നിരിക്കുന്ന പാറുക്കുട്ടിയുടെ അടുത്തെത്തി അവളുടെ തലയിൽ തടവിക്കൊണ്ടു് പാറോതിയവർ അടക്കിയ സ്വരത്തിൽ ചോദിച്ചു. "എങ്കിലും ഈ കട്ടംകൈ .. ...."

പാറുക്കുട്ടി വിങ്ങിപ്പൊട്ടി.

"അല്ല, ആരാണെന്നു പറഞ്ഞാൽ വല്ല വഴിയും ഉണ്ടായെന്നു വരത്തില്ലേ്യാ? നാട്ടുകാരു് നാലുപേരറിയുമ്പോ... എന്തൊക്കെയാ ഇനി ചമച്ചുണ്ടാക്കുന്നതു്? പെണ്ണുങ്ങക്കേ ദോഷപരാതമൊള്ളു. മററുള്ളവക്കെന്നതാ? എല്ലാം സഹിക്കേണ്ടതും നോവേണ്ടതും നമ്മളാ....വല്ലോരും അതാരായാലും, തങ്കമേ പൊന്നേയെന്നൊക്കെ പറഞ്ഞു് അടുത്തുകൂടിയാലും കരുതേണ്ടതു നമ്മളല്ലേ്യാ? അല്ലല്ലേ്യാ? ഇല്ലെങ്കി എല്ലാം നമ്മുടെ തലേൽത്തന്നെ." പാറോതിയവർ മനംനൊന്താണു് അതു പറയുന്നതെന്നു് ആ വാക്കുകളിൽ കലർന്നിരുന്ന വികാരവശ്യത വ്യക്തമാക്കി. അവർ സങ്കത്തോടെ തുടന്നു:

"എത്രയെത്ര പെണ്ണുങ്ങളെയാ ഇവന്മാരിങ്ങനെ നശിപ്പിച്ചിട്ടൊള്ളെ? നശിപ്പിച്ചുകൊണ്ടിരിക്കുന്നെ?" അവർ ദീർഘശ്വാസം വിട്ടു. അല്പം കഴിഞ്ഞു തുടന്നു:

"ആരാന്നു പറഞ്ഞേ കുഞ്ഞേ പാറോതിയവരോടെ"

പാറുക്കുട്ടി കണ്ണുനീർ വാർത്തിക്കൊണ്ടിരുന്നതല്ലാതെ ഒന്നും മിണ്ടിയില്ല.

അപ്പോഴും അകത്തെ മുറിയിൽ നാണുപിള്ളയുടെ ദയനീയമായ വിതുമ്മലുകളുടെ പ്രതിധ്വനി മുഴങ്ങുന്നുണ്ടായിരുന്നു.

പാറോതിയവർ വെള്ളം കോരാനായി ഓലിയിലേക്ക് ചെമ്പുകുടവുമെടുത്തുകൊണ്ട് നടന്നുപോയി. അടുക്കളത്തിണ്ണയിൽ പാറുക്കുട്ടി വീണ്ടും തനിച്ചായി.

അവൾ തൻെറ പരമാർത്ഥങ്ങൾ ആരോട് എങ്ങിനെ തെളിച്ചു പറയും? അതു പറഞ്ഞാൽ അതിൽനിന്നുണ്ടാകുന്ന പ്രത്യാഘാതങ്ങളെന്തൊക്കെയായിരിക്കും? എത്ര ഹൃദയങ്ങൾ അതുകൊണ്ട് തകരും! ഇല്ല, അവൾ അതു പുറത്തു പറയുകയില്ല. ആ സത്യം അവൾ മുഖാന്തരം ലോകം അറിയുന്നതല്ല. അതു് പുറത്ത് വരുകയില്ല. അവൾ അതു് നിശ്ചയിച്ചുകഴിഞ്ഞു. അതിനിനി മാററമില്ല.

എങ്കിലും അവൾ ആ കഴിഞ്ഞ കഥകൾ ഓർമ്മിച്ചുപോയി. അതിനെക്കുറിച്ചു ചിന്തിക്കരുതെന്നു് മനഃപൂർവ്വം കരുതിയതാണ്; ഇല്ല, അതു വീണ്ടും അവളുടെ സ്മരണമണ്ഡലത്തിൽ തെളിയുകയാണ്...അന്നു അച്ഛൻ മുത്തുക്ക് പോയിരുന്ന ഒരു ദിവസം. അന്നു് ചന്തയുണ്ടായിരുന്ന ദിവസമാണ്. പാറോതിയവർ എന്തോ ചിലതൊക്കെ കൊടുത്തിട്ട് പച്ചമീൻ വാങ്ങാൻ പോയതാണ് ചന്തയിൽ.

മാധവൻപിള്ള അവളുടെ വീട്ടിൽ അന്നു വന്നു. ആരും ഇല്ലാതിരുന്ന സമയത്തു്. ആരും അവിടില്ലെന്ന് എങ്ങിനെയാണയാളറിഞ്ഞതു്? അതോ അതൊന്നും അറിയാതെ അവിടെ വന്നുകയറിയതാണോ? എന്തോ? അതിനെക്കുറിച്ചൊന്നും അവൾക്കു വ്യക്തമായ വിവരമില്ല. അന്നു് എത്ര സരസമായിട്ടാണ് അയാൾ അവളോട സംസാരിച്ചതു്! എന്തെന്തു നേരമ്പോക്കുകൾ!...ഇ

കിളിയിടുന്ന ഫലിതങ്ങൾ... ആ മനുഷ്യന് ഇങ്ങനെ മാർദ്ദവമുള്ള ഒരു വശമുണ്ടെന്ന് ഇന്നാണ് അവൾ അറിയുന്നത്........

അച്ഛൻ സ്ഥലത്തില്ലാത്തതിനാൽ അവളുടെ ക്ഷേമം അന്വേഷിക്കാനായി അവിടെ വന്നതായിരിക്കും അയാളെന്നു മാത്രമേ പാറുക്കുട്ടി കരുതിയുള്ളു. അതിൽ കൂടുതൽ പ്രാധാന്യമെന്തെങ്കിലും അതിനു നല്കുവാൻ അവൾക്കു തോന്നിയില്ല. മുമ്പൊരിക്കലുണ്ടായ സംഭവത്തിനുശേഷം അവൾ അയാളെ അങ്ങേയറ്റം വെറുത്തുതുടങ്ങിയതാണ്. ആ വെറുപ്പ് ഇന്നും അവളുടെ ഹൃദയത്തിൽ തളംകെട്ടി നില്ക്കുന്നുണ്ട്. എങ്കിലും അന്ന് അതു സംഭവിച്ചു. അവളെ അയാൾ കടന്നാക്രമിച്ചപ്പോൾ അയാളുടെ ഭുജബലത്തിനവൾ അടിപെട്ടു. അയലത്തുള്ളവരൊക്കെ അറിയത്തക്കവിധം അവൾക്കു നിലവിളിക്കാൻ അപ്പോൾ തോന്നിയതാണ്. അയാളുടെ പിടിയിൽനിന്നു രക്ഷനേടി എവിടേക്കെങ്കിലും ഓടാൻ ആവേശം വന്നതാണ്. പക്ഷേ അതൊന്നും ഉണ്ടായില്ല. അവൾ കിടന്നു നിലവിളിച്ചാൽ അയലത്തുള്ളവർ ഓടിയെത്തുമെന്നുള്ളതു ശരിയാണ്. എന്നാൽ അതിനുശേഷം അവർ ചമയ്ക്കുന്ന കഥകൾക്കൊക്കെ അതിരുണ്ടായിരിക്കുമോ? അവിടെ നടന്നതോ നടക്കാൻ പോയതോ ആയ സംഭവത്തെ കേന്ദ്രമാക്കി അടുത്ത നിമിഷംമുതൽ അങ്ങാടിപ്പാട്ടുകൾ ഉണ്ടായെന്നിരിക്കും. അതു വരുത്തിവയ്ക്കുന്ന നാണക്കേട്—അതെത്ര ഭീകരമാണ്! ഇങ്ങനെയൊക്കെ ചിന്തിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ അവൾ അയാൾക്കമർന്നുപോയി.

അന്നു് അവൾ ഭയപ്പെട്ട ആ നാണക്കേട്...ഇന്നു് യാഥാർത്ഥ്യമായിത്തീർന്നിരിക്കുകയാണു്. പുറത്തു് ആരോടും പറയാതെതന്നെ അതു് ലോകർക്ക് ബോദ്ധ്യമാകത്തക്കവിധത്തിൽ രൂപംകൊണ്ടിരിക്കുന്നു. കരച്ചിലും കണ്ണീരുമാണു് ഇന്നു് അവളുടെ ചുററിലും. ആരുടേയും ഹൃദയവേദനകളെ കണക്കിലെടുക്കാതെ പ്രകൃതിയെന്ന കലാകാരൻ ഒരു നൂതന കലാശില്പത്തിനു് രൂപംകൊടുത്തുകൊണ്ടിരിക്കുകയാണു്........

അവൾ ഈ പരമാർത്ഥങ്ങൾ എങ്ങിനെ പുറത്തു പറയും? അച്ഛന്റെ പ്രായത്തോളം ഉള്ള ഒരു പുരുഷൻ; അച്ഛന്റെ ആത്മാർത്ഥസ്നേഹിതൻ; നാട്ടിലെ പ്രമാണി; നല്ല മനുഷ്യനെന്നു നാട്ടുകാർ വാഴ്ത്തുന്ന വ്യക്തി...ഇല്ല. വരുന്നതൊക്കെ സഹിക്കുക. അതു മാത്രമേയുള്ളു മാർഗ്ഗം.

കണ്ണുനീർ തുടച്ചിട്ടു് അവൾ എഴുന്നേററുനിന്നു് അഴിഞ്ഞു ചിതറിക്കിടന്നിരുന്ന തലമുടി ഒതുക്കിക്കെട്ടി.

"എങ്കിലും എന്റെ കുഞ്ഞെ ഇങ്ങനെ ചതിവിൽ ചെന്നു ചാടിയല്ലോ!...." ഓലിയിൽനിന്നു് വെള്ളം ഓരത്തുവച്ചുകൊണ്ടു് അവിടെ വന്ന പാറോതിയവർ പാറുക്കുട്ടിയെ നോക്കിക്കൊണ്ടു് പതുക്കെ പറഞ്ഞു.



# 25

# കിളിക്കൂടിനകത്ത്
# ഒരു പച്ചിലപ്പാമ്പ്

"എന്തോന്നാ പട്ടീ! നീയിങ്ങനെ കെടന്നു കൊരക്കുന്നെ? മിണ്ടാതിരിക്കത്തില്ലിയോ? അല്ലേ! രാവിലെ തീറ്റീം കഴിഞ്ഞു് നീ തൊടങ്ങിയതാണോ? ചെവീം തലേം കേട്ട ഇവിടെങ്ങുമിരിക്കാൻ സമ്മതിക്കത്തില്ലല്ല്യോ?" വിറകുകമ്പും കയ്യിൽ പിടിച്ചുകൊണ്ടു് പട്ടിയെ അടിക്കാൻ റാഹേലുപെമ്പിള പുരയ്ക്കകത്തുനിന്നു് മുററത്തേയ്ക്കു ചാടി.

കുരയ്ക്കുന്ന പട്ടിയെ മിണ്ടാതെ തുറിച്ചുനോക്കിനിന്നിരുന്ന ആശാനെ കണ്ടപ്പോൾ അവൾ നഗ്നമായ മാറു് കൈകൊണ്ടു് മറച്ചുപിടിച്ചു.

"അല്ലേ! ഞാൻ വിചാരിച്ചു ഈ പട്ടി വെറുതെ
കെടന്നു കൊരയ്ക്കുവാണെന്ന്. ഒരു കാക്ക വടക്കേപ്പുറ
ത്തേക്കു പറന്നുവന്നിരുന്നാ അതു തൊടങ്ങും കൊരയ്ക്കാൻ.
ഒരു വണ്ണാത്തിപ്പുള്ള് ആ പെരേലെങ്ങാനും പറന്നു വ
ന്നിരുന്നാൽ പിന്നെ നാലുനാഴിക നേരത്തേക്ക് ഇവിടെ
ങ്ങും ആർക്കും ചെവി കേൾക്കാനൊക്കത്തില്ല. ഒരു ജന്തു
വിനും ഇതുവഴി കടന്നുവരാനൊക്കത്തില്ല. അതിന്റെ
കൊര നിക്കണമെങ്കി ആരെങ്കിലുമെറങ്ങി വന്നു നാല്
തൊഴി കൊടുക്കണം. ഞാൻ കരുതിയെ അതു് വെറു
തെ കെടന്നു തൊണ്ട തൊറക്കുവാന്നാ. ആശാനാണോ
ലൊന്നു വിളിച്ചുപറയരുതായിരുന്നോ?" സാധാരണയാളു
കൾ സംസാരിക്കുന്നതിനേക്കാൾ വേഗത്തിലാണ് റാഹേ
ലിന്റെ സംസാരം. ഇടയ്ക്ക് ആരെങ്കിലും എന്തെങ്കിലും
കയറിപ്പറഞ്ഞില്ലെങ്കിൽ അതു് അവിരാമമായി തുടരും.
മുറുക്കാന്റെ കാരംപിടിച്ച് ചുവന്ന പല്ലും ഊനും പുറ
ത്തു കാണത്തക്കവണ്ണം തുറന്ന് ചിരിച്ചുകൊണ്ട് റാ
ഹേൽ ആശാന്റെ നേർക്കു നോക്കി.

"റാഹേലിന്റെ ഇടത്തെ അണയിലെ ഒരു പല്ലെ
വിടെ? ഒക്കെ വീണുതൊടങ്ങിയോ?" അവിടെ നടന്ന
തൊന്നും അറിഞ്ഞില്ലെന്ന മട്ടിൽ ആശാൻ റാഹേലിനോ
ട് കുശലം പറയാൻ തുടങ്ങി. അവളെ ഒരു തരത്തിൽ
കുണുങ്ങിപിടിപ്പിക്കാനും കരുതിയാണ് അതു തുടങ്ങിയതും.
"ഇത്ര ചെറുപ്പത്തിലേ അണപ്പല്ലു വീഴുമോ?"

റാഹേൽ നാണിച്ചു. അവൾ കുനിഞ്ഞുനിന്ന് കു
ണുങ്ങി ചിരിച്ചു. "അതു പറയാനാണേൽ കൊറച്ചധികം
മൊണ്ട്. ഇപ്പോഴെങ്ങും പോയതല്ല ഈ പല്ല്! കൊറ

ച്ചനാള് മുമ്പാ. എൻെറ മാപ്ലയുമാ അതിനുത്തരവാദി. അങ്ങേര് ഇപ്പോഴൊക്കെ പാവംപിടിച്ചവനെപ്പോലെ നടക്കുന്നൊണ്ടെങ്കിലും ആള് കൊറെ വീരനാന്നെ!'' പഴയ കഥപറയാൻ തക്കം കിട്ടിയതിലുള്ള അത്യാനന്ദം റാഹേലിൻെറ മുഖത്ത് തെളിഞ്ഞുകാണായി.

''ആര്? നമ്മുടെ തോമ്മാമാപ്പിളയോ? ഛെ! എനിക്കതു വിശ്വസിക്കാൻ മേലാ!''

''ആർക്കും വിശ്വസിക്കാനൊക്കത്തില്ല ഈ ആണുങ്ങളെന്ന വർഗ്ഗക്കാരെ!'' റാഹേൽ ഉറപ്പോടെയാണ് പറഞ്ഞത്. ആശാൻ അതുകേട്ട് ചിരിച്ചുകൊണ്ട് നിന്നു. ''ആശാൻ ചിരിക്കേണ്ട. ഞാനൊള്ളതാ പറഞ്ഞേ. നിങ്ങടെ കാര്യംതന്നെ എടുത്താട്ടെ. രണ്ടു പെമ്പ്രന്നോരമ്മാരെ നിങ്ങള് ചതിച്ചില്ല്യോ? അല്ല! ഞാമ്പറേന്ന് നേരാണോന്ന് ആലോചിച്ചുനോക്ക്!'' ആശാൻ അതു തീരെ പ്രതീക്ഷിച്ചില്ല. അയാൾ അറിയാതെ ഞെട്ടിയത് പുറത്തു കാണിക്കാതിരിക്കാൻ ശ്രമിച്ചു. ''ആ പെണ്ണുങ്ങളോട് ചോദിച്ചാ നിങ്ങളെക്കുറിച്ച് ഇതുതന്നെ ആയിരിക്കത്തില്ല്യോ അവരു പറേന്നെ! അതുപോലെയാ എൻെറ മാപ്പിളേടെ കാര്യം എനിക്കും; അതു ഞങ്ങടെയാരടേം കുററമല്ല. അങ്ങനെ വിചാരിക്കാനാഞായം.'' അടുക്കളവരാന്തയിൽ കോഴികൾ കൊക്കിത്തുടങ്ങുന്നതു ശ്രദ്ധിച്ചിട്ട് റാഹേലു പറഞ്ഞു. ''ആ പട്ടി അവിടെച്ചെന്ന് കോഴിയുടെ പൊറകീന്ന് ഓട്ടം തൊടങ്ങിക്കാണും. ഇങ്ങനേം ഒണ്ടോ ഒരു ജന്തു! ങാ! ഞാമ്പറഞ്ഞോണ്ടുവന്നതങ്ങു മറക്കാൻ തൊടങ്ങി.'' റാഹേൽ രഹസ്യം പറയുന്നമാതിരി ശബ്ദമടക്കിപ്പറഞ്ഞു. ''നേ

സ്ലാവിൻെറ പെന്ന്വന്നോരുടെ ഒരനിയത്തി കൊറച്ചുന ളിവിടെ വന്നു താമസിച്ചിരുന്നതു് ആശാനോർക്കുന്നോ ണ്ടാ! ഒരു എമ്പഥ്യാനിപ്പെണ്ണു്. കണ്ണുമെഴുതി, കാണ ന്നോരോടൊക്കെ കേറിച്ചെന്നു് വത്തമാനം പറഞ്ഞേ ണ്ടു് ആടുന്ന ഒരതികപ്രസംഗി. മററു പെണ്ണുങ്ങളേ ടൊക്കെ അവക്കൊന്തോരു അവജ്ഞയാന്നറിയാമോ? അ ണങ്ങടടുത്തു് വത്തമാനം പറയുമ്പോ ഒരു കുഞ്ഞുങ്ങളു കൊഞ്ചെല്ലമൊക്കെ കാണേണ്ടതാ! ഛര്ത്ത്രു!" റാഫേ തല തിരിച്ചു് ഒരു തുപ്പുകൊടുത്തു. എന്നിട്ടു് തുടന്നു: "എ ൻെറ മാപ്പളക്കു് ഇതൊക്കെ കണ്ടും കേട്ടും ഒരു മയക്കം ആ പെണ്ണിൻെറ പൊറകേ മന്നം പിടിച്ചു് നടപ്പു്. റ ഫേലിനെ പററിക്കാനൊക്കത്തില്ല. ഞാനതു് നേരത്തേ കണ്ടു. ഒരു ദെവസം ഓലിക്കൽവച്ചു് ഞാനെൻെറ ന്നിനിറം അവളെ കൊറച്ചു കാണിച്ചു. അല്ലേ! പെണ്ണു കെട്ടി പിള്ളാരും രണ്ടുമൂന്നായ ഒരാമ്പ്രന്നോനെ അങ്ങനെ അങ്ങാവാഹിച്ചെടുക്കാൻ മടിയില്ലാത്ത പെണ്ണുങ്ങളെ എ ന്തോ ചെയ്യണം? ആശാൻതന്നെ ഒന്നു പറ."

ആശാൻ ചെറുതായി ചിരിച്ചതല്ലാതെ ഒന്നും മറു പടി പറഞ്ഞില്ല.

റാഫേൽ തുടന്നു: "അന്നു് രാത്രീലു് അങ്ങേരു് വീ ട്ടി വന്നതു് മൊഫോം വീർപ്പിച്ചോണ്ടാ. എനിക്കു കാ ര്യം മനസ്സിലായി. ഞാനത്ര കൊള്ളരുതാത്തോളല്ല ആ ശാനെ! ഞാനും വിട്ടില്ല. കാര്യം പറഞ്ഞുപറഞ്ഞൊ ടു മൂത്തു തന്നത്താനടിച്ചു് ഞാൻ കൊറെ കരഞ്ഞു. നെ ഞ്ചത്തടിക്കുന്നെ കണ്ടപ്പോൾ തന്നത്താനടിക്കണ്ടാടി. ഞാന്തരാം നിനക്കു് എന്നും പറഞ്ഞു് വന്നു തന്നു ചെ

ള്ളൂ് ഒരടി. രണ്ടുമൂന്നാഴ്ച കഴിഞ്ഞപ്പോ ഈ പല്ലും താ
ഴെപ്പോന്നു. എന്നാലും ആ പെണ്ണുമായുള്ള ഏർപ്പാട്
മാപ്പിള അതോടെ നിറുത്തി. പല്ലുപോയാലെന്നാ? മാ
പ്പിളേ തിരിച്ചു കിട്ടിയില്ല്യോ?'' റാഹേൽ തനിക്കുണ്ടാ
യ നേട്ടത്തെക്കുറിച്ചു അഭിമാനിക്കുന്നു എന്ന ഭാവത്തിൽ
അന്തസ്സോടെ നിന്നു.

''ആ പെണ്ണ് ഇപ്പോളെവിടാ റാഹേലുപെമ്പിളേ?''

''എങ്ങാണ്ടത്തുകാരനൊരുത്തൻ അവളെ കല്യാണം
കഴിച്ചോണ്ടു പോയി. അല്ലേ! ഓരോരുത്തന്മാരുടെ ത
ലേലെഴുത്തു നോക്കണേ! എച്ചിലുതീനികൾ! അവന്
ഈ പെണ്ണിന്റെ കഥകളൊക്കെ അറിയാവുന്നതാ. എ
ന്നാലും അവടെകൂടെ ഇങ്ങനെ കഴിയണമെങ്കി എന്തോ
ന്നാ മനസ്സിനിയായിരിക്കുമെന്ന് വിചാരിച്ചുനോക്ക്യേ!
ഇന്നാളിലൊരിക്കൽ ഇവിടെ വന്നിട്ടൊണ്ടാരുന്നു. അ
വളെ കണ്ടാ തോന്നും അവടെ കൂട്ടൊരു പതിവ്രതയില്ലെ
ന്ന്. ഛ്ഛ്!'' റാഹേൽ തലതിരിച്ച് ഉറക്കെ തുപ്പി.

''അല്ല, ഞാനതു ചോദിക്കാനങ്ങു മറന്നുപോയി.
ആരാണെന്തിനാ ഇപ്പഴിങ്ങോട്ടു വന്നേ?''

''തോമ്മായെ കണ്ടിട്ടൊരു കാര്യമൊണ്ടാരുന്നു. ഇ
വിടില്ല്യോ?''

''ഏതാണ്ടോ കാര്യത്തിന് കാലത്തു് ഓമല്ലൂക്ക്
പോയതാ. വൈയ്യുന്നേരം വരുവാരിക്കും.''

''അത്രേയൊള്ളോ?''

''എന്നാ എന്നോട്ടു പറഞ്ഞേ.'' പിന്നീട് ശബ്ദം
അടക്കി രഹസ്യം പറയുന്ന മട്ടിൽ റാഹേൽ ആരാണോട്ടു

തിരിഞ്ഞു ചോദിച്ചു: "എന്തോന്നാ പാറുകുട്ടികുഞ്ഞി നെക്കുറിച്ചേച്ചതാണ്ടൊക്കെ കേട്ടേ? നേരാണോ കാര്യം?"

ആശാൻെറ മുഖത്തു് ഗൗരവം നിഴലിച്ചു.

"ഞാനും അതൊക്കെ കേട്ടു."

"എന്നാലും എൻറാശാനേ! ഞാനിതു നിരൂപിച്ച തല്ല. ആ കുഞ്ഞിനെ കണ്ടാൽ ആരു കൊള്ളരുതാത്ത പ്രകൃതക്കാരിയാണെന്നങ്ങനാ കരുതുന്നെ? എങ്കിലും ആ രാ അതിനെ ഇങ്ങനെ ചതിച്ചേ?"

ആശാനൊന്നും മിണ്ടിയില്ല.

"ആരോ വിശ്വസിക്കാനൊക്കത്തില്ല. ആ കുഞ്ഞ പരമാർത്ഥം പുറത്തു പറയുന്നതുവരെ അതൊന്നും അങ്ങ തിച്ചുപ്പെട്ടതാനൊക്കത്തില്ല. വല്യ നാണക്കേട്ടതാണെ ഈ നാട്ടിലിങ്ങനൊരു കാര്യം ആദ്യമാ."

"ഇക്കാര്യം എല്ലാരുമറിഞ്ഞോ റാഹേലുപെമ്പിളേ." ആശാൻ എന്തോ ഗാഢമായി ചിന്തിച്ചുകൊണ്ടു് ചോ ദിച്ചു.

"അതെന്താ പിള്ളേച്ചനങ്ങനെ ചോദിച്ചേ?"

"അറിയാൻവേണ്ടി ചോദിച്ചെന്നേയൊള്ളു."

"പാറോതിയവരാ എന്നോട്ട് രഹസ്യമായി പ റഞ്ഞ!" ചുററുപാടും നോക്കിയിട്ട് അടക്കി പറഞ്ഞു "പിള്ളേച്ചനാരോട്ടും പറേല്ലെ. നമ്മളുകാരണം എന്തി നാ അതിൻെറ ജീവിതം പാഴാക്കുന്നെ? നല്ല കാര്യമ ന്നേലും തരക്കേടില്ല. പെഴച്ച ഒരു പെണ്ണു് നാട്ടിലെ ണ്ടെന്നറിഞ്ഞാ കൊതിയന്മാരട്ടത്തു കൂട്ടകോം ചെയ്യും. അ

അായലോകത്തുകാക്ക് രാത്രീല് കെടക്കപ്പൊറുതിയുമില്ലാതാകും. അതുകൊണ്ടാക്കെ ഇതു പൊറത്താരോട്ടം പറയാതിരിക്കുന്നതല്ലേ ഭേദം? എന്തുവാ പിള്ളേച്ചന് ഇതിലിത്ര താല്പര്യം?''

''എനിക്ക് താല്പര്യമൊന്നുമുണ്ടായിട്ടല്ല. ഒന്നുമറിയാത്ത ആരെല്ലാം ഇനി പഴി താങ്ങേണ്ടിവരുമെന്ന് ആലോചിക്കുവാരുന്നു. ഒള്ള പരമാർത്ഥം വെളിയിലായാൽ നിരപരാധികൾക്ക് പാദോഷമില്ലാതെ ജീവിക്കാനൊക്കുമല്ലോ. അല്ലേൽ ഓരോരുത്തരും വിചാരിക്കത്തില്യോ ദാ! അവനാ ആ പെണ്ണിനെ പെഴപ്പിച്ചതു് എന്ന്. എല്ലാക്കും അങ്ങോട്ടുമിങ്ങോട്ടും സംശയംതന്നെയായിരിക്കും.''

''അതിനിപ്പോ എന്തോന്നാ ചെയ്യാനൊക്കുന്നെ? ഒരു കള്ളന് മറ്റുള്ളോരൊക്കെ കള്ളന്മാരെന്നേ തോന്നൂ.''

''റാഹേലുപെമ്പിള പറേന്നെ നേരാ!'' ആശാൻ കുറേനേരം ആലോചനയിൽ മുഴുകി. ശീമച്ചേമ്പിൻെറ മൂട്ട് ചികഞ്ഞു കിളച്ചുകൊണ്ട് നിന്നിരുന്ന കോഴികളെ ഒരു കൈ മണ്ണുവാരി എറിഞ്ഞു റാഹേൽ. കോഴികൾ കൊക്കി ഓടി. അവയുടെ പിറകെ പട്ടിയും കുരച്ചുകൊണ്ടോടി. അതു കൌതുകത്തോടെ നോക്കിനിന്നശേഷം റാഹേൽ ആശാനോടു തിരിഞ്ഞു. അയാളുടെ മുഖത്ത് കനത്ത ചിന്തകളുടെ നിഴലുകൾ നിറഞ്ഞു നില്ക്കുകയാണ്,

''എന്തോന്നാ പിള്ളേച്ചാ ഇങ്ങനെ ഉള്ളുകത്തുമ്പോലെ ആലോചിക്കാൻ?'' റാഹേൽ സംശയത്തോടെ ചോദിച്ചു.

ആശാൻ നെടുവീർപ്പിട്ടു. അയാൾ ഒച്ചയൊതുക്കി റാഹേലിനോടു പറഞ്ഞു: ഒരു കാര്യം പറഞ്ഞാ പെമ്പിള ആരോടും പറയരുത്."

"ഛെ! എന്നെ അത്ര വിശ്വാസമില്ല്യോ? റാഹേലറിഞ്ഞ ഒരു കാര്യം മറ്റൊരുവി അറിയത്തില്ല."

"എന്നാ പറയാം! നിങ്ങളാരും മററാരേം സംശയിക്കരുത് ഇക്കാര്യത്തിന്. പാറുക്കുട്ടീടെ വയററിക്കെടക്കുന്ന കൊച്ചിൻെറ തന്ത........"

"കൊച്ചിൻെറ തന്ത........?....ആരാ?"

"പുറത്തറിഞ്ഞാ എൻെറ പൊറുതി മുട്ടും...."

"ഇല്ലെന്നു റാഹേല്യ പറഞ്ഞാ പറഞ്ഞതാ. പുണ്യവാളന്മാരെ പിടിച്ച് ആണയിടണമെങ്കി ഇതാ...."

"ഛെ! ഛെ! അതൊന്നും വേണ്ടാ!"

"അറിയാമെങ്കി പിന്നെയങ്ങു പറയരുതോ പിള്ളേച്ചന്?"

"അതിൻെറ തന്ത ഈ നില്ക്കുന്ന ഞാനാ" ആശാൻെറ മുഖം വക്രിച്ചു. മാംസപേശികൾ ഞെരിഞ്ഞുവലിഞ്ഞു.

"പിള്ളേച്ചാ!" റാഹേലറിയാതെ പെട്ടെന്നു ഞെട്ടി. ........"ഇത് നേരാണോ?"

ദുസ്സഹമായ മനോവ്യഥയോടെ ആശാൻ മിണ്ടാതെ നിന്നു. അയാൾ കിഴക്കൻ കുന്നുകളിലേക്കു നോക്കി. നീലാംബരത്തിൽ ആഞ്ഞുപിടിക്കാൻ വെമ്പിനില്ക്കുന്ന

സഹ്യാദ്രിശൃംഗങ്ങളുടെ നിഴൽപോലുള്ള രൂപം കിഴക്കൻ ചക്രവാളത്തിൽ കാണാറുണ്ട്. പടിഞ്ഞാറുനിന്നു പഞ്ഞിക്കെട്ടുകൾപോലെ നാലഞ്ചു വെള്ളിമേഘങ്ങൾ അങ്ങോട്ടു നീങ്ങിക്കൊണ്ടിരിക്കുകയാണ്.

"കട്ടത്ത കന്നന്തരമായിപ്പോയി പിള്ളേച്ചാ!" റാഹേലിന്റെ മുഖം ജ്വലിച്ചു. അവളുടെ സ്ത്രീത്വത്തിനു് അതു് സഹിക്കാൻ കഴിഞ്ഞില്ല. "നിങ്ങളെയൊന്നും വീട്ടിക്കേററാൻ കൊള്ളുകേല. സാത്താന്മാർ." അവൾ കാക്കിച്ചു തുപ്പി. കലി കയറിയതുമാതിരി അവൾ വിറയ്ക്കുകയാണ്. "എത്ര പെണ്ണുങ്ങളെയാ താൻ നശിപ്പിച്ചിട്ടൊള്ളെ." അവൾ കോപംകൊണ്ടു് തുള്ളിക്കൊണ്ടു് അവിടെനിന്നു പോയി.

ആശാൻ തനിച്ചായി. റാഹേലിന്റെ ഈ പെരുമാററം തീരെ പ്രതീക്ഷിച്ചതല്ല. ആദ്യത്തെ സംസാരത്തിൽനിന്നു് അയാൾ കരുതിയതു് അവൾ പാറുക്കുട്ടിയോടെതിരായിരിക്കുമെന്നാണു്. എന്നാൽ കടകവിരുദ്ധമായി. എന്തുകൊണ്ടു് ഈ വിധം പെരുമാറി? പാറുക്കുട്ടിക്കു് തന്നോടു തോന്നിയിട്ടുള്ള അവജ്ഞക്കും എതിരിനും പ്രതികാരം ചെയ്യാനൊരവസരമായിട്ടാണു് ആശാനു തോന്നിയതു്. എന്നാൽ റാഹേലിനോടു് പറഞ്ഞ കാര്യത്തിന്റെ ഗൗരവത്തെക്കുറിച്ചു് അയാൾ ഓർമ്മിച്ചതു് അവളുടെ അപ്രതീക്ഷിതമായ പെരുമാററമുണ്ടായപ്പോഴാണു്. റാഹേലിനോടു പറഞ്ഞ കാര്യം ആറു നാഴികയ്ക്കകം ആ നാട്ടിൻപുറത്തു പരക്കുമെന്നു് അയാൾക്കറിയാം. അതു് അവിടുത്തുകാർ എങ്ങനെയായിരിക്കും സ്വീകരിക്കുക? ആളുകളുടെ പ്രതികരണം എന്തായിരിക്കും? ആ

ക്കൊക്കെ അയാളോട്ട് വൈരാഗ്യം തോന്നിയേക്കാം? ആ
രു് അതു് സ്വാഗതം ചെയ്യും? പാറുക്കുട്ടിയുടെ പരമാർ
ത്ഥം നേരിട്ടറിയാവുന്ന ഒരാളെങ്കിലും അവിടെയുണ്ടെന്നു
തീച്ച. അയാൾ തന്നെ എതു വിധത്തിൽ വീക്ഷിക്കും?
എന്തെല്ലാം കുഴപ്പംതുങ്ങളുള്ള പ്രശ്നങ്ങളാണ് അയാളുടെ പ്ര
സ്താവനായിൽ ഒളിഞ്ഞു നില്ക്കുന്നതു്? സർവ്വോപരി നാണ
പിള്ള ഈ വിവരം അറിയുമ്പോൾ എന്തുതന്നെ പ്രവർ
ത്തിക്കുകയില്ല? അയാളെ ആശാൻ നല്ലപോലെ അറി
യാം. വൈരാഗ്യം തോന്നിയാൽ കണ്ണും കാതുമില്ലാതെ
എന്തും പ്രവർത്തിക്കുന്ന ആളല്ലേ നാണപിള്ള?.... .. തല
ചുററുന്നതുപോലെ ആശാനു തോന്നി. ഓടിച്ചെന്നു് റാ
ഹേലിനോട്ട് അയാൾ പറഞ്ഞതു് പച്ചക്കള്ളമാണെന്നു്
പറഞ്ഞാലോ? അവൾ അതു വിശ്വസിക്കുമോ? അറി
യാതെ പരമാർത്ഥം പറഞ്ഞുപോയിട്ട് അതു മറയ്ക്കാൻ പാ
ട്ടപെടുകയായിരിക്കും താൻ എന്നല്ലേ അവൾ കരുതുകയു
ള്ളൂ? അയാൾ ഭയംകൊണ്ട് ആകെ വിറച്ചു. മുമ്പൊ
രിക്കലും ഇങ്ങനെ ഒരു കുരുക്കിൽ പെട്ടിട്ടില്ല. ഇതിൽ
നിന്നു മോചനം കിട്ടാനെന്താണൊരു വഴി? തലയിൽ
നിന്നു ആവി പറക്കുന്നതുപോലെ തോന്നുന്നു. ഹൌ!
എന്തൊരു ചൂട്ട്!

അയാൾ തോമ്മായുടെ വീട്ടുമുററത്തുനിന്ന് വഴിയി
ലേക്ക് ഇറങ്ങി. നടന്നു നടന്നു ഒലിയുടെ അടുത്തെ
ത്തി....രവിടെ മരോട്ടിയുടെ മൂട്ടിൽ കിടന്നിരുന്ന ഉരു
ളൻ പാറയുടെ പുറത്തിരുന്നു.

തണുപ്പുള്ള കാററു് അയാളെ തഴുകി കാട്ടുചെടികളു
ടെ ഇലകളെ ഇളക്കിയിട്ട് കടന്നുപോയി. ഓലിയിൽ

നിന്നു ഒലിച്ചൊഴുകുന്ന വെള്ളത്തിൻെറ നിരന്തരമായ ശബ്ദം വ്യക്തമായിട്ടു കേൾക്കാനുണ്ട്. വെള്ളം കൊച്ചു കല്ലുകളിൽ തട്ടി ഒഴുകിപ്പോകുമ്പോൾ ഉണ്ടാകുന്ന കൊച്ചു കുമിളകൾ നോക്കി അയാൾ ഇരുന്നു. ഒരു നിമിഷത്തിൽ എത്ര ആയിരം കുമിളകളാണ് രൂപം കൊള്ളുന്നതും തകർന്നു നശിക്കുന്നതും! മുകളിൽ മണ്ണാത്തിപ്പുള്ളുകളുടെ കോലാഹലം കേട്ട് അയാൾ തലയുയർത്തി നോക്കി. കൂട്ട് ആക്രമിക്കാൻ പറന്നടുത്തുകൊണ്ടിരുന്ന കാക്കത്തമ്പുരാട്ടിയെ മണ്ണാത്തിപ്പുള്ളുകൾ കൊത്തിയോടിക്കുന്ന ബഹളം! എത്ര വൈരാഗ്യത്തോടെ, ആത്മാർത്ഥതയോടെയാണ് അവ ശത്രുവിനെ ഓടിക്കാൻ ശ്രമിക്കുന്നതു്!

ആശാൻ മൂകനായി അതു നോക്കിക്കൊണ്ടിരുന്നു.

അയാളുടെ ചിന്തകൾക്ക് ഒരവസാനവും ഉണ്ടായില്ല. പാറുക്കുട്ടിയെക്കുറിച്ചുള്ള വിചാരങ്ങൾ അവസാനിക്കുന്നില്ല. അവൾക്കു് നല്ല സ്വത്തുണ്ടു്. സ്വത്തു്...അവളെക്കാളേറെ ആശാൻ അതിനു കൊതിച്ചു. അവൾ തൻേറതായിത്തീർന്നാൽ അതിൻെറ നാഥൻ അയാളാകുകയില്ലേ? ഈ നിലയിൽപോലും അവളെ സ്വീകരിച്ചാലെന്താണ്? എന്നാൽ......അവളെ......ആ അജ്ഞാതമനുഷ്യൻ സ്വീകരിക്കുകയില്ലെന്നെങ്ങിനെ അറിയാം? ഇല്ല! സ്വീകരിക്കുകയില്ലെന്നുള്ളതു് തീർച്ച. സ്വീകരിക്കുമായിരുന്നെങ്കിൽ ഈ അവസരത്തിൽ അയാൾ അവളെ ഏല്ക്കുമായിരുന്നില്ലേ? ഈ അപരാധങ്ങൾ അവൾ സഹിക്കാതിരിക്കത്തക്കവണ്ണം അയാൾ മുമ്പോട്ടു വരുമായിരുന്നില്ലേ? അവളെ സ്വീകരിക്കാൻ അയാൾ കൂട്ടാക്കുമെന്നു വിചാരിച്ചുകൂടാ. റാഹേലിനോട്ട് അയാൾ പറഞ്ഞ

കാൎയ്യങ്ങൾ നേരത്തെ നാട്ടിൽ പ്രചരിച്ചാൽ അവളുടെ യഥാൎത്ഥ കാമുകൻ കുറേക്കൂടി ഒളിക്കാനല്ലേ നോക്കൂ.

ആരാന്റെ തലയിൽ കൊള്ളിമീൻകൊണ്ടെന്ന പോലെ വെളിച്ചം വ്യാപിച്ചു. അതെ! ആ വാൎത്ത നാട്ടിൽ പരക്കണം. പരന്നാൽ പാറുക്കുട്ടിക്ക് അയാളെ അല്ലാതെ മററാരെയും സ്വീകരിക്കാൻ വയ്യാത്ത ഒരു നില വന്നുചേരും. അവളുടെ യഥാൎത്ഥ കാമുകൻപോലും അവളെ സംശയിച്ചു തുടങ്ങുകയില്ലേ? അവൾക്കു താനുമായി രഹസ്യവേഴ്ചയുണ്ടായിരിക്കുമെന്നു കരുതുകയില്ലേ? അയാൾ അവളിൽനിന്നകലുകയില്ലേ? പാറുക്കുട്ടി തന്റെ കാല്ക്കൽ വന്നു വീഴുകയില്ലേ? തീൎച്ചയായും. ആരാൻ തന്റെ ഉണങ്ങിയ അധരങ്ങൾ കടിച്ചു. എന്നാൽ അന്യന്റെ കുഞ്ഞിനെ വഹിക്കുന്ന അവളെ എങ്ങിനെ അറിഞ്ഞുകൊണ്ട് സ്വീകരിക്കാനാകും? അതെങ്ങിനെ സ്വീകരിക്കും? ഛെ! അതിനെന്തു്? പാറുക്കുട്ടിയെ ആണോ താൻ ആഗ്രഹിക്കുന്നതു്? അതോ അവളുടെ സ്വത്തോ? സ്വത്തു്!....സ്വത്തു്!...അതുമതി........എല്ലാം അതു പരിഹരിച്ചുകൊള്ളും.... അതു നേടാൻവേണ്ടി കുറേ അസൗകൎയ്യങ്ങൾ സഹിച്ചാലെന്തു്?

ആരാൻ ഓലിയിലിറങ്ങി കാലു് നനച്ചിട്ടു് വെള്ളം കോരി മുഖം കഴുകി.

~~~
~~~

# 26

## നല്ലവരുടെ ലോകം

കോഴിക്കാലേത്ത് അന്ന് വൈകുന്നേരം ഗോമതി കയറിച്ചെല്ലുമ്പോൾ കിഴക്കേ മുററത്തോ പൂമുഖത്തോ ആരും ഉണ്ടായിരുന്നില്ല. തെക്കേ വശത്ത് മുററത്തിനരികിലുള്ള മുരിങ്ങയുടെ മൂട്ടിൽ ഒരു പശുവിനെ കെട്ടിയിട്ടുണ്ട്. അത് പുല്ലുതിന്നുകൊണ്ട് നില്ക്കുന്നു. വെളുത്ത പുള്ളിയുള്ള അതിന്റെ വാൽ ആട്ടുന്നതുകൊണ്ടാണ് കാത്ത്യായനി അങ്ങോട്ടു നോക്കിയത്.

"അമ്മേ! ആ പൂവാലൻ പശുവിനെ കണ്ടോ നല്ല ഓമനപ്പശു. അല്ല്യോ അമ്മേ!" കാത്ത്യായനി ചോദിച്ചു.

"ങാ!"

അവർ നടന്ന് ഗൗരിക്കുട്ടി കിടന്നിരുന്ന മുറിയുടെ വാതില്ക്കൽ എത്തി. അകത്ത് വേലക്കാരി ഗൗരിക്കുട്ടി

യുടെ കട്ടിലിനടുത്തു് നനസ്സാനുള്ള തുണികൾ പെറുക്കി ശേഖരിച്ചുകൊണ്ടിരിക്കുകയാണു്. വാതില്ക്കൽ വന്നു നി ല്ക്കുന്ന ഗോമതിയെ കണ്ടിട്ടു് വേലക്കാരി കുനിഞ്ഞു പ റഞ്ഞു:

"പൂങ്കോയിക്കലെ ഗോമതിക്കൊച്ചമ്മ."

"ങെ?"

"ഗോമതിക്കൊച്ചമ്മേം കുഞ്ഞും വന്നു നിക്കുന്നു കൊച്ചമ്മേ."

"ങാഹാ?" ക്ഷീണിച്ച സ്വരത്തിൽ ഗൗരിക്കുട്ടി മൂളി. ഗോമതി മുറിക്കകത്തേക്കു് കയറി ഗൗരിയുടെ ക ട്ടിലിനടുത്തുചെന്നു നിന്നു. അവളുടെ മുഖം ശോകനിർ ഭരമായിരുന്നു. ഗോമതിയെ നോക്കി ക്ഷീണിച്ച ചിരി ചിരിച്ചു. മങ്ങിച്ചു ചുണ്ടുകളുടെ ഇടയിൽ വെളുത്ത പല്ലുകൾ കൂടുതൽ സ്പഷ്ടരായി കാണപ്പെട്ടു. മുറി യിൽ മങ്ങിയ വെളിച്ചമേയുള്ളൂ. നനച്ചുണക്കിയ പുതി യവസ്ത്രങ്ങളാണു് ഗൗരിക്കുട്ടി ഇട്ടിട്ടുള്ളതു്. അവൾക്കു് തലയല്ലാതെ മറെറാരവയവവും അനക്കാൻ കഴിവില്ല.

"കൊറച്ചു നേരമായോ വന്നിട്ടു്?" നാക്കു നല്ലതു പോലെ തിരിയുന്നില്ല. കടുത്ത ക്ഷീണം വർത്തമാനത്തി ലറിയാനുണ്ടു്.

"ഇല്ല. ഇപ്പോൾ വന്നു കേറിയതേയുള്ളൂ."

"കുഞ്ഞു്—കാർത്ത്യായനി വന്നില്ല്യേ?"

"വന്നിട്ടൊണ്ടു്. മോളേ! ഇങ്ങോട്ടു് നീങ്ങിനി ല്ലു്." കാർത്ത്യായനിയെ പിടിച്ചു് ഗൗരിക്കു കാണത്ത ക്കവിധത്തിൽ കട്ടിലിനടുത്തു നിറുത്തി.

"മോളേ! കുഞ്ഞെ, ഇവടിരി.......ഞാൻ നിന്നെ കാണാട്ട്...." ഗൗരി പതുക്കെ പറഞ്ഞു. സംസാരിക്കുന്തോറും ഗൗരിക്ക് ശക്തി കുറയുന്നതായി തോന്നി. വളരെ ശ്രദ്ധിച്ചാൽ മാത്രമേ വാക്കുകൾ തിരിച്ചറിയാൻ സാധിക്കൂ. കാർത്യായനിയെ ശ്രദ്ധയോടെ നോക്കിക്കൊണ്ട് ഗൗരി കിടക്കുകയാണ്. ആ കിടപ്പിൽ അസാധാരണമായ ഒരു ചൈതന്യം അവരെ ആവരണം ചെയ്തിരിക്കുന്നതായി ഗോമതിക്കു തോന്നി. മഞ്ഞളിച്ച മുഖത്തെങ്കിലും അലൗകികമായ ഒരു സൗന്ദര്യം അലിഞ്ഞു ചേർന്നിട്ടുണ്ട്. അതേസമയമാണ് മുഖത്തിലും അതി ഗംഭീരമായ ഒരു പ്രഭാവത്തിന്റെ പരിവേഷം അതിനെ ചുറ്റുമുണ്ട്. രോഗശയ്യയിൽ കിടക്കുന്ന പലരെയും ഗോമതി കണ്ടിട്ടുണ്ട്. അവളുടെ ഏറ്റവും അടുത്ത പലരെയും ഇതുപോലുള്ള അവസ്ഥയിൽ പരിചരിച്ചിട്ടുണ്ട്. പക്ഷെ ഒന്നിലാരിലും അവരിലാരിലും ഇങ്ങിനെ ആത്ഭുതകരമായ ചൈതന്യം ദർശിച്ചിട്ടില്ല. അതിനെക്കുറിച്ചുള്ള ചിന്തയിൽനിന്ന് ഗോമതി ഉണർന്നു് മുറിയിലേക്കു കടന്നുവന്ന കേശവൻപിള്ളയുടെ കാലൊച്ചകേട്ടാണ്. നിശ്ശബ്ദതയിൽ അയാളുടെ പാദപതനം മുഴങ്ങിക്കേട്ടു മുറിയിൽ മറ്റാരുമില്ലെന്ന് കരുതിയാണ് അയാൾ നേരെ കടന്നുവന്നതു്. കട്ടിലിനടുത്തു നില്ക്കുന്ന ഗോമതിയെ കണ്ടപ്പോൾ മാധവൻപിള്ള അറിയാതെ നിന്നു. കയ്യിലെ ഒരു ചെറിയ പൊതിക്കെട്ട് അടുത്തിരുന്ന സ്റ്റൂളിൽ വച്ചു. ഗോമതി ഒഴിഞ്ഞുമാറി കട്ടിലിന്റെ കാല്ക്കലേക്കു് നീങ്ങിനിന്നു.

"വൈദ്യൻ തന്ന മരുന്നാണ് ഗൗരീ! നിങ്ങൾ വർത്തമാനം പറയിൻ. ഞാൻ പിന്നെ വരാം."

“വരുന്ന വഴിയാണോ?”

“ങാ!”

“എന്തോ കഴിച്ചു?”

“ഞാൻ അടുക്കളയിലേക്കു ചെന്നോളാം. നീ സന്തോഷമായിട്ടിരിക്ക്.”

ഗൗരി എന്തോ പറയാൻ ഭാവിച്ചു. പക്ഷേ അവളുടെ തൊണ്ടയിൽനിന്ന് വാക്കുകൾ പുറത്തേക്കു വന്നില്ല. ഉമിനീരിറക്കിയതിന്റെ ശബ്ദം കേട്ടു. മാധവൻപിള്ള മുറിയുടെ പുറത്തേക്കു പോകുന്നതു് കിടന്ന കിടപ്പിൽ ദൃഷ്ടിതിരിച്ച് അവൾ നോക്കിക്കൊണ്ടിരുന്നു.

“ആ പാവംപിടിച്ച മനുഷ്യനെ കാണുമ്പോൾ ... എല്ലാം ഞാൻ മറന്നുപോകും.......ഞാൻ സുഖമായിട്ടിരിക്കണം...ഇതൊക്കെ കാണുമ്പോൾ ഞാൻ.......” ഗൗരിയുടെ കണ്ണിന്റെ കോണിൽക്കൂടി കണ്ണീർ ചെവിയിലേക്ക് പൊട്ടിയൊഴുകി. “ഞാൻ എന്തും സഹിക്കാം. എന്നാൽ ഇവരൊക്കെ എനിക്കുവേണ്ടി കഷ്ടപ്പെടുന്നതു കാണുമ്പോൾ.......എന്റെ സഹനശക്തി തകർന്നുപോകുന്നു ഗോമതി!” മലർന്നുകിടക്കുന്ന ഗൗരിയുടെ നെഞ്ച് ഉയർന്നുതാണു. അവൾ വിമ്മിഷ്ടപ്പെട്ട് കരയുകയാണ്.

“സ്നേഹമുള്ളവർ അടുത്തുണ്ടെങ്കിൽ വേദനയൊക്കെ .......വേദനയല്ലാതാകുകയില്ലേ ചേച്ചി!” ഗോമതി ഗൗരിയുടെ അടുത്തേക്കു നീങ്ങി അവളുടെ തലയിൽ തടവിക്കൊണ്ടു് പറഞ്ഞു. കാർത്ത്യായനി കാര്യമൊന്നും മനസ്സിലാകാതെ അവരെ മാറിമാറി നോക്കുകയാണ്.

"പാവാം കുഞ്ഞ്!.......ഇവൾക്ക് ഇതൊന്നും അറിയാൻ മേലാ." ഗൗരിയുടെ നനഞ്ഞ കണ്ണുകളിൽ ലഘുവായ വെളിച്ചം വീശി. "മോളേ!......." ഗോമതി ഗൗരിയുടെ ക്ഷീണിച്ച വിളികേട്ട് അങ്ങോട്ടു നോക്കി.

"ഗോപി അവിടെ എവിടേലും കാണും. മോളു പോയി കളിച്ചോ."

കാർത്യായനി മടിച്ചു നിന്നു.

"നീ ചെല്ല് മോളേ!" പുറത്തേക്കുള്ള കതകു ചൂണ്ടിക്കാണിച്ചുകൊണ്ട് ഗോമതി പറഞ്ഞു. കാർത്യായനി കട്ടിലിന്റെ കോണിൽനിന്നെഴുന്നേററ് പുറത്തേക്കു നടന്നു.

നിശ്ശബ്ദത!

ദീർഘമായ നിശ്ശബ്ദത!

"ഗോമതീ!" ഗൗരിയുടെ ക്ഷീണിച്ച വിളി. ഗോമതി തിരിഞ്ഞുനോക്കി.

"എനിക്കു് ഒരാശയുള്ളതു് പറഞ്ഞോട്ടെ?"

"എന്താ ചേച്ചീ, ചേച്ചിക്കതു പറയാൻ എന്റെ അനുവാദം വേണോ?"

"എങ്കിലും ......"

"സംശയിക്കണ്ട ചേച്ചീ. പറയൂ!"

"അതൊക്കെ കാണാനൊള്ള ഭാഗ്യം എനിക്കു കാണത്തില്ല. എന്നാലും അതു് നടന്നാൽ കൊള്ളാമെന്നു് ആശയൊണ്ട്... തീരാത്ത ആശയൊണ്ട്." ഗൗരി മുകളിലെ തട്ടിൽ ദൃഷ്ടിയുറപ്പിച്ച് കുറച്ചുനേരം കിടന്നു.

പിന്നെയും നിശ്ശബ്ദത.......ഗോമതി അനങ്ങിയില്ല. ഗൗ
രിയെ നോക്കിക്കൊണ്ട് അടുത്തു നില്ക്കുകയാണ്.

"ഇവിടിരി." ഗൗരി പതുക്കെ പറഞ്ഞു.

"നിൻെറ മോളെ എനിക്കു തരുമോ?" ഗൗരി ഗ
ംഭീരമായ കണ്ണുകൾകൊണ്ട് ഗോമതിയെ സാകൂ
നോക്കിക്കൊണ്ടിരുന്നു.

ഗോമതിക്കു കാര്യമൊന്നും മനസ്സിലായില്ല.

"കാഞ്ചുവിനെ എനിക്കു തരുമോ ഗോമതീ?"

"ചേച്ചീ!"

"എൻെറ ഗോപിക്ക് അവളെ കൊടുക്കുമോ?"

ദീർഘമായ നിശ്ശബ്ദത അവരുടെ ഇടയിൽ തങ്ങി
നിന്നു.

"എൻെറ ആശയാണത്. അവൻ പ്രായമാക
മ്പോൾ കാഞ്ചുവിനെ അവനു കൊടുക്കണം.......ന
ങ്ങൾക്ക് അതൊക്കെ കാണാനുള്ള ഭാഗ്യം കാണും...
എനിക്കതില്ല. അതുണ്ടാകയില്ല ... എങ്കിലും മനുഷ്യ
സ്ത്രീയല്ലേ ഞാൻ.......ആശകൊണ്ടു പറഞ്ഞതാ..... നിന
ക്ക് അതിന് വിരോധമൊന്നുമില്ലേ? വിരോധമുണ്ടാക
ല്ലേ ..........അവന് അവളെ കൊടുക്കണേ!

ഗോമതി അറിയാതെ പൊട്ടിക്കരഞ്ഞു. അവൾ
മുഖം പൊത്തിയിരുന്ന് വിങ്ങി വിങ്ങിക്കരഞ്ഞു. ഗൗ
രിയുടേയും കണ്ണുകൾ കവിഞ്ഞൊഴുകി.

വളരെനേരം അവർ രണ്ടുപേരും മിണ്ടിയില്ല. വേ
ദനയുടെ വിമ്മിഷ്ടങ്ങൾ അടങ്ങിയെങ്കിലും, ഒഴുകിക്കൊ

ങ്ങിരുന്ന കണ്ണുനീർ തോർന്നെങ്കിലും സംസാരിക്കാനാവാത്തവിധം അവരുടെ ഹൃദയങ്ങളിൽ വികാരങ്ങൾ തിങ്ങിനില്ക്കുകയാണ്

"കൊച്ചമ്മേ കഞ്ഞിയെന്ത്യേ?" വേലക്കാരിയുടെ ചോദ്യം കേട്ട് ഗോമതി തിരിഞ്ഞുനോക്കി. വലതു കൈയിൽ ഒരു തംബ്ലറു നിറച്ചു പാലും ഇടതുകൈയിൽ ഒരു നേന്ത്രപ്പഴവും ആയി അവൾ വാതില്ക്കൽ വന്നു നിന്നു.

"അവളു മുറ്റത്തോട്ടെങ്ങാണ്ടു പോയിട്ടൊണ്ട്." ഗോമതി പതുക്കെ പറഞ്ഞു. വേലക്കാരി അവിടെനിന്നു പോയി.

"കേശവൻനായരും ശബരിമലയ്ക്കു പോയിരിക്കുവാണോ?" ഗൌരി പതുക്കെ ചോദിച്ചു.

"അതെ."

"നാലഞ്ചു ദിവസംകൂടി കഴിഞ്ഞാൽ വരും. അല്ല്യോ".

"അതെ"

"ശങ്കരൻകുട്ടിയാണ് എല്ലാവരേയുംകൂട്ടി പോയിരിക്കുന്നെ. പാവം! കൊറച്ചുനാളായി ആയാൾക്കും കടുത്ത വൈഷമ്യമേതാണ്ടൊണ്ട്. എപ്പോ നോക്യാലും മുഖം വാടിയിരിക്കും. ഞാനിന്നാളിൽ ചോദിച്ചുനോക്കി. ഒന്നും പറയത്തില്ല. എന്താണോ എന്തോ!"

"ചേച്ചീ! ഞാൻ വേഗം ചെല്ലാമെന്ന് അമ്മയോടു പറഞ്ഞേച്ചാ ഇങ്ങോട്ടു പോന്നെ. അമ്മ തനിച്ചേയൊള്ളു വീട്ടിൽ."

"ഇനി എന്നാ കാണാനൊക്കുന്നെ നിന്നെ?"

"എപ്പഴാ വയ്യാത്തെ?"

"കൂടെക്കൂടെ വരണേ?"

"വരാം."

"ഗോപാലപിള്ളയ്ക്ക് മകള് വല്ലോം......" പെട്ടെന്ന് ഓർമ്മിച്ചിട്ടെന്നപോലെ ഗൗരിക്കുട്ടി ചോദിച്ചു. ഗോമതി ദീർഘമായി നിശ്വസിച്ചു.

"ഇല്ല. ചേട്ടനും മററും അതുകൊണ്ട് മനസ്സിൽ വലിയ വെഷമമുണ്ട്."

"കാണാം. എത്ര നാളായിട്ട കൊതിക്കുന്നതാ. ങാ! പിന്നെ കാർത്ത്യായനിയെ ഉള്ളതുകൊണ്ട്......അതൊന്നും അത്ര അറിയത്തില്ല! നിന്റെ കുഞ്ഞ് അവരുടെ കുഞ്ഞു തന്നല്ല്യോ?"

"അതു നേരാ. അവളെ അവക്ക രണ്ടിനാം ജീവ നാ. അവർക്കാരണ്ണേലും എന്നെക്കാട്ടിലിഷ്ടമാ അമ്മാ വിയെ."

"നിങ്ങളൊക്കെ സുഖമായിരിക്കിൻ.... സുഖമെന്ന പറയുന്നത് അവനവനൊള്ള മനോഭാവത്തിന്റെ ഫല മല്ല്യോ? ലോകത്തിലാരും ചീത്തയായിട്ടില്ല ഗോമതീ. എല്ലാരും നല്ലോരാ. നമ്മുടെ തോതിൽ കൂടുതൽ കുറ വുണ്ടെന്നല്ലാതെ ആരും പൂർണ്ണമായി ചീത്തയല്ല." ഗൗ രി തട്ടിലേക്ക നോക്കിക്കിടന്നു.

"ഞാനെന്നാൽ ഇറങ്ങട്ടെ ചേച്ചീ?"

"കാർത്ത്യായനിയെ ഒന്ന വിളിക്ക്. ഞാനൊന്നൂ ടെ കാണട്ടെ."

ഗോമതി മുറിക്കു വെളിയിൽ ചെന്നു നിന്നുകൊണ്ടു വിളിച്ചു: "കാന്തേ! മോളേ!"

പൂമുഖത്ത് അവൾ വിളികേട്ടു.

"ഇങ്ങോട്ടൊന്നു വാ." ഗോമതി തിരിച്ചു മുറിയിൽ കയറി. ഗൗരി അവളെ നിസ്സഹായയായി നോക്കിക്കൊണ്ടു കിടന്നു. ഗോമതിക്ക് എന്തു മറുപടിപറയണമെന്ന് തോന്നിയില്ല. അവൾക്ക് ഗൗരിയുടെ ആത്മാർത്ഥമായ വിശ്വാസത്തെ ചോദ്യംചെയ്യാൻ തീരെ മനസ്സില്ല. എങ്കിലും അവൾ അതിനോടു വിയോജിച്ചു. അവളുടെ അനുഭവങ്ങൾ അതിനെതിരാണ്. അവൾ കണ്ടിട്ടുള്ളവരിലധികവും അടിസ്ഥാനത്തിൽ ചീത്തകളാണ്. അവരുടെ ഇടയിൽ കിടന്ന് നല്ലവർ ഞെരിയുകയാണ്. അന്ധകാരത്തിൽ അങ്ങുമിങ്ങും കൊച്ചു ദീപനാളങ്ങൾ കാണാനുണ്ട്. ആ ദീപനാളങ്ങളെ വിഴുങ്ങാൻ അന്ധകാരം വെമ്പിനില്ക്കുകയുമാണ്. എന്തുകൊണ്ടാണ് അവിടവിടെ ഈ ദീപനാളങ്ങൾ ഉദയം ചെയ്യുന്നത്? അവസാനം അവയൊക്കെ കെട്ടടങ്ങുകയില്ലേ? പിന്നെയും അവിടമൊക്കെ അന്ധകാരം കീഴടക്കുകയില്ലേ? വാസ്തവത്തിൽ ഈ അന്ധകാരം മാത്രമല്ലേ യാഥാർത്ഥ്യം? അവിടെ തെളിഞ്ഞുതുടങ്ങുന്ന ദീപനാളങ്ങൾ കേവലം ആകസ്മികങ്ങളായവയല്ലേ? ഗോമതിയുടെ ചിന്ത അങ്ങിനെ നീണ്ടുനീണ്ടുപോയി.

"എന്താ നീയൊന്നും മിണ്ടാത്തെ?" ഗൗരി പതുക്കെ ചോദിച്ചു.

"ഒന്നുമില്ല."

"അതല്ല. എന്തോ ഉണ്ട്... ..." ഗൗരിക്കുട്ടി നിർബ്ബന്ധിച്ചു.

"ചേച്ചി പാറുക്കുട്ടിയുടെ കാര്യം അറിഞ്ഞില്ലേ?"

"ഇല്ല. എന്താ വിശേഷം? അവളുടെ കല്യാണം നിശ്ചയിച്ചോ?"

"ഇല്ല. ഇനി അവൾക്ക് അതിനൊള്ള ഭാഗ്യം ഉണ്ടാകുമെന്നു തോന്നുന്നില്ല.

"അതെന്താ?"

"കല്യാണത്തിനു മുമ്പുതന്നെ അവൾ ഗർഭിണിയാണ്... ..." യാതൊരു ഭയവുമില്ലാതെ ഗോമതി പതുക്കെ പറഞ്ഞു.

"പാറുക്കുട്ടിയോ?"

"അതെ....ചേച്ചിയുടെ ഈ നല്ലവരുടെ ലോകത്തിലെ ഒരു സംഭവം..." ഗോമതിക്കതൊന്നു തോന്നി അതു കുറെ കടന്നുപോയെന്ന്, എങ്കിലും അതിനെക്കുറിച്ച് അവൾ ഒട്ടും സങ്കടപ്പെട്ടില്ല. ലോകം നല്ലവരുടെതെന്നു വിശ്വസിക്കുന്നതു് അവൾക്ക് പൊറുക്കാനാവാത്ത കാര്യമാണ്....

"എന്താ ഈ പറേന്നെ?"

"കള്ളമൊട്ടുമില്ലാത്ത ഒരു കാര്യമാ ചേച്ചി ഞാൻ പറഞ്ഞെ........ആ പാവം പിടിച്ച കൊച്ചിനോടു ചോദിച്ചാൽ ഈ ലോകത്തെക്കുറിച്ച് അവൾ എന്തു് പറയും"

ഗൗരി ഒന്നും മിണ്ടിയില്ല.

"ആ കട്ടംകൈ ചെയ്ത മഹാപാപി ആരെന്നു ഇന്നവരെ ആർക്കും അറിഞ്ഞുകൂടാ. നമ്മുടെ നാട്ടിൽപ്പുറ

ന്ന നല്ലവരുടെ കൂട്ടത്തിലാരോ ആയിരിക്കാം അതിന്നുത്തരവാദി."

ഗൗരി ഗോമതിയെ തുറിച്ചുനോക്കി. ഗോമതിയുടെ നെററിയിൽ വിയർപ്പു പൊടിഞ്ഞു.

മാധവൻപിള്ളയും കാർത്ത്യായനിയുംകൂടി മുറിയിലേക്കു കടന്നുവന്നു.

"ഞാനിറങ്ങട്ടെ ചേച്ചീ?" ഗോമതി തിടുക്കത്തിൽ പറഞ്ഞു.

ഗൗരി മിണ്ടിയില്ല.

"ഞങ്ങളിറങ്ങട്ടെ. വീട്ടിൽ....അമ്മ മാത്രമേയുള്ളു. വാ മോളെ!"

കാർത്ത്യായനിയെ വിളിച്ചുകൊണ്ട് ഗോമതി മുറിയുടെവെളിയിലേക്കിറങ്ങി.

"ഇനീം എന്നു കാണും...?" ക്ഷീണിച്ച സ്വരത്തിൽ ഗൗരി വിളിച്ചു ചോദിച്ചു. "നേരം സന്ധ്യയായോ? എനിക്ക് എപ്പോഴും സന്ധ്യതന്നെയാ ഈ മുറിയിൽ ......"

മാധവൻപിള്ള ഒന്നും പറഞ്ഞില്ല.

"വരാം ചേച്ചീ!" വാതില്ക്കൽ നിന്നുകൊണ്ട് പറഞ്ഞിട്ട് ഗോമതി കാർത്ത്യായനിയുടെ കയ്യിൽ പിടിച്ചുകൊണ്ട് മുററത്തേക്കിറങ്ങി.



# 27

# നിഴലും വെളിച്ചവും

“ഞാനെന്റെ ജീവിതത്തിൽ ആർക്കെങ്കിലുമൊരു
ദ്രോഹം ചെയ്തിട്ടുണ്ടോ?........പിന്നെന്താ ഈ മനുഷ്യ
ന്മാരൊക്കെ എന്നോടിങ്ങനെ കാണിക്കുന്നെ? അല്ല....
അതെന്താ ഇങ്ങനെ കാണിക്കുന്നെ? നീയൊന്നു പറ....”
മുററത്തിന്റെ വക്കത്തു തളിർത്തുനില്ക്കുന്ന ചുവന്ന തുളസി
യുടെ അടുത്തിരുന്നു് അതിൽ പതുക്കെ തട്ടിക്കൊണ്ടു് നാ
ണുപിള്ള ചെടിയിൽ നോക്കി ചോദിച്ചു.

“നീയൊന്നു പറ!........ഞാനെന്തൊന്നു ചെയ്യും?”
നാണുപിള്ളയുടെ കണ്ഠം ഇടറി; കണ്ണു നിറഞ്ഞു. “കേ
മദ്രോഹികളുടെ കൂട്ടത്തീന്നു് ഓടിപ്പോന്നവനാ ഞാൻ.
എന്നിട്ടു് ഇവിടെ ഇങ്ങനെ വന്നല്ലോ എനിക്കനുഭവം.”
അയാൾ എഴുന്നേററു. “ഞാനിതൊക്കെ ആരോടു ചോ
ദിക്കണം? ആരോടു ചോദിക്കും?” അയാൾ കരഞ്ഞു്

തുളസിയിലകളുറുത്തു് മടിയിൽ ശേഖരിച്ചു. മുല്ലയിൽ വിരിയാൻ വെമ്പിനില്ക്കുന്ന പൂക്കൾ ഇറുത്തു. "നിങ്ങളെയൊക്കെ മാലയാക്കി ഉണ്ണികൃഷ്ണന്റെ പടത്തിലിട്ടാൽ സുകൃതം കിട്ടുന്നതു് നിങ്ങൾക്കുതന്നെയായിരിക്കും. അല്ലെങ്കിൽ എന്തുകൊണ്ടു് ഇത്ര നാളായിട്ടും എനിക്കു് ഈ വേദനകളല്ലാതെ മറെറാന്നും കിട്ടുന്നില്ല?"

പിറകിൽ വന്നുനിന്ന പാറോതിയവർ മുരടനക്കിയപ്പോഴാണു് നാണുപിള്ള അവരെ കണ്ടതു്. ശോകഭാരംകൊണ്ടു് വല്ലാതെ വികൃതമായിക്കഴിഞ്ഞ മുഖത്തേക്കു് അവർ നോക്കി. ഒന്നുരണ്ടു നിമിഷം ആരും മിണ്ടിയില്ല.

"ങൂം?" നാണുപിള്ള ചോദ്യരൂപത്തിൽ മൂളി. പിന്നെയും നിശ്ശബ്ദത. നാണുപിള്ള ശേഖരിച്ച തുളസിയിലയും മുല്ലപ്പൂക്കളും മടിയിലൊതുക്കിക്കൊണ്ടു് ഇറയത്തേക്കു നടന്നു.

പാറോതിയവർ പിറകേ ചെന്നു.

പാറുക്കുട്ടി കുളിക്കാൻ ഓലിയിൽ പോയിരിക്കുകയാണു്. അസ്തമനത്തിനു് ഏതാണ്ടു് ഒന്നുരണ്ടു നാഴിക കാണും.

"എന്താ?" തിണ്ണയിലേക്കു കയറുന്നതിനുമുമ്പു് തിരിഞ്ഞുനിന്നു് നാണുപിള്ള ചോദിച്ചു.

പാറോതിയവർ ദീർഘമായി നിശ്വസിച്ചു.

"എന്താണു്?" എന്തൊരു നിസ്സാരസംഗതിയും മതി നാണുപിള്ളയെ കോപിപ്പിക്കാൻ. മുൻപുണ്ടാ

ന്ന ശാന്തഗംഭീരഭാവമൊക്കെ ഇപ്പോൾ മാറിക്കഴിഞ്ഞു സകലതിനോടും വെറുപ്പ്—മടുപ്പ്—ഹൃദയം നിറച്ച വേദന.

"എന്താ കാര്യമെന്നു പറ!"

"ഇന്നുച്ചയ്ക്ക് റാഹേല് എന്നോടൊരു കാര്യം പറഞ്ഞു."

"റാഹേലോ? എന്തോന്നു കാര്യം?"

"തോമ്മായുടെ പെമ്പിള. റാഹേൽ..."

"അവള്‌... ?"

"ഇവിടുത്തെ കുഞ്ഞിന്റെ കാര്യമാ...."

"ആണോ? നാട്ടുമുഴുവൻ അറിഞ്ഞു കാണും......"

പാറോതിയവർ കുനിഞ്ഞു നിന്നു.

"അവളെന്തുവാ പറഞ്ഞെ?"

"കുഞ്ഞിനെ ചതിച്ചതു്......."

"ങേ?" അയാൾ ഞെട്ടി... "ആരാ?"

"ആശാനാ.... ..."

"ആശാനോ?........ആശാനോ?.... . ങേ"

"ആന്നാ."

"ആ തെണ്ടിയോ?" നാണുപിള്ള കോപംകൊണ്ടു ജ്വലിക്കുകയാണ്. അയാൾ ആകെ വിറയ്ക്കുകയാണ്. "ഇതാരുപറഞ്ഞു അവളോട്?"

"അയാളുതന്നെ."

"ആരു് ആ തെണ്ടിയോ?"

"അതെ. ആയാളുതന്നെ ഏറ്റുപറഞ്ഞെന്നാ റാഹേലു പറഞ്ഞെ."

നാണുപിള്ള തിണ്ണയുടെ വക്കിൽ ഇരുന്നു വിമ്മി വിമ്മിക്കരഞ്ഞു. പാറോതിയവർ ഒതുങ്ങി മാറിനിന്നു. അയാളോടു് എന്തു പറയണമെന്നു് അവൾക്കു് ഒരു രൂപവുമില്ല. എങ്ങിനെ സമാധാനപ്പെടുത്തും? അവൾ മിണ്ടിയില്ല. അയാളുടെ ദയനീയസ്ഥിതി നോക്കിക്കൊണ്ടു് അവിടെ നില്ക്കുകയല്ലാതെ മറെറാരു മാർഗ്ഗവും അവൾ കണ്ടില്ല.

അന്തിമേഘങ്ങൾ അണിഞ്ഞൊരുങ്ങി കിഴക്കേ മലയെ ലക്ഷ്യമാക്കി നീങ്ങുകയാണു്. അവിടവിടെ നീലമേലാപ്പിലൊട്ടി ചില വെൺമേഘങ്ങൾ നില്ക്കുന്നുമുണ്ടു്— നീലക്കടലാസ്സിൽ ഒട്ടിപ്പിടിച്ചിട്ടുള്ള വെളുത്ത തുവലുകൾ പോലെ. കിഴക്കേ പറമ്പിൽ നീണ്ടുനിവന്നു നില്ക്കുന്ന തേക്കിൻമരങ്ങളുടെ ശിഖരങ്ങളിൽ കാകൽ കൊഴിഞ്ഞു ഉണങ്ങിയ കുലകൾ എഴുന്നു കാണാനുണ്ടു്. പച്ചിലകളേക്കാളേറെ എളുപ്പത്തിൽ ഈ കുലകളാണു് കാണാവുന്നതു്. മരത്തിൻെറ മണ്ടകളിൽ ആകെ ഒരു തവിട്ടു നിറം. വെള്ളക്കടലാസ്സുതുണ്ടുകൾ കാററിൽ പറന്നുപോകുന്നമാതിരി ഒരുകൂട്ടം കണ്ടത്തിൽ മുണ്ടികൾ ആ മരങ്ങളുടെ മുകളിലേക്കു് പറന്നടുക്കുന്നു. അവ ഉണ്ടാക്കുന്ന വിചിത്രമായ ശബ്ദങ്ങളുടെ പ്രതിധ്വനികൾ അന്തരീക്ഷത്തിൽ മുഴങ്ങി. അവ അന്തിക്കു് ചേക്കേറുകയാണു്.

നാണുപിള്ളയുടെ കാഴ്ചയിലൊന്നു് ഒതുങ്ങി. കവിളിൽക്കൂടി ഒഴുകിയിറങ്ങിയ കണ്ണുനീരിൻെറ അംശങ്ങൾ

നരച്ച കുററിമീശകളിൽ ചിലതിൽ തങ്ങിനില്ക്കുന്നുണ്ട്. അയാളുടെ മുഖം എത്ര ദയനീയമായിരിക്കുന്നു. ഇക്കഴിഞ്ഞ രണ്ടാഴ്ചക്കുള്ളിൽ അയാൾ എത്ര വയസ്സനായിത്തീൎന്നു!

“അവൻ ഏററുപറഞ്ഞെന്നാണോ റാഹേലു പറഞ്ഞെ?” അയാൾ ദയനീയ സ്വരത്തിൽ ചോദിച്ചു.

“ആന്നു.”

“നന്ദികെട്ട നായ്! എന്റെ വീട്ടിൽ അവനെ കേററിയതിനുള്ള പ്രതിഫലം...ഞാനാണ് കുററക്കാരൻ ...ഞാൻ....” ആത്മഗതമെന്ന മട്ടിൽ അയാൾ പതുക്കെ പറഞ്ഞു.

അവിടെ നില്ക്കുന്നതുകൊണ്ട് പ്രത്യേകിച്ചു ഫലമൊന്നുമില്ലെന്ന് പാറോതിയവർക്കു തോന്നി. അവർ ഒട്ടുകളുവരാതെ കേക്കുപോയി. തിണ്ണയിൽ ആസനമുറപ്പിച്ച് കാൽ മുററത്തേക്കിട്ടുകൊണ്ട് നാണുപിള്ള അവിടെ ഇരിക്കുകയാണ്. ഹൃദയത്തിൽ കട്ടതാ ശൂന്യത. എന്നാൽ ആ ശൂന്യത വികാരതീവ്രതയിൽനിന്നു് ഉണ്ടായതാണ്. താങ്ങാനാവാത്തവണ്ണം തിങ്ങിവിങ്ങി നില്ക്കുന്ന വികാരങ്ങൾ താങ്ങാനുള്ള ശേഷിയില്ലായ്മമൂലം അനുഭവപ്പെടുന്നതാണു്. ഒരു കൊച്ചു കുഞ്ഞിനെപ്പോലെ അയാൾ അതുമിതും പറഞ്ഞുകൊണ്ടിരിക്കുകയാണ്.

നേരം സന്ധ്യമയങ്ങുന്നു. ആകാശത്തിന്റെ നീല നിറം തിരിച്ചറിയാൻ മേലാതായി. പകരം അവിടൊക്കെ ഇരുട്ട് വ്യാപിച്ചുതുടങ്ങി. അങ്ങുമിങ്ങും നാലഞ്ചു നക്ഷത്രങ്ങൾ തെളിഞ്ഞു കഴിഞ്ഞു. തെക്കുകിഴക്കെ ആകാശ

ത്തിൽ സപ്തർഷികളിൽ രണ്ടുമൂന്നെണ്ണം നല്ലവണ്ണം പ്രകാശിക്കുന്നു. ആകാശത്തേക്കു നോക്കിയിരിക്കുമ്പോൾ കരയിലിരുന്നുകൊണ്ടു് അനന്തതയിലേക്കു എത്തിനോക്കുകയാണെന്നു് നാണുപിള്ളയ്ക്കു തോന്നി. ജീവിതവും അതിലെ വേദനകളും നിരവധി സംഭവങ്ങളും ഗണനീയമായ വിധം പ്രാധാന്യമർഹിക്കുന്നതാണോ ഈ അനന്തവിശാലമായ പ്രപഞ്ചത്തിൽ. അതിനെപ്പററി ഇത്ര ഗൗരവത്തോടെ ഈ പ്രപഞ്ചത്തിൽ മനുഷ്യനല്ലാതെ മററാരെങ്കിലും ചിന്തിക്കുന്നുണ്ടോ?

നാണുപിള്ളയുടെ മനസ്സിൽ അസ്വസ്ഥതയുളവാക്കുന്ന ശാന്തതയുടെ ലഘുതരംഗങ്ങൾ ആവിർഭവിക്കുകയാണ്. അയാൾ മുററത്തു് ഉലാത്തി തുടങ്ങി. മണ്ണിലേക്കു അയാളുടെ ശ്രദ്ധ തിരിച്ചുവന്നു. മാനുഷിക വികാരങ്ങൾ അതോടുകൂടി തിങ്ങിത്തുടങ്ങി.

ഇറയത്തു് കത്തിച്ചുവച്ചിരുന്ന നിലവിളക്കിലെ തിരി പടർന്നുകത്തി. എണ്ണ ഒഴിച്ചു് അതൊതുക്കി നന്ത്താൻ പാറുക്കുട്ടി വിളക്കിന്റെ അടുത്തേയ്ക്കുവന്നു. എണ്ണ പകർന്നു് തിരി ശരിപ്പെടുത്തിയിട്ടു് അവൾ തിരിച്ചു് അടുക്കളയിലേക്കു പോയി. മുററത്തു് തെക്കേക്കോണിൽ നിന്നുകൊണ്ടു് നാണുപിള്ള അവളെ നോക്കുകയായിരുന്നു. അയാൾ നെടുവീർപ്പിട്ടു. എന്തോ നിശ്ചയിച്ചമാതിരി ഇറയത്തേക്കു കയറി. കട്ടിലിനടുത്തിരുന്ന ചെല്ലം നീക്കിവെച്ചു് മുറിയിലെ ഇരുട്ടു ഗണ്യമാക്കാതെ മുറിക്കിയിട്ടു് മുററത്തേക്കു് വന്നു് വഴിയിലേക്കു് ഇറങ്ങി തെക്കോട്ടു് നടന്നു.

രാത്രിയായാൽ വെളിച്ചമില്ലാതെ വെളിയിലിറങ്ങാ
ത്ത അച്ഛൻ, വെളിയിലെവിടെയെങ്കിലും പോകുകയാ
ണെങ്കിൽ കുറഞ്ഞതു് പത്തുവട്ടമെങ്കിലും അവളോടു പറ
യാതെ പൊകാത്ത അച്ഛൻ, ഇരുട്ടത്ത് ആരോടും ഉരിയാ
ടാതെ പോകുന്നതു് പാറുകുട്ടി കണ്ടു. അവൾ വല്ലാതെ
സംഭ്രമിച്ചു. അവൾ കിഴക്കെ ഇറയത്തു് വന്നുനിന്നു
കൊണ്ടു് ഇരുട്ടിലെക്കു നോക്കി. ഇരുട്ടു്....ഇരുട്ടു്....

അവൾ തട്ടിയിൽ പിടിച്ചുകൊണ്ടു് നിന്നു. ഇറ
യത്തിരുന്ന വിളക്കണഞ്ഞതു് അറിഞ്ഞില്ല. അവിടം
ആകപ്പാടെ അന്ധകാരത്തിലാണ്ടു.

പാറുകുട്ടി എത്രനേരം അവിടെ അങ്ങിനെ നിന്നെ
ന്നു് അവൾക്കു് നിശ്ചയമില്ല. സാഹചര്യങ്ങളൊക്കെ
വിസ്മരിച്ചു് അവിടെ നില്ക്കുകയാണു്! കിഴക്കേ കുന്നുക
ളെ പൊതിഞ്ഞിട്ടുള്ള മരങ്ങൾക്കപ്പുറത്തുനിന്നു ചന്ദ്രൻ
ഉദിച്ചുയരുകയാണു്. പറമ്പിന്റെ കിഴക്കേ അതിരിൽ
നില്ക്കുന്ന കവുങ്ങിൻ മരങ്ങളുടെ നീണ്ട നിഴലുകൾ പതി
പ്പിച്ചുകൊണ്ടു് ചന്ദ്രിക ഒലിച്ചൊഴുകുകയാണു്. അങ്ങുമി
ങ്ങും ആകാശത്തിൽ വെളുത്ത മേഘങ്ങൾ ഒതുങ്ങിനില്ക്കു
ന്നുണ്ടു്. തെക്കെത്തോട്ടിൽ വീശിയെറിയുന്ന ചൂട്ടിന്റെ
വെളിച്ചം. ആരോ തെക്കുനിന്നു് വടക്കോട്ടു് ചൂട്ടു മിന്നി
ത്തെളിച്ചുകൊണ്ടു് നടന്നുപോകുകയാണു് മിന്നിത്തെ
ളിയുന്ന ചൂട്ടു് അവരുടെ പറമ്പിന്റെ കിഴക്കെ മൂലയി
ലെത്തിയപ്പോൾ അതു നിന്നു. ഇടയ്ക്കിടയ്ക്കു് ചൂട്ടു മിന്നു
ന്നുണ്ടെന്നു മാത്രം.

പാറുകുട്ടി മുററത്തേക്കിറങ്ങി. ചൂട്ടുവീശിക്കൊണ്ടു
വന്ന ആൾ കുറച്ചുനേരമായി അവിടെ നില്ക്കുന്നതു് അ

വർ സൂക്ഷിച്ചു. ആരോ വർത്തമാനം പറയുന്നുണ്ട്. വ
ഴിയാത്രക്കാരാരോ ആയിരിക്കുമെന്നു വിചാരിച്ച് അവർ
വീട്ടിനുള്ളിലേക്കു കയറി.

നാസ്സർ മീരയുടെ വീട്ടിൽ പിറ്റേന്നാളത്തെ ജോ
ലിയെക്കുറിച്ചു സംസാരിക്കാൻ പോയിട്ട് ശാസ്ത്രാവ് മട
ങ്ങുകയായിരുന്നു. വിചാരിച്ചതിൽ കൂടുതൽ സമയം അ
വർ തമ്മിൽ വർത്തമാനം പറഞ്ഞിരുന്നുപോയി. രാത്രി
വളരെയായപ്പോൾ മാത്രമാണു് അയാൾക്കു നാസ്സർമീരയു
ടെ വീട്ടിൽനിന്നിറങ്ങാൻ പറ്റിയതു്. നാസ്സർമീരാന്റെ
ഭാര്യ കൊടുത്ത ചൂട്ടും കത്തിച്ച് അയാൾ നടന്നുവരിക
യായിരുന്നു. നാണുപിള്ള താമസിക്കുന്ന പുരയിടത്തി
ന്റെ തെക്കേ തോട്ടുവഴി നടന്ന് കിഴക്കേ തോട്ടിലെത്തി
നേരെ വടക്കോട്ടുപോയാൽ ശാസ്ത്രാവിന്റെ കൂരയ്ക്കൽ കുറ
ച്ചു നേരത്തെ എത്താനൊക്കും. അതുകൊണ്ട് അയാൾ
ആ കുറുക്കുവഴിയേ തിരിച്ചതാണു്. ചൂട്ടും മിന്നി വഴി
തെളിച്ചു നടന്നുവന്ന അയാൾ, കയ്യാലയിൽ കൈയും
ഊന്നി തലയും കുനിച്ചു നില്ക്കുന്ന ഒരു മനുഷ്യരൂപം കണ്ടു
ഭയന്ന് പിറകോട്ടു മാറി. ചൂട്ട് നല്ലതുപോലെ വീശി
തെളിച്ച് നോക്കി. നാണുപിള്ള! അയാളുടെ കയ്യിൽ
നിവർത്ത പേനാക്കത്തി ചൂട്ടിന്റെ വെളിച്ചത്തിൽ തിള
ങ്ങിക്കണ്ടു.

“പിള്ളേച്ചാ! പിള്ളേച്ചാ!” ശാസ്ത്രാവ് അയാളെ
കുലുക്കി വിളിച്ചു. “എന്തുവാ? എന്താ ഇവിടെ ഇങ്ങി
നെ നില്ക്കുന്നെ?”

സാവധാനത്തിൽ നാണുപിള്ള തലയുയർത്തി. എ
രിഞ്ഞുകൊണ്ടിരിക്കുന്ന ചൂട്ടിന്റെ ചുവന്ന വെളിച്ച

ത്തിൽ നാണുപിള്ളയുടെ കവിളുകളിലേക്ക് ഒലിച്ചിറങ്ങിയിട്ടുള്ള കണ്ണുനീർ തിളങ്ങി.

"എന്താ? എന്താ ഇതു്?" ശാസ്ത്രാവ് പരിഭ്രമിച്ചു ചോദിച്ചു.

"ഒന്നുമില്ല......ഒന്നുമില്ല" നാണുപിള്ള കയ്യാലയിലുറപ്പിച്ചിരുന്ന കയ്യെടുത്തുകൊണ്ടു പറഞ്ഞു. അയാൾ കിതക്കുകയാണ്. നാണുപിള്ള നടന്നു തുടങ്ങി.

"ഈ ഇരുട്ടത്തു് ഇവിടെ.......?"

"എനിക്കൊന്നുമില്ല.... ഒന്നുമില്ല......."

ശാസ്ത്രാവ് ചൂട്ട തെളിച്ചുകൊണ്ട് പിറകേ നടന്നു. നാണുപിള്ള നടന്നു തോട്ടിൽ നിന്ന് വീട്ടുമുററത്തേക്കുള്ള പടി കയറി.

"നീ പോയ്ക്കോ. ഞാൻ മുററത്തേക്കു നടന്നോളാം."

"എങ്കിലും ഈ ഇരുട്ടത്തു് ഈ ഇടുക്കിനാം തോട്ടിൽ വെളിച്ചമൊന്നുമില്ലാതെ..."

"ശാസ്ത്രാവു പൊയ്ക്കോ" നാണുപിള്ള ഗദ്ഗദത്തോടെ പറഞ്ഞു. തോട്ടിൽ നിന്നുകൊണ്ട് ചൂട്ട് തെളിച്ച് പൊക്കിക്കാണിച്ചുകൊണ്ട് കുറച്ചുസമയം നിന്നിട്ട് ശാസ്ത്രാവ് വടക്കോട്ടു നടന്നു. അയാൾ വളരെ അത്ഭുതപ്പെട്ടു. കുറച്ചുനാളായി നാണുപിള്ളയ്ക്കുള്ള മനോവിഷമങ്ങളെക്കുറിച്ച് ശാസ്ത്രാവിന്നറിയാം. അതുകൊണ്ട് അയാൾ കൂടുതലൊന്നും ചോദിക്കാൻ തുനിഞ്ഞില്ല. നേരെ അയാളുടെ വീട്ടിനെ ലക്ഷ്യമാക്കി നടന്നു.

നാണുപിള്ള നടന്നു മുററത്തു കയറി. അയാൾ അവിടെ ഉലാത്തിത്തുടങ്ങി.

"ഞാനെന്തിനു് അവനെ കൊല്ലണു്?......വേണ്ട! അവനെ കൊന്നാൽ........വേണ്ട........ആ അപരാധംകൂടെ ഞാൻ ഏറെറടുക്കണോ?" ആത്മഗതംപോലെ അയാൾ പതുക്കെ പറഞ്ഞുകൊണ്ടു് കയ്യിലിരുന്ന പേനാക്കത്തി മടക്കി പള്ളിയിൽ ചൊരുകി.



## 28

# ഒരു ദീപം അണഞ്ഞു

പാറുക്കുട്ടിയെക്കുറിച്ചുള്ള സംസാരം മാധവൻപി
ള്ളയുടെ ചെവിയിലുമെത്തി. ഏതു നിമിഷവും തൻെറ
രഹസ്യജീവിതം പരസ്യമാകാം. ഇത്രയും നാൾ നല്ല
നായിട്ടാണ് ആ നാട്ടിൻപുറത്ത് അറിയപ്പെട്ടിരുന്നത്
അവിടെയുള്ള നിരവധി നിസ്സഹായർക്ക് അയാൾ ഉപകാ
രിയായിത്തീർന്നിട്ടുണ്ട്. പലരും അയാളുടെ സഹായ
ത്താൽ ജീവിതഭാരം ഒട്ടെങ്കിലും തരത്തിൽ ഇറക്കിവ
യ്ക്കാൻ സാധിച്ചിട്ടുള്ളതാണ്. ആരും അയാളെ ആക്ഷേ
പിച്ച് രഹസ്യമായിട്ടുപോലും ഒന്നുംതന്നെ പറയുകയു
ണ്ടായിട്ടില്ല. പാറോതിയമ്മയുമായുള്ള ബന്ധം അന്നൊ
രിക്കൽ ഗോമതി അറിയാനിടവന്നു. പക്ഷേ അത് അ
വൾവഴി പുറത്തുപോയില്ല. അതുപോലെ മറ്റു ചില
സ്ത്രീകളുമായും രഹസ്യവേഴ്ചകൾ തനിക്കുണ്ടായിരുന്നുവെ
ന്ന കാര്യം അയാൾ വിസ്മരിച്ചില്ല. എങ്കിലും അവയെ

മറയ്ക്കുന്ന തിരശ്ശീല ആരും ഉയർത്തിയിട്ടില്ല അയാളുടെ ദാമ്പത്യജീവിതത്തിൽ ഒന്നു മാത്രമേ അവിടുത്തുകാർക്ക് അറിവുള്ളൂ. അതിൽ അയാൾ വളരെയധികം ആശ്വസിച്ചു. വീണ്ടും ഇതാ അയാൾ ഒരു അപകടമേഖലയിൽ കാൽകുത്തിയിരിക്കുന്നു. ഇപ്രാവശ്യം അതിൽനിന്ന് മോചനത്തിനുള്ള സാദ്ധ്യത തീരെ ഇല്ലാതെയാണിരിക്കുന്നത്. തന്റെ ആത്മമിത്രമാണ് നാണുപിള്ള. അയാളുടെ അത്യന്തം ദാരുണമായ വൈവാഹികജീവിതത്തെക്കുറിച്ച് നല്ല ബോധമുണ്ടായപ്പോഴാണ് അതിൽനിന്നും ഭിന്നമായ ഒരു ജീവിതം നയിക്കാൻ ഇങ്ങോട്ടു ക്ഷണിച്ചുവരുത്തിയത്. ആരോടും നാണുപിള്ള ആത്മരഹസ്യങ്ങൾ പറഞ്ഞില്ല. ആദ്യമായി ഹൃദയം തുറന്നു കാട്ടിയതു് തന്നെയാണ്. ആ ദിവസം മാധവൻപിള്ളയുടെ സ്മരണയിൽ ഉയർന്നു. ഗൗരിയുടെ സുഖക്കേടിനെക്കുറിച്ച് പേരുകേട്ട ഒരു വൈദ്യനുമായി സംസാരിക്കാൻ അയാൾ ചങ്ങനാശ്ശേരിയിൽ എത്തിയതാണ്. വൈദ്യനെ കണ്ടശേഷം മദ്ധ്യാഹ്നത്തോടടുത്ത് ചങ്ങനാശ്ശേരി കവലയിലെത്തി. നാട്ടിലേക്കു മടങ്ങുവാൻ ബസ്സു കാത്തുനില്ക്കുമ്പോൾ നാണുപിള്ളയെ കണ്ടുമുട്ടി. ആദ്യം അയാളെ തിരിച്ചറിഞ്ഞില്ല. തന്റെ അടുത്തെത്തി തോളിൽ തട്ടിക്കൊണ്ടു് ആ മനുഷ്യൻ ചോദിച്ച ചോദ്യം മാധവൻപിള്ളയുടെ സ്മരണാമണ്ഡലത്തിൽ മുഴങ്ങി. "എന്നെ അറിയുമോ?" അയാളുടെ മുഖത്തേക്ക് അല്പം പരുങ്ങലോടെയാണ് അന്നു് നോക്കിയതെന്നു് ഓർമ്മിക്കുന്നു. നാണുപിള്ള ചിരിക്കുന്നുണ്ട്. പക്ഷേ എന്തൊരു ശോകഭാരമുള്ളതാണ് ആ ചിരി. "അറിയത്തില്ല....അറിയാനൊക്കത്തില്ല. മുമ്പു് കണ്ടിട്ടുള്ള ആളല്ല ഈ നില്ക്കു

ന്നതു്. അയാളുടെ ഒരു കോലം മാത്രം....'' നാണുപ
ിള്ള ദീർഘമായി നിശ്വസിച്ചു.

''വരൂ. നമുക്കു് അങ്ങോട്ടു നീങ്ങിനില്ക്കാം. ....അ
ല്ലെങ്കിൽ അതാ ആ കാപ്പിക്കടയിൽ കയറി കുറച്ചു് ക
പ്പി കഴിക്കാം.'' കൈയിൽ കടന്നു പിടിച്ചുവലിച്ചു
കൊണ്ടു് നാണുപിള്ള മുമ്പേ നടക്കുകയാണു്. പിറ
ഓർമ്മയുടെ ഓരോ കോണിലും മൂലയിലും പരിശോധ
നടത്തിക്കൊണ്ടു് മാധവൻപിള്ളയും.

''ചേട്ടാ! നാണുപിള്ളച്ചേട്ടാ!'' കുറച്ചു നടന്നുകഴ
ിഞ്ഞപ്പോൾ നാണുപിള്ളയെ കെട്ടിപ്പിടിച്ചു് കുലുക്ക
ിക്കൊണ്ടു് താൻ പറഞ്ഞതു് മാധവൻപിള്ള ഇപ്പോഴും ഓ
ർമ്മിക്കുന്നു.

''അതെ! നാണുപിള്ളച്ചേട്ടൻതന്നെ.'' ആ വാക്ക
ുകൾ ഗദ്ഗദത്തിൽ മുങ്ങിക്കുളിച്ചാണു് പുറത്തേക്കു വന്ന
തു്....''നാണുപിള്ളച്ചേട്ടനെ അങ്ങനെ മറന്നുകളയാനൊ
ക്കത്തില്ല. മറക്കത്തില്ല.''

''ഇങ്ങനെ മാറിപ്പോകാൻ . ....''

''മനുഷ്യനല്ല്യോ? മാററങ്ങൾ സ്വാഭാവികമ
ാണു്....''

അവർ ചങ്ങനാശ്ശേരിക്കവലയിലെ കാപ്പിക്കട
യിൽ ദീർഘനേരം ഇരുന്നു സംസാരിച്ചു. കടയുടെ ഒ
ഴിഞ്ഞ കോണിലാണു് ചെന്നിരുന്നതു്. എത്രനേരം അ
വിടെ ഇരുന്നു! എന്തൊക്കെ കാര്യങ്ങളാണു് അന്നു സം
സാരിച്ചതു്. ആരോടും പറയാതിരുന്നിട്ടുള്ള എന്തൊ
ക്കെ സംഗതികളാണു് അന്നു് നാണുപിള്ള അയാളോടു

ആദ്യമായി പറഞ്ഞതു്........അവിടെവച്ചു് നാണപ്പിള്ള യെ ഈ നാട്ടിൻപുറത്തുവന്നു താമസിക്കാൻ ക്ഷണിച്ചത ല്ലേ? ആ ക്ഷണം സ്വീകരിച്ചു് അയാൾ വന്നു താമസി ച്ചതല്ലേ.? അന്നുവരെ അനുഭവിക്കാനിടവന്ന വേദനക ളും വിഷമിഷ്ടങ്ങളും നാണക്കേടുകളും മറക്കുന്നതിനുവേണ്ടി യല്ലേ ആ മനുഷ്യൻ ഇങ്ങോട്ടു വീടും കുടിയും ഉപേക്ഷി ച്ചു പോന്നതു്?......

പൂമുഖത്തെ ചാരുകസേരയിൻ കിടന്നുകൊണ്ടു് മാ ധവൻപിള്ള ചിന്തിക്കുകയാണു്. അടുത്തെങ്ങും ഒരു മ നുഷ്യശബ്ദംപോലും കേൾക്കാനില്ല. സർവ്വം ശാന്തം. തെ ക്കേപ്പുറമ്പിലെ കൊച്ചു കാപ്പിച്ചെടികളുടെ ഇടയിൽ ഇ ക്കിളിയിടുന്ന കാററിൻെറ ശബ്ദമല്ലാതെ മറെറാന്നും കേൾക്കാനില്ല.

അടുത്തിരുന്ന ചെല്ലത്തിൽനിന്നു വെററിലയെടുത്തു ചുണ്ണാമ്പു പുരട്ടി അയാൾ മുറുക്കി മുററത്തേയ്ക്കു് നീട്ടിത്തു പ്പി. അയാളുടെ ചിന്തകൾക്കു് ആശ്വാസമുണ്ടായില്ല. മുറുക്കിക്കഴിഞ്ഞപ്പോൾ അവ മങ്ങുന്നതിനുപകരം തെളി യുകയാണു്....ആ സാധു മനുഷ്യൻെറ ഒരേ ഒരു മകളാണു് പാറുക്കുട്ടി.. ജീവിതഭാണ്ഡം ഭേസിക്കൊണ്ടു് നടക്കാൻ നാണപ്പിള്ളയെ പ്രേരിപ്പിച്ചതു് ആ പെൺകുട്ടിയാണു്. അവളില്ലായിരുന്നെങ്കിൻ അയാൾ അതവസാനിപ്പിക്കുമാ യിരുന്നു എന്നു് അന്നു് ചങ്ങനാശ്ശേരിയിൻ നടന്ന സം സാരത്തിൽനിന്നു വ്യക്തമായിട്ടറിഞ്ഞതാണു്. മനഃപൂ ർവ്വം അയാൾ ജീവിതമവസാനിപ്പിക്കാതിരുന്നുവെങ്കിൻ ജീവിതത്തിനൊരു വിലയും കല്പിക്കാൻ കഴിവില്ലാത്ത കിറുക്കനായി, പെരുവഴിയിൻ പൊട്ടിച്ചിരിച്ചും കരഞ്ഞു

വിളിച്ചും പിച്ചുതെണ്ടി നടക്കുന്ന കിറുക്കനായി അയാൾ
പരിണമിച്ചേനെ. അതൊന്നും സംഭവിക്കാത്തതു, പാ
കുട്ടി കാരണമാണ്. അയാളുടെ ജീവിതത്തിന്റെ കേ
ന്ദ്രം അവളാണ്. അങ്ങിനെയുള്ള മനുഷ്യൻ ഈ സം
വം എങ്ങിനെ വീക്ഷിക്കും? അയാളെ വലിച്ചിഴച്ച്
പിന്നെയും പൊടിയിലേയ്ക്ക് ഇടുകയല്ലേ ചെയ്തിരിക്കു
ന്നു്? അതിൽ തനിക്കുള്ള നിർദ്ദയമായ പങ്ക്....? അ
തു് ഇന്നല്ലെങ്കിൽ നാളെ പുറത്തറിയും. ആ പാവംപി
ടിച്ച മനുഷ്യനറിയും. രോഗശയ്യയിൽ സ്തംഭിച്ചുകിടന്
കണ്ണീരു കുടിക്കുന്ന ആ സാധു സ്ത്രീ അറിയും, അതിന്റെ
യൊക്കെ പ്രത്യാഘാതം എന്തായിരിക്കും? ഓരോ വ
ന്തിയുടേയും ജീവിതത്തിൽ താനു് ഇളക്കിവിട്ടേക്കാവുന്
കൊടുങ്കാറ്റുകൾ എന്തെല്ലാമാണ് തകർത്തുകൂടാത്തതു്
ഹോ!...എത്ര എത്ര ഭയങ്കരമാണ് അതേക്കുറിച്ചാലോ
ചിക്കുന്നതുതന്നെ...... അയാളുടെ തല ചുററി. ആകാശ
ത്തിലെ അനന്തകോടി നക്ഷത്രങ്ങളുംകൂടി തലയ്ക്കുകത്തു
കിടന്നു വട്ടം കറങ്ങുന്നതുപോലെ തോന്നുന്നു...ശരീര
മാകെ തളരുന്നു. എന്തൊരു അസഹനീയമായ ചൂട്...
ആവി....കണ്ണടച്ചു മുഖം പൊത്തി അയാൾ ചാരുകസേ
രയിലേക്കു ചാഞ്ഞു. അല്പസമയത്തിനുള്ളിൽ അയാൾ മയ
ങ്ങി. ആ മയക്കത്തിലും അയാളുടെ ചേതന തുടന്നു് അ
തേ നൂലുകൾകൊണ്ട് പുതിയ ഭാവനകൾ നെയ്തുകൊണ്ടി
രുന്നു...ആളുകളുടെ അട്ടഹാസം. പത്തു നൂറു പേരുണ്ടാ
കും. എല്ലാം ആ നാട്ടിൻപുറത്തുകാർതന്നെ. അയാളെ
ചൂണ്ടി അവർ എന്തൊക്കെയാണ് പറയുന്നതു്? അ
തൊക്കെയാണവർ? ഒന്നും വ്യക്തമല്ല. അവരെ ഓരോ

ങ്ങളെ തിരിച്ചറിയാൻ അയാൾക്ക് കഴിയുന്നില്ല. മങ്ങിയ രൂപങ്ങൾ... ....നിഴലുകൾ മാത്രം....ആ കൂട്ടത്തിന്റെ മുമ്പിൽ ഒരു ചോരക്കുഞ്ഞിനേയും കൈയിലെടുത്തുകൊണ്ട് ഒരു ചെറുപ്പക്കാരി....... അയാൾ സൂക്ഷിച്ചു നോക്കി....പാറുക്കുട്ടി....പാറുക്കുട്ടിയല്ലേ അത്?....അവളെ തിരിച്ചറിഞ്ഞപ്പോൾ അയാൾ ഓടി....ഓടി....പക്ഷേ ഓട്ടത്തോടും അവരെല്ലാം അയാളെ പിൻതുടരുകയാണ്. വിരലുകൾ ചൂണ്ടിക്കൊണ്ട് അവ്യക്തമായി അതുമിതും വിളിച്ചുപറഞ്ഞ് ആരവം ഉണ്ടാക്കിക്കൊണ്ട്. എല്ലാപേരും കൂടെയുണ്ട്. കൈക്കുഞ്ഞിനെ എടുത്തുകൊണ്ട് പാറുക്കുട്ടിയും....അയ്യോ! കാലുകൾ തളരുന്നു. ആളുകളുടെ അട്ടഹാസങ്ങൾ അധികമാകുകയാണ്. ആ ആരവത്തിനുമുകളിൽ ഒരു കൊച്ചുകുഞ്ഞിന്റെ കരച്ചിൽ... ....അയാൾ തിരിഞ്ഞുനോക്കി. പാറുക്കുട്ടിയുടെ കയ്യിലിരിക്കുന്ന ചോരക്കുഞ്ഞിന്റെ കരച്ചിലാണ്. ദയനീയമാണ് പാറുക്കുട്ടിയുടെ മുഖം.

“നില്ല്...നില്ല്.......എടാ...” ആളുകളുടെ ഉരമ്പൽ...

“അച്ഛാ! അച്ഛോ!” ആരോ കവുക്കി വിളിക്കുന്നതു കേട്ട് മാധവൻപിള്ള കസേരയിൽ എഴുന്നേറ്റിരുന്നു.

“അച്ഛാ, അച്ഛനിരുന്നൊറങ്ങുവാണോ?” ചിരിച്ചുകൊണ്ട് അടുത്തുനില്ക്കുന്ന ഗോപിയെ മാധവൻപിള്ള തുറിച്ചുനോക്കി... “നാണുപിള്ളയമ്മാവൻ .. ദാ വന്നിരിക്കുന്നു.” കണ്ണുതിരുമ്മി എഴുന്നേറ്റ് മാധവൻപിള്ള അടുത്ത് പനന്തടുക്കിലിരിക്കുന്ന നാണുപിള്ളയെ നോക്കി.

തായാൾ ഞെട്ടിപ്പോയി....നാണുപിള്ള! .. ... അയാൾ ഭയ
പ്പെട്ടുന്ന നാണുപിള്ള.... -

"ഞാനാണെ....നാണുപിള്ള." ആളെ മനസ്സിലാ
കാത്തമട്ടിൽ നോക്കിക്കൊണ്ടിരുന്ന മാധവൻപിള്ളയോ
ട്ട് നാണുപിള്ള പതുക്കെ പറഞ്ഞു, അന്ന്....വളരെ മു
ന്പ്....ചങ്ങനാശ്ശേരിയിൽവച്ചു കണ്ട നാണുപിള്ളയെ
മാധവൻപിള്ള വീണ്ടും കാണുകയാണ്. അന്നത്തേ
കാൾ ദയനീയമാണ് ഇന്ന് അയാളുടെ രൂപവും ഭാവ
വും. കണ്ണുകുഴിഞ്ഞ്, മുഖം നിറച്ച് കുറവിമീശയും, നെ
റ്റിയിൽ നീളത്തിൽ വരകൾ വീണ്...മാധവൻപിള്ള
നോട്ടം പിൻവലിച്ചു. എന്തിനാണ് ഈ മനുഷ്യൻ വ
ന്നിരിക്കുന്നതു്?

ഗോപി അവിടെനിന്ന് ഓടിപ്പോയി. നാണുപി
ള്ള കുനിഞ്ഞിരിക്കുകയാണ്. അയാളുടെ കണ്ണുകളിൽ
നിന്ന് നാലഞ്ച് കണ്ണീർകണങ്ങൾ തട്ടകത്തിൽ വീണതി
ന്റെ ശബ്ദം മാധവൻപിള്ള കേട്ടു.

"ചേട്ടാ!" മാധവൻ പിള്ള അറിയാതെ വിളി
ച്ചു. നാണുപിള്ള മുഖമുയർത്തി അയാളുടെ കണ്ണുകളിലേ
ക്കു നോക്കി.

"ഇവിടെ വന്നാൽ കുറച്ച് ആശ്വാസമുണ്ടാകുമെ
ന്നു കരുതി ഇങ്ങോട്ടു വന്നതാ. ഇവിടെ ഒന്നിരുന്നോട്ടെ
ഞാൻ!" കണ്ണീരൊഴുക്കിക്കൊണ്ടു് അയാൾ സഗദ്ഗദം
പറഞ്ഞു. മാധവൻപിള്ളയ്ക്കു് ഒന്നും മിണ്ടാൻ തോന്നി
യില്ല. "എനിക്കു് ലോകത്തിൽ ആരുമില്ല. എന്നെ
വേദനിപ്പിക്കാത്തവരാരുമില്ല. ഭാര്യമാരും....മക്കളും....മ

റുള്ളവരും....എല്ലാം...ഞാൻ സ്നേഹിച്ചവരൊക്കെ പുറ കാലുകൊണ്ടു് എന്നെ തൊഴിച്ചിട്ടുണ്ടു്. ആ തൊഴിയേ റു കരഞ്ഞിട്ടുള്ളതിന്റെ കഥ മാത്രമാണു് എന്റെ ജീ വിതമത്രയും ..."

മാധവൻപിള്ള മിണ്ടിയില്ല. അയാളെ തൊഴിച്ച വരുടെ കൂട്ടത്തിൽ അയാളുമുണ്ടു്. പക്ഷെ അതു് അയാ ളറിഞ്ഞിട്ടില്ലായിരിക്കാം. എന്നാൽ അയാൾ അതു് അ റിയാതിരിക്കുമോ? ആശ്വാസം തേടി അയാൾ ഇവി ടെ എത്തിയിരിക്കുകയാണു്. മാധവൻപിള്ളയ്ക്കു് തീരെ സഹിക്കാൻ വയ്യാതെയായി, എന്തു ചെയ്യണം? അ യാളോടു് എന്തു മറുപടി പറയണം?

"എന്റെ കുഞ്ഞിനെ അവൻ......ആ തെണ്ടി....ന ശിപ്പിച്ചു...." മാധവൻപിള്ള നാണുപിള്ളയെ തുറിച്ചു നോക്കി........

"ആരു്?"

"ആരു്! ....അവൻതന്നെ...ആ ആശാൻ! ..." മാ ധവൻപിള്ള കസേരയിൽനിന്നു ചാടി എഴുന്നേറ്റു.

"ആരു്? ആശാനോ?"

"അതെ...."

"അവളതു പറഞ്ഞോ?"

"ഇല്ല. ഞാൻ ചോദിച്ചില്ല. ചോദിക്കയുമില്ല."

"പിന്നെ?"

"അവനതു് ഏറ്റുപറഞ്ഞു....റാഹേലിനോടു്...."

നാണുപിള്ളയുടെ മുഖത്തെ മാംസപേശികൾ ഞെ
രിയുന്നതു് അയാൾ കണ്ടു.

"അതു് വാസ്തവമാണോ?"

"അല്ലെങ്കിൽ അവനതു്, ഏറ്റുപറയുമോ?

"ഇല്ല. അതു ശരിയല്ല." മാധവൻപിള്ള അറി
യാതെ പറഞ്ഞു.

"ആ! എനിക്കൊന്നും അറിഞ്ഞുകൂടാ."

"എങ്ങനെ നിശ്ചയിക്കാം?" അറിയാതെ പറ
ഞ്ഞുപോയ വാക്കുകൾ പിൻവലിക്കുന്നമട്ടിൽ മാധവൻ
പിള്ള പറഞ്ഞു. അയാൾ മൂകനായി ഇരുന്നു ചിന്തി
ച്ചു. ഒരു പക്ഷെ അവൾക്കു് അവനുമായി രഹസ്യബ
ന്ധങ്ങളുണ്ടായിരിക്കാം. അതുകൊണ്ടായിരിക്കുമല്ലോ അ
വൻ ഇക്കാര്യത്തിൽ അറിയാതെ ഏറ്റെടുത്തിരിക്കുന്നതു്
മാധവൻപിള്ളയുടെ മനസ്സു് ചഞ്ചലപ്പെട്ടു. അയാളെ
ക്കുറിച്ചു് അവർക്കാർക്കും സംശയങ്ങളൊന്നുമില്ലെന്നു് ഉ
തിൽനിന്നും അയാൾ അനുമാനിച്ചു. ഹൃദയത്തിൽ ആ
ശ്വാസത്തിന്റെ അരുണകിരണം വ്യാപിക്കുന്നതുപോലെ
അയാൾക്കു തോന്നി.

"ഉറങ്ങണം ചേട്ടാ...." വെള്ളം നീക്കിവച്ചുകൊ
ണ്ടു് മാധവൻപിള്ള പതുക്കെ പറഞ്ഞു.

നിശ്ശബ്ദത. മാധവൻപിള്ള ചിന്തിച്ചുകൊണ്ടു്
ഇരിക്കുകയാണു്. നാണുപിള്ള വെള്ളത്തിൽനിന്നു പ
ക്കു് എടുത്തു് പാക്കു കഷണിച്ചുതുടങ്ങി.

"അയ്യോ! അങ്ങുന്നേ! ഓടി വരണേ! ..." ഗൗരി
ക്കുട്ടി കിടന്നിരുന്ന മുറിയുടെ അടുത്തു് വേലക്കാരിപ്പെ

ണ്ണിന്റെ നിലവിളി. മാധവൻപിള്ള ചാടി എഴുന്നേറ്റു് അങ്ങോട്ടോടി. പെണ്ണു് നെഞ്ചത്തടിച്ചു് നിലവിളിക്കുകയാണു്.

"അയ്യോ കൊച്ചമ്മ ..."

മാധവൻപിള്ള ഓടി മുറിയിൽ കയറി. ഗൗരിയുടെ അടുത്തു് കിടക്കയിൽ ഇരുന്നു. അവളുടെ കണ്ണടഞ്ഞിരുന്നു. ആവേശത്തോടെ അയാൾ അവളെ പിടിച്ചു കുലുക്കി. മാർബിൾപോലെ തണുത്തിട്ടുള്ള കൈകൾ. "ഗൗരി" അതൊരലർച്ചയായിരുന്നു. "എന്റെ ഗൗരീ! . ...."

ഈ സമയം കൊണ്ടു് നാണുപിള്ള മുറിയിലേക്കു വന്നു. "അവൾ പോയി ചേട്ടാ ..................എന്റെ ഗൗരി പൊയ്പ്പോയി....." മാധവൻപിള്ള മുഖം അവളുടെ മാറിലമർത്തിക്കൊണ്ടു് വിങ്ങി വിങ്ങിക്കരയുകയാണു്. നാണുപിള്ള മിണ്ടാൻ കഴിവില്ലാതെ അതു നോക്കി നിന്നു.



## 29

# ഒരാൾ മാത്രം തിരിച്ചുവന്നില്ല

അത്യന്തം അസ്വസ്ഥരായിട്ടാണ് ശങ്കരൻകുട്ടിയ
കൂട്ടുകാരും മലചവിട്ടി മടങ്ങിവന്നതു്. സ്വാമിദർശന
നടത്തിയ ദിവസം അവർ സന്നിധിയിൽ വിരിവെച്ച
അടുത്ത ദിവസം അതിരാവിലെക്കൂടി സ്വാമിയെ തൊ
തിട്ടു് മടങ്ങാമെന്നാണ് അവർ കരുതിയതു്. എന്നാ
പിറേറന്നു രാവിലെ അവർ കേശവൻനായരെ കൂട്ടത്ത
ൽ കണ്ടില്ല. അങ്ങോട്ടോ ഇങ്ങോട്ടോ തിരിഞ്ഞതായ
രിക്കുമെന്നാണ് ആദ്യം അവർ വിചാരിച്ചതു്. വ
ത്തിൽ കയറിയശേഷം മററുള്ളവരെക്കാൾ വികാരവി
ശനായിട്ടാണ് അയാളെ അവർ കണ്ടതു്. സദാസമ
വും ശരണമയ്യപ്പാ വിളിച്ചുകൊണ്ടു്, ആഹാരംപോലു
കഴിക്കാതെ കണ്ണുനീർ വാർത്തുകൊണ്ടു് ആണു് അയാ
സഞ്ചരിച്ചതു്. അയാളുടെ ഭക്തിപാരവശ്യം അവ

വെല്ലാം വല്ലാതെ ആകർഷിക്കുകയും ചെയ്തു. വിഷു പ്രമാണിച്ച് സ്വാമിദർശനത്തിനു ചെന്നിട്ടുള്ള സ്വാമിമാരധികവും അയാളെ പ്രത്യേകിച്ചു ശ്രദ്ധിച്ചിരിക്കണം. അത്രമാത്രം പ്രത്യേകതയുള്ളതായിരുന്നു അയാളുടെ പെരുമാററം.

നാലഞ്ചുനാഴിക പുലർന്നിട്ടും കേശവൻ നായർ മടങ്ങിവന്നില്ല. കൂട്ടുകാർക്ക് കടുത്ത സംശയങ്ങൾ തോന്നിത്തുടങ്ങി. കാണുന്നവരോടൊക്കെ ആ അയ്യപ്പനെക്കുറിച്ച് അവരോരോരുത്തരും അന്വേഷിച്ചു. കഴിഞ്ഞ രാത്രിയിൽ അയാളെ കണ്ടതായിട്ടല്ലാതെ മറെറാന്നും ആർക്കും പറയാനുണ്ടായിരുന്നില്ല. അവർ അയാളെ ഇനി തിരക്കാനൊരിടവുമില്ല. ചോദിക്കാത്ത സ്വാമിമാരില്ല. കഴിഞ്ഞ രാത്രിയിൽ വിരിവെച്ചശേഷം അയാളെ കണ്ടിട്ടില്ല.

ശങ്കരൻകുട്ടിയും കൂട്ടരും വല്ലാതെ വിഷമിച്ചു. അയാളില്ലാതെ എങ്ങിനെ നാട്ടിലേക്ക് തിരിക്കും? വിഷു കഴിഞ്ഞിട്ട് ഇതു് രണ്ടാം ദിവസമാണ്. ഇനി ആരും അവിടെ താമസിക്കുകയില്ല. എല്ലാവരും നാട്ടിലേക്ക് മടങ്ങും. ഈ വനമദ്ധ്യത്തിൽ അയാളെ എവിടെ അന്വേഷിക്കാനാണ്? ചെയ്യാവുന്നതെല്ലാം അവർ ചെയ്തു. കേശവൻനായരുടെ ഒരു വിവരവുമില്ല. അയാൾ എവിടെ പോയി? അയാൾക്ക് എന്തു സംഭവിച്ചു? കൂട്ടുകാരൊക്കെ വല്ലാതെ പരിഭ്രമിച്ചു.

ശബരിമലയിൽനിന്ന് അവസാനമായി മടങ്ങിയതു് ശങ്കരൻകുട്ടിയും കൂട്ടരുമാണ്. കേശവൻനായരില്ലാ

തെതന്നെ അവിടം വിടാൻ അവർ നിർബ്ബന്ധിതരായി. മലയിറങ്ങുമ്പോൾ അവരുടെ സംസാരവും ചിന്തയുമെല്ലാം ഒരേ ഒരു കാര്യത്തെക്കുറിച്ചായിരുന്നു; കേശവൻനായരുടെ കാര്യം.

നാട്ടിലെത്തി, നേരെ പൂങ്കോയിക്കലേക്കാണ് പോയതു്. സന്ധ്യാനേരത്തു് മലയിൽനിന്നു മടങ്ങിവരുന്ന അയ്യപ്പന്മാർ അവിടെ കയറിയപ്പോൾ മീനാക്ഷിയമ്മ നിലവിളക്കു കൊളുത്തി അവരെ സ്വീകരിച്ചു. ഗോമതിയും നാളുനാം ആററിൽ കുളിക്കാൻ പോയിരിക്കുന്നു. ഗോപാലപിള്ളയും അവിടെയില്ല. മീനാക്ഷിയമ്മ നിലവിളക്കു കൊളുത്തിയിട്ടു നീങ്ങിനിന്നു. അവരുടെ കൂട്ടത്തിൽ കേശവൻനായരെ കാണാനില്ല. ആരും ഒന്നും മിണ്ടുന്നമില്ല. ആരും അവരുടെ നേക്കു നോക്കുന്നതുമില്ല. ആരാണ് അവരെ ആ വിവരം അറിയിക്കുക? എങ്ങിനെയാണ് അതു് പറയുക? അയ്യപ്പന്മാർ വിഷമിച്ചുകൊണ്ടു് ശങ്ങിനെ നിന്നു.

"കേശവനെന്ത്യേ?" മീനാക്ഷിയമ്മ കുറച്ചു കഴിഞ്ഞപ്പോൾ ചോദിച്ചു. ഓരോരുത്തരും പിറകോട്ടു നീങ്ങാൻ തുടങ്ങി. "കേശവനയ്യപ്പനെന്ത്യേ?" അവർ വീണ്ടും ചോദിച്ചു.

"അമ്മേ...!" ശങ്കരൻകുട്ടി പതുക്കെ പറഞ്ഞു. അയാളുടെ കണ്ഠമിടറി. കണ്ണു നിറഞ്ഞു.

"എന്തുവാ? കേശവനെന്തിയേന്നു്?...." മീനാക്ഷിയമ്മ അലറിയതുപോലെയാണ് ചോദിച്ചതു്. അ

വർ അവിടെ നിന്നിരുന്നവരുടെ നേരെ തുറിച്ചു നോക്കി. ഭയംകൊണ്ടു് അവരുടെ മുഖം വിറയ്ക്കുകയാണു്.

"പറ! എന്തുണ്ടായി....?"

"കേശവൻനായരെ സന്നിധിയിൽവെച്ചു കാണാതായി" ശങ്കരൻകുട്ടി വല്ലവിധവും അതു പറഞ്ഞൊപ്പിച്ചു.

"കാണാതായോ?..." മീനാക്ഷിയമ്മ താഴെ വീണു. മോഹാലസ്യപ്പെട്ടു വീണ മീനാക്ഷിയമ്മയെ ശങ്കരൻകുട്ടി താങ്ങി ഇരുത്തി. മററൊരാൾ ഓടിപ്പോയി ഒരു മോന്ത വെള്ളം കൊണ്ടുവന്നു് അവരുടെ മുഖത്തു ആഞ്ഞു് എറിഞ്ഞു. എല്ലാ പേരും അവരുടെ ചുററും കുനിഞ്ഞുനോക്കിക്കൊണ്ടുനിന്നു. ശങ്കരൻകുട്ടിയുടെ മടിയിൽ വാടിയ പടവലങ്ങപോലെ മീനാക്ഷിയമ്മ കിടക്കുകയാണു്. മുഖത്തു് വെള്ളം തളിച്ചു് കുറച്ചുകഴിഞ്ഞപ്പോൾ അവർ ഉണർന്നു് ചുററും നിന്നവരെ വേദനയോടെ നോക്കി. അവർ എഴുനേററിരുന്നു് കരഞ്ഞുതുടങ്ങി.

കുളികഴിഞ്ഞു് മടങ്ങിവന്ന ഗോമതിയും ദേവകിയും പടികയറിയപ്പോൾ കിഴക്കേ മുററത്തു് മലയിൽ നിന്നുവന്ന അയ്യപ്പന്മാർ കൂട്ടംകൂടി നില്ക്കുന്നതാണു് കണ്ടതു്. അവർ അങ്ങോട്ടു് വേഗം നടന്നുവന്നു. അയ്യപ്പന്മാരുടെ നടുക്കു് തളർന്നിരുന്നു കരയുന്ന മീനാക്ഷിയമ്മയെ കണ്ടപ്പോൾ അവർ ഈറൻ മാറാൻ പോകാതെ അങ്ങോട്ടു ചെന്നു. ആകപ്പാടെ വല്ലാത്ത ഒരു ചുററുപാടു്.

"എൻെറ കുഞ്ഞേ!..." ചുററും നിന്നിരുന്നവരുടെ ഇടയിൽക്കൂടി ഗോമതിയെ കണ്ടപ്പോൾ മീനാക്ഷിയ

മ്മ പൊട്ടിക്കരഞ്ഞു. അവർ .വീണ്ടും മോഹാലസ്യത്തി ലാണ്ടു.

"എന്താ? എന്താ കാര്യം...." ദേവകി മീനാക്ഷിയമ്മയുടെ അടുത്തു് കുനിഞ്ഞിരുന്നു.

ആരും ഒന്നും മിണ്ടിയില്ല. വല്ലാത്ത ഒരു നിശ്ശബ്ദത. അവിടെ നിന്നിരുന്നവർ ഗോമതിയെ അറിയാതെ നോക്കി. അവൾക്കു് കാര്യമൊന്നും മനസ്സിലായിട്ടില്ല. എങ്കിലും മനസ്സിൽ സംശയങ്ങൾ ഉണ്ടായി.

"കേശവൻനായർ തിരിച്ചുവന്നില്ല." കൂട്ടത്തിൽ നിന്നിരുന്നവരിലാരോ പതുക്കെ പറഞ്ഞു.

"എന്തു്!........" ഗോമതി അറിയാതെ ചോദിച്ചു പോയി.

"അയ്യപ്പനെ മലയിൽവെച്ചു കാണാതായി."

മോഹാലസ്യത്തിൽനിന്നുണർന്ന മീനാക്ഷിയമ്മ അടുത്തു നിന്നിരുന്ന ഗോമതിയുടെ കാലിൽ കടന്നു കെട്ടിപ്പിടിച്ചുകൊണ്ടു് നിലവിളിച്ചു. "എന്റെ മകളേ നിനക്കിതും വന്നല്ലോ!"

ഗോമതി അനങ്ങിയില്ല. അവൾക്കു് കാര്യം മനസ്സിലായി. മലയിൽനിന്നു അവളുടെ ഭർത്താവ് മടങ്ങി വന്നിട്ടില്ല. അയാളെ കാണാതായി! അവൾ തടിപോലെ അവിടെ നില്ക്കുകയാണ്.

മുററത്തുനിന്നു് മീനാക്ഷിയമ്മയെ അവർ താങ്ങിപ്പിടിച്ചു് ഇറയത്തു കൊണ്ടുപോയി ഇരുത്തി. അവരുടെ കണ്ണിൽനിന്നു് ധാരമുറിയാതെ വെള്ളം ഒഴുകുകയാ

ണ്. ആരും ഒന്നും ഉരിയാടിയില്ല. ഗോമതി അവിടെ നിന്ന് നടന്ന് അവളുടെ മുറിയിലേയ്ക്കു പോയി.

നേരം സന്ധ്യ കഴിയാറായി. കേശവൻനായർ മലയിൽനിന്നും മടങ്ങിവന്നില്ലെന്ന വാർത്ത നാട്ടിൻപുറത്തു പരന്നുകഴിഞ്ഞു. അവിടെ സംസാരവിഷയം അതു മാത്രമായിരുന്നു.

പൂമുഖത്ത് നിലവിളക്ക് കത്തുന്നുണ്ട്. അയ്യപ്പന്മാർ അവരവരുടെ വീട്ടുകളിലേക്കു പോയിക്കഴിഞ്ഞപ്പോൾ അവിടെ ഇരുന്നു കണ്ണുനീർ വാർക്കുന്ന മീനാക്ഷിയമ്മയെ തനിച്ചാക്കിയിട്ട് ദേവകി ഗോമതിയുടെ മുറിയിലേക്കു റാന്തൽവിളക്കുമായി ചെന്നു. മുറിയിൽ എത്തുന്നതിനു മുൻപുതന്നെ വിങ്ങിവിങ്ങിയുള്ള കരച്ചിൽ അവൾ കേട്ടു. വിളക്കുമായി അകത്തു കയറിയപ്പോൾ കട്ടിലിൽ കമിഴ്ന്നുകിടന്നു വിമ്മിഷ്ടപ്പെട്ടു കരയുന്ന ഗോമതിയെ കണ്ടു. ദേവകി കുറച്ചുനേരം അതു നോക്കിക്കൊണ്ടു നിന്നു. എന്തു ചെയ്യും? വിളക്ക് കതകിനടുത്തു വച്ചിട്ട് അവൾ കട്ടിലിന്റെ പടിയിൽ ഇരുന്ന് ഗോമതിയുടെ പുറത്ത് പതുക്കെ തലോടി.

അങ്ങോട്ടു പോകുമ്പോഴുള്ളതിനേക്കാളേറെ മനോവിഷമങ്ങളുമായിട്ടാണ് ശങ്കരൻകുട്ടി തിരിച്ചു മലചവിട്ടിയതു്. ഗൗരിക്കുട്ടി മരിച്ച വിവരമാണ് പൂങ്കോയിക്കൽ നിന്നിറങ്ങിയപ്പോൾ വഴിക്കുവച്ചു് അറിഞ്ഞ ആദ്യത്തെ വർത്തമാനം. അമ്മയെപ്പോലെ സ്നേഹിച്ചിരുന്ന ബഹുമാനിച്ചിരുന്ന ചേച്ചി. രോഗശയ്യയിൽനിന്ന് മോചനംകിട്ടുക വിഷമമാണെന്ന് അറിവുള്ളതാണ്. എങ്കിലും അതറിഞ്ഞപ്പോൾ അയാൾക്ക് അതു് വിശ്വ

സിക്കാൻ കഴിഞ്ഞില്ല. മുമ്പെ ചൂട്ട വീശിപ്പോയിരുന്ന ആളിന്റെ പിറകെ അയാൾ തലകുനിച്ച് മൂകനായി നടക്കുകയാണ്. വിമ്മിഷ്ടങ്ങൾ ഒന്നിനുപിറകെ ഒന്നായി മനസ്സിൽ പൊന്തിവന്നു കൊണ്ടിരുന്നു. കേശവൻനായരെ സംബന്ധിച്ചുള്ള വിവരം വേണ്ടപ്പെട്ടവരെ അറിയിച്ചപ്പോൾ അവിടെ കണ്ട രംഗങ്ങൾ. അതു സഹിക്കവെയ്യാതെ ഇറങ്ങി ഇങ്ങോട്ട നടക്കമ്പോൾ ചേച്ചിയുടെ മരണവാർത്ത. എല്ലാം മനസ്സിൽ മനഃപൂർവ്വം ഒതുക്കി നടക്കുകയാണ്. ചേച്ചിയെസംബന്ധിച്ചുള്ള സ്മരണകൾ ഓരോന്നായി അയാളുടെ ഹൃദയത്തിൽ തെളിയുകയാണ്. ആവുന്നിടത്തോളം ശ്രമിച്ചിട്ടും അവയെ ഒതുക്കുവാൻ സാധിക്കുന്നില്ല. ഭാരിച്ച ഹൃദയത്തോടെവീട്ടിലെ പടി കയറുമ്പോൾ അയാളുടെ കണ്ണുകളിൽനിന്ന് കവിളിൽക്കൂടി ഒഴുകികൊണ്ടിരുന്ന അശ്രുധാര തിളങ്ങുന്നതു്, തിരിഞ്ഞുനിന്ന് ചൂട്ടതെളിച്ചുകൊടുത്ത ആൾ കണ്ടു. വിറപൂണ്ട ചുണ്ടുകൾ അമർത്തിപ്പിടിച്ചുകൊണ്ട് ശങ്കരൻകുട്ടി പടി കയറി.

കിഴക്കേ മുററത്തെത്തിയപ്പോൾ പൂമുഖത്തു് നിലവിളക്കിന്റെ ഒരു തിരിമാത്രം നിന്നു കത്തുന്നുണ്ട്. പൂമുഖത്തുനിന്ന് നിഴൽപോലെ ഒരു ആൾരൂപം ഇറങ്ങിവന്നതു് ശങ്കരൻകുട്ടി കണ്ടു. ഒരു തോർത്തുമാത്രം ഉടുത്തിട്ടുണ്ട്. ചൂട്ടകാരൻ ചൂട്ട മിന്നിത്തെളിയിച്ചു. മാധവൻപിള്ള ശങ്കരൻകുട്ടിയുടെ മുമ്പിൽ വന്നുനിന്നു. ചേട്ടനെ കണ്ടപ്പോൾ ശങ്കരൻകുട്ടി പൊട്ടിക്കരഞ്ഞുപോയി. അതുവരെ അടക്കിവെച്ചിരുന്ന വേദനകളെല്ലാം കരച്ചിലായി പുറത്തുവന്നു. അയാൾ പൂമുഖത്തിണ്ണയിലിരുന്നു കരയുകയാണ്. ആരും മിണ്ടിയില്ല.

മാധവൻപിള്ള കിഴക്കേ മുററത്ത് ഓലചാരി മാച്ചുകെട്ടി ഗൗരിയുടെ ഭൗതികാവശിഷ്ടങ്ങൾ സൂക്ഷിച്ചിരുന്നതിനടുത്തുചെന്ന് കൈകെട്ടി നിശ്ചലനായി നിന്നു.

കിണററിൻകരയിൽ കുളിക്കാൻ പോയിരുന്ന ഗോവിന്ദപ്പിള്ള നനച്ച തോർത്തും കൈയിലിട്ടുകൊണ്ട് അവിടെ വന്നു. തിണ്ണയിൽ കുനിഞ്ഞിരിക്കുന്ന ശങ്കരൻകുട്ടിയെ കണ്ടപ്പോൾ അയാൾ പറഞ്ഞു: "ഇനി കഴിഞ്ഞതിനേക്കുറിച്ചു വിചാരിച്ച് വിഷമിക്കുന്നതുകൊണ്ട് എന്തു ഫലമാ ശങ്കരൻകുട്ടീ! നീ പോയി കുളിച്ച് വേഷം മാററ്. കൊച്ചു പിള്ളാരെപ്പോലെ......." ശങ്കരൻകുട്ടി ഗോവിന്ദപ്പിള്ളയുടെ വർത്തമാനം കേട്ട് തലയുയർത്തി നോക്കി. "ചെല്ല് ശങ്കരൻകുട്ടീ!" ശങ്കരൻകുട്ടി എഴുന്നേററു. വെഞ്ചാമരംപോലെ നരച്ച തലമുടി, സാമാന്യം നീണ്ട മുഖം, നല്ല നാസിക, ഒട്ടിയ കവിൾ. ഗോവിന്ദപ്പിള്ളയെ ഏഴെട്ടു കൊല്ലത്തിനുശേഷം ഇപ്പോഴാണ് കാണുന്നത്. മുഖത്തേക്കു നോക്കിയപ്പോൾ അയാളുടെ കണ്ണുകൾ നിറഞ്ഞു മിനുങ്ങുന്നതാണ് ശങ്കരൻകുട്ടി കണ്ടത്. എന്നാൽ കണ്ണുനീർ അവിടെത്തന്നെ അടങ്ങിയതല്ലാതെ പുറത്തേക്ക് ഒലിച്ചില്ല.

"ചേട്ടാ!" ശങ്കരൻകുട്ടി പതുക്കെ വിളിച്ചു,

"നീ പോയി കുളിച്ച് വേഷമൊക്കെ മാററ്" അവരുടെ അടുത്തേക്കു വന്ന മാധവൻപിള്ള ഗദ്ഗദത്തോടെ പറഞ്ഞു. ശങ്കരൻകുട്ടി പതുക്കെ നടന്നു.

പിറേറന്ന് സാധാരണയിൽ നേരത്തെ ശങ്കരൻകുട്ടി ഉണർന്നു. പുലരാൻ രണ്ടുമൂന്നു നാഴികക്കൂടി കാണും.

ഉണ്ടെന്നെങ്കിലും വല്ലാത്ത ക്ഷീണം തോന്നി. കിടക്ക
യിൽനിന്നെഴുന്നേല്ക്കാൻ ഒരു ഊർജ്ജിതമില്ല. നാട്ടിൻപു
റത്തു് ഇത്രയധികം പൂവൻകോഴികളുണ്ടെന്നു് അയാൾ അ
ന്നാണറിയുന്നതു്. ഉറക്കമുണർന്നു അങ്ങിനെ കിടക്കു
മ്പോൾ ഏതെല്ലാം ദിക്കിലാണു് കോഴി കൂവുന്നതു് കേൾ
ക്കുന്നതു്? അടുത്തും അകലെയുമായി തുടരെത്തുടരെ കോ
ഴിയുടെ കുഴൽവിളിയാണു് പ്രഭാതത്തിന്റെ അന്തരീക്ഷ
ത്തിൽ പ്രതിദ്ധ്വനിക്കുന്നതു്! നേരം വെളുത്തുതുടങ്ങി
യതോടുകൂടി പക്ഷികളുടെ നിരവധി ശബ്ദങ്ങളുടെ ബഹ
ളമായി. അതൊക്കെ ശ്രദ്ധിച്ചു് ശങ്കരൻകുട്ടി കിടക്കുക
യാണു്. അയാളുടെ ശ്രദ്ധ കുറേക്കഴിഞ്ഞപ്പോൾ അവ
യിൽനിന്നെല്ലാം പിൻവലിഞ്ഞു. സ്വന്തം കാര്യങ്ങളെ
പ്പററിയുള്ള ചിന്ത മുന്തിവരാൻ തുടങ്ങി. അവിടെനി
ന്നുള്ള അഭാവം വളരെ കുറച്ചു ദിവസങ്ങളിലേക്കു മാത്ര
ള്ളതായിരുന്നെങ്കിലും ഈ ഘട്ടത്തിൽ എന്തൊക്കെ സം
വവികാസങ്ങളാണു് ഉണ്ടായിട്ടുള്ളതു്? ഇന്നു നാണുപി
ള്ളയെ കാണാൻതന്നെ അയാൾ നിശ്ചയിച്ചു. അന്നുവ
രെ പുറത്തു് പറയാൻ മടിച്ചിരുന്ന തന്റെ മനസ്സിലെ
ആഗ്രഹത്തെപ്പററി അയാളോടു സംസാരിക്കണം. എ
ന്തെങ്കിലും ഒരു തീരുമാനം ആക്കാര്യത്തെക്കുറിച്ചു് ഉണ്ടാ
കണം. ഒന്നുകിൽ പാറുക്കുട്ടി തന്റേതായി തനിക്കു പ
രിഗണിക്കാനുള്ള സാദ്ധ്യത തെളിയണം. ഇല്ലെങ്കിൽ
അതേക്കുറിച്ചു് ഇനി ഒരിക്കലും ചിന്തിക്കാതിരിക്കത്തക്ക
വണ്ണം തീരുമാനമുണ്ടാകണം. നാണുപിള്ളയ്ക്കും പാറുക്കു
ട്ടിക്കും തന്നോടു് ഒരു പ്രത്യേകതയും ഇല്ലെങ്കിൽ അതി
നെപ്പററി ചിന്തിച്ചിട്ടു് മേലിൽ ഫലമൊന്നുമില്ല. വി
ദൂരമായിട്ടുള്ളതാണെങ്കിലും അവർക്കു് തന്നോടു് എന്തെങ്കി

ദം വിധത്തിലുള്ള താല്പര്യമുണ്ടെങ്കിൽ, ജ്യേഷ്ഠനോട് വിവരം പറയണം. ഇനി ഈ അനിശ്ചിതാവസ്ഥയിൽ കിടന്നു നട്ടംതിരിയാൻ നിവൃത്തിയില്ല. ഈ അവസ്ഥ തന്റെ മനസ്സിന്റെ ഉലനസ്ഥിതിയെ താറുമാറാക്കുകയേ ഉള്ളു. പക്ഷേ ജ്യേഷ്ഠത്തിയുടെ മരണം കഴിഞ്ഞിട്ട് അല്പദിവസങ്ങളേ ആയിട്ടുള്ളു. ഈ സന്ദർഭത്തിൽ ഇങ്ങനെയുള്ള വിഷയത്തെപ്പററി എങ്ങിനെ ചർച്ച ചെയ്യാനൊക്കും? അതിനു തുനിഞ്ഞാൽ ആളുകൾ എന്തുപറയും? ശങ്കരൻകുട്ടി ഇങ്ങനെ ഒരു നൂറുകൂട്ടം കാര്യങ്ങളെക്കുറിച്ചു ചിന്തിച്ചുകൊണ്ട് കിടക്കയിൽ കിടക്കുകയായിരുന്നു. പുറത്ത് പശുവിനെ കറക്കാൻ ജോലിക്കാർ കിടാവിനെ അടിച്ചുകൊണ്ട് പോകുന്ന ശബ്ദം കേട്ടപ്പോൾ അയാൾ എഴുന്നേററ് ജനാല തുറന്ന് പുറത്തേക്കു നോക്കി. നേരം വെളുത്തുകഴിഞ്ഞു. തുറന്ന ജാലകത്തിൽക്കൂടി തണുത്ത കാററ് അകത്തേക്കു വന്ന് അയാളുടെ മുഖത്തടിച്ചു.

ശങ്കരൻകുട്ടി കുളിക്കാനായി ആററുകടവിലേക്കു പോയി. കടവിൽ ചെല്ലുമ്പോൾ അവിടെ ആരും ഉണ്ടായിരുന്നില്ല. കുളക്കടവിലെ പടിക്കല്ലിലിരുന്നു പല്ലുതേച്ചശേഷം വെള്ളത്തിലിറങ്ങി മുങ്ങിനിവന്നു കരയിലോട്ടു തിരിഞ്ഞപ്പോൾ ശാസ്ത്താവ് കുട്ടികളേയും പിടിച്ചുകൊണ്ട് കടവിന്റെ മുകളിലത്തെ പടിയിൽ നില്ക്കുന്നതാണ് കണ്ടത്. ശങ്കരൻകുട്ടി മേലുതേക്കാൻ പടിയുടെ അടുത്തേക്കു വന്നപ്പോഴേക്ക് ശാസ്ത്താവും കുട്ടികളും അവിടെ എത്തിക്കഴിഞ്ഞിരുന്നു.

"അല്ലാ! ശങ്കരൻകുഞ്ഞ് വന്നെന്നറിഞ്ഞു. എ

ങ്കിലും ആ കേശവൻനായക്ക് എന്തൊന്നു പററി?" ശാ
സ്ത്രാവ് മുഖവുരയൊന്നും കൂടാതെ ചോദിച്ചു. ആ സം
വം ഓർമ്മപ്പെടുത്തിയതു് ശങ്കരൻകുട്ടിക്ക് അത്ര പിടിച്ചി
ല്ലെങ്കിലും മനസ്സിലെ മട്ടപ്പ് വ്യക്തമാക്കാതെ അയാ
പറഞ്ഞു:

"ശബരിമല സന്നിധിയിൽവെച്ചു കാണാതായി
പിന്നെ ഒന്നുരണ്ടു ദിവസംകൂടി അവിടൊക്കെ തിരക്കി
ഒരു വിവരവുമില്ല. നിവൃത്തിയില്ലാതെ ഞങ്ങളിങ്ങു മ
ങ്ങി. അതിൽ കൂട്ടതലൊന്നുമറിഞ്ഞൂടാ ശാസ്ത്രാവേ!"

"ഓരോരുത്തരുടെ തലവിധിയാ ഇതൊക്കെ. അ
ല്ലേൽ നാട്ടിക്കെടന്ന മനുഷ്യനു് അവിടെച്ചെന്നു് ഇങ്ങ
നെ സംഭവിക്കണോ? പിള്ളേരേ, വെള്ളത്തിലെറങ്ങി
മുങ്ങിക്കേറി വാ, മേലുതേപ്പിക്കാം. ഇവരിൽ മൂത്ത ഇ
ചെറുക്കന്റെ പൊറന്നാളാ ഇന്നു്. അതുകൊണ്ടു് ഒന്ന
മുങ്ങിക്കേററിക്കൊണ്ടു് പോകാമെന്നുവച്ചു വന്നതാ."
ശാസ്ത്രാവു പറഞ്ഞു. "പിന്നെ ഒരു കാര്യമൊണ്ടു്. അ
ങ്ങേതു് ഇരുന്നാലും ഇല്ലേലും പൂങ്കോയിക്കക്കാർക്ക് ഫല
മൊന്നേയൊള്ളു. എന്തൊന്നാടാ വെറച്ചോണ്ടു നിക്കുന്നെ
എറങ്ങി മുങ്ങ്."

ശങ്കരൻകുട്ടി ഒന്നും പറഞ്ഞില്ല. അയാൾ നനഞ്ഞ
തോർത്തുകൊണ്ടു് മേലുതിരുമ്മിക്കൊണ്ടുനിന്നു.

"ശങ്കരൻകുഞ്ഞറിഞ്ഞോ ഇവിടുത്തെ പൂക്കാര
ക്കെ? ചോദ്യരൂപത്തിൽ ശങ്കരൻകുട്ടി ശാസ്ത്രാവിനെ
നോക്കി.

"അല്ല! കൊറച്ചു ദെവസായിട്ടിവിടില്ലല്ലോ. അ

റുകൊണ്ട് ചോദിച്ചതാ" ശാസ്ത്രാവ് മുട്ടോളം വെള്ള ത്തിൽ ഇറങ്ങിനിന്നിരുന്ന കുട്ടികളെ വെള്ളം തെറിപ്പി ച്ചുകൊണ്ടു് പറഞ്ഞു. "ആ നാണപ്പിള്ളയങ്ങുന്നിന്റെ വീട്ടിലെ കാര്യമൊക്കെ വല്യകഷ്ടമാ. നല്ലപോലെ മു ങ്ങെടാ മോനേ! മൂക്ക് പിടിച്ചോണ്ട് മുങ്ങ്."

ശങ്കരൻകുട്ടിക്ക് കാര്യമൊന്നും മനസ്സിലായില്ല. നാ ണപ്പിള്ളയുടെ വീട്ടിൽ എന്താ കുഴപ്പം? അയാൾ ഒന്നും അറിഞ്ഞില്ലല്ലോ. ശാസ്ത്രാവ് കുറെയൊക്കെ പൊടിപ്പും തൊങ്ങലും ചേർത്ത് വർത്തമാനം പറയുന്ന ആളാണെന്ന യാൾക്കറിയാം. അങ്ങനെയൊക്കെ സംസാരിക്കുമെങ്കി ലും ആള് പരമ ശുദ്ധനാണുതാനും.

"മൂന്നാല് ദെവസം മുമ്പ് രാത്രീല് മുപ്പില്ല് പേനാ ക്കത്തീംകൊണ്ട് തോട്ടി നില്ക്കുന്നെ ഞാങ്കണ്ടു. ഞാനാ പിന്നെ അവിടുന്ന് ചൂട്ടും കാണിച്ച് വീട്ടികേററിവിട്ടെ! ആശാനോ കാത്ത് വഴീൽ നിന്നതാരിക്കും. അങ്ങേരു ടെ കണ്ണിപ്പെട്ടാ കാച്ചിക്കളെയും ...തീർച്ചാ."

ശങ്കരൻകുട്ടിക്ക് കാര്യമൊന്നും മനസ്സിലായില്ല. ശാ സ്ത്രാവിന്റെ വർത്തമാനം കാര്യമായി ശ്രദ്ധിച്ചുകൊണ്ട് അയാളെത്തന്നെ നോക്കിനിന്നു. "ആശാനിപ്പോ ഒളി വിലാന്നുതന്നെ വേണം പറയാൻ. അങ്ങേരടെ മുമ്പി ച്ചെന്നു ചാടിയാ കാച്ചിക്കളയുമെന്നയാൾക്കറിയാം; അതാ! ഒന്നൂടെ മുങ്ങീട്ടു വാ മോനെ. ഞാമ്മേല് തേ ച്ചിച്ചു വിടാം."

ശങ്കരൻകുട്ടി സംശയത്തോടെ ശാസ്ത്രാവിനേതന്നെ നോക്കി.

"അല്ലാ! ഒന്നുമറിഞ്ഞില്ലെന്നാന്നല്ലോ തോന്നുന്നേ? അറിഞ്ഞില്ല്യോ?"

"എന്തോന്നാ നീ ഇപ്പറയുന്നെ?" ശങ്കരൻകുട്ടി ചോദിച്ചു.

"ആ പാറുക്കുട്ടിക്കുഞ്ഞിൻെറ കാര്യമാ! ആശാനെന്നാ എല്ലാരും പറേണെ! ആ മണ്ടച്ചാരുതന്നെ അതു പറഞ്ഞു പരത്തീരിക്കുവാ. തോമ്മായെടെ പെമ്പിളയോട്ട് അയാളുതന്നെ പറഞ്ഞുപോലും...ഒള്ളതു പറയാമല്ലോ ഞാനയാളെ കണ്ടിട്ട നാലഞ്ച്യ ദെവസങ്ങളായി അല്ലേൽ പിടിച്ചു നിത്തിയൊന്നു ചോദിച്ചേനേം!"

"കാര്യമെന്തെന്നു പറ! കെടന്നു വട്ടം ചവിട്ടാതെ!"

"ഒന്നും അറിഞ്ഞില്ല്യോ അപ്പോ?"

"ഇല്ല." ശങ്കരൻകുട്ടിക്കു മനസ്സിൻെറ തുലനസ്ഥിതി തിരിച്ചുകിട്ടിയില്ല.

"പാറുക്കുട്ടിക്കുഞ്ഞിന് മാസക്കുളി മൊടങ്ങിപോലും!" ശാസ്ത്രാവ് അടക്കിയാണതു് പറഞ്ഞതു്.

ശങ്കരൻകുട്ടിക്കു് അതു മുഴുവൻ കേൾക്കാൻ സാധിച്ചില്ല. അയാളുടെ തല, അതികഠിനമായി, ആഞ്ഞു് ആരോ അടിച്ചമാതിരി സ്തംഭിച്ചു. അയാൾ ആററിലെ കല്പടയിൽ തലയും താങ്ങി ഇരുന്നു. എന്താണ് ഈ കേട്ടതു്? അയാളുടെ പാറുക്കുട്ടി, അയാൾ ജീവനേക്കാളധികം സ്നേഹിക്കുന്ന പാറുക്കുട്ടി.......ജീവിതത്തിൽ എന്തു ത്യാഗവും അവൾക്കുവേണ്ടി ചെയ്യുവാൻ സന്നദ്ധനായി കഴിഞ്ഞുകൂടുന്ന അയാൾ...... എന്താണ് ഇപ്പോൾ കേട്ടതു്!... ....അവളെക്കുറിച്ച് ഇങ്ങനെയൊരസംബന്ധം അ

രാണ് അടിച്ചു പുറത്തിറക്കാൻ തയ്യാറാകുക? ഇതു് വെറും കള്ളമായിരിക്കുമോ? നാട്ടിൻപുറത്തുകാരുടെ ദുഷ്ഷ്ടചരണമാകുമോ? എന്താണ് വിശ്വസിക്കേണ്ടതു്? എന്താണ് നിരസിക്കേണ്ടതു്?......എന്താണ്? എന്താണ്?....ആരോട്ട ചോദിക്കാൻ?....ആരോട്ടിചോദിക്കാൻ? ഇതെങ്ങിനെ ചോദിക്കും? ഒന്നിനു പുറകെ ഒന്നായി അവളെക്കുറിച്ചുള്ള ആശകൾ ഇങ്ങനെ ഇടിഞ്ഞിടിഞ്ഞു താണാലോ? അയാൾ ഏതു പാതാളത്തിലേക്കാണ് നിരങ്ങിപ്പോകുന്നതു്?

ശങ്കരൻകുട്ടിയുടെ തലയ്ക്കു് വല്ലാത്ത പെരുപ്പ്! അതു് മരവിച്ചു........

അയാൾ അല്പനേരം അന്ധകാരത്തിലാണ് കഴിഞ്ഞതു്. ഒരു വെളിച്ചത്തിൻെറ നേരിയ കന്ദളംപോലും കാണാനില്ലാത്ത കുററിരുട്ട്!...

"എന്താ കുഞ്ഞേ വല്ലാതിരിക്കുന്നെ?" ശാസ്താവ് അയാളെ കുലുക്കി വിളിച്ചു. ആ ഇരുട്ടിൽ, ഇരുട്ടിനേക്കാൾ ഇരുണ്ട ശാസ്താവിൻെറ രൂപം അയാളെ നോക്കി പരിഹസിക്കുന്നു. ആ രൂപത്തെ അയാൾ തുറിച്ചുനോക്കി......

"എന്താ കുഞ്ഞേ വല്ലാതിരിക്കുന്നെ?" ശാസ്താവിൻെറ നനഞ്ഞു തണുത്ത കൈ അയാളെ തട്ടി വിളിക്കുകയാണ്......

"നീയെന്താ പറഞ്ഞെ?....ങ്ഹെ?" ഒരു ഭ്രാന്തനെപ്പോലെ ശങ്കരൻകുട്ടി അലറി. "നീ! ...നീ!........" ശാ

സ്ത്താവിൻെറ കവിളിൽ...ആഞ്ഞു് അടിച്ചു.... "പോ! പോ!....പട്ടീ!........"

കടവിൽ കുളിച്ചുകൊണ്ടിരുന്ന കുട്ടികൾ കൂട്ടം ന്നു നിലവിളിച്ചു ....

ശങ്കരൻകുട്ടി അപ്പോഴാണു് ഉണൎന്നതു്. അയാ അപ്പോഴാണു് അവിടെ നടന്നതെന്താണെന്നു് മനസ്സില കിയതു്. അടികൊണ്ട കവിളും പൊത്തി, കാര്യ ന്തെന്നൊരു എത്തും പിടിയും കിട്ടാതെ അന്ധാളിച്ചു നി ന്നിരുന്ന ശാസ്ത്താവിനെ നിറകണ്ണോടെ അയാൾ നോക്കി ശാസ്ത്താവു് ......ആരെക്കുറിച്ചും അനാവശ്യം പറഞ്ഞു ന ക്കുന്ന സ്വഭാവക്കാരനല്ല. എത്ര അബദ്ധമാണു് ക ണിച്ചതു്!........

ശാസ്ത്താവു് അയാളെ ദയനീയമായി നോക്കി.



## 30

# മനസ്സാക്ഷിയെന്ന നിർദ്ദയൻ

ഗൗരിക്കുട്ടിയുടെ പതിനാറടിയന്തിരദിവസമാണ് മററുള്ളവർക്ക് എത്രമാത്രം അവജ്ഞയും അപ്രീതിയും തന്നോടുണ്ടെന്ന് ആശാന് പ്രകടമായി മനസ്സിലായതു്. അവിടെ വന്നിരുന്ന മിക്കവാറും നാട്ടിൻപുറത്തുകാർ അയാളെ സംബന്ധിക്കുന്ന വർത്തമാനം കേട്ടിട്ടുണ്ടു്. അതു് അറിവുള്ളവരാരും അയാളോടു മിണ്ടിയില്ല. അയാളെ കാണുമ്പോൾ അവരൊക്കെ മുഖം തിരിച്ചുകളയും. വെറുപ്പ് വ്യക്തമായി കാണാനുണ്ടു് അവരുടെ മുഖഭാവങ്ങളിൽ. വെറുപ്പ് മാത്രമല്ല ഒടുങ്ങാത്ത വൈരാഗ്യവും വളരെപ്പേരുടെ പെരുമാററങ്ങളിൽ പ്രകടമായിരുന്നു. പലരും അയാളുടെ സാമീപ്യം ഒഴിവാക്കാൻ വ്യഗ്രത കാണിച്ചു. വെടിപറഞ്ഞു മേളിക്കാൻ മുമ്പ് താല്പര്യം പ്രകടിപ്പിക്കാറുള്ള എത്രപേരാണ് അയാളോട് ഇന്ന് മിണ്ടാൻ

പോലും കൂട്ടാക്കാത്തതു്! ഔവിടെ വന്നിരുന്ന ഓരോ
ത്തരുടേയും ചെയ്തികൾ തന്നോടുള്ള വെറുപ്പിൻെറ വ
ഖ്യാനമായിട്ടാണു് ആശാനു തോന്നിയതു്. ഒഴിഞ്ഞു
ന്നു് ആളുകൾതമ്മിൽ സംസാരിക്കുന്നതൊക്കെ തന്നെ
ററിയായിരിക്കുമെന്നു് ആശാൻ വ്യാഖ്യാനിച്ചു. ചി
ച്ചതു് അയാളെക്കുറിച്ചു് അടക്കാൻമേലാത്ത കഥകൾ
റഞ്ഞായിരിക്കണം. രഹസ്യം പറഞ്ഞതെല്ലാം അ
ളെപ്പററിയായിരിക്കും. അതുമിതുമൊക്കെ അയാൾ ചെ
യ്തുകൊണ്ടു് നടന്നെങ്കിലും അയാളുടെ ശ്രദ്ധ ആളുകളു
പെരുമാററങ്ങളിലാണു് പതിച്ചതു്. ലോകക്കു് അ
ളെക്കുറിച്ചല്ലാതെ മറെറന്തെങ്കിലുംപറയാനുണ്ടോ? ഇല്ല
ആശാൻെറ ഹൃദയം അന്നാണു് ഇത്രയധികം വിമ്മിഷ്ട
സഹിക്കുന്നതു്. മുമ്പൊരിക്കലും അയാളിങ്ങനെ ഒരനു
വത്തിനു് വിധേയനായിട്ടില്ല അയാളെന്തിനു് ഇതൊ
ക്കെ സഹിക്കണം? അവിടെ ഇങ്ങനെ കഴിയണ
ലോകർ ഇങ്ങനെ അയാളെക്കുറിച്ചു് ചിന്തിക്കുന്നതും പ
യുന്നതും എന്തുകൊണ്ടാണു്? വാസ്തവത്തിൽ അയാൾ
ന്നെയല്ലെ അതിനുത്തരവാദി? അയാളെന്തിനു് അപര
ധമൊന്നും പ്രവർത്തിക്കാതെ ഈ പാടൊക്കെ പെട്ടു
ത്തു? കുററം പ്രവർത്തിച്ചിട്ടു് അതിൻെറ ശിക്ഷയും ഫ
വും അനുഭവിക്കുന്നതിൽ അസ്വാഭാവികമായിട്ടൊന്നുമ
ല്ല. എന്നാൽ നിരപരാധിയായി നിന്നുകൊണ്ടു് ഇതൊ
ക്കെ എന്തിനു് അനുഭവിക്കണം? ലോകരുടെയൊക്കെ
ചൂണ്ടുവിരൽ അയാൾക്കെതിരായി ഉയരുന്നതു് ക
ണണം.

അടിയന്തിരത്തിൻെറ ബഹളമൊക്കെ ഒതുങ്ങിയ
പ്പോൾ വീടിൻെറ തെക്കേപ്പുറത്തുള്ള മാവിൻചുവട്ടിൽ

ആശാൻ ചെന്നിരുന്നു. മനസ്സിൽകിടന്നു തിളയ്ക്കുന്ന തീവ്രമായ ചിന്തകൾ അവിരാമമായി തുടരുകയാണ്. അന്നു രാവിലെ മുതൽ അതു് ആരംഭിച്ചതാണ്. ഓരോരുത്തരുടെ പെരുമാറ്റം കാണുമ്പോൾ, ഓരോരുത്തരുടെ ചിരിയുടെ ശബ്ദം കേൾക്കുമ്പോൾ, കൂട്ടംചേർന്ന് ആളുകൾ അടക്കി സംസാരിക്കുന്നതു് കാണാനിടവരുമ്പോൾ, അയാളിൽ ആരുടെയെങ്കിലും നോട്ടം വന്നു തറയ്ക്കുമ്പോൾ ആ ചിന്തകൾ ആളിയാളിക്കത്താൻ ഇടവന്നതാണ്. വികാരങ്ങളുടെ മൂർച്ഛിതാവസ്ഥയിലെത്തിയിരിക്കുകയാണ് അയാളുടെ ഹൃദയം. അന്ന് റാഹേലിനോട്ട് അയാൾ അക്കാര്യം പറഞ്ഞപ്പോൾ, അതിൻെറ പ്രത്യാഘാതം ഇങ്ങനെ വന്നുചേരുമെന്ന് ഒട്ടും കരുതിയില്ല. അന്ന് അയാളെ അതു പറയാൻ പ്രേരിപ്പിച്ച ചേതോവികാരം അയാൾ ഓർമ്മിച്ചുനോക്കി. അതെ, പാറുക്കുട്ടിയുമായി ഒന്നിച്ചു ജീവിക്കാൻ ഇടവന്നാൽ, ആ ജീവിതത്തിൽനിന്നു സിദ്ധിച്ചേക്കാവുന്ന സുഖമായിരുന്നില്ല അന്നും അയാളുടെ മനസ്സിൽ മുന്നിട്ടുനിന്നിരുന്നതു്. അവൾ കൊണ്ടുവന്നേയ്ക്കാവുന്ന സമ്പത്തിൻെറ ശക്തിയിൽ മറ്റുള്ള വൈഷമ്യങ്ങൾ എല്ലാംതന്നെ അപ്രത്യക്ഷമായേക്കുമെന്നല്ലേ അന്നു കരുതിയതു്? എന്നാൽ അയാളോടൊത്തു് അവൾ ജീവിതത്തിനു് തയ്യാറാവുകയില്ലെന്ന് മററു പല സംഭവങ്ങളിൽനിന്ന് ഇന്നു വ്യക്തമായില്ലേ? പാറുക്കുട്ടിയേയോ പാറുക്കുട്ടിയുടെ സമ്പത്തിനേയോ അയാൾക്കു സിദ്ധിക്കുവാൻ വഴിയൊന്നുമില്ല. പ്രതീക്ഷിക്കാത്ത വിമ്മിഷ്ടങ്ങൾ മുഷ്ടിചുരുട്ടി അയാളുടെ ഹൃദയത്തെ മർദ്ദിക്കുന്നതിനുള്ള സാഹചര്യം ഒരുക്കുകയും ചെ

സ്ഥിരിക്കുന്നു. യാതൊരുതരത്തിലും അയാൾക്ക് അന്ന് ത്തെ പ്രവർത്തനംകൊണ്ട് ലാഭം ഉണ്ടായിട്ടില്ല. ഉണ്ടാകുകയുമില്ലെന്നു തീർച്ച. പിന്നെ....പിന്നെ...? എന്തിന് ഈ ശാപസംമൃദ്ധത സഹിക്കണം? ഈ അപരാധങ്ങൾ ഏറ്റെടുക്കണം? ആരുടേതെന്ന് ഒരു നിശ്ചയവുമില്ലാത്ത ഒരു കുട്ടിയുടെ പിതൃത്വം ഏറ്റെടുക്കുക! ലോകരോട് എന്തൊക്കെ സമാധാനം പറയാനുണ്ടായിരുന്നാലും പറഞ്ഞാലും—പറയാൻവേണ്ടി സ്വന്തം ഭാവനയെ വലിച്ചുനീട്ടി വല്ലതുമൊക്കെ തയ്യാറാക്കിയാലും—മനസാക്ഷിയോട് എന്തു സമാധാനമാണ് പറയുവാൻ കഴിയുക? ആ ആദ്ധ്യാത്മികകേന്ദ്രത്തിനാണല്ലോ സത്യമല്ലാതെ മറ്റൊന്നും സ്വീകാര്യമല്ലാത്തതു്. അതിൽനിന്നു പരമാർത്ഥങ്ങൾ മറച്ചുവയ്ക്കാനാകുമോ? ആ കേന്ദ്രത്തെ എങ്ങിനെ സമാധാനപ്പെടുത്താൻ കഴിയും? ഒരുപക്ഷേ എന്തെങ്കിലും അപ്രതീക്ഷിതമായ കാരണത്താൽ അയാൾക്കു പാറുക്കുട്ടിയുമായി ജീവിക്കുന്നതിനുള്ള സാഹചര്യം ഇടയായെന്നിരിക്കട്ടെ. അനതിവിദൂര ഭാവിയിൽ അവൾ ഒരു മാതാവാകും. അവളുടെ കുട്ടിയെ വളർത്താനുള്ള ചുമതല അയാളുടേതാകയില്ലേ? ആ കുട്ടിയെ കാണാനിടയാകുന്ന ഓരോ നിമിഷവും ആ മനസ്സാക്ഷിയെന്ന നിർദ്ദയൻ അയാളോടു ചോദിക്കയില്ലേ മറുപടി പറയാനാവാത്ത നൂറായിരം ചോദ്യങ്ങൾ? ആ കുട്ടി കൊഞ്ചി പറഞ്ഞുതുടങ്ങുന്നതിനു മുമ്പുതന്നെ അയാളെനോക്കി വിളിക്കയില്ലേ അച്ഛാ! അച്ഛാ!...എന്ന്? അയാളുടെ ജീവിതം ഈ ചുറ്റുപാടിൽ എത്ര സമാധാനരഹിതമായിരിക്കും? എന്തു ദയനീയമായിരിക്കും?

വേണ്ടാ! ......അതു വേണ്ടാ. ഇതൊന്നും സഹിക്കേണ്ട ആവശ്യമില്ല. പണത്തിനും സമ്പത്തിനും ഒന്നും സമാധാനം അയാൾക്കു നല്കാനാവില്ല. നിരന്തരം, അനുനിമിഷം അയാളുടെ മനസ്സിന് സഹിക്കാനിടവരുന്ന വിമ്മിഷ്ടങ്ങൾക്കൊന്നിനും ഒരുതരത്തിലും ഒരയവുവരുത്താൻ ഈ സമ്പത്ത് സഹായകമാകുകയില്ല. ഇല്ല! ഇല്ല!...അയാളുടെ ഓരോ ഹൃദയത്തുടിപ്പും അതേറ്റുപറയുകയാണ്....ഇല്ല!....ഇല്ല! ...

ചന്ദ്രൻ കിഴക്കേക്കുന്നുകൾ കഴിഞ്ഞു് ഉയന്നിരിക്കുന്നു. മരങ്ങളുടെ നീണ്ട നിഴലുകളുടെ വിടവുകളിൽക്കൂടി ചന്ദ്രിക തൂവെള്ളപ്പട്ട് നിലത്തു വിരിക്കുവാൻ തുടങ്ങിക്കഴിഞ്ഞു. ഒരു കീറിയ വെള്ളപ്പട്ടുകൊണ്ടു് ഉറങ്ങുന്ന ഭൂമിയെ പുതപ്പിക്കുകയാണ്. അഞ്ചുദിവസം മുമ്പാണ് അയാൾ പൂർണ്ണചന്ദ്രനെ കണ്ടതു്....ഹോ! നേരം എത്ര ഇരുട്ടിയിരിക്കുന്നു! അയാൾ അപ്പോഴും അയാളുടെ ചിന്താഭാണ്ഡം അഴിച്ചു നിരത്തി അതിൽനിന്ന് ഓരോന്ന് എടുത്തു് നോക്കിക്കൊണ്ടിരിക്കുകയാണ്. അയാൾ ഇരിക്കുന്നിടത്തുനിന്ന് നോക്കിയാൽ പടിഞ്ഞാറെ പറമ്പിൻെറ തെക്കെ മൂലയ്ക്കു് ആ ചിത എരിഞ്ഞടങ്ങിയ സ്ഥാനം കാണാം. ഗൗരിക്കുട്ടിയെ ദഹിപ്പിച്ച സ്ഥലം! പത്തുപതിനാറു ദിവസങ്ങൾക്കുമുമ്പ് അവിടെ എരിഞ്ഞടങ്ങിയ അഗ്നിയുടെ ശക്തിയേററ് വാടിക്കരിഞ്ഞു തൂങ്ങിക്കിടക്കുന്ന മരങ്ങളുടെ കൊമ്പുകൾ നിറംമാറി നില്ക്കുന്നതു് അയാൾ കണ്ടു. അങ്ങോട്ടു നോക്കിയപ്പോൾ അയാൾക്ക് വല്ലാത്ത ഭയം തോന്നി: ഇത്രയും നേരം അയാൾ ചുററുപാടുകൾ വിസ്മരിച്ച് ഇരിക്കുകയായിരുന്നു.

അയാളുടെ ഹൃദയത്തിൽ ആലസ്യമേല്ക്കാതെ ഉണൎന്നുനി ന്നിരുന്ന ചിന്തകൾ അയാളെ സകലതും വിസ്മരിപ്പിച്ച താണു്. ചിന്തകൾ വിട്ടു് പരിസരത്തെപ്പററി ഓൎമ്മ വ ന്നപ്പോൾ ആവുന്നത്ര വേഗം അവിടെനിന്നു് പോകണ മെന്നു് അയാൾക്കു തോന്നി. അയാൾ കോയിക്കലേക്കെത്ത ത്തെക്കെ മുററത്തേക്കു നടന്നു. തെക്കേവരാന്തയിൽ തിണ്ണയിൽ കിടന്നിരുന്ന ഒരു ബെഞ്ചിൽ നീണ്ടുനിവൎന്നു കിടന്നു. വ ടക്കേവരാന്തയിൽ അടിയന്തിരം കഴിഞ്ഞു് ആളുകൾ വാൎപ്പു പാത്രങ്ങളും മററും കഴുകുന്ന ബഹളങ്ങൾ കേൾക്കാനു ണ്ടു്. അതൊക്കെ ശ്രദ്ധിച്ചുകൊണ്ടു് അയാൾ ബെഞ്ചി ന്മേൽ കിടക്കുകയാണു്.

കോഴി കൂവുന്ന ശബ്ദം കേട്ടാണു് ആശാൻ ഉണൎന്ന തു്. തലേന്നു രാത്രി എപ്പോഴാണു് ഉറങ്ങിയതെന്നു് ഒ രു ഓൎമ്മപോലുമില്ല. കിഴക്കോട്ടു തലവെച്ചു നീണ്ടുനിവ ൎന്നു കിടന്നിരുന്ന അയാളുടെ കണ്ണിനുനേരെ നില്ക്കുന്ന ച ന്ദ്രബിംബത്തെ കൂടെക്കൂടെ മറച്ചുകൊണ്ടു് പടിഞ്ഞാറുനി ന്നു് കിഴക്കോട്ടു് നീങ്ങുന്ന മേഘങ്ങളുടെ തിരക്കുപിടിച്ചു ള്ള ഓട്ടം അയാൾക്കു് ഓൎമ്മയുണ്ടു്. മേഘങ്ങൾക്കിട യിൽ ഒളിച്ചു കളിക്കുന്ന കൊച്ചു ചന്ദ്രഗോളത്തെ കൗതു കപൂൎവ്വം അയാൾ നോക്കിക്കൊണ്ടിരുന്ന കഥ ഓൎമ്മയു ണ്ടു്. പക്ഷേ അതിനെക്കുറിച്ചു് ചിന്തിച്ചുനോക്കേണ്ട കാൎയ്യമെന്തു്? കോഴി കൂവിക്കഴിഞ്ഞു. പ്രഭാതം പൊ ട്ടിവിടരാൻ തുടങ്ങുകയാണു്. മരങ്ങളിൽനിന്നു ഇററി റ്റു വീഴുന്ന മഞ്ഞുതുള്ളികളുടെ ശബ്ദം കേൾക്കാനുണ്ടു്.

ആശാൻ ബെഞ്ചിൽനിന്നെഴുന്നേററു കിഴക്കേ വഴി യിലേക്കു് ഇറങ്ങി വടക്കോട്ടു നടന്നു. വഴിയിലെങ്ങും

ആരേയും കാണാനില്ല. വെള്ളപ്പരപ്പിൽനിന്ന് നീരാവി കൊച്ചു മേഘങ്ങൾപോലെ ഉയർന്നുയർന്ന് പൊങ്ങുന്നു. അയാൾ കുറച്ചുനേരം അതു നോക്കിക്കൊണ്ട് നിന്നു. അങ്ങ് അകലെ കിഴക്കേക്കടവിൽ ആരോ വന്നിറങ്ങുന്നത്, വെള്ളപ്പരപ്പിൽനിന്ന് ഉയരുന്ന നീരാവി തുന്നുന്ന ലോലമായ തിരശ്ശീലയുടെ ഇടയിൽക്കൂടി കണ്ടു.

പ്രഭാതവെളിച്ചം വീശിത്തുടങ്ങി.

ആശാൻ ആററിലിറങ്ങി നടന്ന് അക്കരകയറി. അവിടെ എത്തിയപ്പോൾ തിരിഞ്ഞ് തെക്കേക്കരയ്ക്കു് നോക്കി നെടുതായൊന്നു നിശ്വസിച്ചു. ഒന്നുരണ്ടു നിമിഷം അനങ്ങാതെ അവിടെ നിന്നു.

എന്തോ തീരുമാനമെടുത്തതുപോലെ അയാൾ അതിവേഗം നടന്നു.



# 31

## ഒരെഴുത്തു്

ഉച്ചയ്ക്കു് ഊണുകഴിഞ്ഞു് പൂമുഖത്തു് ചൂരൽ കെട്ടിയ വലിയ ചാരുകസേരയിൽ കിടന്നു് ഒന്നു മയങ്ങുമ്പോഴാണു് പോസ്റ്റ്മാൻ വന്നു വിളിച്ചതു്. മാധവൻപിള്ള പെട്ടെന്നു് ഞെട്ടിയുണർന്നു മുററത്തേക്കു നോക്കിയപ്പോൾ വയസ്സൻ പോസ്റ്റ്മാൻ രണ്ടു് എഴുത്തുകൾ അയാളുടെ നേക്കു നീട്ടിക്കൊണ്ടു് നില്ക്കുന്നതാണു് കണ്ടതു്. എഴുനേററു് എഴുത്തുകൾ വാങ്ങിയിട്ടു് ചെല്ലം നീക്കിവെച്ചു് മാധവൻപിള്ള ഒന്നു മുറുക്കി മയക്കം തെളിച്ചു. മുറുക്കിക്കഴിഞ്ഞു് നീട്ടിത്തുപ്പിയിട്ടു് എഴുത്തുകൾ എടുത്തു് തിരിച്ചും മറിച്ചും നോക്കി. ഒന്നിൽ മേൽവിലാസമെഴുതിയിരിക്കുന്നതു് നല്ല പരിചയമുള്ള കയ്യക്ഷരത്തിലാണു്. അതു് ഗോപിയുടേതാണെന്നു് അയാൾക്കറിയാം. ആ കയ്യക്ഷരത്തിലുള്ള കത്തു കിട്ടുമ്പോഴൊക്കെ അയാളുടെ ഹൃദയം ആഞ്ഞുതുടിക്കാറുണ്ടു്. നിരവധി പഴയ സ്മര

ങ്ങൾ മനസ്സിൽ ഉറഞ്ഞുകിടക്കുന്നതു് ഉണരാറുണ്ടു്. ഗോപിയുടെ കത്തു് കണ്ടപ്പോൾ ഇന്നും അയാളുടെ ഹൃദയം വേഗം തുടിച്ചു. ആദ്യം അയാൾ അതാണു് പൊട്ടിച്ചതു്. ഗോപി അവിടെനിന്നു പോയിട്ടു് കുറേ ദിവസങ്ങളായി. ഗൗരിക്കു് സുഖമില്ലാതായ കാലംതൊട്ടു് അവൻ അമ്മാമന്റെ വീട്ടിലാണു് താമസം. മാന്നാത്തു് അവൻ സുഖമായിട്ടുതന്നെയാണു് കഴിയുന്നതു്. അവിടുത്തെ വിശേഷങ്ങൾ ഒരക്ഷരം വിടാതെ അവൻ എഴുത്തുകളിൽ കുറിച്ചു് അറിയിക്കാറുണ്ടു്. അമ്മാവനോടും അമ്മായിയോടും മററും അവനെന്തു സ്നേഹമാണു്. അവന്റെ അച്ഛനോടു് അത്രത്തോളം അടുപ്പം അവനുണ്ടായിട്ടുണ്ടോ? സംശയിക്കണം. അതിനു് അവനെ കുററം പറഞ്ഞിട്ടു കാര്യമില്ല. വല്ലപ്പോഴുമല്ലാതെ അവൻ ഇവിടെവന്നു താമസിക്കാറില്ല. ഏററവും കൂടുതൽ കാലം അവൻ അവിടെവന്നു് താമസിച്ചതു് ഗൗരിയുടെ മരണത്തിനു മുമ്പുള്ള കുറെ നാളാണു്. അവളുടെ നിർബ്ബന്ധത്തിന്റെ കീഴടങ്ങിയല്ലേ പള്ളിക്കൂടത്തെക്കൂടി കരുതാതെ അത്രയുംനാൾ അവനെ ഇവിടെ കൊണ്ടുവന്നു താമസിപ്പിച്ചതു്. ഹൈസ്കൂൾ അദ്ധ്യാപകനായ അവന്റെ അമ്മാവൻ ഗോവിന്ദപ്പിള്ള അത്ര അനുകൂലിയായിരുന്നില്ല. എങ്കിലും ഗൗരിയുടെ നിർബ്ബന്ധത്തിനു് കൂടുതൽ വില കല്പിച്ചു് അവനെ ഇവിടെ കൊണ്ടുവന്നു് താമസിപ്പിച്ചതല്ലേ? അന്നു് അങ്ങിനെ ചെയ്തിരുന്നില്ലെങ്കിൽ അവസാനകാലത്തു് അവനെ അവൾക്കു് കാണാൻ ഇടയാകുമായിരുന്നോ? ഗൗരിയെക്കുറിച്ചു് ചിന്തിച്ചപ്പോൾ മാധവൻപിള്ളയുടെ ഹൃദയം നൊന്തു. അവളുടെ അഭാവത്തിലാണു് അയാൾക്കു് അവളുടെ വില അറിയാൻ ഇട

വന്നതു്, രോഗശയ്യയിൽ ഒതുങ്ങികഴിഞ്ഞിരുന്നപ്പോഴ
അവൾ അയാൾക്കു് ആശ്വാസമരുളുന്ന ഒരു കേന്ദ്രമായി
ല്ലേ വർത്തിച്ചിരുന്നതു്? അവളെ കാണുന്നതു്, അവ
ളൊത്തു് അല്പസമയം ചിലവഴിക്കുന്നതു്—എത്ര വ
ന്നമായ അനുഭവങ്ങൾ നല്കുന്ന അവസരങ്ങളായിരുന്ന
അയാൾ അവിടെയിരുന്നു് സ്വപ്നം കണ്ടു. അവരുടെ
ദാമ്പത്യം ഒരു പരാജയമായിരുന്നോ? അതിന്റെ ലാ
നഷ്ടങ്ങൾ തിട്ടപ്പെടുത്തിയാൽ ഫലമെന്തായിരിക്കും? ഇ
ല്ല. അയാൾക്കതിനെക്കുറിച്ചു് സംശയമൊന്നുമില്ല. അ
വൾക്കു്. അയാൾ കൊടുത്തിട്ടുള്ളതിനേക്കാൾ കൂടുത
എത്രയോ മടങ്ങു്—അയാൾ അവളിൽനിന്നു് സ്വീകര
ച്ചിരിക്കുന്നു. അയാളുടെ ജീവിതത്തിന്റെ ഗുരുത്വകേന്ദ്ര
മായിരുന്നില്ലേ അവൾ. അതെ! അതെ! അയാളുടെ ഹൃ
ദയം മന്ത്രിച്ചു. ഇനിയൊരു ജീവിതമുണ്ടെങ്കിൽ അ
യാൾ അവളെത്തന്നെ ഭാര്യയായി സ്വീകരിക്കുവാൻ ത
യ്യാറാകുമോ? അയാൾ അറിയാതെ അയാളുടെ ഹൃദയ
ചോദിക്കുകയാണ്. ആ ചോദ്യം കടുത്ത ശക്തിയോടെ
മുമ്പിൽ ഉയരുകയാണു്. ആ ചോദ്യത്തിന്റെ മറുപട
യല്ലേ അവരുടെ ദാമ്പത്യത്തിന്റെ ലാഭനഷ്ടക്കണക്കു് ന
ശ്ചയിക്കുന്നതു്? ഇനിയൊരു ജീവിതമുണ്ടെങ്കിൽ, അ
യാൾഅവളെ അതിൽ കണ്ടെത്തിയില്ലെങ്കിൽ, അവള
തിരക്കി കണ്ടുപിടിച്ചു് സ്വന്തമാക്കാൻ തുനിയുമോ
അതിനു തുനിയുവാൻ അയാൾക്കാവേശമുണ്ടെങ്കിൽ—അ
വളെ കണ്ടെത്തിയേ അയാൾ അന്നു് മടങ്ങുവെന്നുണ്ടെ
ങ്കിൽ—അയാളുടെ കഴിഞ്ഞ ദാമ്പത്യം അങ്ങേയററം വ
ജയമായിരുന്നുവെന്നു് വ്യക്തമാണു്. ഇല്ലെങ്കിൽ അവ

ളെ ഒഴിവാക്കാൻ അയാൾക്കു താല്പര്യം തോന്നുന്നെങ്കിൽ അവർ നയിച്ച ജീവിതം അപജയമായിരുന്നു എന്നുവേണ്ടേ കണക്കാക്കാൻ? ആ പ്രശ്നങ്ങൾക്ക് മറുപടി കണ്ടെത്താൻ ഹൃദയത്തിന്റെ അപ്രകാശിത ഭാഗങ്ങളിൽ പോലും അയാൾ അന്വേഷണം തുടരുകയാണ്. അയാൾ കസേരയിൽനിന്നെഴുന്നേററു. കിഴക്കേ മുററത്തിനപ്പുറ അറിയാതെ നോക്കി. അതാ അവിടെ വരിക്കപ്ലാവിന്റെ ചുവട്ടിൽ തറയിൽനിന്നുയർത്തിക്കെട്ടിയിട്ടുള്ള ഒരു കൊച്ചു അസ്ഥിത്തറ. അതു് അവളുടെ—ഗൗരിയുടെ—ഭൗതികാവശിഷ്ടത്തിന്റെ ഉവസാനത്തെ ചിഹ്നമായി നിലകൊള്ളുന്നു. അങ്ങോട്ടു നോക്കി അയാൾ അധികനേരം മിണ്ടാതെ നിന്നു. "ഇനിയൊരു ജീവിതമുണ്ടെങ്കിൽ ഗൗരീ! നിന്നെ ഞാൻ അവിടെ തിരക്കി നടക്കും. തിരക്കി കണ്ടുപിടിച്ചു നിന്നെ എന്റേതാക്കാൻ അങ്ങേയററം ശ്രമിക്കും. നിന്നെപ്പോലെ ഒരു സ്ത്രീയെ തിരക്കി കണ്ടുപിടിക്കാനുള്ളതാണ്. കണ്ടെത്തിയാൽ അതുമാത്രം മതി ജീവിതം ധന്യമായിത്തീരാൻ." അയാളുടെ കണ്ണു നിറഞ്ഞു. അയാൾ നെടുതായി നിശ്വസിച്ചു.

തിരിച്ചു കസേരയിൽ ചെന്നിരുന്ന് കയ്യിലിരുന്ന കത്ത് മാധവൻപിള്ള പൊട്ടിച്ചു. ഗോപിയുടെ വടിവൊത്തിട്ടില്ലാത്ത കയ്യക്ഷരം കണ്ണീരിൽക്കൂടി അയാൾ കണ്ടു. അവൻ എന്തൊക്കെയാണെഴുതിയിരിക്കുന്നതു്. സിനിമയ്ക്കു പോയതും കറുത്ത കോഴി വെളുത്ത മുട്ടയിട്ടതും അയലത്തെ കൊച്ചുരാമന്റെ തലയിൽ ചൊറിയായതുകൊണ്ടു് തലമുടിയെല്ലാം വടിച്ച് മൊട്ടയായതും...മററും മററും....എത്രയെത്ര നിസ്സാരമായ കാര്യങ്ങൾ അവനെഴു

തിയിരിക്കുന്നു! പക്ഷേ അതൊക്കെ വായിക്കാനെ
കൗതുകം തോന്നുന്നു! രസം തോന്നുന്നു! ഓരോ വാച
ങ്ങൾ വായിക്കുമ്പോഴും ഹൃദയത്തിനെന്തൊരു തുടിപ്പാ
ണ്ടാകുന്നത്!

അയാളുടെ മനസ്സിൽ ഗൗരിയേക്കുറിച്ചും ഗോപിയെ
ക്കുറിച്ചും ഉള്ള ചിന്തകൾ മാത്രമാണ്. അത് വിട്ടുമാ
റുന്നില്ല. പൂമുഖത്തിന്റെ തട്ടിലേക്ക് നോക്കിക്കൊണ
വളരെനേരം കസേരയിൽ ചാരി മലർന്നുകിടന്നു. അ
ത്ത എഴുത്തിന്റെ കഥതന്നെ അയാൾ മറന്നുപോയ
അയാളുടെ മനസ്സ് മറ്റൊന്നിലേക്ക് ചെല്ലുന്നില്ല.
യാൾ എഴുന്നേറ്റ് വായിൽ കിടന്നിരുന്ന മുറുക്കാൻ മു
ത്തേക്കു തുപ്പി. ലോട്ടായിൽ ഇരുന്ന വെള്ളമെടുത്ത്
ലുക്കപിഴിഞ്ഞു തുപ്പി. വീണ്ടും കസേരയിൽ ചെന്നി
ന്നു ചെല്ലം നീക്കിവച്ചു. അപ്പോഴാണ് അടുത്ത എ
ത്ത് അതിനടുത്ത് വച്ചിരുന്നത് കണ്ടത്. അത് ക
ലെടുത്ത് തിരിച്ചും മറിച്ചും നോക്കി. ആരുടേതാണ
അതെന്ന് ഒരു രൂപവുമില്ല. അതു പൊട്ടിച്ചു അയാ
വായിച്ചുതുടങ്ങി:

"മാധവൻപിള്ളയങ്ങുന്നിന്." അയാൾ വാ
ക്കുകയാണ്: "ഇങ്ങനെ ഒരെഴുത്ത് എഴുതണമെന്ന്
ചാരിച്ചതേയില്ല എന്നാൽ എഴുതാതിരിക്കാൻ തീ
വയ്യാത്തതുകൊണ്ട് എഴുതുന്നതാണ്. ഞാൻ എവി
യാണെന്നു പറയുന്നില്ല. അത് അറിഞ്ഞില്ലെങ്കിലു
ന്നുമില്ല. ഞാനൊരു നന്ദികെട്ടവനാണ്. എന്നെ
റ്റിത്തന്നെ ഞാൻ നാണിക്കുന്നു. ഞാൻ ചെയ്ത വ
യൊരപരാധം ഏറ്റുപറയാതെ എനിക്കു ഒരു സമാധ

വുമില്ല. ഇതുപോലെ ഒരെഴുത്ത് നാണപിള്ളച്ചേട്ടനും ഞാനെഴുതിയിട്ടുണ്ട്. ആ പാവംപിടിച്ച മനുഷ്യനെ ഞാൻ വല്ലാതെ വേദനിപ്പിച്ചു. അതിലും ഏറെ ആദ്ദേഹത്തിൻെറ മകളെ—പാറുക്കുട്ടിയെ. മനസാ വാചാ കർമ്മണാ അവൾ ചെയ്തിട്ടില്ലാത്ത ഒരു കാര്യം ഞാൻ മനഃപൂർവ്വം അവളിൽ ആരോപിച്ചിട്ടുണ്ട്. അവളുമായി എനിക്ക് ആരുമറിയാത്ത ബന്ധമുണ്ടെന്ന് ഞാൻ മനഃപൂർവ്വം പറഞ്ഞുപരത്തി. അതിന് എന്നെ പ്രേരിപ്പിച്ചതെന്തൊക്കെയെന്ന് പറയേണ്ടതു് ആവശ്യമല്ല. എൻെറ നിർദ്ദയത്വം എന്നുമാത്രം കരുതിയാൽ മതി. പാറുക്കുട്ടിയുമായി എനിക്ക് ഒരു കാലത്തും ഒരു ബന്ധവും ഉണ്ടായിട്ടില്ല. അവളുടെ ഇന്നത്തെ നിലയ്ക്ക് ഞാനല്ല ഉത്തരവാദി. എനിക്ക് അതിൽ പങ്കില്ലെന്ന് വീണ്ടും വീണ്ടും പറഞ്ഞുകൊള്ളട്ടെ. ആ ആൾ ആരെന്ന എനിക്കൊരു വിവരവുമില്ലതാനും. ആരായിരുന്നാലും അയാളും അവളും തമ്മിൽ അകൽച്ചയുണ്ടാക്കണമെന്നു കരുതി ഞാൻ എൻെറ കഥ ചമച്ചു. അതു് അത്യധികം കഠിനമായ ഒരു കാര്യമായിപ്പോയെന്ന് ഞാൻ ഇപ്പോൾ വിശ്വസിക്കുന്നു. എൻെറ മനസ്സാക്ഷിയുടെ ശാസന ഇപ്പോൾ എനിക്ക് സഹിക്കാനാവില്ല. അതുകൊണ്ട് ഈ വിവരം അവിടെ അറിയിക്കുകയാണ്. എനിക്കിതു് അറിയിക്കാതിരിക്കുവാൻ മേലാ! പാറുക്കുട്ടിയുമായി ബന്ധമുള്ള ആൾ—അതാരായാലും അയാളെ ഈ കത്തു് എങ്ങനെങ്കിലും അവസരത്തിൽ പറഞ്ഞു വിശ്വസിപ്പിക്കണേ! ഞാൻ കരഞ്ഞുകൊണ്ടു് അപേക്ഷിക്കുകയാണ്. അവിടുത്തെ ഉപ്പും ചോറും കഴിച്ച് കുറേക്കാലം ജീവിച്ചിട്ടുള്ള ഞാൻ ഇതു് അവിടെയല്ലാതെ മററവിടെയാണ് അറി

യിക്കേണ്ടതു്? ഞാൻ ശപിക്കപ്പെട്ടവനാണ്. ഇനി മേൽ അവിടെ കടന്നുവന്നു് ഞാൻ അവിടം കളങ്കപ്പെട്ടുത്തുകയില്ല. എന്നോടു് ക്ഷമിക്കണം. എന്റെ തെററ് ഏററുപറയുകയാണു്. എനിക്കു മാപ്പുതരണം.

എന്നു്,

അവിട്ടത്തെ പാദദാസനായ ആശാൻ'

മാധവൻപിള്ളയ്ക്കു് ഒന്നും മനസ്സിലായില്ല. ഒരു കൂട്ടത്ത വല്ലായ്മ. എന്താണു് താൻ വായിച്ചതു്? എഴുത്തു് പിന്നെ മൂന്നാവർത്തി വായിച്ചു. വായിക്കുന്തോറും അതിന്റെ അർത്ഥം അയാൾക്കു കൂട്ടതൽ കൂട്ടതൽ വെളിപ്പെടാത്തതുപോലെ തോന്നി. ബുദ്ധി ക്രമേണ മങ്ങിമായുന്ന മാതിരി ഒരനുഭവം. പാറുക്കുട്ടിയെക്കുറിച്ചു് നാട്ടിൽ പരന്നിട്ടുള്ള ധാരണകൾ പരമാർത്ഥങ്ങളല്ല. എന്റെറെട്ടത്ത ആൾതന്നെ ഇപ്പോൾ ഉത്തരവാദിത്വം നിഷേധിക്കുകയാണു്. വെറുമൊരു നിഷേധമാണെന്നു തോന്നുന്നില്ല. ആത്മാർത്ഥതയുടെ ആഴത്തിൽനിന്നു പൊന്തിവന്നിട്ടുള്ള ഒന്നാണതു്. തീച്ച. ആശാൻ നാട്ടവിട്ടു പോയതും അതിനുമുമ്പു് അയാളെ കണ്ടപ്പോൾ വ്യക്തമായി തോന്നിയ ഭാവവ്യത്യാസങ്ങളും മാധവൻപിള്ള സ്മരിച്ചു. ആശാനു് പാറുക്കുട്ടിയുടെ കാര്യത്തിൽ പങ്കൊന്നുമില്ലെങ്കിൽ...പാറുക്കുട്ടിയുടെ സ്വഭാവത്തെപ്പററി സംശയിക്കേണ്ട ആവശ്യമെന്തു്? ഏകാന്തത വർദ്ധിച്ചതോടുകൂടി അക്കാര്യങ്ങളെക്കുറിച്ചുള്ള അയാളുടെ ചിന്തകൾ വളരെ വർദ്ധിച്ചിട്ടുണ്ടു്. അപൂർവ്വമായി ഗൗരിയെക്കുറിച്ചും ഓർമ്മിക്കുന്ന സംഭവങ്ങൾ മനസ്സിൽ ഉയന്നുവരാറുണ്ടു്. പ

ക്ഷേ ആരുമാരും അറിയാത്തതരത്തിൽ പകൽ ക്ഷയിച്ചു ക്ഷയിച്ചു രാത്രിയാവുന്ന മാതിരി ഹൃദയത്തിൽനിന്നു അത്തരം സ്മരണകൾ അയാളറിയാതെ അസ്തമിക്കാറുണ്ടു്. ഈയിടെ അയാൾക്കു് അസ്വാസ്ഥ്യം ഉണ്ടാക്കുന്ന ചിന്തകളെ ഹൃദയത്തിലവശേഷിക്കാറുള്ളൂ. പാറുക്കുട്ടി—അവളെപ്പററി ആശാൻ അഴിച്ചുവിട്ട സംശയങ്ങൾ അയാളെയും ഗ്രസിച്ചിരുന്നു. ആശാൻെറ ആ ആത്മാർത്ഥമായ ഏററുപറച്ചിൽ ഉണ്ടാകുന്നതുവരെ അയാൾക്കു് അവളെക്കുറിച്ചു് കടന്ന ധാരണകളും ഉണ്ടായിരുന്നു. നിരപരാധിയായ ഒരു പെണ്ണു് നിരാധാരയായി ധാരമുറിയാത്ത കണ്ണീരുമായി കഴിയുന്നതു് എത്രനാൾ കണ്ടുകൊണ്ടിരിക്കും? അവൾ അയാളുടെ ആരാണു്? അന്നൊരിക്കൽ അതിദുസ്സഹമായ വേദനയിൽ കിടന്നു കരഞ്ഞുകൊണ്ടിരുന്ന സാധുമനുഷ്യനെ അയാളല്ലേ ഇങ്ങോട്ടു ക്ഷണിച്ചു ആ വേദനയുടെ ദുസ്സഹതയിൽനിന്നു കുറെയൊക്കെ മോചിപ്പിച്ചതു്. ആ മനുഷ്യൻ തൻെറ ആത്മാർത്ഥമിത്രമല്ലേ? ആ മനുഷ്യൻെറ പ്രതീക്ഷകളുടെ കേന്ദ്രമല്ലേ ഈ പെൺകുട്ടി? അവളോടു് അയാൾ കാണിച്ച കട്ടംകൈയ്യു് ഇനിയെന്താണൊരു പരിഹാരം? വാസ്തവത്തിൽ അതിനെന്തെങ്കിലും പ്രതിവിധിയുണ്ടോ? ഇല്ല! ഇല്ല! കാലമുള്ള കാലത്തോളം ആ പാപത്തിനു് ലോകം അയാളെ പഴിക്കുകയില്ലേ? പഴിക്കുന്നതിൽ എന്തെങ്കിലും കുററമുണ്ടോ? ഇല്ല! ഇല്ല! അതിനു് ആരേയും കുററപ്പെടുത്താനില്ല.

മാധവൻപിള്ളയുടെ ചിന്ത അങ്ങിനെ തുടരെത്തുടരെ പുതിയ പുതിയ കണ്ണികൾ കൂട്ടിയിണക്കി ദീർഘമാ

യ ഒരു ശൃംഖലയുടെ രൂപം പ്രാപിക്കാൻ തുടങ്ങി.
യാൾ അതിൻെറ ബന്ധനത്തിൽ കുരുങ്ങി വീർപ്പുമു
തൻെ അപരാധബോധം ഇത്രയധികം വ്യക്തമായി
യാൾ മുമ്പെങ്ങും കാണുകയുണ്ടായില്ല. കാണാനിടയാ
ല്ല. ഇന്നുവരെ അയാളെ അതിൽനിന്ന് ഒട്ടമോചിപ്പി
ച്ചു നിർത്തിയത് ആശാൻ പറഞ്ഞു പരത്തിയ കാര്യ
ളാണ്. അതെല്ലാം അഴിഞ്ഞു താഴെ വീണിരിക്കു
അയാളുടെ മനസ്സാക്ഷിയെ മുറുക്കിഞെരിക്കാൻ ഇപ്പോ
ഈ ശൃംഖല മാത്രമേയുള്ളു.

അയാൾ എഴുന്നേററു് പുമുഖത്തു് അങ്ങോട്ടുമിങ്ങോ
ട്ടും അസ്വസ്ഥനായി നടന്നു. തലയിൽനിന്നു് ആ
പറക്കുന്നമാതിരി അയാൾക്കനുഭവപ്പെട്ടു. അകത്തു മു
വൻ അഗ്നിയാണ്. അയാളെ തിന്നൊടുക്കത്തക്ക
ഷിയുള്ള ജ്വാലകൾ കാട്ടുതീപോലെ എരിഞ്ഞുയരു
ഹ! തണുത്ത ഒരു കാററു് ഒന്നു വീശിയെങ്കിൽ!... കു
മയുള്ള ഒരു തുള്ളി വെള്ളം തലയിൽ ആരെങ്കിലും
ഴിച്ചെങ്കിൽ!...

അയാൾ മുററത്തേക്കിറങ്ങി...

ഇനി ഒരു ഏഴുമാസം കഴിഞ്ഞാൽ ആ നാട്ടിൻപു
ത്തു് ഒരു പുതിയ കുഞ്ഞു് പിറക്കും. അതിനെനോക്കി
വിരൽചൂണ്ടി ആളുകൾ പറഞ്ഞുതുടങ്ങും: "തന്തയില്ലാത്ത
കൊച്ചു്! തന്തയില്ലാത്ത കൊച്ചു്!" അതൊക്കെ അയാ
ളുടെ ചെവികൊണ്ടു് കേൾക്കേണ്ടിവരും. അയാളുടെ
പുരുഷത്വത്തിനോടുള്ള വമ്പിച്ച ഒരു ചോദ്യചിഹ്നമാ
യി അതു് അവിടെ വളരും. അയാൾ അതെല്ലാം
കാണും!

വയ്യാ!.. ഇതൊക്കെ സഹിക്കാൻ വയ്യാ!....

ആ കഠിനമായ സാഹചര്യങ്ങളെല്ലാം ഇല്ലാതാക്കാൻ ഇന്നു് ഒരു മാർഗ്ഗമുണ്ടു്. അമാന്തിക്കുന്തോറും അതിന്റെ ഭയങ്കരത വർദ്ധിക്കുകയായിരിക്കും. ഏതെങ്കിലും കാലത്തു് ആ അതിനിഗൂഢമായ രഹസ്യം പുറത്തറിഞ്ഞെന്നുവരും. അതു് അറിയാതിരിക്കാൻ ഒരു വഴിയുമില്ല. ഓന്നു്...ആ അമാന്തിച്ച അവസരത്തിൽ...ആളുകൾ അയാളെ നോക്കി ചിരിക്കും! ഭീരു....ഭീരു!....കൊള്ളരുതായ്മ കാണിച്ചിട്ടു് ഒളിച്ചുനടക്കുന്ന ഭീരു! ഒരന്നുവരെ അയാളെക്കുറിച്ചു് അവിടെയുണ്ടായിരുന്ന സൽപ്പേരൊക്കെ തകർന്നു തരിപ്പണമാകും....സകലരുടേയും അവഹേളനങ്ങളും ശാപങ്ങളും സഹിച്ചുകൊണ്ടു് അയാൾ അന്ത്യകാലം കഴിക്കേണ്ടിവരും. സുഖത്തിനും സൽപേരിനും ഉള്ള സകല വഴികളും ഇല്ലാതാകും. അങ്ങിനെ അതിഭയങ്കരമായി കൂരിരുട്ടിൽ ഏകാകിയായി ഇരുന്നു നരകിക്കും. അന്ധകാരത്തിൽ ആരുമാരും തിരിഞ്ഞുനോക്കാതെ ഒരുദിവസം ലോകത്തോടു് അന്ത്യയാത്ര പറയും. അയാളുടെ ദുഷ്പേരുമാത്രം അവശേഷിക്കും. കൊള്ളരുതാത്ത ഒരു ജീവിതത്തിന്റെ ചിഹ്നമെന്ന നിലയിൽ ആ നാട്ടിൻപുറത്തു് അയാളുടെ കഥ വരുന്ന തലമുറകൾ ചൂണ്ടിക്കാണിച്ചുതുടങ്ങും. അങ്ങിനെ...അങ്ങിനെ ആയിത്തീരണോ അയാളുടെ ജീവിതം....?

അയാൾക്കു് അതൊന്നും ഭാവനചെയ്യാൻകൂടി കഴിവില്ലാതായി. മുററത്തിന്റെ അതിരിൽ മരിക്കപ്ലാവിന്റെ നിഴൽ വീശിയിട്ടുള്ള ഭാഗത്തു് കിടന്നിരുന്ന ഒരു പാറക്കല്ലിൽ അയാൾ ചെന്നിരുന്നു. കുനിഞ്ഞിരുന്ന ത

ല അറിയാതെ ഉയൎന്നപ്പോൾ അവിടെനിന്ന് നാലഞ്ച
അടി അപ്പുറത്ത് ഒരു അസ്ഥിത്തറ ഉയൎന്നുനില്ക്കുന്നതാ
യാളുടെ കണ്ണിൽ പെട്ടത്. അസ്ഥിക്കല്ല്...ഒരു സ്നേ
സമുദ്രം ആറടി മണ്ണിലൊതുങ്ങിപ്പോയതിൻെറ രേഖ
ണത്.

അയാളുടെ തല ചുററി.......കൈപ്പടംകൊണ്ട്
ഖം പൊത്തി കുനിഞ്ഞിരുന്നു.



# 32

## മഴ പെയ്തെങ്കിലും മാനം തെളിഞ്ഞില്ല

ശങ്കരൻകുട്ടി മുറിയിലേക്കു കാലുവെച്ചപ്പോൾ നാണുപിള്ള എഴുത്തു വായിച്ചുകൊണ്ടിരിക്കുകയായിരുന്നു. അയാൾ അതു് മടക്കി ഇടത്തുകയ്യിൽ ചുരുട്ടിപിടിച്ചു. അകത്തേക്കുവന്ന ശങ്കരൻകുട്ടിയെ, കുററവാളിയെ പോലീസധികാരി ചുഴിഞ്ഞുനോക്കുന്നമാതിരി, വെറുപ്പോടെ നോക്കി. നാണുപിള്ളയുടെ മുഖത്തു് പരുഷഭാവം തെളിഞ്ഞു കാണാനുണ്ടു്. മുറിയിലേക്കു കയറിയ ശങ്കരൻകുട്ടി കയ്യിലിരുന്ന മരുന്നുകുപ്പി കട്ടിലിന്റെ തലയ്ക്കലെ കാലിന്നടുത്തുവെച്ചു. നാണുപിള്ളയുടെ ഭാവഭേദങ്ങൾ ഇയ്യിടെ അനുഭവമുള്ളതിനാൽ ഇന്നും അതിനു് അയാൾ പ്രാധാന്യമൊന്നും കല്പിച്ചില്ല. മുറിയിലെ ഭിത്തിയലമാരി തുറന്നു് പരിശോധിച്ചുകൊണ്ടു് ശങ്കരൻകുട്ടി മിണ്ടാതെ നി

ന്നു. ആവീട്ടിൽ വീർപ്പുമുട്ടിനില്ക്കുന്ന കാര്യത്തെക്കുറിച്ച്—പാറുക്കുട്ടിയെക്കുറിച്ച്—അവർ തമ്മിൽ ഇന്നുവരെ സംസാരിച്ചിട്ടില്ല. രണ്ടുപേരും അതു് മനഃപൂർവ്വം ഒഴിവാക്കുകയാണ്. രണ്ടുമൂന്നു മാസമായി നാണുപിള്ള മിക്കവാറും കിടപ്പാണ്. അത്യാവശ്യകാര്യങ്ങൾക്കുപോലും അയാൾ വീടുവിട്ടു പുറത്തു പോകാറില്ല. ശാരീരികാസ്വാസ്ഥ്യങ്ങളും വളരെ വർദ്ധിച്ചിരിക്കുന്നു. എന്നാൽ ആരോഗ്യം വീണ്ടെടുക്കാൻ—അസുഖങ്ങൾ നീക്കാൻ—ഒരു താല്പര്യവുമില്ല. മിക്കവാറും മുറിയിലെ കിടക്കയിൽ, തട്ടിൽ നോക്കിക്കൊണ്ടു് കിടപ്പുതന്നെ. ആരോടും മിണ്ടാറുമില്ല. ചിലപ്പോൾ കണ്ണുകൾ നിറയും. കണ്ണീരു് കണ്ണിൽത്തന്നെ ഉണങ്ങുകയും ചെയ്യും. പുറത്തിറങ്ങാതെയും ആയാസപ്പെടാതെയും ഇങ്ങനെ മുറിയുടെ മൂലയിൽ ഒതുങ്ങിക്കഴിയുന്നതുകാരണം മുഖത്തു് മഞ്ഞളിപ്പ് വീശിത്തുടങ്ങിയിരിക്കുന്നു. കണ്ണുകൾക്കു ചുററും കറുപ്പ് വ്യാപിച്ചിട്ടുണ്ടു്. അയാൾക്കുതന്നെ അറിവില്ല ഇങ്ങനെ എത്രനാൾ കഴിയുമെന്നു്; കഴിയേണ്ടിവരുമെന്നു്. മകളോടു് തോന്നിയിരുന്ന കഠിനമായ വെറുപ്പ് ക്രമേണ സഹതാപമായി മാറിക്കഴിഞ്ഞിരിക്കുന്നു. യാഥാർത്ഥ്യങ്ങളുടെ നേരെ മുഖം വീർപ്പിച്ചു നില്ക്കുന്നതുകൊണ്ടു് ഫലമെന്താണ്? അയാൾ എത്ര കോപിച്ചാലും ആരെയൊക്കെ ശപിച്ചാലും നടന്നതൊക്കെ നടന്നുകഴിഞ്ഞു. തൻെറ മകൾ ദുസ്സ്വഭാവിയാണെന്നു് ഇപ്പോഴും അയാൾ വിശ്വസിച്ചില്ല. ആ വിശ്വാസത്തെ ന്യായീകരിക്കുവാൻ അയാൾക്കു തെളിവൊന്നുമില്ല. അവൾക്കു് അയാളോടു് അങ്ങേയററം സ്നേഹമുണ്ടു്. ഇന്നും അതിനു് അവൾക്കു് ഒരു കുറവും വന്നിട്ടില്ല. എത്രമാത്രം അയാൾ അവളെ ശപിച്ചു; ശകാരി

ച്ചു. എത്ര നിർദ്ദയമായി പെരുമാറി. പക്ഷെ ഇന്നും അയാളുടെ സുഖസൗകര്യങ്ങൾ ഏററവും അധികം അവൾ ശ്രദ്ധിക്കുന്നുണ്ടു്. അതു് ഓർമ്മിക്കുമ്പോൾ അയാൾ ഉരുകുന്ന കണ്ണുനീരിൽ വാടും. എന്തിനു് അവളോടു് ഇങ്ങനെയെല്ലാം പെരുമാറണം? അങ്ങിനെ ചെയ്യുന്നതുകൊണ്ടു് ആർക്കു് എന്തു ഫലമാണുള്ളതു്? തെററു് തിരുത്തപ്പെടുമോ? കുററത്തിനു് ശിക്ഷയാകുമോ? ഇല്ല. അതുകൊണ്ടൊന്നും ഈ വേദനകൾ ഒടുങ്ങുകയില്ല; പെരുകുകയേയുള്ളൂ. അയാളുടെ മനസ്സിനു് ഒരു സമാധാനവും ഉണ്ടായില്ല. അവമാനത്തിൽ ചെന്നു ചാടിയിട്ടു് ദുരിതാനുഭവിക്കുന്നു, ദുഃഖം സഹിക്കുന്നു, ചുററുപാടു്. അതുലം തിളച്ചുതിളച്ചു പൊങ്ങുന്ന വെറുപ്പു് ഒരിടത്തു്. കണ്ണീരും കയ്പുമായി ദിനരാത്രങ്ങൾ തള്ളിനീക്കുന്ന മകളോടുള്ള സ്നേഹവും സഹതാപവും മറുവശത്തു്. തന്റെ മകളെ ചതിച്ചു—തന്നെത്തന്നെ അങ്ങിനെ ദ്രോഹിച്ച പാപിയോടു് പകവീട്ടാനുള്ള കടുത്ത ആവേശം അപ്പഴപ്പോൾ ആളിക്കത്തും. പക്ഷെ ആരുടെമേൽ ആണു് ആ അഗ്നി വർഷിക്കേണ്ടതു്? ആരെന്നു് ഒരു രൂപവുമില്ല. ഒരെത്തുംപിടിയുമില്ല. ആദ്യമൊക്കെ ശേഖരൻകുട്ടിയെക്കുറിച്ചു് അയാൾക്കു സംശയമുണ്ടു്. പക്ഷെ അതു് പുറത്തു് ആരേയും അറിയിച്ചിട്ടില്ല. ഹൃദയത്തിന്റെ നിഗൂഢതയിൽ അതു് ഒളിച്ചുവച്ചതേയുള്ളൂ. ശേഖരൻകുട്ടിയെക്കുറിച്ചു് ഓരോ കാര്യങ്ങൾ അയാൾ ആലോചിച്ചുനോക്കി. നാലഞ്ചുതവണ അവളോടു് ചോദിക്കാൻ നാണുപിള്ളയുടെ മനസ്സു് കുതിച്ചതാണു്. അപ്പോഴെല്ലാം ആ ആവേശത്തിനു് അയാൾ കടിഞ്ഞാണിട്ടു. ആ സംഗതികൾ ആരും പ്രതീക്ഷിക്കാത്ത രീതിയിൽ കടന്നുവന്നപ്പോൾ

ശങ്കരൻകുട്ടിയെക്കുറിച്ചുള്ള സംശയം ഒന്ന് അടങ്ങിയെ
ന്നു പറയാം. അയാളുടെ തീരാത്ത വൈരാഗ്യം കുറുപ്പി
ശാരൻറ നേർക്കു തിരിഞ്ഞു. ആശാനുമായി അനാശാസ്യ
മായ ഏതെങ്കിലും തരത്തിലുള്ള ബന്ധം പാറുക്കുട്ടിക്കു
ഉണ്ടായിരുന്നു എന്ന് അയാൾ പൂർണ്ണമായി വിശ്വസിച്ചി
ല്ല. പരമാർത്ഥം അങ്ങിനെ നാട്ടിലൊക്കെ പ്രചരിച്ചെ
ങ്കിലും നാണുപിള്ളയുടെ മനസ്സിൽ സംശയത്തിൻറ ചെ
റിയ നിഴലാട്ടം നിലനില്ക്കതന്നെ ചെയ്തു. ഒരു പക്ഷേ
ബലവാനായ ആരെങ്കിലും ആശാനെക്കൊണ്ട് അതു് ഏ
റ്റുപറയിച്ചതായിക്കൂടെ? അങ്ങിനെ മറ്റാരുടേയോ
രാപരാധം അയാൾ ഏറ്റെടുത്തതായിക്കൂടെ? അതി
നു സാദ്ധ്യതയുണ്ടെന്ന് നാണുപിള്ളയുടെ ഹൃദയം മന്ത്രി
ച്ചിട്ടുണ്ട്. അങ്ങിനെയായാൽ ആശാനെന്ന നിരപരാ
ധിയെ എന്തിന് തൻറ പ്രതികാരാഗ്നിയിൽ ദഹിപ്പി
ക്കണം? വേണ്ടാ! അതു വേണ്ടാ. നിശ്ചയമില്ലാതെ ഒ
ന്നും പ്രവർത്തിച്ചുകൂടാ. അന്ന്... ഗൗരിയുടെ പതിനാറ
ടിയന്തിരത്തിന് ആണ് ആശാനെ അയാൾ അവസാന
മായി കണ്ടതു്. അകലെ നിന്നുകൊണ്ട് ഭയചകിതനാ
യി തന്നെ പലതവണ ആശാൻ നോക്കിയ കാര്യം നാണു
പിള്ള ഓർമ്മിച്ചു. അവൻറ മുഖത്തു് നിരപരാധിത്വ
ത്തിൽനിന്നുണ്ടാകുന്ന നിസ്സഹായതയും ചഞ്ചലതയും അ
ല്ലേ കാണാൻ കഴിഞ്ഞതു്? ആയിരിക്കാം; അവൻ നിര
പരാധിയായിരിക്കാം. പക്ഷേ നിവൃത്തിയില്ലാതെ മറ്റു
വരെയോ രക്ഷിക്കാൻ അവൻ അപരാധഭാരം ചുമക്കുകയാ
യിരിക്കാം. ആശാൻ അതിനുശേഷം നാട്ടുവിട്ടതു് അതു
കൊണ്ടായിക്കൂടെ? മറ്റെന്തു വ്യാഖ്യാനമാണ് ആ സം
ഭവത്തിന് നല്കാവുന്നതു്? ശങ്കരൻകുട്ടിയെ രക്ഷിക്കാനാ

യിലൂടെ ആരാൻ അപരാധം ഏറെറടുത്തതു്? നാണു പിള്ളയുടെ മനസ്സിൽ ഒരു പുതിയ വെളിച്ചം അപ്രതിക്ഷിതമായി അടിച്ചുകയറി. ശങ്കരൻകുട്ടി തന്നോടു കാണിക്കുന്ന സ്നേഹവും ശ്രദ്ധയും മററും മററും അയാളുടെ അപരാധത്തെപ്പററി അല്പംപോലും സംശയം ഉണ്ടാകരുതെന്നു കരുതിക്കൂട്ടി ആയിക്കൂടെ? അങ്ങിനെയാണെങ്കിൽ.... അവൻ ... ഈ നില്ക്കുന്ന ശങ്കരൻകുട്ടി....എന്തു ഭയങ്കരനായിരിക്കണം! ഇല്ല. ഇതൊക്കെ നേരെ ചൊവ്വേ പ്രവർത്തിക്കാൻ ശേഷിയില്ലാത്ത തന്റെ മനസ്സിന്റെ ശക്തിഹീനതനിമിത്തം ഉണ്ടാകുന്ന ബലഹീനങ്ങളായ ചിന്തകളായിരിക്കാം. നാട്ടിലുള്ളവരൊക്കെ തന്നെക്കുറിച്ചും തന്റെ മകളെക്കുറിച്ചും നാണംകെട്ട കാര്യങ്ങൾ വിശ്വസിക്കുമ്പോൾ, തന്നെ സമാശ്വസിപ്പിക്കാൻ ഒരു നായ പോലും തിരിഞ്ഞുനോക്കാതിരിക്കുമ്പോൾ ഇന്നും ഈ നിമിഷംവരെ പണ്ടത്തെപ്പോലെതന്നെ പെരുമാറുന്ന ഒരേ ഒരു നല്ല മനുഷ്യൻ....ഈ ശങ്കരൻകുട്ടി മാത്രമല്ലേ? അയാളെക്കുറിച്ചു് ചിന്തിക്കുന്നതു് പാപമാണു്. എത്ര ആവർത്തി നാണുപിള്ള ഇങ്ങനെ ചിന്തിച്ചിട്ടുണ്ടു്, പക്ഷെ അതിനൊന്നും ഒരവസാനവും കണ്ടില്ല. ഒടുവിൽ—ചിന്തയുടെ അവസാനത്തിൽ അയാൾ ഇരുന്നു കരയും; വീർപ്പുമുട്ടിക്കരയും.

അന്നും അങ്ങിനെയിരിക്കുമ്പോഴാണു് ആ എഴുത്തു കിട്ടിയതു്. അതു് നേരത്തെ തോന്നിയിട്ടുള്ള അയാളുടെ സംശയങ്ങളെ ശക്തിപ്പെടുത്തി. ആ സാധു—ആരാൻ അവസാനം അയാളുടെ നിരപരാധിത്വം വെളിപ്പെടുത്തിയിരിക്കുന്നു. എന്നാൽ കുററവാളി ആരാണെന്നു് സൂചി

ച്ചിരിക്കുകപോലും ചെയ്തിട്ടില്ല. എന്തൊരു കടുത്ത ന
ന്ദ്യയാണിതു്? മകളോടു് പാറോതിയമ്മയെക്കൊണ്ടു
ചോദിപ്പിച്ചു് വിവരം മനസ്സിലാക്കാൻ ആയിരം തവ
ണ ശ്രമിച്ചതല്ലേ? അവൾ—പാറുക്കുട്ടി ഒരു മറുപടി
യും ഇതുവരെ പറഞ്ഞിട്ടില്ല. അവളുടെ ധാരമുറിയാ
ത്ത കണ്ണുനീർ മാത്രമാണു് ആ ചോദ്യങ്ങൾക്കുള്ള
പ്പോൾ കാണുന്നതെന്നല്ലേ പാറോതിയമ്മ അറിയിച്ചി
ട്ടുള്ളതു്.

ഇങ്ങനെ ചിന്തിച്ചുകൊണ്ടിരിക്കുമ്പോഴാണു് മരു
ന്നുകുപ്പികളുമായി ശേഖരൻകുട്ടി അവിടെ കടന്നുവന്നതു്.
അയാളെപ്പറ്റിയുള്ള സംശയം പൂർണ്ണതയിലെത്തിയിരി
ക്കുകയാണു്, നാണുപിള്ളയുടെ മനസ്സിൽ. മുഖത്തടിച്ച
മാതിരി ആ ചോദ്യം ചോദിച്ചാലെന്തെന്നു് നാണുപിള്ള
വിചാരിച്ചു. വെറുപ്പു്...വെറുപ്പു്.. അതു മാത്രമാണു്
അയാളുടെ മനസ്സിൽ. ഈ വെറുക്കപ്പെട്ടവൻ എന്തിന
തന്നെ ഇങ്ങനെ പരിചരിക്കുന്നു.......?

“ശേഖരൻകുട്ടീ!” നാണുപിള്ളയുടെ അധരം ചലി
ച്ചു. തൊണ്ട ഉണങ്ങിവരുന്നതിനാൽ ശബ്ദത്തിനു് ഇട
ർച്ചയുണ്ടായിരുന്നു. അലമാരിയിൽ കുപ്പികൾ നേരെ അ
ടുക്കിവച്ചുകൊണ്ടിരുന്ന ശേഖരൻകുട്ടി കട്ടിലിൽ ഇരിക്കുന്ന
നാണുപിള്ളയെ തിരിഞ്ഞുനോക്കി. ആ വിളി തീരെ
അപ്രതീക്ഷിതമായിരുന്നു. അങ്ങിനെ ഒരു വിളി കേട്ടി
ട്ടു് എത്ര നാളുകളായി! അയാളുടെ കഷ്ടകാലം ആരംഭി
ച്ചതിനുശേഷം നാണുപിള്ള ഇങ്ങനെ വിളിച്ചിട്ടില്ല.
അവർ സംസാരിക്കാറേയില്ല. മരുന്നു വാങ്ങാൻ പോകു
മ്പോൾ വൈദ്യനോടു പറയാനുള്ള വിവരങ്ങൾ നാണു

പിള്ളയോടു ചോദിക്കുമ്പോൾ മൂക്കിയും മൂളിയും വല്ലതും അയാൾ പറഞ്ഞൊന്നിരിക്കും. തിരിഞ്ഞുനിന്ന ശങ്കരൻകുട്ടിയെ നാണുപിള്ള രൂക്ഷമായൊന്നു നോക്കി. ശങ്കരൻകുട്ടി ചോദ്യരൂപത്തിൽ നാണുപിള്ളയെ നോക്കി നില്ക്കയാണു്.

നിശ്ശബ്ദത ......

രണ്ടുപേരും കുറേനേരം പരസ്പരം നോക്കിയതല്ലാതെ ഒന്നും മിണ്ടിയില്ല.

“എന്താ ചേട്ടാ?” ദീർഘമായ നിശ്ശബ്ദത ഭേദിച്ചതു് ശങ്കരൻകുട്ടിയാണു്.

നാണുപിള്ളയുടെ കണ്ണു നിറഞ്ഞു. മുഖം താണു.

“എന്താ ചേട്ടാ?” ശങ്കരൻകുട്ടി കട്ടിലിനോടടുത്തു് നീങ്ങി തിരിഞ്ഞുനിന്നു.

“നീ!....നീ!...” നാണുപിള്ളയുടെ മുഖം ഉയർന്നു. അതു് കോപംകൊണ്ടു് ജ്വലിക്കുന്നു. അയാൾ ശങ്കരൻകുട്ടിയുടെ നേക്കു് വിരൽ ചൂണ്ടി. മെലിഞ്ഞ ആ വിരൽ വിറയ്ക്കുന്നുണ്ടു്. “നീ!....നീ!...ഇവിടെ വരരുതു്...”

ശങ്കരൻകുട്ടി സ്തംഭിച്ചുപോയി.

എന്താണു് കേട്ടതെന്നു് അയാൾക്കു് ഒരു രൂപവുമില്ല. എന്തുകൊണ്ടാണു് നാണുപിള്ളച്ചേട്ടൻ ഇങ്ങനെ പെരുമാറുന്നതു്? ഇങ്ങനെ കോപിച്ചു കലിതുള്ളുന്നതു്? അയാൾക്കു് ബുദ്ധിക്കു് സ്ഥിരത നഷ്ടമാകുകയാണോ...?

“ചേട്ടാ!” ശങ്കരൻകുട്ടി പരുഷമായി ഉറക്കെ വിളിച്ചു. അവർ പരസ്പരം തീക്ഷ്ണമായി നോക്കി...രണ്ടുപേരും അന്ധാളിച്ചു കഴിയുകയാണു്.

"നീ ഇവിടെ വരുന്നത് എനിക്കിഷ്ടമല്ല." ദുഃ
കുനിച്ചുകൊണ്ട് ചുണ്ടിയ കൈ കാട്ടി കിടക്കയിൽ ക
ത്തിക്കൊണ്ട് നാണുപിള്ള വെറുപ്പോടെ പറഞ്ഞു.

"അതെനിക്കറിയാം" ശങ്കരൻകുട്ടി തല തിരിച്ചു
പുറത്തേക്ക് നോക്കിക്കൊണ്ട് പതുക്കെ പറഞ്ഞു. അ
വാക്കുകൾ ഗദ്ഗദം കലർന്നാണ് പുറത്തേക്ക് വന്നതും.

"പിന്നെന്തിനിവിടെ വരുന്നു?" അട്ടഹാസംപോ
ലെയാണ് നാണുപിള്ള അതു ചോദിച്ചത്. കട്ടിലിൽ
നിന്നു ചാടി എഴുന്നേല്ക്കാൻ ശ്രമിച്ചു. പക്ഷെ അതിന്
ശക്തിയില്ലാതെ ഇരുന്നു.

"ആത്മാർത്ഥതയുള്ളവർ സ്നേഹിക്കുന്നത് അനുവാ
ദം ചോദിച്ചിട്ടല്ല ചേട്ടാ! ചേട്ടനിങ്ങനെ കട്ടിലിൽ ക
ഴിയുന്നതു കാണുമ്പോൾ...ഇവിടെ വരുന്നതിന് എനി
ക്ക് ആരുടെയും ഇഷ്ടാനിഷ്ടങ്ങൾ നോക്കാനില്ല. ആരൊ
ക്കെ തടഞ്ഞാലും ഞാനിവിടെ വരും. ചേട്ടനെ ശുശ്രൂ
ഷിക്കും." തലതിരിക്കാതെ പുറത്തേക്കുതന്നെ നോക്കി
ക്കൊണ്ട്, സാവധാനത്തിൽ സഗദ്ഗദം ശങ്കരൻകുട്ടി പ
റഞ്ഞു. "ശാരീരികദൗർബ്ബല്യം വർദ്ധിക്കുന്തോറും സംശ
യിക്കുവാനുള്ള മനസ്സിന്റെ ശക്തി കൂടും."

നാണുപിള്ള ഒന്നും മിണ്ടിയില്ല. അയാൾ ആലോ
ക്കുകയാണ്……

"ചേട്ടൻ എത്ര തടഞ്ഞാലും ചേട്ടനുള്ള മരുന്നാ
യി ഞാനിവിടെ കയറിവരും" ശങ്കരൻകുട്ടി നാണുപി
ള്ളയുടെ നേർക്ക് നിറകണ്ണോടെ തിരിഞ്ഞുനോക്കി. "വ
രും....ചേട്ടാ....വരും....അതു് എന്റെ കർത്തവ്യമാണ്."

"വിഷം കൊടുത്തിട്ട്... ...മതന്നെന്നാ പോ! ....വിഷം കുടിപ്പിച്ചിട്ട്........" നാണുപിള്ള പല്ലിറുമ്മി.

"ഞാനാരേയും വിഷം കുടിപ്പിച്ചിട്ടില്ല. കുടിപ്പിക്കയുമില്ല."

"പോ!....ഇവിടെനിന്ന് പോ!...." നാണുപിള്ളയുടെ അട്ടഹാസം അകത്തൊക്കെ കേൾക്കത്തക്ക വിധത്തിലുള്ളതായിരുന്നു.

ശങ്കരൻകുട്ടി ഒന്നും മിണ്ടിയില്ല......

അയാൾ പതുക്കെ മുറിയിൽനിന്ന് നടന്ന് പുറത്തിറങ്ങി.

നാണുപിള്ള അയാളുടെ പോക്കുനോക്കി അല്പനേരം അനങ്ങാതെ തളർന്നിരുന്നു......

നാണുപിള്ള വിങ്ങിവിങ്ങിക്കരഞ്ഞു. കൈപ്പടം കിടക്കയിൽ ഊന്നി ഒരു വശത്തേക്കു ചരിഞ്ഞിരുന്നു അയാൾ കരയുകയാണ്........

"അച്ഛാ!"... ....ആ വിളി കേട്ടാണ് അയാൾ തിരിഞ്ഞ് തല ഉയർത്തിയത്. പാറുക്കുട്ടി കട്ടിലിനടുത്ത് നില്ക്കുന്നു. "ആ പാവത്തിനോട് ഇങ്ങിനെ പെരുമാറരുതായിരുന്നു ..."

"പോ!...എന്റെ മുമ്പിൽനിന്ന് പോ!...." കോപംകൊണ്ട് ജ്വലിച്ചുകൊണ്ട് നാണുപിള്ള അലറി.

"ഞാൻ ഇതൊക്കെ കേൾക്കേണ്ടവളാ. കേൾക്കുകയും ചെയ്യാം. എന്നാൽ മറ്റാരും ഇങ്ങട്ട് കയറിവരാന്നാ ഇവിടെ...."

"അവന്റെ പക്ഷംപിടിച്ചു വാദിക്കാറായോ....?"

"അല്ല." അവൾ ഇടയ്ക്കുകയറി പറഞ്ഞു. "ആ മനുഷ്യനെ സംശയിക്കരുതു്. അതു് മഹാ പാപമാണ്." അവൾ മുറിയിൽനിന്ന് പുറത്തേക്കുപോയി; കണ്ണുപൊത്തിക്കരഞ്ഞുകൊണ്ടോരോട്ടം....

എന്താണ് അവൾ പറഞ്ഞതു്? ഇന്നുവരെ അങ്ങിനെയെന്തെങ്കിലും അവൾ സൂചിപ്പിച്ചു പറഞ്ഞിട്ടുണ്ടോ? ശങ്കരൻകുട്ടിയോടുള്ള അയാളുടെ പെരുമാറ്റത്തിൽ അയാളെ സംശയിക്കാനുള്ള സൂചനകൾ കലർന്നിട്ടുണ്ടോ? ഇല്ലെങ്കിൽ അവൾ അതിനെക്കുറിച്ചു ഇങ്ങനെ പറയാൻ എന്താണ് കാര്യം? ശങ്കരൻകുട്ടിതന്നെ കുറച്ചു മുമ്പു എന്താണ് സൂചിപ്പിച്ചതു്? അവൻ നിരപരാധിയാണെന്നല്ലേ ഇവൾ ഇപ്പോൾ നിസ്സന്ദേഹമായി സൂചിപ്പിച്ചതു്? നാണുപിള്ളയുടെ ബുദ്ധി ആവുന്നത്ര വേഗത്തിൽ പ്രവർത്തിക്കുകയാണ്. എന്തൊക്കെയാണ് അയാൾ ഇപ്പോൾ കാട്ടിക്കൂട്ടിയതു്? അയാളുടെ പെരുമാറ്റം ഇങ്ങനെ കടിഞ്ഞാണില്ലാത്തവണ്ണം ഉണ്ടാകാനിങ്ങനെ ഇടവന്നു? കഷ്ടം... കഷ്ടം....

അയാൾക്കു് അയാളെക്കുറിച്ചുതന്നെ കടുത്ത അറപ്പു തോന്നി. ശങ്കരൻകുട്ടി നിരപരാധിയാണെങ്കിൽ...എന്തൊരു നന്ദികേടാണ് അയാളോടു് കാണിച്ചതു്...

നാണുപിള്ളയുടെ കണ്ണു് നിറഞ്ഞൊഴുകി.

കിഴക്കേ തിണ്ണയിൽ ആരോ കാർക്കിക്കുന്ന ശബ്ദം നാണുപിള്ള കേട്ടു. ശങ്കരൻകുട്ടി അവിടെ നില്ക്കുന്നുണ്ടായിരിക്കുമെന്നു് അയാൾ കരുതി. പാറുക്കുട്ടി ഇന്നുവരെ

സൂചിപ്പിച്ചിട്ടില്ലാത്ത ഒരു വിവരം കിട്ടിയതിൽനിന്ന് ശങ്കരൻകുട്ടി തികച്ചും നിരപരാധിയാണെന്നല്ലേ കരുതേണ്ടതു്? അതു പരമാർത്ഥം ആയിരിക്കാം.

നാണപിള്ള കട്ടിലിന്റെ തലയ്ക്കൽ ചാരിവച്ചിരുന്ന വടിയെടുത്തു് ഊന്നി എഴുന്നേററ് കിഴക്കേ തിണ്ണയിലേക്കു ചെന്നു. തട്ടിയിൽ കയ്യുംപിടിച്ചു് കിഴക്കോട്ടു നോക്കി പുറംതിരിഞ്ഞു് മാധവൻപിള്ള നില്ക്കുന്നു.

വടിയടിക്കുന്ന ഒച്ചകേട്ട് മാധവൻപിള്ള തിരിഞ്ഞുനോക്കി. നാണപിള്ള വേച്ചുവേച്ചു് മുമ്പോട്ടുനീങ്ങി മാധവൻപിള്ളയെ കെട്ടിപ്പിടിച്ചു് അയാളുടെ നെഞ്ചിലേക്കു് തലചായ്ച്ചു നിന്നുകൊണ്ടു് വിങ്ങിവിങ്ങിക്കരഞ്ഞു.

മാധവൻപിള്ള ഒന്നും മിണ്ടിയില്ല. ദീർഘനേരം നാണപിള്ളയുടെ വിങ്ങിക്കരച്ചിൽ മാത്രം അവിടെ പ്രതിധ്വനിച്ചു.

"ഇരിക്കു അനിയാ!" അവസാനം നാണപിള്ള ഇറയത്തു കിടന്നിരുന്ന ചാരുകസേര ചൂണ്ടിക്കാണിച്ചുകൊണ്ട് പറഞ്ഞു. നാണപിള്ള തറയിലുണ്ടായിരുന്ന പനന്തട്ടുക്കിൽ ഇരുന്നു. മാധവൻപിള്ളയ്ക്കു് ഒന്നും പറയാൻ തോന്നിയില്ല. അയാൾ പരിഭ്രമമുള്ള മുഖത്തോടെ നാണപിള്ളയെ ഇടയ്ക്കിടെ നോക്കിക്കൊണ്ടിരുന്നു.

"എന്നെ ഈ നാട്ടുകാരൊക്കെ ഉപേക്ഷിച്ചിരിക്കുവാണനിയാ." മുഖമുയർത്തി നാണപിള്ള പതുക്കെ പറഞ്ഞു. "ആ ഇന്ത്യോങ്കാരൻ വൈദ്യൻപോലും ഇവിടെ വരാറില്ല: ഞാൻ കിടപ്പിലാണെന്നറിഞ്ഞിട്ടുകൂടി."

മാധവൻപിള്ളയ്ക്കു് ഒന്നും പറയാൻ കഴിയുന്നില്ല.

"എന്തുചെയ്യാം! എനിക്ക് ഇവിടെനിന്നും പോക ണം. എന്നാൽ എങ്ങിനെ ഞാൻ പോകും? ഇനി അ ധികനാൾ എനിക്കില്ല. അനിയനെന്നോട്ട് കാണിച്ചി ട്ടുള്ള സ്നേഹത്തിനും സഹായത്തിനും ഞാനെങ്ങിനെ ന ന്ദി കാണിക്കും?"

"വേണ്ടാ ചേട്ടാ! അങ്ങിനെയൊന്നും പറയണ്ടാ. ചേട്ടൻ എങ്ങും പോകുകയും വേണ്ടാ." അവസാനം മാ ധവൻപിള്ള വിറച്ചു വിറച്ചു പതുക്കെ പറഞ്ഞു. "എ ന്നും ഞങ്ങടെ കൂടെ....ഇവിടെ....കഴിഞ്ഞാൽ മതി."

"വേദനയും വിഷമങ്ങളുംകൊണ്ട് ലക്കുകെട്ട ഞാൻ ഇവിടെ വന്നതെന്തിനാ? അതിന്നൊക്കെ രക്ഷപ്പെടാന ല്ല്യോ? ഈ കമ്മദോഷി ചെല്ലുന്നിടത്തെല്ലാം അതു പി റകെ വരും. എവിടെപ്പോയാലും എനിക്കു വിധിച്ചതൊ ക്കെ ഞാനനുഭവിച്ചേ ഒക്കൂ." അയാളുടെ കണ്ണുകളിൽ നിന്ന് വെള്ളം ധാരയായി ഒഴുകിക്കൊണ്ടിരുന്നു. "ഞാ നെന്തു ചെയ്യും?....എന്തുചെയ്യും?...ഇതാരോടുണ്ട് ഒന്നു പറയാനായിട്ട്?...ദൈവമെന്ന ഒരാളുണ്ടെങ്കിൽ....ഞാനി ങ്ങനെ വേദനിക്കാനനുവദിക്കില്ലായിരുന്നനിയാ!" കുറ ച്ചുനേരം അയാളുടെ കരച്ചിലിന്റെ ശബ്ദം മാത്രമേ അ വിടെ കേൾക്കാനുണ്ടായിരുന്നുള്ളൂ...."എനിക്കിനിയുള്ളത് ഈ എല്ലും തൊലിയുമാണ്....അതു് എന്റെ നാട്ടിലെ മ ണ്ണിൽ ലയിക്കണം. അവിടുത്തെ ചെടിയും പുല്ലും അ തു് സ്വീകരിച്ചോട്ടെ!...അതുമാത്രമേ ഇനി എനിക്കു മി ച്ചമുള്ളൂ..."

"ചേട്ടാ!" മാധവൻപിള്ള വളരെ പതുക്കെയാണ് വിളിച്ചതു്. "ഞാനൊരു കാര്യം പറയട്ടോ? അതു പ റയാൻവേണ്ടി മാത്രമാണ് ഞാനിങ്ങോട്ടു വന്നതു്."

നാണുപിള്ള നിറകണ്ണുയർത്തി മാധവൻപിള്ളയെ നോക്കിക്കൊണ്ടു് മിണ്ടാതിരുന്നു.

"ചേട്ടൻെറ ഇന്നത്തെ വിഷമങ്ങൾക്കെല്ലാം ഉത്തരവാദി ഈ ഞാനാണു്." മാധവൻപിള്ള തലതിരിച്ചു് വെളിയിലേക്കു നോക്കി. നാണുപിള്ളയ്ക്കു് കാര്യമൊന്നും മനസ്സിലായില്ല.

"പാറുക്കുട്ടിയെ എൻെറ കൂടെ അയക്കണം."

വെള്ളിടിയേററപോലെ ഒരനുഭവമാണു് നാണുപിള്ളയ്ക്കുണ്ടായതു്. അയാളുടെ തലച്ചോറിൽ, ഏഴു സാഗരങ്ങളും ഒന്നിച്ചു് ഇരമ്പിനില്ക്കുന്നതുപോലെ ഒരു തോന്നൽ. അതിൻെറ ആഘാതത്തിൽ അടിപെട്ടു് കുറച്ചു നേരം അയാൾ മിഴിച്ചിരുന്നു.

"പാറുക്കുട്ടിയെ എൻെറകൂടെ അയക്കണം." തല തിരിച്ചു് നാണുപിള്ളയെ തുറിച്ചുനോക്കിക്കൊണ്ടു് മാധവൻപിള്ള ആവർത്തിച്ചു.

"എന്തായീ കേൾക്കുന്നെ?" വിക്കിവിക്കി നാണുപിള്ള പറഞ്ഞു.

"ഇന്നുവരെ ഞാനിതാരോടും പറഞ്ഞിട്ടില്ല. ഇനി അതു പറയാതിരിക്കുവാൻ മേലാ എന്നോടു ക്ഷമിക്കണം ചേട്ടാ! ക്ഷമിക്കണം...." കസേരയിൽനിന്നെഴുന്നേററ് തട്ടിലിരിക്കുന്ന നാണുപിള്ളയുടെ പാദത്തിൽ തൊട്ടുകൊണ്ടു് മാധവൻപിള്ള മുട്ടുകുത്തി കുനിഞ്ഞിരുന്നു, ഇതു് നടന്നതു് ഒരു ഞൊടിയിലാണു്. നാണുപിള്ളയ്ക്കു് ഒന്നും ഒരു രൂപവുമില്ല.

"ഞാനെന്തായീ കേൾക്കുന്നെ?...എനിക്കൊന്നുമറ
ഞ്ഞുകൂടാ...." ആകപ്പാടെ അടിമുടി വിയർത്തുകൊണ്ട്
നാണുപിള്ള പറഞ്ഞു. അയാളുടെ ജരബാധിച്ച മു
ത്തുനിന്ന് വിയർപ്പുകണങ്ങൾ ഇററിററു വീണുതുടങ്ങി.

"ഞാനാണുചേട്ടാ തെററുചെയ്തവൻ .. മററാരുമല്ല
ആ തെററു പരിഹരിക്കാൻ...ഞാൻ അവളെ സ്വീകര
ച്ചുകൊള്ളാം....അതൊരു പരിഹാരമാകുകയില്ലേ?"

"പരിഹാരം!....... പരിഹാരം!..." ഭ്രാന്തനെപ്പോ
ലെ നാണുപിള്ള പൊട്ടിച്ചിരിച്ചു. അയാളുടെ ശബ്ദ
കുറെനാളായി അത്ര ഉച്ചത്തിൽ അവിടെങ്ങും പ്രതിധ
നിച്ചിട്ടില്ല. അയാൾ ആലിലപോലെ വിറയ്ക്കുകയാണ്
അടുത്തിരുന്ന ചെല്ലത്തിൽനിന്നു പാക്കുവെട്ടി കടന്നെ
ത്തു് മാധവൻപിള്ളയുടെ ഉച്ചിയിൽ അടിക്കാൻ അ
ഞ്ഞു് ഓങ്ങി ...

പക്ഷേ അയാൾ അടിച്ചില്ല. അയാൾ പൊട്ടിക്ക
രഞ്ഞു.

"അടിച്ചു പൊട്ടിക്കു ചേട്ടാ!...." തല കുനിച്ചു കാ
ണിച്ചുകൊണ്ടു് മാധവൻപിള്ള ദയനീയമായി പറഞ്ഞു.
"എൻെറ തലയിലെ ചോര വീണെങ്കിലും ഇതിനൊരു
പരിഹാരം .. എൻെറ കടുത്ത തെററിന് ശിക്ഷയാകട്ടെ!"

പാക്കുവെട്ടി നാണുപിള്ള വലിച്ചു മുററത്തേക്കെറി
ഞ്ഞു. അയാൾ ഒന്നും മിണ്ടിയില്ല... അയാൾക്ക് മിണ്ടാ
നൊന്നുമുണ്ടായിരുന്നില്ല. അടുത്തിരുന്ന വടികുത്തി അ
യാൾ തട്ടക്കിൽനിന്നെഴുന്നേററു.

"എന്നോടു്.... ...ഇങ്ങനെ........കാണിച്ചതു് ദൈവം പൊറുക്കില്ല... ആരും... പൊറുക്കയില്ല....." പിറുപിറുത്തുകൊണ്ടു് വടിയിടിച്ചിടിച്ചു്....നാണുപിള്ള അവിടെനിന്നു് നടന്നു് മുറിയിലേക്കുപോയി...



# 33

## ഇരുട്ടിലേക്ക്

ആകാശത്ത് അവിടവിടെ കറുത്ത മേഘം തടിച്ചു കൂടിയിട്ടുണ്ട്. നീങ്ങിമാറുന്ന മേഘങ്ങൾക്കിടയിൽക്കൂടി ഇടയ്ക്കിടെ ചന്ദ്രന്റെ മുഖം പുറത്തുവരും. അരണ്ട നിലാവെളിച്ചം അപ്പോൾ ഇരുട്ടിനെതോല്പിക്കാൻ ശ്രമിച്ചുനോക്കും. കോയിക്കലേത്തെ നാലുകെട്ടിന്റെ തെക്കെ മുററത്തുനിന്ന് കുറച്ചു തെക്കോട്ടു നീങ്ങിനില്ക്കുന്ന പുളിച്ചിമാവിന്റെ ചുവട്ടിലെ തറയിൽ ശങ്കരൻകുട്ടി ഇരിക്കുകയാണ്. അത്താഴം കഴിഞ്ഞ് അയാൾ അവിടെ ചെന്നിരുന്നിട്ട് നാഴിക രണ്ടോളമായി. അന്നു പകൽ നേരത്തെ ഉണ്ടായ അനുഭവങ്ങളെക്കുറിച്ചുള്ള ചിന്തകൾ അയാളുടെ ഹൃദയത്തിൽ നിറഞ്ഞുനില്ക്കുകയാണ്. പ്രതീക്ഷിക്കാത്തതു പലതും അയാൾ അനുഭവിക്കാൻ തുടങ്ങിയിട്ട് നാളുകൾ വളരെയായി. പാറുക്കുട്ടിയുമായുള്ള തന്റെ ബന്ധം ഈ വിധത്തിൽ കലാശിക്കുമെന്ന് അയാൾ കരുതിയതല്ല.

ആരുടെ തെററുകൊണ്ടായാലും അയാളുടെ സ്വപ്നങ്ങളൊക്കെ തകർന്നുകഴിഞ്ഞു. എങ്കിലും അയാൾ അതൊക്കെ അടക്കിക്കൊണ്ട് ഹതഭാഗ്യനായ ആ സാധുമനുഷ്യനെ ശുശ്രൂഷിക്കാൻ തയ്യാറായതല്ലേ? അയാളുടെ ആവശ്യങ്ങൾ കണ്ടറിഞ്ഞു നോക്കിവരികയല്ലേ? ഒരുകാലത്ത് അയാളിൽ അനവദ്യമായ ആനന്ദത്തിൻെറ പ്രകാശം പരത്തിയ ദീപനാളം കൊളുത്തിയ പാറുക്കുട്ടിയെ അയാൾക്ക് മറക്കാനാവില്ല. അവൾ എന്നും അയാളുടെ ഹൃദയത്തിൽ ആദ്യത്തെരീതിയിൽ അകളങ്കയായി തുടരുകതന്നെ ചെയ്യും. ഭാവനയില്ലാതെ അവളെക്കുറിച്ച് അയാൾക്ക് ഇനിമേൽ എന്തെങ്കിലും തരത്തിൽ ചിന്തിക്കുവാൻമേലാ. എന്നാൽ നാണുപിള്ളയുടെ ഇന്നത്തെ പെരുമാററം അയാൾക്ക് സഹിക്കാൻ സാധിക്കുന്നില്ല. അയാളുടെ ഹൃദയത്തിൽ അത്രമാത്രം ആഴത്തിൽ ബാധിച്ചു. ഇക്കാലമത്രയും അയാളെക്കുറിച്ച് നാണുപിള്ള സംശയങ്ങൾ വച്ചുപുലർത്തുകയായിരുന്നിരിക്കും. പലപ്പോഴും അതിൻെറ സൂചനകൾ അയാൾക്ക് കിട്ടിയിരുന്നതുമാണ്. അത് ബലഹീനനായ ഒരു മനുഷ്യനു് അനുഭവിക്കാനിടവന്നിട്ടുള്ള കടുത്ത വേദനകൾകൊണ്ട് ഉത്ഭവിച്ച ചപലതയായിട്ടല്ലേ അയാൾ കരുതിയുള്ളു. എന്നാൽ സുചിന്തിതമായ അഭിപ്രായങ്ങളെ ആസ്പദമാക്കി ആവിർഭവിച്ചതാണെന്ന് ഇന്ന് ബോധ്യമായി. ഇത്രയും നാൾ ആ മനുഷ്യനെ ആത്മാർത്ഥതയോടെ പരിചരിച്ചതിനു് തനിക്കുകിട്ടിയ പ്രതിഫലം ഇതാണല്ലോ! നാട്ടിൻപുറത്തുകാരുടെ തെററിദ്ധാരണ പരത്തുന്ന വർത്തമാനങ്ങൾപോലും അവഗണിച്ചിട്ടല്ലേ അയാൾ നാണുപിള്ളയുടെ വി

ട്ടിൽ പൊയ്ക്കൊണ്ടിരുന്നതു്? ഈ ചിന്തകൾ അയാളെ വല്ലാതെ വിഷമിപ്പിച്ചു.

അയാൾ കാര്യമൊന്നുമില്ലാതെ ആകാശത്തേക്ക് നോക്കിക്കൊണ്ട് ആ മാഞ്ചുവട്ടിൽ ഇരുന്നു. കറുത്ത മേഘങ്ങളുടെ വിടവിൽക്കൂടി ചന്ദ്രൻ തലകാട്ടുന്നതും താരങ്ങൾ ഒളിച്ചുകളിക്കുന്നതും നോക്കിയിരിക്കയാണയാൾ. ക്രമേണ ഹൃദയം ഒന്നിലും ഉറച്ചുനില്ക്കാത്ത നിലയിൽ ശൂന്യതയെ പ്രാപിച്ചതായി അനുഭവപ്പെട്ടു.

അങ്ങിനെ ഒരു ഒന്നുമില്ലായ്മയിൽ അവിടെ എത്ര നേരം ഇരുന്നിരിക്കുമെന്ന വിവരമില്ല. ആരുടേയോ കാലൊച്ച കേട്ട് അയാൾ തിരിഞ്ഞുനോക്കി. പിറകിൽ അടുത്തു് ആരോ നില്ക്കുന്നു. അയാൾ എഴുന്നേററ് സൂക്ഷിച്ചുനോക്കി.

"ഞാനാ ശങ്കരൻകുട്ടീ!" മാധവൻപിള്ള ഒരു ശിലാപ്രതിമപോലെ അവിടെ നിന്നിരുന്ന അയാൾ പതുക്കെ പറഞ്ഞു. "നിന്നെ ഞാൻ വീട്ടിലൊക്കെ നോക്കി. കണ്ടില്ല. ഈ മാഞ്ചുവട്ടിൽ കുറച്ചുനേരം വന്നിരിക്കാമെന്നു കരുതി."

ശങ്കരൻകുട്ടി ഒന്നും പറഞ്ഞില്ല. എന്തു പറയാനാണ്? ചേട്ടനെ നേരിട്ടു കാണരുതെന്നു കരുതി കുറെ മാസങ്ങളായി അയാൾ മനഃപൂർവ്വം ഒഴിഞ്ഞുമാറിനടക്കുകയായിരുന്നു. എന്തുകൊണ്ടാണ് അങ്ങിനെ തോന്നിയിട്ടുള്ളതെന്നു് വ്യക്തമായി ഒരു രൂപവുമില്ലതാനും. ചേട്ടനെ കാണുമ്പോൾ മനസ്സിനു് കടുത്ത ചഞ്ചലത; അസ്വാസ്ഥ്യം!

"എനിക്ക് നിന്നോട്ട് പലതും പറയാനുണ്ട്ട് ശങ്കരൻകുട്ടി!" ഈ സമയത്ത്  കാർമേഘപടലത്തിൻെറ ഇടയിൽനിന്ന് പുറത്തുവന്ന ചന്ദ്രൻ ചൊരിഞ്ഞ നിലാവെളിച്ചം പുളിച്ചിമാവിൻെറ ഇലച്ചാർത്തുകളുടെ ഇടയിൽക്കൂടി അയാൾ നിന്നിരുന്നിടത്ത് പതിച്ചതുകൊണ്ട്ട് തിരിഞ്ഞുനോക്കിയ ശങ്കരൻകുട്ടിക്ക് മാധവൻപിള്ളയുടെ മുഖം കുറെയൊക്കെ കാണാൻ കഴിഞ്ഞു. അതിൽ ശോകഭാവം തടംകെട്ടി നില്ക്കുകയാണ്, തന്നോട്ട ചേട്ടന് ഇത്ര പ്രധാനമായി എന്താണ് പറയാനുള്ളതു്? നാണപിള്ളയുടെ വീട്ടിൽനിന്നിറങ്ങി ഞെക്കെ തോട്ടവഴി മടങ്ങുമ്പോൾ, വടക്കെ ഓലിയുടെ വടക്കെ വഴിയിൽക്കൂടി ചേട്ടൻ അങ്ങോട്ട നടക്കുന്നതു് കണ്ടതാണ്. ഒരു പക്ഷേ നാണപിള്ളയും ചേട്ടനും ചിലതൊക്കെ ദീർഘമായി സംസാരിച്ചുകാണും. തന്നോട്ട കഠിനമായി പെരുമാറിയ നാണപിള്ള ചേട്ടനോട്ട വല്ല പരാതിയും പറഞ്ഞു കാണും. അതല്ലാതെ മറെറന്താണ് ഇപ്പോൾ ഈ അസമയത്ത് ചേട്ടന് തന്നോട്ട് പറയാനുള്ളതു്?

മാധവൻപിള്ള തലതിരിച്ചു് ശങ്കരൻകുട്ടിയുടെ മുഖത്തേക്കു നോക്കി.

"വൈകുന്നേരം നാണപിള്ളച്ചേട്ടനെ കാണാൻ ഞാൻ പോയിരുന്നു."

ശങ്കരൻകുട്ടി ഒന്നും മിണ്ടിയില്ല.

"പാറുക്കുട്ടിയെ ..." അയാളുടെ കണ്ഠത്തിൽ വാക്കുകൾ തടഞ്ഞുപോയി. അല്പസമയത്തെ നിശ്ശബ്ദതകഴിഞ്ഞു് അയാൾ തുടർന്നു: "നാളെ ഇവിടെ വിളിച്ചോണ്ടുവരും."

"ചേട്ടാ!" ശങ്കരൻകുട്ടി ഞെട്ടി. അത്ഭുതവി
ശനായ് വായ്പൊളിച്ച് അയാൾ മാധവൻപിള്ളയെ
തുറിച്ചുനോക്കി.

"അതു് അറിയുമ്പോൾ ലോകമെല്ലാം ഞെട്ടും." അ
ത്മഗതംമാതിരി മാധവൻപിള്ള പതുക്കെ പറഞ്ഞു. "പ
ക്ഷേ പരമാർത്ഥം—സത്യം പൊതിഞ്ഞുവയ്ക്കുന്നതിലർത്ഥ
മില്ല."

"ചേട്ടാ!....എന്നാൽ...." ശങ്കരൻകുട്ടിയുടെ വിറ
യ്ക്കുന്ന അധരത്തിൽനിന്നു് വാക്കുകൾ വീണുതുടങ്ങി.

"അതിൽ ....ഒരു എന്നാലുമില്ലനിയാ. അവളെ
ഞാൻ ഭാര്യയായി സ്വീകരിച്ചു." മാധവൻപിള്ള ഇട
യ്ക്കുകയറി പറഞ്ഞു.

ശങ്കരൻകുട്ടിയുടെ തലയ്ക്കകത്തു് ഒരു അഗ്നിപർവ്വതം
പൊട്ടി. താഴെ വീഴാതിരിക്കാൻ അയാൾ തറയിൽ ഇ
രുന്നുപോയി. അണ്ഡകടാഹങ്ങളെല്ലാം അയാളുടെ തല
യിൽ ഒന്നിച്ചു പതിച്ചമാതിരി ഒരനുഭവം. പ്രജ്ഞയ
റ്റ് അയാൾ അവിടെ ഇരുന്നു.

മാധവൻപിള്ള പ്രതിമപോലെ നില്ക്കുകയാണ്.

അതിഭീകരമായ പർവ്വതംപോലെയുള്ള ഒരു കറുത്ത
മേഘം നീങ്ങി നീങ്ങി കുറച്ചുനേരം തെളിഞ്ഞുനിന്നിരുന്ന
ചന്ദ്രബിംബം മാച്ചു. ലോകമെങ്ങും കൂററിരുട്ട്...

"ഇതു നേരത്തെ ചെയ്യേണ്ടതായിരുന്നു. എന്നാൽ
എനിക്കതിനുള്ള കരുത്തുണ്ടായില്ല. അമാന്തിച്ചായാലും
ചെയ്യേണ്ടതു് ചെയ്യുന്നതാണല്ലോ ഒന്നും ചെയ്യാത്തതിനേ
ക്കാളുത്തമം." മാധവൻപിള്ളയുടെ ശബ്ദം ഇരുട്ടിൽ പ്ര
തിധ്വനിച്ചു. ഈ അമാന്തം ഉണ്ടാകാതിരുന്നെങ്കിൽ ആ
ക്കെല്ലാം വേദന അനുഭവിക്കാതെയിരിക്കുമായിരുന്നു.... ...

ഞാനാണ് തെററുകാരൻ...ഞാനെന്നും തെററുകാരനായിരുന്നു. എൻെറ ജീവിതം മുഴുവൻ തെററിൻെറ ഒരു സമാഹാരമാണ്. എന്നാൽ ഞാനല്ലാതെ മററാരും അതറിയുന്നില്ല...കഷ്ടം! എനിക്കുതന്നെ എന്നെക്കുറിച്ചു ലജ്ജ തോന്നുന്നു. ആരുടെയെല്ലാം മുമ്പിൽ ഞാൻ ഇങ്ങനെ പാപഭാരവും ചുമന്നുകൊണ്ട് കാര്യങ്ങൾ ഏററുപറയണം! അതുതന്നെയാണ് എനിക്കുള്ള ഏററവും വലിയ ശിക്ഷ! ആത്മഗതംമാതിരി ആ പ്രതിമ പതുക്കെ സംസാരിച്ചതു ശങ്കരൻകുട്ടിയുടെ ശ്രദ്ധയിൽ പെട്ടില്ല. കൈപ്പത്തിയിൽ മുഖവും താങ്ങി അയാൾ കുനിഞ്ഞിരിക്കുകയാണ്. "ഞാനിതൊക്കെ ചെയ്യുന്നതെന്തുകൊണ്ടെന്ന് എനിക്കുതന്നെ അറിഞ്ഞുകൂടാ. ഞാൻ എന്തുകൊണ്ട് എനിക്കുതന്നെ ആഗ്രഹമില്ലാത്ത ഒരു ചീത്ത മനുഷ്യനായി? എനിക്കറിഞ്ഞുകൂടാ! എനിക്കറിഞ്ഞുകൂടാ അനിയാ!"...വികാരാവേശത്തോടെയാണ് മാധവൻപിള്ള അതു പറഞ്ഞതു്. "എൻെറ തെററുകൊണ്ട് ആ സാധുമനുഷ്യനും മകളും നാണംകെട്ടു. അവരുടെ നാണക്കേടിന് കുറച്ചെങ്കിലും ശമനംവരുത്താൻ ഞാൻ അവളെ സ്വീകരിച്ചേ പററൂ! ഞാൻ അതു ചെയ്യുന്നു. നാളെ ഞാൻ അവളെ ഇവിടെ വിളിച്ചോണ്ടുവരും."

അവിടെ, ആ കുററിരുട്ടിൽ, പിന്നെ സംസാരമൊന്നും കേട്ടില്ല,

ശങ്കരൻകുട്ടിക്ക് സ്ഥലകാലബോധം വന്നപ്പോൾ ചന്ദ്രൻ തലക്കുമുകളിൽ ഉയന്നു നില്ക്കുകയാണ് അട്ടത്തെങ്ങും കാർമേഘപടലങ്ങളില്ല. നല്ല നീലാകാശവും താരങ്ങളും; മേഘങ്ങളെല്ലാം എന്തോ രഹസ്യാലോചനകൾ

നടത്തുന്നമാതിരി ചലനമില്ലാതെ കിഴക്കേ ചക്രവാള ത്തിൻെറ കോണിൽ കൂടിനില്ക്കുകയാണു്.

ഇപ്പോഴും താങ്ങാൻപാടില്ലാത്ത ഭാരം തലയ്ക്കുണ്ട് മരങ്ങൾ മഞ്ഞുപെയ്തു തുടങ്ങിയിരിക്കുന്നു. മുററത്തെ വെ ള്ളമണലിൽ ചന്ദ്രിക പതിച്ച് തണുത്തു് ഉറഞ്ഞു തളം കെട്ടിനില്ക്കുന്നതുപോലെ തോന്നി. വീടിൻെറ ഭാഗത്തു് എവിടെയും യാതൊരു ചലനവുമില്ല. കിഴക്കേ മുററത്തി ൻെറ മുൻഭാഗത്തുള്ള വരിക്കപ്ലാവിൻെറ അടുത്തു് ഒരു ആൾരൂപം നിശ്ചേതനമായി നില്ക്കുന്നതുകണ്ടു് ശങ്കരൻകു ട്ടി അവിടേക്കു് നോട്ടമുറപ്പിച്ചു. ചന്ദ്രികയുടെ അരണ്ട വെളിച്ചം പ്ലാവിൻെറ ഇലച്ചാത്തുകളുടെ വിടവുകളിൽ കൂടി ചോന്നു് അവിടെ വീഴുന്നുണ്ടു്. ഗൗരിച്ചേച്ചിയുടെ അസ്ഥിത്തറയുടെ അടുത്തു്...ശങ്കരൻകുട്ടി കൂടുതൽ ശ്രദ്ധ യോടെ നോക്കി....ചേട്ടനാണു്...മാധവൻപിള്ള....

നിശ്ശബ്ദത....

മഞ്ഞുതുള്ളികൾ ഇററിററു വീഴുന്നതു് നിശ്ശബ്ദതയു ടെ ഗാംഭീര്യം വർദ്ധിപ്പിക്കുന്നു.

പ്രകൃതി ശ്വാസം അടക്കി നില്ക്കുകയാണു്. എങ്ങും ഒരു ചലനവുമില്ല. ഭീകരമായ ശാന്തത.

ശങ്കരൻകുട്ടി പതുക്കെ നടന്നു. എങ്ങോട്ടെന്നോ എ ന്തിനെന്നോ വിവരമില്ലാതെ അയാൾ കിഴക്കേ വഴിയി ലേക്കു് ഇറങ്ങി....

പടിഞ്ഞാറുനിന്നു് കറുത്ത മേഘപടലങ്ങൾ നീ ങ്ങിനീങ്ങി വന്നു് ചന്ദ്രബിംബം മറച്ചു....ഇരുട്ടു്... കൂററി രുട്ടു്....നിശ്ശബ്ദത....മരങ്ങളിൽനിന്നു് മഞ്ഞുപെയ്യുന്നതുമാ ത്രം ഒരു സ്പന്ദനക്രമത്തിൽ കേൾക്കാനുണ്ടു്...